ആദാൻ പ്രദാൻ

# പള്ളികൊണ്ടപുരം

നീല പത്മനാഭൻ

വിവർത്തനം

ബി. മഹേശ്വരീദേവി



നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ

# അവതാരിക

## തമിഴ് നോവലിന്റെ ഉത്ഭവവും വളർച്ചയും

തമിഴ് സാഹിത്യത്തിലെ ആദ്യനോവൽ സുമാർ നൂറു വർഷങ്ങൾക്കു മുമ്പ്, 1870 ൽ, പ്രസിദ്ധീകരിക്കപ്പെട്ടു. ഇതിന്റെ കർത്താവ് മായൂരം ജില്ലാ മുൻസിഫായിരുന്ന വേദനായകം പിള്ളയാണ്. അന്നത്തെ തമിഴ് വിദ്വാൻമാരിൽ അഗ്രഗണ്യനായിരുന്നു അദ്ദേഹം. തമിഴിൽ വളരെയധികം കവിതകളും ഗാനങ്ങളും അദ്ദേഹം എഴുതിയിട്ടുണ്ട്. അന്യഭാഷകളിൽ പ്രസിദ്ധീകൃതമായിരുന്നതു പോലെ, തമിഴിലും ഗദ്യകവിതകളുടെ അഭാവം നികത്തുവാനായി 'പ്രതാപ മുതലിയാർ' എന്ന നോവൽ അദ്ദേഹം പ്രസിദ്ധീകരിക്കുകയുണ്ടായി. ഈ നോവലിൽ തമിഴ് നാട്ടിലെ കുലീനജനങ്ങളുടെ അന്നത്തെ ചുറ്റുപാടുകൾ, ജീവിതരീതികൾ, അന്ധവിശ്വാസങ്ങൾ എന്നിവ ചിത്രീകരിച്ചുകൊണ്ട്, അവരുടെ ഉദ്ധാരണത്തിനനുയോജ്യമായ നിർദേശങ്ങൾ അവതരിപ്പിക്കുന്നതോടൊപ്പം ഭാഷയെക്കുറിച്ചുള്ള തന്റെ ഉറച്ച അഭിപ്രായങ്ങൾ ഇടയ്ക്കിടെ പ്രകടിപ്പിച്ചിരുന്നു. ഈ നോവൽ ഏതു കാലഘട്ടത്തിലും, ആർക്കും വായിക്കാവുന്ന തരത്തിൽ ലളിതമായ ഭാഷയിൽ എഴുതപ്പെട്ടിരിക്കുന്നു. താക്കറെയുടെ 'ഹിസ്റ്ററി ഓഫ് എസ്മണ്ട്', സെർവാന്റീസിന്റെ 'ഡോൺക്വിക്സോട്ട്' മുതലായ പ്രസിദ്ധനോവലുകളിലെ പ്രതിപാദന രീതിയാണ് ഗ്രന്ഥകർത്താവ് സ്വീകരിച്ചിരുന്നതെന്നു മനസ്സിലാക്കാം. ഇവയിൽ പരിഹാസവും, ഒരളവുവരെയുണ്ടായിരുന്നു. പുനരുദ്ധാരണമായിരുന്നു ഇതിലെ പ്രധാന ഘടകം. തമിഴർക്ക് രാജാ–റാണിക്കഥകളിൽ ഉണ്ടായിരുന്ന അമിതമായ താൽപര്യത്തെ മുൻനിറുത്തി, ഈ നോവലിലെ കഥാനായികയെ അല്പകാലത്തേക്ക് ഒരു രാജ്യത്തെ റാണിയാക്കി വാഴിച്ചിരിക്കുന്നു! ബ്രീട്ടീഷ് രാജ്ഞിയായിരുന്ന വിക്ടോറിയയെയാണ് താൻ ഈ നോവലെഴുതുമ്പോൾ മനസ്സിൽ സങ്കല്പിച്ചിരുന്നതെന്ന് ഗ്രന്ഥകർത്താവു തന്നെ പറയുന്നുണ്ട്.

അതിനുശേഷം വളരെയധികം നോവലുകൾ പ്രസിദ്ധീകരിക്കപ്പെടുകയുണ്ടായി. വേദനായകംപിള്ള രണ്ടാമതൊരു നോവൽകൂടി എഴുതി പ്രസിദ്ധീകരിച്ചു. അതുംതീരെ മോശമല്ലെന്നുതന്നെ പറയാം. ഇരുപതു വർഷങ്ങൾക്കുശേഷം ഏറെക്കുറെ ഒരേസമയത്തു തന്നെ പ്രസിദ്ധീകരിക്കപ്പെട്ട രാജം അയ്യരുടെ 'കമലാംബാൾ ചരിത്ര'വും, മാധവയ്യായുടെ 'പത്മാവതി ചരിത്ര'വും ശ്രദ്ധേയമായ നോവലുകളായിരുന്നു. രാജം അയ്യർ ചെറുപ്രായത്തിൽത്തന്നെ, അദ്ദേഹത്തിന്റെ ഇരുപത്തിയാറാം വയസ്സിൽ, മരണമടയുകയുണ്ടായി. രാജം അയ്യർ എഴുതി പ്രസിദ്ധീകരിച്ച നോവലിൽ ഒരു തമിഴ് ഗ്രാമത്തെയും അപ്പോൾ മാത്രം ഉത്ഭവിച്ച പല നഗരങ്ങളെയും കുറി

ച്ചുള്ള വിവരങ്ങൾ അടങ്ങിയിരുന്നു. ഈ നോവലിൽ ഒരു ബ്രാഹ്മണ കുടുംബത്തിലെ സുഖദുഃഖങ്ങൾ, ആശകൾ, നിരാശകൾ എല്ലാം അപ്പാടെ പകർത്തിയിരിക്കുന്നു. അക്കാലത്തു പ്രസിദ്ധീകരിക്കപ്പെട്ട നോവലുകളിൽ വച്ച് ഈ നോവൽ മുഖ്യസ്ഥാനം കരസ്ഥമാക്കി. രാജം അയ്യർ തികച്ചും ഒരു തത്വജ്ഞാനിയായിരുന്നു – ഒരു മനുഷ്യന്റെ ജീവിതത്തിൽ അവനു സംഭവിക്കാവുന്ന അനേകായിരം ദുഃഖങ്ങളെ ബുദ്ധിപൂർവം നേരിടുവാനുള്ള സാമർത്ഥ്യം കഥാനായകനായ മുത്തുസ്വാമി അയ്യരിൽക്കൂടി അദ്ദേഹം തെളിയിച്ചിരിക്കുന്നു. എന്നാൽ അത്തരത്തിൽ ബുദ്ധിപൂർവം ദുഃഖങ്ങളെ തരണം ചെയ്യുവാൻ കഴിവില്ലാത്തവർക്ക് വേണ്ടിയുള്ളതാണ് ഭക്തിമാർഗം എന്നും കഥാനായികയായ കമലാംബാൾ മുഖേന ഇദ്ദേഹം തെളിയിക്കുന്നു. 'പ്രതാപമുതലിയാർ'എന്ന നോവലിൽ നേരിയതോതിൽ കാണപ്പെട്ട തെളിച്ചമുള്ള ഒരു കഥ മാധവയ്യായുടെ 'പത്മാവതി' യിലെ പ്രധാന അംശമായിരുന്നു. 'പത്മാവതി'യിലും ഒരു ബ്രാഹ്മണകുടുംബത്തിന്റെ കഥയാണ്. മനുഷ്യരിൽ നല്ലവരെയും കെട്ടവരെയും വേർതിരിച്ച്, അവരുടെ രീതികൾ വിവരിച്ചു കൊണ്ടുള്ള ഗ്രന്ഥകർത്താവിന്റെ പ്രയത്നത്തിൽ, രാജം അയ്യർ കൈവരിച്ച വിജയം ഈ നോവലിനു ലഭിച്ചുവെന്നു പറയുക വയ്യ.സംഭവങ്ങളും സന്ദർഭങ്ങളും വിവരിക്കുന്ന രീതിയിൽപ്പോലും രാജം അയ്യർക്കുണ്ടായ വിജയം മാധവയ്യാ കൈവരിക്കുകയുണ്ടായില്ല. എന്നാലും, ഒരു നോവലിനുവേണ്ട കെട്ടുറപ്പും വശ്യതയും ഇതിനുണ്ടായിരുന്നു. അതിനുശേഷം മാധവയ്യാ വളരെയധികം നോവലുകളും ചെറുകഥകളും എഴുതിയിട്ടുണ്ടെങ്കിലും എന്നും അദ്ദേഹത്തിന്റെ കൃതികളിൽ മികച്ചുനിന്നിരുന്നത് 'പത്മാവതീ ചരിത്രം' ആയിരുന്നു.

## മധ്യകാലം

1900 മുതൽ 1920 വരെയുള്ള കാലഘട്ടത്തിൽ ഏകദേശം രണ്ടായിരത്തോളം നോവലുകൾ എഴുതി പ്രസിദ്ധീകരിച്ചതായി കണക്കെടുത്തിട്ടുണ്ട്. എന്നാൽ ഇതിൽ പകുതിയിലധികവും അന്നത്തെക്കാലത്ത്, തമിഴ്നാട്ടിൽ പ്രചാരത്തിലിരുന്ന യൂറോപ്യൻ ഇംഗ്ലീഷ് നോവലുകളുടെ വിവർത്തനങ്ങളായിരുന്നു. പ്രധാനമായും ഭയം ജനിപ്പിക്കുന്ന സംഭവ പരമ്പരകളടങ്ങിയ ജി. ഡബ്ല്യു.എം.റെയ്നോൾഡിന്റെ നോവലുകളും കോനൻ ഡോയ്ൽ ന്റെ നോവലുകളും, വളരെയധികം വിക്ടർ ഹ്യൂഗോ നോവലുകളും, കൂടാതെ മിസ്സിസ് ഹെൻട്രി വുഡ്, എച്ച്.റൈഡർ ഹഗാർഡ് മുതലായവരുടെ നോവലുകളും അടുപ്പിച്ചടുപ്പിച്ച് പ്രസിദ്ധീകരിക്കുകയുണ്ടായി. പൊന്നുസ്വാമിപ്പിള്ള, ആരണി കുപ്പുസ്വാമി മുതലിയാർ, എസ്. എം. നടേശ ശാസ്ത്രികൾ മുതലായവർ തമിഴ് സാഹിത്യ പ്രേമികളെ തൃപ്തിപ്പെടുത്തുവാൻ പ്രയത്നിച്ചു. ചില ബംഗാളി– ഉറുദുനോവലുകളും തമിഴിലേക്കു തർജമ ചെയ്യപ്പെട്ടു. ഈ കാലഘട്ടത്തിൽ കലാമൂല്യമുള്ള ചില നല്ല നോവലുകൾ രചിച്ചവരാണ് എ.സുബ്രഹ്മണ്യ ഭാരതി ( ജടാവല്ലഭൻ 1913), കുറുമല സുന്ദരം പിള്ള ( പൊർക്കൊടി 1914) ഇവർ എന്നു പറയാം. ദേശീയ കവിയായ സുബ്രഹ്മണ്യഭാരതി രണ്ടു നോവലുകൾ എഴുതി. അവയിലൊന്ന് അല്പം പോലും വെളിച്ചം കാണുകയുണ്ടായില്ല. ഒന്ന് മുഴുമിപ്പിച്ചിട്ടുമില്ല.

1920 മുതൽ 1940 വരെയുള്ള കാലഘട്ടം തമിഴ് സാഹിത്യാസ്വാദകരുടെ വളർച്ചയുടെ കാലമായിരുന്നു. പ്രസിദ്ധീകരിക്കപ്പെട്ട നൂറുകണക്കിനു നോവലുകളിൽ മിക്കവയും വിവർത്തനങ്ങളായിരുന്നു. എന്നാൽ വടുവൂർ രാമസ്വാമി അയ്യർുടെ നോവലിൽ ഒരു നോവലിനു വേണ്ട ഘടകങ്ങളെല്ലാം അടങ്ങിയിരുന്നു. ഈ കാലഘട്ടത്തിലാണ് തമിഴ് നോവലുകൾ തുടർക്കഥകളായി പത്രങ്ങളിലൂടെയും മാസികകളിലൂടെയും പുറത്തുവരുവാൻ ആരംഭിച്ചത്. ഭയം ജനിപ്പിക്കുന്ന ഡിറ്റക്ടീവ് നോവലുകൾ, തമിഴ് സാഹിത്യാസ്വാദകർക്ക് കാഴ്ച വച്ചത് വൈ.എം.കോതനായകിയമ്മാൾ, കൽക്കി മുതലായവരാണ്. തുടർക്കഥകളാക്കുവാൻ അനുയോജ്യമായവയും ആകാത്തവയുമായ നോവലുകൾ പ്രസിദ്ധീകരിച്ച ആളാണ് ശ്രീ. എസ്. വി. വി. ഇദ്ദേഹത്തിന്റെ രണ്ടു മികച്ച നോവലുകളാണ് 'രാമമൂർത്തി', 'ഗോപാലൻ ഐ. സി. എസ്.' എന്നിവ.

1940 ൽ ശങ്കർറാം എഴുതിയ 'മണ്ണാശൈ' എന്ന നോവൽ പുറത്തുവന്നു. ഇത് തമിഴ് സാഹിത്യത്തിനൊരു വഴിത്തിരിവായിരുന്നു എന്നുതന്നെ പറയാം. ഭൂമിക്കുവേണ്ടിയുള്ള ഒരു കച്ചവടക്കാരന്റെ ആഗ്രഹം അവന്റെ ജീവിതത്തിലും മനസ്സിലും സൃഷ്ടിച്ച സംഘട്ടനങ്ങൾ ഈ നോവലിൽ വിസ്തരിച്ചു പ്രതിപാദിച്ചിരിക്കുന്നു. അനുയോജ്യമായ പാത്രസൃഷ്ടിയിലും ഉദ്ദേശശുദ്ധിയിലും മികച്ചു നിന്ന ഈ നോവൽ തമിഴ് സാഹിത്യത്തിനൊരു മുതൽക്കൂട്ടാണെന്നു പറയാം.

അതിനുശേഷം ശങ്കർറാം വളരെയധികം നോവലുകൾ രചിക്കയുണ്ടായെങ്കിലും 'മണ്ണാശൈ' യോടു കിടപിടിക്കത്തക്കതായിരുന്നില്ല അതൊന്നും.

1930 മുതൽ 1940 വരെയുള്ള കാലഘട്ടം തമിഴ് പത്രങ്ങളുടെ ആരംഭം കുറിച്ചു. ഇതിനു മുൻകൈയെടുത്തു പ്രവർത്തിച്ചിരുന്നത് കൽക്കി എന്ന അപരനാമത്താലറിയപ്പെട്ടിരുന്ന ആർ.കൃഷ്ണമൂർത്തിയാണ്. അദ്ദേഹം 'ത്യാഗഭൂമി', 'കൾവനിൻ', 'കാതലി' മുതലായ കൃതികളിൽ നേരമ്പോക്കിനു വേണ്ടി എത്ര ഭയങ്കര പ്രശ്നങ്ങളെയും ലഘുവായി കൈകാര്യം ചെയ്ത് തമിഴിലൊരു പുതിയ നോവൽ സമ്പ്രദായത്തിനുതന്നെ ആരംഭം കുറിച്ചു.

## വളർച്ചയുടെ കാലഘട്ടം

1940 മുതലുള്ള മുപ്പതു വർഷത്തെ, തമിഴ് സാഹിത്യത്തിന്റെ വളർച്ചയുടെ കാലഘട്ടമെന്നു വിശേഷിപ്പിക്കാം. 1940 ന്റെ പ്രാരംഭഘട്ടത്തിൽ, കോവയിൽനിന്നു രംഗപ്രവേശം ചെയ്ത ഒരു യുവസാഹിത്യകാരനായ ഷൺമുഖസുന്ദരം 3 നോവലുകൾ – 'നാഗമ്മാൾ', 'പൂവും പിഞ്ചും', 'പനിത്തുളി' എഴുതി പ്രസിദ്ധീകരിച്ചു. രാജം അയ്യരുടെ നോവലിനുശേഷം രംഗപ്രവേശം ചെയ്ത ഈ യുവസാഹിത്യകാരന്റെ നോവലുകളാണ് തമിഴ് നോവലിന് നിയതമായ സാഹിത്യമൂല്യം നേടിക്കൊടുത്തത് എന്നുതന്നെ ഉറപ്പിച്ചു പറയാം. 'നാഗമ്മാൾ' ഒരു അത്ഭുതസൃഷ്ടിയാണെന്നതിൽ തർക്കമേയില്ല. ഇതിൽ, ഗ്രന്ഥകാരൻ ഗ്രാമീണ ജീവിതത്തിന്റെ കഥ കെട്ടുറപ്പുള്ള മട്ടിൽ വിവരിച്ചിരിക്കുന്നു. കൽക്കി, ദേവൻ എന്നിവരുടെ വിനോദകൃതികളിൽ മാത്രം മുഴുകിക്കഴിഞ്ഞിരുന്ന തമിഴ് സാഹിത്യപ്രേമികൾ, ആ നവാഗതന്

വേണ്ടത്ര പ്രോത്സാഹനം നൽകാതിരുന്നതിനാൽ അദ്ദേഹം ഒരു പതിനാറ് പതിനേഴു വർഷങ്ങളോളം നോവലുകളൊന്നും തന്നെ പ്രസിദ്ധീകരിക്കുകയുണ്ടായില്ല. എന്നാൽ 1958–ൽ ഇദ്ദേഹത്തിന്റെ പുതിയ നോവലായ 'അറുവടൈ' പുറത്തുവന്നു. മികച്ച സംഭാഷണശൈലിയും കരുത്തുറ്റ ഒരു പ്രമേയവും തിളങ്ങിനിന്നിരുന്ന ഈ നോവലിൽ മികച്ച പാത്രസൃഷ്ടി കൂടി ഉണ്ടായതോടെ, അത് നാളതുവരെ പുറത്തുവന്നിട്ടുള്ള തമിഴ് നോവലുകളിൽ പ്രഥമസ്ഥാനം കരസ്ഥമാക്കി എന്നെനിക്കു നിസ്സംശയം പറയുവാൻ കഴിയും. അതിനുശേഷം ഷൺമുഖസുന്ദരം തുടർച്ചയായി വളരെയധികം നോവലെഴുതി. അവയിലേറ്റവും മികച്ച നോവൽ 'ശട്ടിശുട്ടത്' ആണെന്നാണെന്റെ വിശ്വാസം. ഒരേതരത്തിലുള്ള നോവലെഴുതി പ്രസിദ്ധിയാർജിച്ച പല സാഹിത്യകാരന്മാരെപ്പോലെയല്ലാതെ, ഷൺമുഖസുന്ദരം മികച്ച മൂന്നു നോവലുകൾ തമിഴ് സാഹിത്യപ്രേമികൾക്കു കാഴ്ചവയ്ക്കുകയുണ്ടായി എന്നത് പ്രശംസനീയമായ ഒരു കാര്യമാണ്.

എന്റെ നോവലുകളും 1942 നു ശേഷമാണ് പ്രസിദ്ധീകരിക്കപ്പെട്ടത്. 'പശി', 'ശർമാവിൻ ഉയിൽ', 'പൊയ്ത്തേവു', 'ഏഴുപേർ' ഇവയെല്ലാം 1950 നു മുമ്പ് പുറത്തുവന്നവയാണ്. 'അസുരഗണം', 'ആട്കൊല്ലി', 'പെരിയ മനിതൻ' മുതലായവ 50നു ശേഷം പുറത്തുവന്നവയാണ്. ഒരു നോവലിലെ കഥാതന്തു, അല്പംപോലും അടുത്ത നോവലിൽ പ്രതിഫലിക്കുവാൻ പാടില്ലെന്നതും അല്പം പ്രയാസമുള്ള വിഷയങ്ങളെല്ലാം, ഷൺമുഖസുന്ദരത്തെപ്പോലെ, ഭംഗിയായി പ്രതിപാദിക്കണമെന്നതും എന്റെ ലക്ഷ്യങ്ങളാണ്.

1950നു ശേഷം ചിതംബരസുബ്രഹ്മണ്യത്തിന്റെ 'ഇതയനാദം' എന്ന നോവൽ പ്രസിദ്ധീകൃതമായി. ഒരു നാദപ്രപഞ്ചത്തിന്റെ ഉത്ഭവം, വളർച്ച, ഉയർച്ച അതിന്റെ പ്രസിദ്ധി എന്നിങ്ങനെ പടിപടിയായുള്ള വളർച്ചയാകെ ഈ നോവലിൽ വിസ്തരിച്ചു പ്രതിപാദിച്ചിരിക്കുന്നു. സംഭവങ്ങൾക്കപ്പുറമുള്ള യാതൊന്നിലും ശ്രദ്ധ കേന്ദ്രീകരിക്കാതെ നേരിട്ട്, ലളിതമായി എഴുതിയിട്ടുള്ള ഈ കൃതി നല്ലൊരുസ്ഥാനം കരസ്ഥമാക്കിയിരിക്കുന്നു. നോവലുകളുടെ അഭിവൃദ്ധിയെ സൂചിപ്പിക്കുന്നതിനിടയിൽ, സർവജന സമ്മതിയാർജിച്ച ഒരു പാരായണ വസ്തുവായി വായനക്കാരെ തൃപ്തിപ്പെടുത്തും വിധം എഴുതിയ നോവലുകളെയും തദ്കർത്താക്കളെയും കുറിച്ച് ഞാനൊന്നും തന്നെ വിവരിച്ചിട്ടില്ല. എന്നാൽ സാഹിത്യവാസന അൽപ്പം പോലും ഇല്ലാത്ത പല യുവാക്കളും അവർക്കാകുംവിധത്തിൽ നോവലുകൾ എഴുതിക്കൂട്ടിയിരിക്കുന്നു. തമിഴർക്ക് രാജാറാണിമാരുടെ കഥയാണ് ഏറ്റവും പ്രിയംകരമെന്ന് നൂറുവർഷങ്ങൾക്കുമുമ്പ് വേദനായകംപിള്ള അഭിപ്രായപ്പെട്ടത്, ഈ കാലഘട്ടത്തിൽ വ്യത്യാസപ്പെട്ട്, നോവലല്ലാത്ത ചരിത്രകഥകൾവരെ അവർക്കു പ്രിയംകരമാണെന്നു വന്നിരിക്കുന്നു. നോവലല്ലാത്ത കഥ എഴുതുന്നതിൽ മുൻപന്തിയിലായിരുന്നു കൽക്കി, ചാണ്ടിലീയൻ, അഖിലൻ, ജഗശിൽപ്പിയൻ, ഗോവി, മണിശേഖരൻ, പാർഥസാരഥി മുതലായവർ. അവരെല്ലാം, തങ്ങളുടെ ചരിത്ര നോവലുകൾ തിരസ്ക്കരിക്കപ്പെട്ടതോടെ, സാമൂദായികനോവലുകൾ എഴുതുവാൻ പ്രേരിതരായി. എന്നാലും ഇവരുടെ നോവലുകൾ തമിഴ് നാട്ടിൽ അധികമായി പ്രചാരത്തിൽ വന്നിരുന്നു എന്നുതന്നെ പറയാം. ഇത്തരം നേരമ്പോക്കിനുവേണ്ടി

യുള്ള നോവലുകൾ മാത്രം 1950 നു ശേഷം അധികമായി പുറത്തുവരുക യാൽ, ചിലപ്പോൾ, നല്ല സാഹിത്യനോവലുകൾ ഇല്ലാതായേക്കുമെന്നു തന്നെ സംശയിക്കപ്പെട്ടു.

നേരമ്പോക്കിനുവേണ്ടിമാത്രം നോവലെഴുതുന്നവരുടെ കൂട്ടത്തിൽ, സാഹിത്യവാസന വെളിവാക്കുന്ന നോവലുകൾ എഴുതുന്ന ചിലരുടെ പേരു കൾ താഴെ ഉദ്ധരിക്കാം. പി.എം.കണ്ണൻ, അനുത്തമ, ആർ.വി. മുതലായ വർ. എന്നാൽ റ്റി.ജാനകീരാമന്റെ 'മോഹമുൾ', സുന്ദരരാമസ്വാമിയുടെ 'ഒരു പുളിയമരത്തിൻകതൈ' ഇവ രണ്ടും സാഹിത്യമൂല്യമുള്ള നോവലുകളിൽ ഉന്നതസ്ഥാനം കരസ്ഥമാക്കിയിരിക്കുന്നു. ജാനകീ രാമൻ വേറെയും പല നോവലുകളും എഴുതിയിട്ടുണ്ട്. അവയിൽ 'അമ്മ വന്താൾ' എന്ന നോവൽ പല കാരണങ്ങളാലും സമുന്നത സ്ഥാനം നേടി. 'മോഹമുൾ' ആണ് അദ്ദേ ഹത്തിന്റെ (ഇതുവരെയുള്ള) നോവലുകളിൽ പ്രഥമഗണനീയമായതെന്നാ ണെന്റെ വിശ്വാസം. സുന്ദര രാമസ്വാമിയുടെ ഏക നോവലായ 'പുളിയമരം' നോവൽ ലോകത്തിൽ ഒരു പുതിയ വഴിത്തിരിവു തന്നെ സൃഷ്ടിച്ചിരിക്കു ന്നു. അതിനെ ഒരു പ്രധാനപ്പെട്ട ഡോക്കുമെന്റേഷൻ നോവൽ എന്നു വേണ മെങ്കിൽ പറയാം.

ഹെഫ്സിബാ യേശുദാസന്റെ 'പുത്തംവീട്' അശോകമിത്രന്റെ 'കരൈ ന്തനിഴൽകൾ', സി. കന്തസ്വാമിയുടെ 'സായാവനം' ഇവ 1960 ൽ പുറത്തു വന്ന നോവലുകളാണ്. ഇവയുടെയെല്ലാം കർത്താക്കൾ നവാഗതരായിരു ന്നു. നോവൽ സാഹിത്യത്തിൽ ഇവർ നല്ലൊരു സ്ഥാനം നേടുകയുണ്ടാ യി. ഷൺമുഖസുന്ദരത്തെപ്പോലെ സാഹിത്യമൂല്യമുള്ള നോവലുകൾ എഴുതി പ്രശസ്തിയാർജിച്ചവർ എന്ന് ഡൽഹി നിവാസിനിയായ കിറു ത്തിക എന്ന മഹതിയെ വിശേഷിപ്പിക്കാം. "പുകൈ നടുവിൽ" മുതൽ "ധർമ ക്ഷേത്ര" വരെയുള്ള അവരുടെ നോവലുകളിലെല്ലാം പുതുമകൾ നിറഞ്ഞുനിൽക്കുന്നു. 'വാസവേശ്വരം' അവരുടെ പ്രധാന കൃതികളിൽ ഒന്നാണ്. അതുപോലെ നകുലൻ എന്ന അപരനാമത്തോടുകൂടിയ റ്റി. കെ. ദുരസ്വാമി പത്തുവർഷത്തെ പരീക്ഷണഫലമായി നാലഞ്ചു നോവലുകൾ പ്രസിദ്ധീകരിച്ച് വിജയം കൈവരിക്കുകയുണ്ടായി. 'രോഗികൾ', 'നിനൈവ പ്പാതൈ' ഇവ പ്രത്യേകം എടുത്തുപറയേണ്ടവയാണെന്നു തോന്നുന്നു. സി. സു. ചെല്ലപ്പാ എഴുതിയ രണ്ടു നോവലുകളും സ്തുത്യർഹങ്ങളാണ്. 'വാടി വാസൽ' കാളയോട്ടം വിവരിക്കുന്ന ഒരു ലഘു നോവലാണ്. 'ജീവനാംശം' ബോധധാരാവിദ്യകൾ ഭംഗിയായി കൈകാര്യം ചെയ്തിരിക്കുന്ന കൃതി യും. ഇവയും നകുലന്റെ രണ്ടു നോവലുകളും യഥാർഥ നോവലെഴുത്തു കാരുടെ നോവലുകളാണെന്ന് പറയാം.

ഇത്തരത്തിൽ സുമാർ നൂറുവർഷങ്ങൾക്കിപ്പുറം ഇരുപത് ഇരുപത്തിയഞ്ച് നോവലിസ്റ്റുകളുടെ സംഭാവനയായുണ്ടായ മുപ്പതു മുപ്പത്തിയഞ്ചു സാഹിത്യപരമായ നോവലുകൾ തമിഴ് സാഹിത്യത്തെ സമ്പുഷ്ടമാക്കിയി രിക്കുന്നു. മൊത്തത്തിൽ ഒരു വിമർശനം നടത്തിയാൽ, ഈ നോവൽ പെരുമ ഒരേ സങ്കേതത്തിൽ നിന്നുണ്ടായവയോ, പരസ്പര സാദൃശ്യമുള്ള വയോ ആണെന്നു പറയുവാൻ സാധ്യമല്ല. വിഭിന്നരായ ആൾക്കാരുടെ വ്യത്യസ്ത ചിന്താഗതികൾ കലാരൂപത്തിൽ പുറത്തുവന്നതായി വേണമെ

ങ്കിൽ പറയാം. കരുത്തുറ്റ പ്രമേയവും, പാത്രസൃഷ്ടിയുടെ മേന്മയും, ജീവിത യാഥാർഥ്യങ്ങളെ ധൈര്യപൂർവം നേരിട്ട് വിശദീകരിക്കുവാനുള്ള കഴിവും ഇവയുടെ മൂല്യങ്ങളാണ്.

## നീല പത്മനാഭൻ

ഈ അഭിവൃദ്ധിയുടെ തുടർച്ചയെന്നോണം, 1960 ന്റെ അവസാനഘട്ടത്തിൽ തന്റെ പ്രഥമ നോവലായ 'തലമുറകൾ' നീലപത്മനാഭൻ പ്രസിദ്ധീകരിച്ചു. തമിഴ്നാട്ടിലെ പ്രസാധകരുടെ ക്ഷാമം നിവർത്തിക്കുന്നതിനെന്നപോലെ, സ്വന്തം നോവൽ അദ്ദേഹം പ്രസിദ്ധീകരിച്ചു പ്രചരിപ്പിക്കേണ്ടിവന്നു എന്നു പറയുന്നതോടൊപ്പം, ആ നോവലിന് തമിഴിലെ മികച്ച സാഹിത്യ കൃതികളുടെ മുൻപന്തിയിൽ ഒരു ഉന്നതസ്ഥാനം ലഭിച്ചു എന്നും പറയാം. നോവലിന്റെ അവസാന ഘട്ടങ്ങളിൽ സംഭവങ്ങൾ ഒരളവുവരെ മെലോഡ്രാമാറ്റിക് ആയിപ്പോയെന്നുണ്ടെങ്കിലും, പാത്രസൃഷ്ടിയിലും കഥയുടെ ഉദ്ദേശശുദ്ധിയിലും കെട്ടുറപ്പിലും 'തലമുറകൾ' തമിഴ് നോവലുകളിൽവച്ച് മികച്ചതാണെന്ന് നിസ്സംശയം പറയാം.

## പള്ളികൊണ്ടപുരം

മൂന്നു തലമുറകളിലെ സംഭവങ്ങൾ ഈ തലമുറയുടെ പശ്ചാത്തലത്തിൽ വിവരിച്ച നീലപത്മനാഭൻ, തന്റെ രണ്ടാമത്തെ നോവലായ 'പള്ളികൊണ്ടപുര'ത്തിൽ കഥയ്ക്കു യാതൊരു കോട്ടവും വരുത്താതെ, ഒരു കഥാപാത്രത്തിന്റെ ജീവിതത്തിലെ 48 മണിക്കൂറിനുള്ളിൽ, അയാളുടെ മനസ്സിലൂടെ കടന്നുപോയ സ്മരണകളായി കഥപറയുന്നതോടൊപ്പം, അവ, ആ കഥാപാത്രത്തിന്റെ മനസ്സിൽ സൃഷ്ടിച്ച മാനസിക വൈഷമ്യങ്ങളും സംഘട്ടനങ്ങളും ചിത്രീകരിച്ചിരിക്കുന്നു. 'തലമുറക'ളേക്കാൾ ഈ നോവലിലെ ഉള്ളടക്കത്തിന് കൂടുതൽ കെട്ടുറപ്പുണ്ട്. സംഭവങ്ങളിൽ മെലോഡ്രാമ അധികമായി കാണപ്പെടുന്നില്ല. വളരെയധികം ചെറുകഥകളെഴുതി പഴക്കം വന്ന അദ്ദേഹത്തിന്റെ കൈകൾ, ചില ചിന്തകൾ ചെറുകഥാരൂപത്തിൽത്തന്നെ എഴുതിയിരിക്കുന്നുവെങ്കിലും, കഥയുടെ ഒഴുക്കിനെ അതൊട്ടും തന്നെ ബാധിക്കുന്നില്ല. എല്ലാ കഥാപാത്രങ്ങളെയും, എല്ലാ സംഭവങ്ങളെയും കഥാനായകന്റെ മനസ്സിൽ നിന്നുത്ഭവിക്കുന്ന ചിന്താഗതികളായി അവതരിപ്പിച്ചിരിക്കുന്നു. മറ്റുപല നോവലിലും കാണപ്പെടാത്ത ഭൂസ്ഥിതി വിവരങ്ങൾപോലും – ഒരു നാടിന്റെ കിഴക്ക്, പടിഞ്ഞാറ്, തെക്ക്, വടക്ക് – ഇദ്ദേഹം എടുത്തുകാണിച്ചിരിക്കുന്നു. ഈ വിവരങ്ങളെല്ലാം അത്യന്താപേക്ഷിതമായിരുന്നുവോ എന്ന് ഒരു പക്ഷേ ചിലർ ചോദിച്ചേക്കാം. എന്നാൽ ഇത്തരം വിവരങ്ങൾ ഒരു നോവലിന് ബോഡി നൽകുവാനുപകരിക്കും എന്നുള്ളത് എനിക്കനുഭവമാണ്. പ്രത്യേകിച്ചും നോവലിലെ സംഭവവികാസങ്ങളാകെ, തിരുവനന്തപുരത്തിന്റെ പശ്ചാത്തലത്തിലാകയാൽ, തിരുവനന്തപുരത്തെക്കുറിച്ചറിയാവുന്നവർക്ക് ഇതു വളരെയധികം അത്യന്താപേക്ഷിതമായിരുന്നുവെന്നു മനസ്സിലാവും. രസകരമായിത്തോന്നുകയും ചെയ്യും. ഒരു മനുഷ്യന്റെ ഉള്ളറകൾ തുറന്നുകാണിക്കുന്നതിനോടൊപ്പം, ഒരു നഗരമാകെ ജീവനോടെ മുന്നിൽക്കാണും വിധം 'പള്ളിക്കൊണ്ടപുര'ത്തിൽ ചിത്രീകരിച്ചിരിക്കുന്നു.

കഥയിൽ അടങ്ങിയിട്ടുള്ള സംഭവവികാസങ്ങൾ ഞാൻ വർണിക്കുന്നില്ല. എന്നാൽ ഒരു സാധാരണ മനുഷ്യന്റെ മനസ്സിൽ നിസ്സാരസംഭവങ്ങൾ ഉണർത്താവുന്ന ചിന്താക്കുഴപ്പങ്ങളെ ഹൃദയഹാരിയായിത്തന്നെ വർണിച്ചിരിക്കുന്നു. ഒരു സാധാരണ സംഭവത്തിന്റെ അടിസ്ഥാനത്തിൽ, ഒരുവന് എത്രത്തോളം മനോദുഃഖങ്ങൾ അനുഭവപ്പെടുന്നു, അവയെല്ലാം എത്തരത്തിൽ അഭിമുഖീകരിക്കപ്പെടുന്നു, അല്ലെങ്കിൽ, അവിടെ എങ്ങനെ പരാജയപ്പെടുന്നു എന്നിവയെല്ലാം വിവരിക്കുന്നതിൽ നീലപത്മനാഭൻ പ്രശംസനീയമാം വിധം വിജയം കൈവരിച്ചിരിക്കുന്നു.

തമിഴിൽ സമീപകാലത്തായി പ്രസിദ്ധീകരിക്കപ്പെട്ടിട്ടുള്ള മികച്ച നോവലുകളിൽ മുഖ്യസ്ഥാനം 'പള്ളിക്കൊണ്ടപുര'ത്തിനുണ്ട്. ഭാരതീയ നോവലുകളുടെ പ്രത്യേകതകൾ അടങ്ങിയിരിക്കുന്നതിനാൽ, നാഷനൽ ബുക്ക് ട്രസ്റ്റ് ഈ കൃതി, വിവിധ ഭാഷകളിലേക്കു വിവർത്തനം ചെയ്യുവാൻ ഏറ്റെടുത്തിരിക്കുന്നതിനെ ഞാൻ ഹൃദയപൂർവം സ്വാഗതം ചെയ്യുന്നു. ഭാരതീയ നോവൽ എന്ന് ഞാൻ വിവക്ഷിക്കുന്ന അംശങ്ങൾ വെളിവാകുന്നതു തന്നെ ഇത്തരം നൂറുകണക്കിനു നോവലുകൾ പല ഭാഷകളിലായി വിവർത്തനം ചെയ്യപ്പെടുമ്പോഴാണ്. റഷ്യൻ നോവൽ സാഹിത്യമെന്നാൽ നമുക്ക് ഏകദേശമൊരു രൂപം മനസ്സിൽ സങ്കല്പിക്കുവാൻ സാധിക്കും – അതുപോലെ തന്നെയാണ് ഇംഗ്ലീഷ് നോവൽ സാഹിത്യത്തെപ്പറ്റിയും ഫ്രഞ്ച്, ജർമ്മൻ എന്നിങ്ങനെ എല്ലാ രാജ്യക്കാർക്കും അവരവരുടേതായ നോവൽ സാഹിത്യം നിലവിലിരിക്കുന്നില്ലേ? ഇവയ്ക്കെല്ലാം ഉപരിയായി, ഇവയെല്ലാം അടങ്ങുന്ന യൂറോപ്യൻ നോവൽ സാഹിത്യം എന്നൊന്നുണ്ടല്ലോ. അത് ജാപ്പനീസ്, ചൈനീസ്, ഇന്ത്യൻ സാഹിത്യത്തിൽ നിന്നും എത്രത്തോളം വ്യത്യസ്തമാണെന്നും നമുക്കറിയാം.

ഇത്തരത്തിൽ, ഭാരതീയരായ നമുക്ക്, ഭാരതീയ നോവൽ എന്ന ആശയം വ്യാപകമായുണ്ടാകണമെങ്കിൽ ഭാഷയുടെ അതിർവരമ്പുകളെ അതിലംഘിച്ചുള്ള ഈ നോവലിന്റെ വിവർത്തനങ്ങൾ ഉണ്ടാകേണ്ടത് അത്യന്താപേക്ഷിതമാണ്.

**ക.നാ.സുബ്രഹ്മണ്യം**

# 1

പഴവങ്ങാടി ഗണപതിക്ഷേത്രത്തിനു മുന്നിലുള്ള തെരുവീഥിയിൽ അനന്തൻനായർ ഒരു നിമിഷം ധ്യാനനിമഗ്നനായി നിന്നു.

ചെടികളും മരങ്ങളും എല്ലാ ജീവജാലങ്ങളും നിശ്ശബ്ദമായി, നിശ്ചലമായി നിന്നിരുന്ന രാത്രിയുടെ അവസാനയാമത്തിൽ.

പട്ടാപ്പകലിലെ യന്ത്രങ്ങളുടെയും മറ്റും ശബ്ദകോലാഹലങ്ങളിൽ നിന്നും വേർപെട്ട് തളർന്നുറങ്ങുന്ന നഗരം.

സുന്ദരസ്വപ്നങ്ങൾ കണ്ട് പ്രകൃതീദേവി നിദ്രയിലാണ്ടിരിക്കുമ്പോൾ.

ഗണപതി ക്ഷേത്രത്തിൽനിന്നും വലതുവശത്തേക്കുള്ള റോഡിലേക്കു അനന്തൻനായർ തിരിഞ്ഞുനടന്നു.

അതിരാവിലെ കുളിച്ച്, ഒരു തോർത്തുമാത്രം പുതച്ചിരുന്നിട്ടുകൂടി, ചുറ്റുപാടുമുള്ള കട്ടിയുള്ള തണുപ്പ് അദ്ദേഹത്തിനൊരു പ്രശ്നമേ ആയിരുന്നില്ല. രോഗബാധിതനായിരുന്നിട്ടും, താങ്ങുവാനാകാത്ത മറ്റനേകം മനപ്രയാസങ്ങൾ അദ്ദേഹത്തെ അലട്ടിക്കൊണ്ടിരുന്നിട്ടും കൂടി അദ്ദേഹം അതൊന്നും വകവെക്കാതെ, അത്രയേറെ ഉത്സാഹവാനായിത്തീരുന്നതിന്റെ കാരണം അതിരാവിലെയുള്ള നീരാട്ടു മാഹാത്മ്യം മാത്രമാണോ?

ഈ റോഡിനെന്തു വീതി! അദ്ദേഹം നടക്കുമ്പോൾ ചിന്തിച്ചുകൊണ്ടിരുന്നു. വടക്ക്, ഗവൺമെന്റ് ഓഫീസുകൾക്കു മുന്നിലൂടെ പോകുന്ന വീതിയേറിയ മെയിൻറോഡ്. തെക്ക്, ഏഴുമൈൽ അകലത്തിലുള്ള മനോഹരമായ കോവളം കടൽത്തീരത്തെത്തിക്കുന്ന നീണ്ട റോഡ്.

റോഡിനു വലതുവശത്തുള്ള മൈതാനത്തിൽ അടുക്കും ചിട്ടയുമില്ലാതെ കിടന്നു വിശ്രമിക്കുന്ന പച്ചനിറത്തിലുള്ള സിറ്റിബസുകൾ. അതിനിടയിലൂടെ നഗരത്തിലെ കച്ചവടസ്ഥലമായ, തിരക്കേറിയ, ചാലത്തെരുവ് നീണ്ടുനിവർന്നു കിടക്കുകയാണ്. ഇരുവശങ്ങളിലും കടകളും, ചന്തകളും കൊണ്ടു നിറഞ്ഞ, ശബ്ദമുഖരിതമായ ചാലത്തെരുവ്!

അതിനു വലതുവശത്ത് ചരിത്രപ്രസിദ്ധമായ പഴവങ്ങാടി മൈതാനമാണ്. എത്രയെത്ര സംഭവങ്ങൾക്കു സാക്ഷിനിന്നിട്ടുണ്ട്, ഈ മൈതാനം! ഈ മൈതാനത്തിൽ നിന്നുകൊണ്ട് 'പ്രിയപ്പെട്ട നാട്ടുകാരേ' എന്ന അഭിസംബോധനയോടെ പ്രസംഗിക്കാത്ത ഒരൊറ്റ സ്വാതന്ത്ര്യപ്രേമിയോ രാഷ്ട്രീയനേതാവോ ഇന്നാട്ടിലുണ്ടോ?

മൈതാനത്തിനെതിർവശത്ത് സിറ്റിയിലെ പ്രധാന ബസ് സ്റ്റാൻഡാണ്.

അതിനടുത്തായി, മുകളിൽ ഇരുവശങ്ങളിലും വെള്ളത്തൂണുകളാൽ ചുറ്റപ്പെട്ട രണ്ടു ചെറിയ മണ്ഡപങ്ങളോടെ, വെള്ളനിറത്തിൽ ഉയർന്നു നിൽക്കുന്ന കൂറ്റൻ കിഴക്കേക്കോട്ട. കിഴക്കേക്കോട്ടയുടെ മുന്നിലെത്തിയതും, മൂടൽമഞ്ഞിനിടയിലൂടെ നേരിയ പുകകൊണ്ടു നിർമ്മിക്കപ്പെട്ട ഒരു സ്വപ്നദൃശ്യംപോലെ, ശ്രീ പത്മനാഭസ്വാമിക്ഷേത്രത്തിലെ പരിപാവനമായ ഗോപുരം തലയുയർത്തിനിൽക്കുന്നതദ്ദേഹത്തിന്റെ ദൃഷ്ടിയിൽപ്പെട്ടു.

കോട്ടനടയിൽ ഒരു നിമിഷം നിശ്ചലനായി നിന്നശേഷം, ക്ഷേത്രത്തിലേക്കുനോക്കി, കണ്ണുകളടച്ചു, കൈകൂപ്പി തൊഴുതുനിന്നു അദ്ദേഹം.

വീണ്ടും അനന്തൻനായർ കോട്ടയ്ക്കുള്ളിലൂടെ മുന്നോട്ടു നടന്നു. കോട്ടയ്ക്കുള്ളിലെത്തിയപ്പോൾ രണ്ടുമൂന്നു ടൂറിസ്റ്റ് ബസുകൾ അദ്ദേഹത്തെ കടന്നുപോയി. പുറത്തുനിന്നും ഇവിടെ എത്തിയിരിക്കുന്ന ഉല്ലാസയാത്രക്കാർ!

മുൻകാലങ്ങളിൽ, പത്മനാഭസ്വാമിക്ഷേത്രത്തിലെ പൂജാപാത്രങ്ങളും, ഊട്ടുപുരയിലെ പാത്രങ്ങളുമെല്ലാം കഴുകിയിരുന്ന പാത്രക്കുളം, ഇപ്പോൾ റോഡിനിടതുവശത്ത്, അനാഥമായി കിടക്കുകയാണ്. വെള്ളം അല്പം പോലും പുറത്തുകാണുവാനാകാത്തവിധം പായൽ പിടിച്ചുകിടക്കുകയാണീ പാഴ്ക്കുളം. ഇന്ന് നഗരവാസികളുടെ ഒരു സുഖമരണ കേന്ദ്രമായി മാറിയിരിക്കുകയാണ് ഈ പുണ്യതീർഥം.

കുളത്തിനടുത്ത് കോട്ടയിലെ പോലീസുകാർക്കുവേണ്ടിയുള്ള ഒരു ഔട്ട് പോസ്റ്റ് മുറിയുണ്ട്. അതിനടുത്തായി നീണ്ടുകിടക്കുന്ന ഒരു ഒറ്റയടിപ്പാത. ഈ പാതയുടെ അരികിലായി തലയുയർത്തി വിരിച്ചുനിൽക്കുന്ന കാറ്റാടി മരങ്ങളുടെ കീഴിലുള്ള മതിലകം ഓഫീസിനുമുന്നിലെത്തിയതും, അനന്തൻനായർ റോഡിനു മധ്യത്തിൽത്തന്നെ നിശ്ചലനായി നിന്നുപോയി.

ഈ കോവിലിന്റെ സകല ഉത്തരവാദിത്വവും, നാടുവാണിരുന്ന മഹാരാജാവു തിരുമേനിക്കാണ്. അമ്പലത്തിലെ എല്ലാ ആവശ്യങ്ങളും ഈ മതിലകം ഓഫീസ് വഴിയാണ് ശ്രീ പത്മനാഭദാസനായ മഹാരാജാവു നടത്തിച്ചുവരുന്നത്. അനന്തൻനായരുടെ മനസ്സിലൂടെ തന്റെ ഉദ്യോഗകാലം തെളിഞ്ഞുവന്നു. അതോടെ, 'ഉം..... ഈ ഓഫീസിലെ ഉന്നതമണ്ഡലങ്ങളിലല്ലേ കഴിഞ്ഞ മുപ്പതു വർഷങ്ങളിലേറെയായി ഞാൻ ജോലിനോക്കിയത്, നീണ്ട മുപ്പതുവർഷങ്ങൾ!' ഇത്രയും ആത്മഗതം ചെയ്തപ്പോഴേക്കും അദ്ദേഹത്തിൽ നിന്നൊരു നെടുനിശ്വാസം ഉതിർന്ന് വായുവിലലിഞ്ഞുചേർന്നു.

നാലുവശത്തുമുള്ള വീതിയേറിയ രാജവീഥികളിലാകെ, നിരനിരയായി നിന്നിരുന്ന ട്യൂബുലൈറ്റുകളിൽ നിന്നുള്ള കണ്ണഞ്ചിക്കുന്ന പ്രകാശം എങ്ങും വ്യാപിച്ചിരുന്നു. നവരാത്രിദിനങ്ങളിൽ പത്മനാഭപുരത്തുനിന്നും സരസ്വതീദേവിയെ എഴുന്നള്ളിച്ചുകൊണ്ടുവന്നു പ്രതിഷ്ഠിക്കാറുള്ള സരസ്വതീമണ്ഡപം ഇടതുവശത്തായി കാണപ്പെടുന്നു.

അദ്ദേഹം അല്പദൂരം മുന്നിലേക്കു നടന്നശേഷം, മുകളിലേക്കൊന്നു തലയുയർത്തിനോക്കി. നവരാത്രി മണ്ഡപത്തിനു മുകളിൽ വളരെ ഉയരത്തിലായി ഘടിപ്പിച്ചിരുന്ന 'മേത്തൻമണി' അദ്ദേഹത്തിന്റെ ദൃഷ്ടിക്കു വിഷ

യീഭവിച്ചു. ആ കൂറ്റൻ ഘടികാരത്തിന്റെ നടുവിലായി ഘടിപ്പിച്ചിരുന്ന രാക്ഷസന്റെ വായ് പിളർന്ന് പല്ലുകൾ പുറത്തേക്ക് പ്രത്യക്ഷപ്പെട്ട് പെട്ടെന്നടഞ്ഞു. അതേ നിമിഷത്തിൽത്തന്നെ രണ്ടുവശത്തായി ഘടിപ്പിച്ചിരുന്ന രണ്ട് ആട്ടിൻ രൂപങ്ങൾ നടുവിലുള്ള മുഖത്തിന്റെ ഇരുകവിളുകളിലും ശക്തിയോടെ വന്നിടിച്ചു.

അദ്ദേഹം സൂക്ഷിച്ചുനോക്കി.

ഘടികാരത്തിന്റെ ചെറിയ സൂചി മൂന്നിലും വലിയ സൂചി ആറിലും!

മണി മൂന്നര അടിച്ചു.

മേത്തൻമണി മുഴങ്ങിയതും, സമീപത്തായി പാറാവുനിന്നിരുന്ന പോലീസുകാരൻ അതിനു കീഴിലായി ഘടിപ്പിച്ചിരുന്ന പിത്തളത്തണ്ടിൽ ഊക്കോടെ ഒന്നടിച്ചു. ആ ശബ്ദപ്രളയത്തിൽ നഗരമാകെ കിടുങ്ങിപ്പോയിക്കാണണം! എത്ര ശബ്ദമുഖരിതമായ പകലിലും, നിശയുടെ നിശ്ശബ്ദതയിലും, നഗരത്തെയാകെ കിടിലംകൊള്ളിക്കുന്ന, വർഷങ്ങളോളമായി നിലനിന്നുവരുന്ന അത്ഭുതകരമായ, ഭയങ്കരമായ ഒരു ശബ്ദതരംഗമാണിത്!

നാലുമണിക്കേ നിർമാല്യപൂജയ്ക്കായി അമ്പലത്തിനുള്ളിൽ പ്രവേശിക്കാൻ പറ്റുകയുള്ളു. മണിയിപ്പോൾ മൂന്നരയേ ആയിട്ടുള്ളല്ലോ. ഇനിയും അരമണിക്കൂർ കൂടിയുണ്ട്. അതുവരെ എവിടെയെങ്കിലും ഒന്നിരിക്കണമല്ലോ. എവിടെയിരിക്കാനാണ്?

അനന്തൻനായർ ഒരു നിമിഷത്തേക്കൊന്നു സംശയിച്ചുനിന്നു. പിന്നെ സാവധാനം നടന്ന് മേത്തൻമണിയുടെ മുൻപിലായി നിലയുറപ്പിച്ചു. ഗോപുരത്തിനു മുകളിലേക്കു കയറിപ്പോകുന്ന കൽപ്പടവുകളിലേക്കും, അമ്പലനടയിലും ഗോപുരത്തിന്റെ ഓരോ നിലയിലും പ്രകാശിച്ചുകൊണ്ടിരുന്ന വിളക്കുകളിലേക്കും ഒരു നിമിഷം മാറിമാറി നോക്കിനിന്നശേഷം അദ്ദേഹം തിരിഞ്ഞുനടന്നു.

അമ്പലത്തിനിടതുവശത്തുള്ള ജ്ഞാനാനന്ദസ്വാമികളുടെ ആശ്രമത്തിലേക്കു തിരിയുന്ന ബ്രാഹ്മണത്തെരുവിലേക്കു അദ്ദേഹം നടന്നു. ആശ്രമത്തിനു മുമ്പിൽ നിന്നിരുന്ന അരശുമരത്തിന്റെ ചുവട്ടിൽ നാഗവിഗ്രഹങ്ങൾ പ്രതിഷ്ഠിച്ചിരുന്ന വീതിയേറിയ, ചതുരാകൃതിയിലുള്ള കരിങ്കൽത്തറയിൽ ഇരിപ്പുറപ്പിച്ചു.

അമ്പലത്തിനു മുന്നിലുള്ള വലിയ തീർഥത്തിൽ ലൈറ്റുകൾ പ്രതിഫലിച്ച് പ്രകാശിക്കുന്നത് അദ്ദേഹം നോക്കി ഇരുന്നു. ആ വലിയ തീർഥത്തിലെ ജലം അശുദ്ധമാകാതിരിക്കുവാനായി ചുറ്റും കമ്പിവേലികെട്ടിയിരിക്കുയാണ്. പളുങ്കുപോലെയുള്ള തീർഥജലത്തിൽ ക്ഷേത്രഗോപുരത്തിലെ വിളക്കുകൾ പ്രതിഫലിച്ചു മിന്നിത്തിളങ്ങുന്ന കാഴ്ച അദ്ദേഹത്തെ കൗതുകം കൊള്ളിച്ചു. അല്പസമയം ആ ജലത്തിലേക്കുതന്നെ ഉറ്റുനോക്കിക്കൊണ്ടിരുന്നപ്പോൾ, ഒരു വലിയ, വിസ്താരമേറിയ നഗരം മുഴുവൻ ആ ജലത്തിൽ പ്രതിഫലിച്ചു കിടക്കുന്നതായി മനസ്സിലൊരു തോന്നലുണ്ടായി.....!

അരശുമരത്തിന്റെ അഗ്രത്തിലുള്ള ചില്ലകളിൽ ഇലകൾ മന്ദമന്ദമിളകി.

ബ്രാഹ്മണത്തെരുവിലുള്ള ഗൃഹത്തിൽനിന്ന്, ഒരു പിഞ്ചുകുഞ്ഞിന്റെ നേരിയ രോദനം കർണപുടങ്ങളിൽ പതിച്ചു. അകലെയുള്ള പോലീസ് സ്റ്റേഷനിൽ നിന്നൊരു പോലീസ് വാൻ പാഞ്ഞുപോകുന്ന ഇരമ്പൽ ശബ്ദം നന്നായി കേൾക്കാമായിരുന്നു.

പ്രകൃതീദേവി സുഖനിദ്രകൊള്ളുന്ന സുന്ദരനിമിഷങ്ങൾ. അനന്തൻനാ യർക്ക് പെട്ടെന്നൊരു ബുദ്ധിതോന്നി. അമ്പലനടതുറക്കുന്നതുവരെ സമയം കളയുവാനൊരു ഉപാധിയുമായി....

പത്മാസനത്തിലിരിക്കുമ്പോൾ, കാൽമുട്ടുകൾ വേദനിക്കും. അധിക നേരം ഇങ്ങനെ ഇരിക്കുവാൻ ഇപ്പോഴൊന്നും തനിക്കാവുന്നില്ലെന്നദ്ദേഹം മനസ്സിലാക്കി. കുറച്ചു വർഷങ്ങൾക്കു മുമ്പ് പൂന്തുറ ആശ്രമത്തിൽനിന്നു ലഭിച്ചിരുന്ന അറിവുകൾ കൂടി പ്രയോജനപ്പെടുത്തുവാനാകാതെ കുഴങ്ങു കയാണ് താൻ.....! ഉം....ഇന്നു ചെറുപ്രായമൊന്നുമല്ലല്ലോ! അൻപതു വയസ്സു തികയുന്ന ജന്മദിനമല്ലേ!

എന്നിരുന്നാലും രണ്ടുമൂന്നു പ്രാവശ്യം കഠിനപ്രയത്നം ചെയ്തതിന്റെ ഫലമായി ഒരു വിധം പത്മാസനത്തിൽ ഇരിക്കുവാൻ കഴിഞ്ഞു. മിഴികൾ അടച്ച്, ശ്വാസം അടക്കിപ്പിടിച്ച്, ശരിക്ക് ഇരിക്കുവാൻ അനന്തൻ നായർക്കു സാധിച്ചു.

ഇപ്പോൾ ബാഹ്യലോകമാകെ അദൃശ്യമാവുകയും അധോമണ്ഡലം ഉയിർത്തെണീക്കുകയും ചെയ്യുന്നതദ്ദേഹം മനസ്സിലാക്കി. തന്റെ മനസ്സിനെ അങ്ങനെ ഉണരാനനുവദിക്കുന്നത് യഥേഷ്ടം സഞ്ചരിക്കാനനുവദിക്കുന്ന ത്, അത്ര നല്ല കാര്യമല്ലെന്നും തന്റെ മനസ്സൊരു അപകടകാരിയാണെന്നും അദ്ദേഹത്തിനറിയാം. എന്നാൽ പതിവുപോലെ കാർത്ത്യായനിയുടെ മിഴി വുറ്റ രൂപം മനസ്സിന്റെ ഉള്ളറകളിൽ നിന്നുയർന്നുവരികയാണ്! ഇതാണേ റ്റവും വലിയ ആപത്ത്! ഓർത്തപ്പോൾ അദ്ദേഹത്തിന്റെ മിഴികൾ അറിയാതെ തുറന്നുപോയി.

കാർത്ത്യായനിയെയല്ലാതെ വേറെ ആരെയും എനിക്കോർമിക്കാനില്ലേ? വേറെ ആരെക്കുറിച്ചും ചിന്തിക്കാനെനിക്ക് കഴിയുകയില്ലേ?

"ഈശ്വരന്റെ ഈ പരിശുദ്ധമായ സന്നിധിയിൽ വന്നിരിക്കുമ്പോഴും, ഇത്ര യേറെ വയസ്സായിട്ടും, ഒരു കാലത്ത് തന്റെ കെട്ടിയവളായിരുന്ന നന്ദികെട്ട കാർത്ത്യായനിയെക്കുറിച്ചോർക്കുവാൻ തനിക്കു ലജ്ജയില്ലേ?" എന്നദ്ദേഹം അറിയാതെ ആത്മഗതം ചെയ്തുപോയി.

ഇനി ഒരിക്കലും കാർത്ത്യായനിയെക്കുറിച്ചു താനോർക്കുകയില്ല എന്ന ദൃഢനിശ്ചയത്തോടെ, അനന്തശയനസ്ഥനായിരുന്ന ശ്രീ പത്മനാഭനെ മന സ്സിൽ ഉറപ്പിച്ചു ധ്യാനിച്ചു. ഇതു ശ്രീ പത്മനാഭസ്വാമിയുടെ തൃപ്പാദം പതിഞ്ഞ ഭൂമിയല്ലേ? താനിപ്പോൾ ഇരിക്കുന്ന ഈ പാവനമായ കരി ങ്കൽത്തറയും ചുറ്റുപാടുകളും എത്രയെത്ര ഇതിഹാസങ്ങളെയും ചരിത്ര സംഭവങ്ങളെയും ഉള്ളിലടക്കി നിലകൊള്ളുന്നു എന്നോർത്തപ്പോൾ......അ ദ്ദേഹത്തിന്റെ ശരീരം കോരിത്തരിച്ചുപോയി!

വീണ്ടും മിഴികൾ ഇറുകെഅടച്ചു. മറുചിന്തകളൊന്നുംതന്നെ അലട്ടാതിരിക്കാനായി അദ്ദേഹം മനഃപൂർവം ശ്രീ പത്മനാഭസ്വാമി ക്ഷേത്രത്തിന്റെ ഭൂതകാല ചരിത്രത്തെ പ്രകീർത്തിച്ചിരുന്ന 'അനന്തൻകാടു മാഹാത്മ്യം' എന്ന പുരാണകാവ്യം അടക്കിയസ്വരത്തിൽ പാടാൻ തുടങ്ങി. ചുണ്ടുകൾ മൂളിക്കൊണ്ടിരുന്ന ഈരടികൾ, മനസ്സിൽ പതഞ്ഞുപൊങ്ങുന്ന ദുശ്ചിന്തകളെ അകറ്റുവാൻ ഒട്ടുംതന്നെ പര്യാപ്തമാകുന്നില്ലെന്നറിഞ്ഞിട്ടുകൂടി, മനസ്സിനെ നിയന്ത്രിക്കുവാൻ വളരെയധികം കഠിനപ്രയത്നം ചെയ്തു.

എന്നാലൊടുവിൽ അദ്ദേഹംതന്നെ വിജയിച്ചു. ചുണ്ടുകൾ മൂളിക്കൊണ്ടിരുന്ന ഈരടികൾ മനസ്സിൽ ഒരുവിധം ഉറപ്പിച്ചു. ഇതദ്ദേഹം ഇന്നോ ഇന്നലെയോ തുടങ്ങിയ യജ്ഞമാണോ? കടന്നുപോയ പതിനഞ്ചുവർഷങ്ങളായി എത്രയെത്ര പ്രാവശ്യം കഠിനപ്രയത്നം ചെയ്തിട്ടുകൂടി ലഭിക്കുകയും കൈവിട്ടുപോകുകയും ചെയ്തുകൊണ്ടിരിക്കുന്ന അപൂർവ അനുഗ്രഹമാണിത്! കൂടെക്കൂടെവന്ന് ശല്യം ചെയ്തുകൊണ്ടിരിക്കുന്ന കുടുംബബന്ധങ്ങളെയും ലൗകികകാര്യങ്ങളെയും മനസ്സിൽനിന്ന് നിർബന്ധപൂർവം കഴുകികളഞ്ഞ്, താനപ്പോൾ ഇരിക്കുന്ന ആ സ്ഥലത്തിന്റെ ഭൂതകാല മഹിമകളെ മനസ്സിലുറപ്പിച്ചു ചിന്തിക്കുവാൻ അദ്ദേഹം ഒരു ശ്രമം നടത്തി.

## 2

മനസ്സിന്റെ ഉള്ളറകളിൽ ദൈവീക ചിന്തകൾ ഉറപ്പിക്കുവാനുള്ള കഠിനമായ പ്രയത്നം.........

പരശുരാമൻ മഴുവെറിഞ്ഞ് സമുദ്രത്തിൽനിന്നു വീണ്ടെടുത്ത ഈ പുണ്യഭൂമിയിൽ........

നാടും നഗരവും വീടും തെരുവീഥികളുമെല്ലാം സൃഷ്ടിക്കപ്പെടുന്നതിനു മുമ്പ്,

ഭയാനകമായ ആപത്തുകൾ മാത്രം പതിയിരിക്കുന്ന ഘോരവനങ്ങൾ മാത്രം നിലനിന്നിരുന്ന ഒരു കാലഘട്ടത്തിൽ,

ഭക്തശ്രേഷ്ഠനായ വില്വമംഗലം മഹർഷി–ദിവാകരമുനി–പതിവുപോലെ പൂജാസാമഗ്രികൾ വച്ച്, ഗോപാലകൃഷ്ണനെ മനസ്സുരുകി പൂജചെയ്ത്, ധ്യാനനിമഗ്നമായി നിൽക്കുകയും, അദ്ദേഹത്തിന്റെ കർണപുടങ്ങളിൽ കാൽച്ചിലമ്പുകളുടെ നേരിയ, ഇമ്പമുള്ള 'കിണി കിണി' സ്വരം വന്നലയ്ക്കുകയും, ഉടനേ ധ്യാനത്തിൽ നിന്നുണർന്ന് മിഴികൾ തുറന്നു നോക്കുകയും, കാലി മേയ്ക്കുന്ന ഒരു കൊച്ചുബാലൻ കലപില ശബ്ദമുണ്ടാക്കി, ചിരിച്ചു തുള്ളിക്കളിച്ച്, ദിവ്യമായ പൂജാദ്രവ്യങ്ങളെയാകെ കൈകൾ കൊണ്ടെടുത്തെറിഞ്ഞും കാൽകളാൽ തട്ടിത്തെറിപ്പിച്ചും അലങ്കോലപ്പെടുത്തി, വികൃതി

കാട്ടി രസിച്ചു നിൽക്കുന്നതു കണ്ടപ്പോഴുണ്ടായ കോപത്താലും നിരാശ യാലും അദ്ദേഹം ആ ബാലനെ പുറംകയ്യാൽ തട്ടുകയും "വളരെക്കാല മായി എന്നെ പ്രത്യക്ഷപ്പെടുത്തുവാനായി തപസ്സു ചെയ്തിരുന്ന നിനക്കു ദർശനമരുളുവാൻ വന്ന എന്നെ നീ പുറംകൈയാൽ അടിച്ചു വിരട്ടി ഓടി ച്ചു.... ഇനി നിനക്കെന്നെ കാണണമെങ്കിൽ അനന്തൻ കാട്ടിലേക്കു വരണ"മെന്നൊരു അശരീരിയോടെ ആ ബാലൻ മറയുകയും, "അയ്യോ... ഞാനറിയാതെ തെറ്റുചെയ്തല്ലോ, ഞാൻ മഹാപാപം പ്രവർത്തിച്ചുവല്ലോ".... എന്നു പശ്ചാത്താപവിവശനായി പുലമ്പിക്കരഞ്ഞുകൊണ്ട്, തന്റെ മുന്നി ലായി അകന്നകന്നു പൊക്കൊണ്ടിരിക്കുന്ന കാൽച്ചിലമ്പൊലി ലക്ഷ്യമാ ക്കി, ആ നാദത്തെ പിൻതുടർന്ന്, അനന്തൻകാടു തേടി അലഞ്ഞു നടന്ന മുനിയെ ഒരു പുലയപ്പെൺകൊടി വഴി കാട്ടി സഹായിക്കുകയും ഒടുവിൽ അദ്ദേഹം അനന്തൻകാട്ടിലെത്തിച്ചേരുകയും ചെയ്തപ്പോൾ,

ലക്ഷ്മീദേവിയുടെയും സരസ്വതീദേവിയുടെയും പാർശ്വഭാഗത്തായി പള്ളികൊള്ളുന്ന

നാഭിച്ചുഴിയിൽ വിരിഞ്ഞുനിൽക്കുന്ന താമരയിൽ ബ്രഹ്മാവിനെ പ്രതി ഷ്ഠിച്ചിട്ടുള്ള,

അനന്തനാഗമെത്തയിൽ സുഖനിദ്രകൊള്ളുന്ന

തിരുവല്ലത്തിൽ തല

അനന്തൻകാട്ടിൽ തിരുമേനി

തിരുപുരിൽ തൃപ്പാദം.

—ഇങ്ങനെ പതിനെട്ടു മൈലിലും വ്യാപിച്ച് പള്ളികൊള്ളുന്ന സാക്ഷാൽ ശ്രീ പത്മനാഭനെ തൊഴുതു വണങ്ങുവാനറിയാതെ മലച്ചുനിന്നു നിലവിളി ച്ചുപോയ സ്വാമി,

തന്റെ തിരുമേനി പതിനെട്ടു മൈലിൽ നിന്ന് പതിനെട്ടടിയാക്കി ചുരുക്കി ദർശനമരുളിയ ഭഗവാനു നിവേദിക്കുവാൻ നൈവേദ്യ സാധനങ്ങളൊന്നുമി ല്ലാതാകയാൽ, തന്നെ സഹായിച്ച ആ പുലയ യുവതിയുടെ പക്കൽ നിന്നു തന്നെ അല്പം പച്ചരിച്ചോറും മാങ്ങാഅച്ചാറും ഒരു ചിരട്ടയിൽ വാങ്ങി ഭക്തിപുരസ്സരം ഭഗവാനു നേദിച്ചു തൃപ്തിയടഞ്ഞു........

ഇങ്ങനെ സ്ഥലപുരാണകാവ്യങ്ങൾ അനന്തൻനായരുടെ ചുണ്ടുകൾ നിർത്താതെ ഉരുവിടുമ്പോൾത്തന്നെ, ഭഗവാന്റെ ആ മോഹനരൂപവും ഭാവ വുമെല്ലാം തന്റെ മനസ്സിലുറപ്പിക്കുവാൻ വൃഥാ കഠിനശ്രമം ചെയ്തുകൊ ണ്ടിരുന്നു. എന്നാൽ പ്രക്ഷുബ്ധമായിത്തീർന്ന അന്തരംഗത്തിന്റെ അഗാധ തലങ്ങളിൽ നിന്നും, മരിച്ചു മണ്ണടിഞ്ഞെന്നദ്ദേഹം വിശ്വസിച്ചിരുന്ന ഓർമ കൾ, ഒന്നിനൊന്നു ബന്ധമില്ലാതെ നേരിയ പുകച്ചുരുളുകൾപോലെ മന സ്സിന്റെ ഉള്ളറകൾ ഭേദിച്ചു പുറത്തുചാടി.

ആജാനുബാഹുവായ ഒരു കിഴവന്റെ രൂപം നേരിയ നിഴൽപോലെ മന സ്സിൽ പ്രത്യക്ഷപ്പെട്ടു. കാലിൽ മെതിയടി, കഴുത്തിൽ മഞ്ചാടിക്കുരുവിന്റെ വലിപ്പത്തിലുള്ള സ്വർണമുത്തുകൾ കൊണ്ടു നിർമിച്ച മാല,...... ഇരുചെവി

ക്കരുകിലും ഇടതൂർന്നു വളർന്നു നിൽക്കുന്ന രോമരാജികൾക്കിടയിലൂടെ പളപളാ തിളങ്ങുന്ന ചുവപ്പു കല്ലുള്ള കമ്മലുകൾ, ചന്ദനം കുഴച്ചു പൂശിയ തുപോലെ മഞ്ഞ നിറത്തിൽ തിളങ്ങുന്ന കഷണ്ടിത്തലയിൽ അങ്ങിങ്ങായി നിൽക്കുന്ന നരച്ച മുടിയിഴകൾ, അതിനു കീഴിൽ നെറ്റിയിൽ മണം പരത്തുന്ന ചന്ദനപ്പൊട്ടിന്റെ ഒത്ത മധ്യത്തിലായി ചന്ദനപ്പൊട്ടിനോടു ചേർന്ന കുങ്കുമപ്പൊട്ട്–ഇത്തരത്തിലൊരു രൂപം. രണ്ടു വിരൽ വീതിയുള്ള കറുത്ത കരയൻ തൂവെള്ള വേഷ്ടി അരയിലും പുളി യിലക്കര നേര്യത് തോളിലും!

ഓർമകൾ ചുരുളഴിയുകയാണ്. മനസ്സിന്റെ അഗാധതയിൽ കടിഞ്ഞാ ണിട്ടു നിറുത്തിയിരുന്ന ഓർമകൾ! അവ പിടിവിട്ടു മുന്നോട്ടു കുതിച്ചുപാ യുകയാണ്. ഒരിക്കലും പിടിച്ചു നിറുത്തുവാനാകാത്തവിധം പിടി വിട്ടുപോ വുകയല്ലേ? ദുഃഖസ്മരണകൾ! ദുഃസ്വപ്നങ്ങൾ!

മനസ്സിൽ പ്രത്യക്ഷപ്പെട്ട ആ രൂപം തനിക്കു ജന്മം നൽകിയ, എത്രയോ വർഷങ്ങൾക്കുമുമ്പ് മൺമറഞ്ഞുപോയ അച്ഛനല്ലേ? പാൽക്കുളങ്ങരത്തറ വാട്ടിലെ പ്രതാപശാലിയായ കാരണവർ! കരയോഗം പ്രസിഡന്റായിരുന്ന ഭഗവതിപ്പിള്ളയുടെ സുഗ്രീവാജ്ഞയെയും അദ്ദേഹത്തിന്റെ പട്ടുപോലുള്ള സ്വഭാവത്തെയും കുറിച്ചറിവില്ലാത്തവർ ഇന്നാട്ടിലാരാണുള്ളത്? എന്നാൽ....... എന്തൊക്കെയായിരുന്നിട്ടെന്താണു പ്രയോജനം? സ്വന്തം കുട്ടികളിലൊരാ ളിനെയെങ്കിലും കൈ കൊടുത്തു കര കയററുവാനദ്ദേഹത്തിനു സാധി ച്ചുവോ? അദ്ദേഹത്തിന്റെ സ്വത്തും സ്ഥാനമാനങ്ങളുമൊക്കെ ഇപ്പോൾ എവി ടെയാണ്? ആർക്കാണ് ഉപകാരപ്പെട്ടത്? എല്ലാമെല്ലാം ലഭിക്കുവാനുള്ള ഭാഗ്യ മുണ്ടായത് ഗോവിന്ദൻനായർക്കല്ലേ? ഗോവിന്ദൻനായർ അച്ഛന്റെ മരുമക നാണ്. അച്ഛന്റെ ഒരേയൊരു അനുജത്തിയുടെ ഏകപുത്രൻ! കുഞ്ഞില ക്ഷ്മിയമ്മാവിയുടെ മകൻ! നാട്ടുനടപ്പനുസരിച്ച് കാരണവരുടെ സ്വത്തി നെല്ലാം അവകാശി മരുമകനാണല്ലോ! തന്റെ അച്ഛന്റെ സ്വത്തിന്റെ ഏക അവകാശി! ഗോവിന്ദൻനായർ! ഗോവിന്ദൻനായർ മാത്രം!

ഉം........ ഗോവിന്ദൻ നായരെ പത്തുമാസം ചുമന്നു പ്രസവിച്ചത് കുഞ്ഞി ലക്ഷ്മിയമ്മാവി തന്നെയാണ്. അവരുടെ മകൻ തന്നെയാണ് ഗോവിന്ദൻ നായർ എന്ന കാര്യത്തിൽ സംശയമില്ല. എന്നാൽ നിറപറയിൽ തെങ്ങിൻപൂക്കൾ കുത്തിനിറുത്തിയിരുന്ന കതിർമണ്ഡപത്തിൽ വച്ച് എരി യുന്ന നിലവിളക്കിന് മുന്നിൽ നിന്ന് അഗ്നിസാക്ഷിയായി പരസ്പരം മോതിരം മാറിയപ്പോൾ തന്റെ അച്ഛൻ അവരുടെ കൈ പിടിച്ചു നൽകിയ, ശങ്കുണ്ണിനായരാണോ ഗോവിന്ദൻനായരുടെ യഥാർഥത്തിലുള്ള അച്ഛൻ.

ഭക്തജനങ്ങളാരൊക്കെയോ കുളത്തിലിറങ്ങി കുളിക്കുകയാണെന്നു തോന്നുന്നു. വസ്ത്രങ്ങൾ കല്ലിലടിച്ച് അലക്കുമ്പോഴുണ്ടാകുന്ന ശബ്ദത്തോ ടൊപ്പം അക്കരയിൽ നിന്നുള്ള പ്രതിധ്വനിയും കേൾക്കാം.

ദൂരെയെവിടെയോ കാക്കകൾ കരയുന്നു!

ങും....തന്റെ അമ്മാവനായ ശങ്കുണ്ണിനായർക്ക് കുഞ്ഞിലക്ഷ്മിയമ്മാവി

യെന്നു വച്ചാൽ ജീവനായിരുന്നുവത്രേ. അമ്മാവിയേക്കാൾ രണ്ടേ രണ്ടു വയസ്സിനേ മൂപ്പുണ്ടായിരുന്നുള്ളു. നല്ല അഴകും ആരോഗ്യവുമുള്ള മെലിഞ്ഞ ഒരു ചെറുപ്പക്കാരൻ. അതായിരുന്നു ശങ്കുണ്ണിനായർ. തന്റെ അച്ഛൻതന്നെ എത്രയധികം കഷ്ടപ്പെട്ടിട്ടാണ് ശങ്കുണ്ണിനായരെ കുഞ്ഞിലക്ഷ്മിയമ്മാവിക്കായി കണ്ടുപിടിച്ചത്! ഉം–അങ്ങിനെയൊക്കെ ആയിരുന്നിട്ടെന്താ...?

മരത്തിന്റെ അഗ്രഭാഗത്ത് കാറ്റിന്റെ മർമര ശബ്ദം.....കാറ്റത്ത് തലയിൽ അടർന്നുവീണ രണ്ടുമൂന്നു പൂവരശിലകളുടെ മൃദുലസ്പർശം...

കഷ്ടിച്ചൊരു അരമണിക്കൂർ നേരംപോലും ഒരു നിശ്ചിതബിന്ദുവിൽ തന്റെ പഞ്ചേന്ദ്രിയങ്ങളെ കേന്ദ്രീകരിച്ചു നിറുത്തുവാൻ തന്നെക്കൊണ്ടാവുന്നില്ലല്ലോ! മിഴികളടച്ചാൽ ..... ഭൂതകാലാനുഭവങ്ങൾ–ഒരിക്കലും ചിന്തിക്കരുതാത്ത, മണ്ണടിഞ്ഞു പോയ ഓർമകളുടെ കൂരമ്പുകൾ.........

ഇതിനിടയിൽ, "നോക്കൂ! ഞാനിപ്പോഴും ഇവിടെത്തന്നെയുണ്ട്" എന്നു വിളിച്ചോതുന്ന കാർത്ത്യായനിയമ്മയെക്കുറിച്ചുള്ള സ്മരണകളും....

ഭഗവാൻ ശ്രീ പത്മനാഭൻ വില്വമംഗലത്തിനു വിശ്വരൂപദർശനമരുളിയ, താനിപ്പോളിരിക്കുന്ന ഈ സ്ഥലം ഒരു കാലത്ത് കൊടുംകാടായിരുന്നു.

ഇന്ന്–

ശ്രീവാഴും ഭൂമിയിൽ മാറിയിരിക്കുന്നു.

നോട്ടമെത്തുന്നിടത്തെല്ലാം

മണിമാണികകൾ........

മനുഷ്യർ.....

ആ മനുഷ്യ സമുദ്രത്തിൽ താനും ഒരുത്തൻ.

കാർത്ത്യായനി ഒരുത്തി.

തന്റെ മകൻ പ്രഭാകരൻ.

മകൾ മാധവിക്കുട്ടി.

ജീവിതം മടുത്തു മൺമറഞ്ഞുപോയ തന്റെ അച്ഛൻ ഭഗവതിപ്പിള്ള.

അമ്മ വിശ്വേശ്വരിയമ്മ.

അമ്മാവി കുഞ്ഞുലക്ഷ്മി, ശങ്കുണ്ണിനായർ, കൊച്ചുകൃഷ്ണക്കർത്താ....

ഒരു കാലത്ത് ഈ ഭൂമിയുടെ രക്ഷകനായിരുന്ന മഹാരാജാവ്....ഹും... അദ്ദേഹം തന്നെയല്ലോ തന്റെയും അന്നദാതാവായിരുന്നത്!

ഇന്നും.....

ഇന്നും....

അനന്തൻ നായരുടെ തപസ്സുമുടങ്ങിപ്പോയി. അദ്ദേഹം മിഴികൾ തുറന്നു.

കുളിച്ചീറനുടുത്ത് നാലഞ്ചുപേർ മുന്നിൽ നിൽക്കുന്നു. ഭയഭക്തിബഹുമാനങ്ങളോടെ, കണ്ണുകളടച്ച് തൊഴുതുനിൽക്കുന്ന അവർ ടൂറിസ്റ്റുകളാണെന്നു തോന്നുന്നു. ഈറനുടുത്തു തൊഴുതുനിൽക്കുന്ന അവരെക്കണ്ടപ്പോൾ പത്മതീർഥത്തിൽ കുളിച്ചുവന്നവരാണെന്നദ്ദേഹം അനുമാനിച്ചു.

ഇത്രയധികം ആൾക്കാർ കുളത്തിൽ കുളിക്കുന്നുണ്ടെന്ന്, ശ്രദ്ധിച്ചപ്പോൾ അദ്ദേഹത്തിനു മനസ്സിലായി.

വെള്ളത്തിൽ പ്രതിഫലിച്ച ഗോപുരവും ഗോപുരത്തിലെ ദീപങ്ങളും തിളങ്ങുന്ന പട്ടുനൂൽപോലെ ഓളത്തിൽപ്പെട്ടു ചാഞ്ചാടിക്കളിച്ചു.

രണ്ടു കാക്കകൾ ഒറ്റപ്പെട്ടു പറന്നുപോയി......

ഈ സമയം മേത്തമണിയും അതേത്തുടർന്ന് പിത്തളമണിയും മാറി മാറി മുഴങ്ങുവാൻ തുടങ്ങി.

മണി നാല്.....

ഇപ്പോൾ നടതുറന്നുകാണും....

പെട്ടെന്നദ്ദേഹത്തിന് താനെങ്ങനെയാണ് ഇരിക്കുന്നതെന്നു മനസ്സിലായി. എഴുന്നേറ്റു കൈകാലുകൾ കുടഞ്ഞു ശരിയാക്കി നടക്കുവാൻ തുടങ്ങിയ അദ്ദേഹത്തിന്റെ കർണപുടങ്ങളിൽ,

"സ്വാമിയുടെ നാടേതാണോ?"

എന്ന ഭവ്യതയിലുള്ള ഒരു സ്വരം വന്നലച്ചു. അദ്ദേഹം തിടുക്കപ്പെട്ടു തിരിഞ്ഞുനോക്കി. ഇരുകരങ്ങളും കൂപ്പി, അദ്ദേഹത്തെ നോക്കി, ഭവ്യതയോടെ ആ ചോദ്യം ചോദിച്ച ആളിനെ ഒരു നിമിഷം നിർന്നിമേഷനായി നോക്കിനിന്ന അദ്ദേഹത്തിന്റെ മുഖം വികസിച്ചു.

മാസങ്ങളോളം പ്രായമുള്ളതും ഇടതിങ്ങിവളർന്നുകിടക്കുന്നതുമായ സ്വന്തം താടിമീശയിൽ അദ്ദേഹത്തിന്റെ വിരലുകൾ താനറിയാതെ തന്നെ സ്പർശിച്ചു...

"ഞാൻ സ്വാമിയൊന്നുമല്ലാ.... നിങ്ങളെപോലെയൊരു സാധാരണ മനുഷ്യൻ മാത്രം.... ഇപ്പോൾ നടതുറന്നു കാണും....വരൂ.... നമുക്കുപോയി സ്വാമിയെക്കുമ്പിടാം...." ഇത്രയും പറഞ്ഞിട്ട് തിരിഞ്ഞുനോക്കാതെ അദ്ദേഹം വെപ്രാളപ്പെട്ടു നടന്നുപോയി.

വളരെ തിടുക്കത്തിൽനടന്ന് പടികളെല്ലാം കുതിച്ചുകയറി, അമ്പലനടയിൽ പാറാവുനിന്നിരുന്ന പോലീസുകാരനെയും ദ്വാരപാലകന്മാരെയും കടന്ന് മുന്നോട്ടുനടന്നു. നടക്കുന്നിതിനിടയിൽ തോളിലിട്ടിരുന്ന തോർത്തെടുത്ത് അരയിൽകെട്ടി, ഇരുവശങ്ങളിലും പ്രതിഷ്ഠിച്ചിരുന്ന പ്രതിമകളുടെ കയ്യിലിരുന്ന നെയ്‌വിളക്കുകളിൽനിന്നു നാലുപാടും പ്രസരിച്ചുകൊണ്ടിരുന്ന പ്രകാശത്തെപ്പോലും കീഴടക്കിക്കൊണ്ടിരുന്ന ആ ഇരുളിൽ തപ്പിത്തടഞ്ഞ് മുന്നോട്ടുനടന്ന്, മുന്നിലുള്ള പടിക്കെട്ടുകൾകയറി, വാവലുകൾ ചിറകടിച്ചു പറന്നുകൊണ്ടിരുന്ന ശീവേലിമണ്ഡപത്തിലൂടെ അമ്പലത്തിനുള്ളിലേക്കു കടന്നു.

## 3

ക്ഷേത്രത്തിന്റെ മധ്യത്തിലുള്ള ഒറ്റക്കൽ മണ്ഡപത്തിൽനിന്നും കാറ്റിലൂടെ ഒഴുകിയെത്തുന്ന നാദസ്വരത്തിന്റെ നേരിയ, ഇമ്പമുള്ള അലകൾ കാതു

കളെ തഴുകുന്നു.

നിശ്ശബ്ദവും ഏകാന്തവുമായ ശീവേലി മണ്ഡപം. നെടുനീളത്തിൽ കണ്ണുചിമ്മിക്കത്തുന്ന നെയ്വിളക്കുകൾ......

ക്ഷേത്രത്തിനു നടുനായകമായി നിൽക്കുന്ന സ്വർണക്കൊടിമരം വെളിച്ചത്തിൽ തിളങ്ങുന്നു.

അതിനരുകിലായി പ്രതിഷ്ഠിച്ചിരുന്ന ഭീമാകാരമായ ഹനുമാൻ വിഗ്രഹത്തിന് വെണ്ണയുടെ തിളക്കം....അവിടമാകെ വെണ്ണയുടെ നറുമണം....

യാദൃച്ഛികമായി വലതുവശത്തൊരു കോണിൽ അദ്ദേഹത്തിന്റെ മിഴികൾ പരതി നടക്കവെ.....

വിളക്കിന്റെ മഞ്ഞ നിറമാർന്ന മങ്ങിയ പ്രകാശത്തിൽ കറുത്തിരുണ്ട ഒരു മനുഷ്യപ്രതിമ.......

പെട്ടെന്ന് അദ്ദേഹത്തിന്റെ ശരീരം വിയർപ്പിൽ മുങ്ങിപ്പോയി. അതോടൊപ്പം പതുപതുപ്പുള്ള ഓർമകളുടെ ഇരമ്പിക്കയറ്റവും.....

തനിക്കോർമ വെച്ച നാൾമുതൽ, എത്രയോ കാലമായി, എത്രയെത്ര പ്രാവശ്യം, ഞാനീ അമ്പലത്തിൽവന്ന് മണിക്കൂറുകളോളം ചിലവഴിച്ചിട്ടുണ്ട്! ഈ അമ്പലത്തിന്റെ ഓരോ മുക്കും മൂലയും, ഓരോ മണൽത്തരിയും തനിക്കിപ്പോഴും സുപരിചിതമാണ്. ഇങ്ങനെയെല്ലാമായിരുന്നിട്ടുകൂടി, താനൊരിക്കലും കണ്ടിട്ടില്ലാത്ത ആ ശില്പം ആദ്യമായി തനിക്കു കാട്ടിത്തന്നത് കാർത്ത്യായനിയല്ലേ?......ഉം....അല്പമെങ്കിലും ഏതു കാര്യത്തിലും അവൾ തന്നെക്കാൾ കൂർമബുദ്ധിയല്ലേ....!

ഹനുമാനെ വന്ദിക്കുന്ന വ്യാജേന അനന്തൻനായർ, അൽപസമയം സ്വയം മറന്ന് അവിടെത്തന്നെ നിശ്ചലനായി നിന്നുപോയി.

അന്നു കാർത്ത്യായനിയെ വിവാഹം കഴിച്ചിട്ട് ഒരുമാസം കൂടി തികഞ്ഞിരുന്നില്ല. ആദ്യമായി കാർത്ത്യായനിയോടൊപ്പം അമ്പലത്തിൽ തൊഴാനെത്തിയതാണന്ന്.

മീനമാസത്തിലെ ഉത്സവത്തിനായി കൊടിയേറിയിരുന്ന കാലം. അന്നു നാലാം ഉത്സവമാണ്. ഉഷഃശ്ശീവേലി നടന്നുകൊണ്ടിരിക്കുന്നു. കൊടികൾ, കുടകൾ, ഇലകൾ, ആലവട്ടങ്ങൾ വെൺചാമരങ്ങൾ, പഞ്ചവാദ്യങ്ങൾ, ഒറ്റത്തലപ്പാവണിഞ്ഞ മഹാരാജാവു പൊന്നുതിരുമേനി, കാൽനടയായി, പരിവാര സമേതം, ആനപ്പുറത്തെഴുന്നള്ളിച്ചിരുന്ന ശ്രീപത്മനാഭസ്വാമി, മേൽശാന്തി, കീഴ്ശാന്തി, ശ്രീകാര്യക്കാർ മുതലായ ക്ഷേത്രപാലകന്മാർ എന്നിവർ പിന്നിൽ നടന്ന് ഒറ്റക്കൽ മണ്ഡപം ചുറ്റി നീണ്ടു നിവർന്നു കിടക്കുന്ന കൂറ്റൻ ശീവേലി മണ്ഡപത്തെ വലംവച്ചുകൊണ്ടിരുന്നപ്പോൾ....

ആ സമയം അമ്പലത്തിൽ കടക്കുന്നത്ര നിസ്സാരമായ സംഗതിയാണോ? എന്നാൽ അമ്പലത്തിലെ ഊട്ടുപുരകാര്യക്കാരനായിരുന്ന ആദിശേഷയ്യരുടെ മകൾ കാർത്യായനിക്കും മരുമകനായ തനിക്കും ഉള്ളിൽ കടക്കുന്നതിനത്ര പ്രയാസപ്പെടേണ്ട കാര്യമുണ്ടോ?

അന്ന് ഇവിടെ, ഈ ഹനുമാൻ വിഗ്രഹത്തിന് മുന്നിൽ നിന്നാണ് താനും

കാർത്യായനിയും ശീവേലി എഴുന്നള്ളുന്നതു കണ്ടുകൊണ്ടിരുന്നത്.

കസവുള്ള വെള്ളമുണ്ടുടുത്ത്, എണ്ണക്കൊഴുപ്പാർന്ന തിളക്കമുള്ള മുഖത്തിൽ വർണനാതീതമായ മുഖപ്രസാദത്തോടെ, അവൾ നിന്നിരുന്ന ആ രൂപം, ഇന്നും മനസ്സിൽ തെളിഞ്ഞുവരുകയാണ്.

പത്മനാഭസ്വാമിയും, മഹാരാജാവും പരിവാരങ്ങളും തങ്ങളെ കടന്നുപൊയ്ക്കൊണ്ടിരിക്കുന്നു. എല്ലാ കണ്ണുകളും ശ്രദ്ധയും, ആർഭാടപൂർവമുള്ള എഴുന്നള്ളത്തിലാണ്. പഞ്ചവാദ്യവും നാദസ്വരവും കൊണ്ട് ശബ്ദമുഖരിതമായ അന്തരീക്ഷം.....

പെട്ടെന്നു കാർത്ത്യായനിയുടെ നുള്ള് കയ്യിലേറ്റ് മോഹവലയത്തിനുള്ളിൽ നിന്നുണർന്ന താൻ, അവളുടെ മുഖത്തേക്ക് ഏറുകണ്ണാൽ നോക്കിയപ്പോൾ മഷിയിട്ടെഴുതിയ നീലനേത്രങ്ങളിൽ കുസൃതിയുടെ തിളക്കം കണ്ടു. ഒപ്പം നാണത്താൽ പരവശയായി. വീർപ്പുമുട്ടിക്കുന്ന വല്ലാത്തൊരു ഭാവവും.....

അവളുടെ മിഴികൾ ലക്ഷ്യമായിരുന്നിടത്തേക്ക് തിരിഞ്ഞുനോക്കിയപ്പോഴാണ്.

ജീവിതത്തിലാദ്യമായി ഈ ശിൽപ്പം തന്റെ ദൃഷ്ടിക്ക് വിഷയീഭവിച്ചത്. ശിൽപ്പമോ? ഏതോ മൺമറഞ്ഞുപോയ ഒരു ശില്പി വിദഗ്ദ്ധമായി വാർത്തെടുത്ത ഒരു പ്രതിമയുടെ മനോഹരമായ പ്രതിരൂപം, പരിപൂർണനഗ്നമായി.....

കാർത്ത്യായനിയെ വിവാഹം കഴിച്ച പുതുമകൂടി മറഞ്ഞിട്ടില്ലാത്ത ആ ദിവസത്തിൽ, അവളാൽ അങ്ങനെ ഇദംപ്രഥമമായി കാണിച്ചു തരപ്പെട്ട ആ ശില്പം തന്നിലുണർത്തിയ വികാരം....

എന്തുകൊണ്ടെന്നറിയില്ല ആ ശില്പത്തിനും കാർത്ത്യായനിക്കും ഏതോ അഭേദ്യമായ ഒരു ബന്ധം ഉള്ളതായി തന്റെ മനസ്സിലൊരു വിചിത്രമായ ചിന്ത മിന്നിമറഞ്ഞു.

അന്നു രാത്രിയിൽ മണിയറയിൽ വച്ച്, രാത്രിയുടെ അവസാനയാമത്തിൽ മാത്രമാണോ......! ആ സംവേദത്തിനുശേഷം എപ്പോൾ ഈ അമ്പലത്തിനുള്ളിൽ കടന്നാലും, ഈ ശിൽപ്പത്തെ നോക്കി നിൽക്കാതിരിക്കാൻ തനിക്കു കഴിഞ്ഞിട്ടില്ല. എന്തെന്തു തടസ്സങ്ങളുണ്ടായിരുന്നാലും, ആ കാഴ്ചയിൽ നിന്നുത്ഭവിക്കുന്ന മിന്നൽ പ്രളയത്തിൽപ്പെട്ട് പാരവശ്യത്തോടെ കാർത്ത്യായനിയെ ശരണം പ്രാപിക്കാതിരുന്നിട്ടുമില്ല....

ഛേ..... ഛേ.... ഇതെന്തു ഭ്രാന്താണ്... ഈശ്വരാനുഗ്രഹത്തിനുവേണ്ടി ക്ഷേത്രത്തിൽ വന്നിട്ട് ഇവിടെയും ഈ വഴിതെറ്റിയ ചിന്തകളോ തന്റെ മനസ്സിൽ.....

അനന്തൻനായർ പൂർവകാലസ്മരണകളിൽനിന്നും സ്വയം വിമുക്തനായി മനസ്സ് ശുദ്ധമാക്കി അമ്പലത്തിനുള്ളിലേക്കു നടന്നുനീങ്ങി.

ഇത്രയധികം നവീന പരിഷ്കാരങ്ങൾ ഉണ്ടായിരുന്നിട്ടുപോലും ക്ഷേത്രത്തിനുള്ളിൽ വൈദ്യുതീകരിക്കുവാൻ മുൻകൈയെടുക്കാത്ത, മഹാരാജാ

വിന്റെ മേൽ അനന്തൻനായർക്കുണ്ടായിരുന്ന ബഹുമാനം, ഇപ്പോൾ അമ്പ ലത്തിലാകമാനം ആഴ്ന്നിരുന്ന കൂരിരുട്ടു കണ്ടിട്ടും വർധിച്ചതല്ലാതെ കുറ ഞ്ഞില്ല......

ശ്രീ പത്മനാഭസ്വാമി പള്ളികൊള്ളുന്ന ഒറ്റക്കൽ മണ്ഡപത്തിനിടതുവ ശത്തായി, ശ്രീ നരസിംഹവിഗ്രഹം പ്രതിഷ്ഠിച്ചിട്ടുള്ള ഭദ്രമണ്ഡപത്തിലേ ക്കദ്ദേഹം വന്നു. ഭദ്രമണ്ഡപത്തിൽ വച്ചാണല്ലോ മകരം, കർക്കിടകം മാസ ങ്ങളിൽ ശീവേലി എഴുന്നെള്ളത്തോടെ അവസാനിക്കുന്ന ഭദ്രദീപമെന്ന പ്രസിദ്ധമായ ഉത്സവം നടക്കുന്നതെന്നദ്ദേഹം ആത്മഗതം ചെയ്തു! ആറു വർഷങ്ങൾ പിന്നിട്ടുവരുന്ന പതിമൂന്നാമത് ശീവേലിയോടൊപ്പം, അമ്പത്തി യാറുദിവസം തുടർച്ചയായി നടക്കുന്ന മുറജപോത്സവവും അതേത്തുടർന്ന് അമ്പത്തിയാറാം ദിവസം ക്ഷേത്രമാകെ പ്രഭാപ്രസരത്തിൽ കുളിച്ചു നിൽക്കുന്ന ലക്ഷദീപമെന്ന ഉത്സവവും സ്മൃതിപഥത്തിൽ തെളിഞ്ഞു വന്നു.

ഉം.......ഇപ്പോഴിതെല്ലാം പണ്ടത്തെപ്പോലെ ചിട്ടയോടെയും ശുഷ്കാ ന്തിയോടെയും ആരാണനുഷ്ഠിക്കുന്നത് എന്നോർത്തപ്പോൾ നെടുനി ശ്വാസം ഉതിർന്നു.

ഭദ്രദീപമണ്ഡപത്തിൽനിന്നും, ശ്രീ പത്മനാഭസ്വാമി പള്ളികൊള്ളുന്ന ഒറ്റക്കൽ മണ്ഡപത്തിലേക്ക് ഭക്തപരവശനായി അനന്തൻനായർ കടന്നു.

ഇത്ര അതിരാവിലെയും, അമ്പലത്തിനുള്ളിൽ തിങ്ങിനിന്നിരുന്ന ഭക്ത ജനങ്ങളുടെ കൂട്ടം കണ്ടപ്പോൾ വളരെയധികം അത്ഭുതം തോന്നി.

തന്നെപ്പോലെ അരയിലൊരു വേഷ്ടിമാത്രം ചുറ്റി, അർദ്ധനഗ്നരായി കൂപ്പുകൈകളുമായി നിൽക്കുന്ന പുരുഷന്മാർ.......

ഭക്തിപാരവശ്യത്തോടെ ശ്രീപാദം തൊഴുതുനിൽക്കുന്ന സ്ത്രീകൾ.........

ശ്രീകോവിൽ സ്ഥിതിചെയ്യുന്ന മണ്ഡപത്തിനു മുകളിലേയ്ക്കു കയറി പ്പോകുന്ന കരിങ്കൽ പടവുകൾ കണ്ടതും, മാർത്താണ്ഡവർമ്മ മഹാരാജാവ് ശത്രുക്കളെയെല്ലാം നശിപ്പിച്ച്, നാടു കയ്യടക്കി, സമാധാനം പുനഃസ്ഥാപിച്ച ശേഷം, വിജയം ആഘോഷിക്കുവാനായി ഈ അമ്പലത്തിലെത്തി ശ്രീപ ത്മനാഭന്റെ തിരുനടയിൽ ഉടവാളൂരി സമർപ്പിച്ച്, തലകുനിച്ചു വണങ്ങി, "ഈ നാട് നിന്റെ തൃപ്പാദങ്ങളിൽ–ഈ തിരുനടയിൽ ഞാനിതാ സമർപ്പി ക്കുന്നു......ഇനി നിനക്കുവേണ്ടി, നിന്റെ ദാസനായി, ഞാനീ നാടു വാഴു വാൻ എനിക്കനുവാദം തരൂ.....എന്നെ അനുഗ്രഹിക്കൂ....." എന്നരുളിച്ചെയ്ത തൃപ്പടിദാനമെന്ന ചരിത്രസംഭവം അദ്ദേഹത്തിനല്പാല്പമായി ഓർമ യിലെത്തി.

പടിക്കെട്ടിന്റെ ഇടുക്കുകളിൽ അവിടവിടെയായി ഈയം ഉരുക്കിയൊ ഴിച്ചിരിക്കുന്നത് തെളിഞ്ഞുകാണാൻ കഴിയുന്നുണ്ട്.

"മോനേ...ഇവിടെ പാലാഴിയിലല്ലേ ശ്രീപത്മനാഭൻ പള്ളികൊണ്ടിരിക്കു ന്നത്. അതിനാൽ മിക്കപ്പോളും ഈ ഇടുക്കുകളിലൂടെ കടൽവെള്ളം ഇരച്ചു കയറി മുകളിലേക്ക് ഒഴുകിവരുമത്രേ....ആ ദ്വാരങ്ങൾ അടയ്ക്കുവാനാണ്

ഈയം ഉരുക്കി ഒഴിച്ചിരിക്കുന്നത്!" ചെറുബാലനായിരിക്കുമ്പോൾ, അമ്മ യുടെ കൈ പിടിച്ച് അമ്പലത്തിലേക്കു വന്നിട്ടുള്ളപ്പോൾ, തനിക്ക് അമ്മ സംശയ നിവൃത്തി വരുത്തിത്തന്നിട്ടുള്ളത് അനന്തൻ നായർക്ക് ഓർമയി ലോടിയെത്തി.

പടികൾക്കു മുകളിൽ മണ്ഡപം.......

പടികൾ കടന്നാൽ മൂന്നു വാതിലുകളാൽ ചുറ്റപ്പെട്ട ശ്രീകോവിൽ....

ആദ്യം കാണുന്ന വാതിലിലൂടെ പള്ളികൊണ്ടിരിക്കുന്ന ശ്രീപത്മനാ ഭന്റെ തിരുശിരസ്സു കാണാം. മദ്ധ്യത്തിലുള്ള വാതിലിലൂടെ, സരസ്വതീദേ വിയുടെയും ലക്ഷ്മീദേവിയുടെയും മധ്യഭാഗത്തായി അമർന്നിരിക്കുന്ന, നാഭി ച്ചുഴിയിൽ വിരിഞ്ഞു നിൽക്കുന്ന താമരയിൽ ബ്രഹ്മാവിനെ പ്രതിഷ്ഠിച്ചിട്ടു ള്ള, ഭഗവാന്റെ തിരുമേനി കാണാം. മൂന്നാമത്തെ വാതിലിലൂടെ തൃപ്പാദ ങ്ങൾ.........

മധ്യത്തിലുള്ള വാതിലിലൂടെ കാണപ്പെടുന്ന മഹാവിഷ്ണുവിന്റെ സ്വർണ വിഗ്രഹം മേൽമണ്ഡപത്തിന്റെ വലതുവശത്തുള്ള കോണിൽ കൊണ്ടുവ ന്ന്, വിഷ്ണു സഹസ്രനാമം ജപിച്ച്, പാലഭിഷേകം ചെയതുകൊണ്ടി രിക്കുന്നു.

പാലഭിഷേകം ചെയ്തുകൊണ്ടിരിക്കുമ്പോഴും, കർപ്പൂരമുഴിഞ്ഞു കൊണ്ടിരിക്കുമ്പോഴും, ക്ഷണനേരത്തേക്ക്, സ്വജീവിതത്തിലെ സകല ദുഃഖ ങ്ങളും മറന്ന് ഭഗവാനിൽ ഹൃദയം അർപ്പിച്ച് നിശ്ചിന്തനായി അനന്തൻനാ യർ നിന്നു.

കർപ്പൂരമുഴിച്ചിൽ കഴിഞ്ഞതും വിഗ്രഹങ്ങൾ ശ്രീകോവിലിന്റെ മധ്യത്തി ലുള്ള വാതിലിൽ പഴയസ്ഥാനത്തു തന്നെ പ്രതിഷ്ഠിച്ചു. ഇനി നാളെ നിർമാല്യ പൂജയ്ക്ക്, അഭിഷേക ആരാധനക്കായി മാത്രമേ പുറത്തെടുക്കു കയുള്ളു.

"ഭഗവാനേ, എന്റെ ഈ നീറിപ്പുകയുന്ന ഹൃദയവും അവയിലെരിഞ്ഞ ടങ്ങുന്ന ദുഃഖങ്ങളുമെല്ലാം ഞാനീ തൃപ്പാദങ്ങളിലേക്കർപ്പിക്കുകയാണ്..." എന്ന് മനസാ ഈശ്വരനെ വണങ്ങിയശേഷം അദ്ദേഹം അവിടെത്തന്നെ നെടുനീളത്തിൽ കമിഴ്ന്നുവീണു സാഷ്ടാംഗപ്രണാമം ചെയ്തു.

അനന്തൻനായർ എഴുന്നേറ്റുനിന്നപ്പോൾ പൂജാരിയിൽനിന്നും തീർഥജ ലവും പ്രസാദവും വാങ്ങി പുറത്തേയ്ക്കിറങ്ങിക്കൊണ്ടിരുന്ന ഭക്തജനങ്ങളെ കാണുവാൻ കഴിഞ്ഞു.

ഇന്ന് അൻപതുവയസ്സു തികയുന്ന ജന്മദിനമല്ലേ! 'പുണർതം, അന ന്തൻനായർ' എന്ന് പേരും നക്ഷത്രവും പറഞ്ഞ്, ഒരു രൂപ അർച്ചനയ്ക്കുള്ള കാണിക്കയായി കൊടുത്തശേഷം, പൂജാരി, ഭഗവൽതൃപ്പാദങ്ങളിൽ അർച്ചന നടത്തുന്നതും നോക്കി, തൊഴുതുനിന്നു.

ഇരുകരങ്ങളും കൂപ്പി, ശ്രീകോവിലിലെ കനത്ത കൂരിരുളിൽ, എണ്ണയുടെ മിനുക്കത്തിൽ തിളങ്ങുന്ന, കറുത്തിരുണ്ട, നെടുനീളത്തിലുള്ള ഒരു നിഴൽപോലെ കാണപ്പെട്ട, പള്ളികൊള്ളുന്ന ഭഗവാനിൽ മനസ്സിനെ ലയി പ്പിച്ച് അനന്തൻനായർ അങ്ങനെ നിശ്ചലനായി നിന്നുപോയി.

# 4

പള്ളികൊണ്ടിരിക്കുന്ന ഈ ഭഗവാന്റെ ശ്രീകോവിലിനുള്ളിൽ ഇതുവരെ യായി ആരും കടന്നു ചെല്ലുകയുണ്ടായിട്ടില്ലെന്ന് ചെറുപ്രായത്തിൽ തന്റെ അമ്മ കൂടെകൂടെ പറയുമായിരുന്നത് അനന്തൻനായരുടെ സ്മൃതിപഥത്തി ലെത്തി.

"എന്നാൽ....വളരെക്കാലങ്ങൾക്കു മുമ്പൊരു പൂജാരി ആകസ്മികമായി ശ്രീകോവിലിനുള്ളിലേക്കൊരു ദിവസം കടന്നുവത്രേ....അപ്പോൾ അവിടെ യുണ്ടായിരുന്ന ഒരു ചെറുദ്വാരത്തിനുള്ളിൽകൂടി കടൽജലം പാൽപോലെ നുരനുരയായി പതഞ്ഞുപൊങ്ങി ഇരമ്പിക്കിടന്നിരുന്നുവത്രേ... അതു കണ്ടതും ആ ദ്വാരത്തിലുള്ള ജലത്തിന്റെ ആഴം അറിയണമെന്നുള്ള അട ങ്ങാത്ത ആഗ്രഹം മൂലം പൂജാരി സ്വന്തം വിരലിൽക്കിടന്നിരുന്ന മോതിര മൂരി ഒരു നൂലിന്റെ തുമ്പിൽക്കെട്ടി, ദ്വാരത്തിലൂടെ ജലത്തിലേക്കിട്ടുവത്രേ..... നൂൽ ജലത്തിനുള്ളിൽ മോതിരത്തിന്റെ ഘനത്താൽ പൊക്കൊണ്ടിരുന്നു... ഒടുവിൽ പൂജാരി തന്റെ കൈകഴയ്ക്കുക കാരണം ആ പാഴ്ശ്രമത്തി ൽനിന്നും പിൻവാങ്ങി നൂൽ സാവധാനം മുകളിലേക്കു വലിക്കുവാനാരംഭി ച്ചു....നൂൽ പൂർണമായും വലിച്ചുനോക്കുമ്പോൾ തുമ്പിൽ ഭദ്രമായി കെട്ടി യിരുന്ന മോതിരമില്ല....! അടുത്ത ദിവസം കൊട്ടാരം പാചകക്കാരൻ അന്നു ലഭിച്ച ഒരു വലിയ മീൻ കറിക്കുനുറുക്കുവാനായി എടുത്തതും, ഒരു മോതിരം മീനിന്റെ വയറ്റിൽനിന്നും പുറത്തേക്കു വീണുപോയത്രേ...നോക്കുമ്പോഴുണ്ട് പൂജാരിയുടെ മോതിരം.....!" എന്നും അമ്മ പറയാറുണ്ടായിരുന്നു.

ഭദ്രദീപമണ്ഡപത്തിൽ ശ്രീ നരസിംഹക്ഷേത്രത്തിൽ ദീപാരാധനയ്ക്കു മണിയടിക്കുന്നതുകേൾക്കെ, വീണ്ടും അവിടേക്കുതന്നെ തിരിഞ്ഞു നടക്കു മ്പോൾ, ഒറ്റക്കൽ മണ്ഡപത്തിൽ ഇടതുവശത്തായി സ്ഥാപിച്ചിരുന്ന തൊട്ടിൽ അദ്ദേഹത്തിന്റെ ദൃഷ്ടിയ്ക്കു വിഷയീഭവിച്ചു.

അതെ...ഈ തൊട്ടിലിലാണ് പലവിധ ലോഹങ്ങളാലും തടികളാലും നിർമ്മിക്കപ്പെട്ട ചെറുബൊമ്മക്കുഞ്ഞുങ്ങൾ കിടന്നിരുന്നത്.....! അവിടമാകെ ഇരുളിലാഴ്ന്നിരിക്കുന്നു. വിവാഹിതരായ പെൺകുട്ടികളും, അവിവാഹിത രായ കന്യകമാരും ഇവിടെയെത്തി. ശ്രീ പത്മനാഭസ്വാമിയെ മനസ്സിൽ ധ്യാനി ച്ചുകൊണ്ട് തൊട്ടിലിൽക്കയ്യിട്ട്, ആദ്യമായി കയ്യിൽതടയുന്ന ബൊമ്മ എടു ക്കാറുണ്ടായിരുന്നു. ലോഹബൊമ്മ ലഭിച്ചവർ, സന്താനഭാഗ്യമുള്ളവരാ ണെന്ന വിശ്വാസത്താൽ സന്തോഷവതികളായി മടങ്ങുന്നു. എന്നാൽ മര ബൊമ്മ കയ്യിലെടുത്തിരുന്നവർ അതൊരു അപശകുനമായി കണക്കാക്കി ദുഃഖത്തോടെ പിൻതിരിഞ്ഞു പോകുന്നു.

താനും കാർത്ത്യായനിയും ആദ്യമായി ഈ അമ്പലത്തിൽ ഒരുമിച്ചു വന്ന ദിവസം, അവൾ എത്രയധികം പ്രതീക്ഷയോടും തുടിക്കുന്ന ഹൃദയത്തോടും കൂടിയാണ് ഈ തൊട്ടിലിൽക്കയ്യിട്ട്, കണ്ണടച്ച്, ബൊമ്മ

യെടുത്തത്! കയ്യിൽത്തടഞ്ഞതൊരു ലോഹബൊമ്മയായിരുന്നെന്നറിഞ്ഞ പ്പോൾ, കൊച്ചു കുഞ്ഞുങ്ങളെക്കാൾ ഉത്സാഹത്തിമിർപ്പോടും സ്ത്രീ സഹ ജമായ ലജ്ജയോടുംകൂടി അർധ നിമീലിതനയനങ്ങളോടെ തന്നെ നോക്കിയ ആ നോട്ടം......!

ഉം.....അങ്ങിനെയൊക്കെക്കഴിഞ്ഞിരുന്നവളല്ലേ, താൻ നൊന്തു പ്രസ വിച്ച രണ്ടരുമക്കുഞ്ഞുങ്ങളെയും തള്ളിക്കളഞ്ഞ്.....

പൂജാരി നീട്ടിയ കർപ്പൂരത്തട്ടിൽനിന്നും മുഖത്തേക്കു ചൂടേറ്റപ്പോൾ, ഓർമകളുടെ ലോകത്തുനിന്നും അനന്തൻനായർ തിരിച്ചെത്തി. അങ്ങനെ യാണെങ്കിൽ, ഇത്രസമയവും നരസിംഹസ്വാമിയുടെ ദീപാരാധനയ്ക്കു മുമ്പിൽ ഇരുകരങ്ങളും കൂപ്പി തൊഴുതുനിന്നിരുന്ന തന്റെ മനസ്സിൽ ഈശ്വ രചിന്തയെന്നൊന്നുണ്ടായിരുന്നില്ലെന്നോ? ഉം....ഇത്രയും വർഷങ്ങൾ കട ന്നുപോയിട്ടും, എവിടെപ്പോയാലും ശരി, അവളെക്കുറിച്ചുള്ള മധുരിക്കുന്ന ഓർമകൾ മാത്രമാണോ മനസ്സിന്റെ യവനികയിൽ തെളിഞ്ഞുനില്ക്കുന്നത്?

കർപ്പൂരജ്വാല, ചേർത്തുവച്ച ഉള്ളം കയ്യിൽത്തൊട്ടു കണ്ണുകളിൽ അമർത്തുമ്പോൾ ഉള്ളംകൈ കർപ്പൂരത്തിന്റെ തീപ്പൊരി തൊട്ടു പൊള്ളി പ്പോയി. അതു തന്റെ വേവുന്ന മനസ്സിനല്പം ആശ്വാസം അരുളിച്ചതായി അദ്ദേഹത്തിനു തോന്നി.

ശീവേലി മണ്ഡപം വഴി ഒറ്റക്കൽ മണ്ഡപത്തെ പ്രദക്ഷിണംവച്ച് ശ്രീകൃ ഷ്ണക്ഷേത്രം നോക്കി അദ്ദേഹം സാവധാനം നടന്നു.

തെക്കേനട കടന്നു നടക്കുമ്പോൾ, വെളുപ്പാൻകാലത്തുള്ള മങ്ങിയ പ്രകാശത്തിൽ ഇടതുവശത്തായി നിശ്ശബ്ദമായിക്കിടക്കുന്ന തെക്കേ ബ്രാഹ്മ ണത്തെരുവും, കൊട്ടാരമതിൽക്കെട്ടും, വലതുവശത്ത് ഊട്ടുപുരയിലേക്കുള്ള ഇടവഴിയും, അദ്ദേഹത്തിന്റെ കണ്ണിൽപ്പെട്ടു. ആ ഇടവഴിയിൽ ഇനിയും അല്പസമയത്തിനുള്ളിൽ, കോവിലിൽനിന്നും കൊണ്ടുവരുന്ന കട്ടിച്ചോറു വില്പന പതിവുപോലെ ആരംഭിക്കും. തുച്ഛമായ വിലക്കു ലഭിക്കുന്ന ഈ കട്ടിച്ചോറു ഭക്ഷിച്ചുകൊണ്ടുമാത്രം എത്രയെത്ര ദരിദ്രകുടുംബങ്ങൾ ഈ നഗരത്തിൽ ജീവിക്കുന്നു എന്നദ്ദേഹം ആത്മഗതം ചെയ്തു. ഈ അമ്പല ത്തിലെ കട്ടിച്ചോറും പാൽപ്പായസവും കുത്തകയായെടുത്ത് വില്പന നടത്തി വലിയ പണക്കാരും പിന്നെ നാട്ടുപ്രമാണികളുമായ എത്രയോപേർ അനന്തൻനായരുടെ ഓർമയിലൂടെ ജൈത്രയാത്ര നടത്തി.

തെക്കേനടകടന്ന് അനന്തൻനായർ മെല്ലെ പടിഞ്ഞാറേ നടയിലേക്കു നടന്നു.

ആണ്ടിൽ രണ്ടുപ്രാവശ്യം--തുലാമാസത്തിൽ ഒരു നാൾ, മീനമാസത്തിൽ ഒരു നാൾ-നടക്കുന്ന ആറാട്ട് ഉത്സവത്തിൻനാൾ, ശംഖുമുഖം കടൽക്കര യിൽ നീരാട്ടിനെഴുന്നള്ളുന്ന ഭഗവാനും, മഹാരാജാവും, പരിവാരങ്ങളും പടിഞ്ഞാറേ നടയിൽക്കൂടിയാണ് അമ്പലംവിട്ട്, പുറത്തുനിൽക്കുന്ന ജന ക്കൂട്ടത്തോടൊത്തു ചേരുന്നത്.

ഈ നടയിൽ വന്നുചേർന്നതും, അനന്തൻനായരുടെ കണ്ണുകൾ, തോക്കു

ചൂണ്ടി നിൽക്കുന്ന പോലീസുകാരെയും കടന്ന് പുറത്തു നീണ്ടുകിടക്കുന്ന ബ്രാഹ്മണത്തെരുവിൽ മുമ്പ് മതിലകം ഓഫീസായിരുന്ന കെട്ടിടത്തിന്റെ ചുവരിൽ, 'ഉദ്യോഗത്തിൽനിന്നും പിരിച്ചുവിടപ്പെട്ട കൊട്ടാര ഉദ്യോഗസ്ഥന്മാരെ തിരിച്ചെടുക്കുക', 'അവർക്കും ഉദ്യോഗക്കയറ്റം നൽകുക'എന്നെല്ലാം ചുവപ്പുമഷികൊണ്ട് വലിയ അക്ഷരങ്ങളിൽ എഴുതി ഒട്ടിച്ചിരുന്ന ചുമർപരസ്യങ്ങളിൽ ചെന്നുപെട്ടു. തെങ്ങോലകൾകൊണ്ടു മേഞ്ഞിരുന്ന ഒരു ചെറിയ പന്തലിനുള്ളിൽ നാലഞ്ചു സത്യാഗ്രഹികൾ വേറെയും!

തനിക്കു ലഭിച്ചുകൊണ്ടിരുന്ന പെൻഷൻ കുറച്ചതിനാൽ, തന്റെ ചിലവുകൾ ചുരുക്കുന്നതിനായി, ആളുകളെ പിരിച്ചുവിടാതിരിക്കുവാൻ യാതൊരു നിവൃത്തിയുമില്ല എന്ന് ഇപ്പോഴും ഈ ക്ഷേത്രഭാരവാഹിയായ തിരുവോണത്തിരുനാൾ മഹാരാജാവ്, മധ്യസ്ഥം പറയുവാനെത്തിയ ലേബർ ഓഫീസറോടു അരുളിച്ചെയ്തതായി ഒരു കിംവദന്തി അനന്തൻനായരുടെ ചെവിയിലുമെത്തിയിരുന്നു.

ഹും....ഇതുപോലെ ഇവിടെനിന്നും അൻപതുമൈൽ അകലെയുള്ള മാവലിയാർ കൊട്ടാരത്തിന്റെ പ്രധാന വാതിൽക്കലും തന്നെപ്പോലെ ഉദ്യോഗം നഷ്ടപ്പെട്ട, തന്റെ സഹപ്രവർത്തകർ 'പിരിച്ചുവിടപ്പെട്ട കൊട്ടാര ഉദ്യോഗസ്ഥന്മാരുടെ സത്യാഗ്രഹം'എന്നെല്ലാം എഴുതിയ ബോർഡുകൾ കയ്യിലേന്തി, ആകാശം ഭേദിക്കുമാറുച്ചത്തിൽ മുദ്രാവാക്യങ്ങൾ മുഴക്കി, മുഷ്ടി ചുരുട്ടിവീശി സമരം നടത്തിക്കൊണ്ടിരിക്കുന്നുവെന്നതും ചിന്തിക്കാതിരിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല.

അവിടെ രാജകുടുംബത്തിലെ കണക്കുകളും വഴക്കുകളും, ക്ഷേത്രത്തിലെ പ്രശ്നങ്ങൾ, നിലങ്ങൾ, പുരയിടങ്ങൾ, കെട്ടിടങ്ങൾ, കോടതി നടപടികൾ–ഇത്യാദി കാര്യങ്ങളെല്ലാം അടുക്കായും ചിട്ടയായും കൃത്യമായും കൈകാര്യം ചെയ്യുവാൻ പ്രൈവറ്റ് സെക്രട്ടറിയുടെ മേൽനോട്ടത്തിൽ, മാനേജർ, ഹെഡ്ക്ലാർക്ക്, മേൽഗുമസ്തൻ, കീഴ്ഗുമസ്തന്മാർ, പ്യൂൺ–ഇപ്രകാരം എത്രയെത്ര ഉദ്യോഗസ്ഥന്മാർ!

ഇത്രയും കാലമായി ഹെഡ്ക്ലാർക്കായി ജോലി നോക്കിയിരുന്ന തന്നെയും പുറത്താക്കിയത് ഈ ആൾകുറയ്ക്കലാണല്ലോ എന്നോർത്തപ്പോൾ അദ്ദേഹത്തിൽ നിന്നൊരു ചുടുനിശ്വാസം ഉതിർന്നു.

അമ്പലത്തിനുള്ളിൽ നിൽക്കുമ്പോഴും, ആധ്യാത്മിക ചിന്തകളെയാകെ അകറ്റിനിർത്തി, ബാഹ്യലോകത്തിലുള്ള, ലൗകികജീവിതത്തിലെ വിഷമിപ്പിക്കുന്ന പ്രശ്നങ്ങളാണല്ലോ തന്നെ ഇന്നും വേർപിരിയാതെ പിൻതുടർന്നുവരുന്നത് എന്ന് ഒരുതരം വല്ലായ്മയോടെ അനന്തൻനായർ ചിന്തിച്ചുകൊണ്ടിരുന്നുവെങ്കിലും, "ഉം...അതുതന്നെയാണല്ലോ തന്റെ ശാപവും....! ഈ ചിന്തകളിൽനിന്നെപ്പോഴാണ് തനിക്കൊന്നു മോചിതനാകുവാൻ കഴിയുന്നത്? താമരയിലയിലെ ജലമെന്നപോലെ, തനിക്കിന്നും ലൗകികചിന്തകളിൽനിന്നൊന്നും വേറിട്ടുനിൽക്കുവാനാകുന്നില്ലല്ലോ" എന്ന് നിരാശയോടെ ഓർത്തു.

വടക്കേനട, കുലശേഖരമണ്ഡപം, ശ്രീബലിമണ്ഡപം എല്ലാം കടന്ന് കൃഷ്ണൻ കോവിലിനുള്ളിൽ കുനിഞ്ഞുകയറിയ അനന്തൻനായർക്ക്, പൂജാരി ജപിച്ചുകൊണ്ടിരുന്ന ശ്രീകൃഷ്ണ അഷ്ടോക്തം മണികിലുങ്ങുന്ന സ്വരത്തിൽ കേൾക്കുന്നതായിത്തോന്നി. കൃഷ്ണക്ഷേത്രത്തിലെ ദീപാരാധനയും തൊഴുത്, അല്പം അകലെയായി നിർമ്മിച്ചിരുന്ന ശാസ്താംകോവിലിലും തൊഴുതശേഷം അന്ന ഗണപതിയെ പ്രതിഷ്ഠിച്ചിരുന്ന അമ്പലത്തിലെ ഊട്ടുപുര ലക്ഷ്യമാക്കി നടന്നു.

അന്നഗണപതിക്ഷേത്രത്തിലെത്തി, തൊഴുത് പ്രസാദം വാങ്ങിയശേഷം, ചുറ്റുപാടുകളൊക്കെ ഒരു വിഹഗവീക്ഷണം നടത്തി. ഉം....കഥകളികഴിഞ്ഞ അരങ്ങുപോലെ ശൂന്യമായി കിടക്കുന്ന ഊട്ടുപുര! ഇവിടെനിന്നു ലഭിക്കുന്ന രണ്ടു നേരത്തെ കട്ടച്ചോറിൽ ആശയർപ്പിച്ച് എത്രയെത്ര ബ്രാഹ്മണകുടുംബങ്ങൾ ഒരു കാലത്ത് കഴിഞ്ഞിരുന്നു! അന്നെല്ലാം ഈ സമയത്ത്, തന്റെ അമ്മാവനായ ആദിശേഷയ്യർ എത്രയധികം ചുറുചുറുക്കോടെ ഇവിടെ പെരുമാറുന്നുണ്ടായിരുന്നു! അന്നെല്ലാം ഈ ഊട്ടുപുരയിങ്ങനെ നിശ്ശബ്ദമായി ആളൊഴിഞ്ഞുകിടക്കുമായിരുന്നുവോ? എത്രയധികം ശബ്ദായമാനമായി ഉണർവോടെ ഇവിടം കാണപ്പെടും!

എന്നും പതിവായി രാവിലെ ഏഴേമുക്കാലിന് ക്ഷേത്രദർശനത്തിനായി അമ്പലത്തിൽ എഴുന്നെള്ളുന്ന മഹാരാജാവ് ദർശനം കഴിഞ്ഞ് എട്ടേമുക്കാലിന് പുറത്തിറങ്ങുമ്പോൾ പരിപ്പ്, പർപ്പടകം, വട, സാമ്പാർ, മൂന്നുകൂട്ടം പ്രഥമൻ എന്നിവ സഹിതമുള്ള സദ്യയ്ക്കായി ഇവിടെ ആയിരക്കണക്കിന്, നീളത്തിലുള്ള വാഴയിലകൾ നിരത്തപ്പെട്ടിരിക്കും. അതെല്ലാം ചിട്ടയായും വെടിപ്പായും അമ്മാവനായ ആദിശേഷയ്യരുടെ മേൽനോട്ടത്തിലല്ലേ നടന്നിരുന്നത്.... രാത്രി മുഴുവനും അദ്ദേഹത്തിന്റെ വാസവും ഇവിടെത്തന്നെയായിരുന്നു.

ഉം.....അദ്ദേഹം ആൾതന്നെ എങ്ങനെയിരുന്നിരുന്നു! കട്ടിയിരുമ്പിൽ വാർത്തെടുത്ത ശരീരം. താറുപാച്ചിയുടുത്തിരുന്ന അരയിലെ വേഷ്ടിയും, എപ്പോഴും മുഷിഞ്ഞുമാത്രം കാണപ്പെടാറുള്ള രണ്ടാംമുണ്ടും, പൂണൂലും, ഉച്ചിക്കുടുമിയും, സദാസമയവും കൊണ്ടുനടക്കാറുള്ള, സന്തത സഹചാരിയായ, വെളുത്തുതിളങ്ങുന്ന പൊടിഡെപ്പിയും, അദ്ദേഹത്തിന്റെ അടയാളചിഹ്നങ്ങളാണ്! നാല്പത്തിയഞ്ചുവയസ്സുവരെ ഒരു ശുദ്ധബ്രഹ്മചാരിയായിരുന്ന അദ്ദേഹം ക്ഷേത്രത്തിലെ നെല്ലുകുത്തുകാരി ജഗദമ്മയിൽ എങ്ങനെയാണ് ഹൃദയം അർപ്പിച്ചത്! മരണംവരെയും അവളെ മാത്രമാണ് ഭാര്യയായി സ്വീകരിച്ചിരുന്നതും.......!

ഉം....അദ്ദേഹം ഊട്ടുപുരക്കാര്യസ്ഥനായിരിക്കവെ, കൂറ്റൻ വാർപ്പുകളിൽ തിളച്ചുമറിഞ്ഞുകിടക്കാറുള്ള ആഹാരപദാർത്ഥങ്ങളിൽ തവിയിട്ട്, ഒന്നു കറക്കിയിളക്കി, ഒരു നിമിഷനേരം മൂക്കിനുനേരെയടുപ്പിച്ചൊന്നു മണത്തുനോക്കിയശേഷം, തവി താഴെ വയ്ക്കും. അത്രതന്നെ.... പിന്നെ "ഏയ് വൈത്തി ഒരു സ്പൂൺ ഉപ്പുകൊണ്ടുവാ," എന്നോ അല്ലെങ്കിൽ, "അല്പം തേങ്ങാ

പ്പാൽ കൂടി ചേർക്കണം." എന്നോ ഒരു ശബ്ദം പുറപ്പെടുവിച്ചാൽ മതി, ഈ കൽമണ്ഡപമാകെ കുലുങ്ങിപ്പോകും. പാചകമേധാവികളായ വൈത്തി, സഹസ്രനാമയ്യർ, പട്ടാഭി എല്ലാം നടുങ്ങിത്തെറിച്ചോടിവരുമായിരുന്നു. അദ്ദേഹത്തിനത്രയ്ക്കു നിശ്ചയമുണ്ട്.

ഹും.... താഴ്ന്നജാതിക്കാരായ ഹിന്ദുക്കളുടെ ഭയങ്കരമായ വിപ്ലവങ്ങൾക്കു ശേഷം പാസാക്കപ്പെട്ട ക്ഷേത്രപ്രവേശന ഉത്തരവിനെത്തുടർന്ന്, ഈ ഊട്ടു പുരശാപ്പാട് ലോപിച്ചുലോപിച്ചുതീരെ, നിശ്ശേഷം അവസാനിച്ചുപോവുകയുണ്ടായി.

# 5

നേരം പരപരാ വെളുത്തുതുടങ്ങിക്കൊണ്ടിരുന്നു.

അൽപസമയം കഴിയുമ്പോൾ അമ്പലത്തിലേക്കെഴുന്നള്ളുന്ന മഹാരാജാവ് ശ്രീ പത്മനാഭസ്വാമിയെ വണങ്ങിക്കഴിഞ്ഞാൽ കാക്കകൾക്ക് ബലിച്ചോറു കിട്ടും. പതിവുകാരായ കാക്കകൾ ആ ബലിച്ചോറും പ്രതീക്ഷിച്ച്, ബലിക്കല്ലിനുചുറ്റും പറന്നു നടന്നശേഷം കല്ലിനെ പൊതിഞ്ഞിരിപ്പായി.

അനന്തൻനായർ മെല്ലെ, ക്ഷേത്രത്തിനുള്ളിലേക്ക് പ്രവേശിച്ച്, കിഴക്കേനട ലക്ഷ്യമാക്കി നടന്നു. അല്പം മുമ്പ് ക്ഷേത്രത്തിനുള്ളിലേക്ക് കടന്നുവരുമ്പോൾ, തന്റെ ഹൃദയത്തിനനുഭവപ്പെട്ടിരുന്ന ഭാരം അല്പംപോലും ലഘൂകരിക്കപ്പെട്ടിട്ടില്ലെന്നദ്ദേഹത്തിനു മനസ്സിലായി.

ദിവസേന മഹാരാജാവ് ക്ഷേത്രത്തിനുള്ളിലേക്കെഴുന്നെള്ളുമ്പോൾ, അദ്ദേഹത്തിന്റെ ഗുണഗണങ്ങളെ വർണിച്ച്, പുകഴ്ത്തിപ്പാടുന്ന പുരുഷസൂക്തം മുതലായ കാവ്യങ്ങൾ, വരിവരിയായി ഇരുന്ന് പാടി, മാസം 40 രൂപ ശമ്പളവും ദിവസവും അമ്പലത്തിൽ നിന്നു രണ്ടുനേരം കട്ടിച്ചോറും വാങ്ങി, ജീവിച്ചിരുന്ന പത്തുമുപ്പതു ചെറുപ്പക്കാർ വായിക്കുവാൻ തയ്യാറെടുത്തിരിപ്പാണ്.

കൂടാതെ, മഹാരാജാവു നൽകിയിരുന്ന മാസശമ്പളം പറ്റി ക്ഷേത്രത്തിനുള്ളിലിരുന്ന്, മണി കിലുങ്ങുന്ന സ്വരത്തിൽ അവസാനിപ്പിക്കാതെ രാമായണം വായിച്ചുകൊണ്ടിരിക്കുന്ന ബ്രാഹ്മണർ, വളരെയധികം ഭയഭക്തിബഹുമാനങ്ങളോടെ, കണ്ണും കരളുമുറപ്പിച്ച്, തങ്ങളുടെ ജോലിയിൽ വ്യാപൃതരായിരിക്കുന്നു.

ഉം...ഇങ്ങനെ എത്രയെത്ര കുടുംബങ്ങൾ, ഈ ക്ഷേത്രം കൊണ്ട്, ക്ഷേത്രം നടത്തുന്ന മഹാരാജാവിന്റെ കൃപയാൽ, ജീവിക്കുന്നുണ്ട് എന്നു ചിന്തിക്കാതിരിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. തൊഴിലില്ലായ്മ പരിഹരിക്കുന്നതിനായി കൂറ്റൻ തൊഴിൽശാലകൾ ആരംഭിക്കുന്നതിനുവേണ്ട

ശ്രമങ്ങൾ നടത്തിവരുന്ന കാലമല്ലേയിത് എന്നദ്ദേഹം ചിന്തിച്ചുപോയി.

ഉത്സവകാലങ്ങളിൽ കഥകളി, ഓട്ടംതുള്ളൽ മുതലായ കലാപ്രകടനങ്ങൾ നടത്താറുള്ള ഉത്സവപ്പുര കടന്ന്. കിഴക്കേനട കടന്ന്, ക്ഷേത്രത്തിനു പുറത്തിറങ്ങി, ആ നടയ്ക്കു മുന്നിൽ തലയുയർത്തി നിന്നിരുന്ന കൂറ്റൻ കുത്തുവിളക്കിനു മുന്നിൽ നിന്നുകൊണ്ട്, അദ്ദേഹം താഴേക്കു നോക്കി.

മഹാരാജാവിന്റെ ജന്മദിനമായ തുലാമാസത്തിലെ തിരുവോണ നക്ഷത്രംതോറും ക്ഷേത്രത്തിലെത്താറുള്ള സകലജനങ്ങൾക്കും സർവാണി ആയി ലഭിക്കുന്ന ഒരു വെള്ളിരൂപ വാങ്ങുവാൻ, ബാലനായിരിക്കുമ്പോൾ താനും ഇവിടെവന്ന്, തിരമാലപോലെ കൂട്ടംകൂട്ടമായി തിങ്ങിനിന്നിരുന്ന ജനസമുദ്രത്തിൽ മുങ്ങിക്കുളിച്ച്, കാത്തുനിന്നിരുന്ന, ആ കാലഘട്ടത്തിലെ മധുര സ്മരണകൾ അദ്ദേഹത്തെ പുളകം കൊള്ളിച്ചു.

ഒരു വശം ശംഖിന്റെ മുദ്രയും, മറുവശം മഹാരാജാവിന്റെ ശിരസ്സും ഭംഗിയായി മുദ്രണം ചെയ്ത ചാക്കുകെട്ടുകളിൽ വച്ചിരിക്കുന്ന, ചെറിയ, തിളക്കമുള്ള വെള്ളിരൂപ, മഹാരാജാവിന്റെ തൃക്കൈകളിൽ നിന്നു ലഭിക്കുന്നതൊരു നിസ്സാരകാര്യമാണോ? അതുതന്നെ എത്രയോ മഹാഭാഗ്യമായിട്ടാണ് അന്നെല്ലാം തോന്നിയിരുന്നത്....!

വെളിച്ചം നാലുപാടും മെല്ലെ മെല്ലെ പ്രസരിപ്പിക്കുന്ന പുലരിയുടെ പുഞ്ചിരി...ബാലകിരണങ്ങളുടെ എത്തിനോട്ടം.....

ഈ കരിങ്കൽപ്പടികൾക്കു താഴെയുള്ള നീണ്ടുവിസ്താരമേറിയ ഈ തുറസ്സായ സ്ഥലത്ത്, മീനമാസത്തിലെ ഉത്സവക്കാലങ്ങളിൽ, പഞ്ചപാണ്ഡവന്മാരുടെ ഭീമാകരമായ ശിൽപ്പങ്ങൾ എത്രയധികം ഘനഗംഭീരമായി പ്രദർശിപ്പിക്കാറുണ്ട്! പത്തു ദിവസവും, സായാഹ്നങ്ങളിൽ ഗംഭീരമായി നടക്കാറുള്ള കാക്കരു കളി, ചൊക്കൻകളി, തിരുവാതിരക്കളി മുതലായ നാടോടി നൃത്തങ്ങളെല്ലാം എത്ര ഉല്ലാസകരവും ഹൃദ്യവുമായിരുന്നു....! താര, തമ്പട്ട മുതലായ വാദ്യഉപകരണങ്ങളുടെ പശ്ചാത്തലത്തിൽ, പഞ്ചപാണ്ഡവന്മാരോട് കൗരവന്മാർ അമ്പും വില്ലും കുന്തവുമായി കൊടുമ്പിരി കൊള്ളുന്ന യുദ്ധം ചെയ്യുന്നതായും, യുദ്ധാവസാനത്തിൽ കൗരവർ തോറ്റ്, പിൻവാങ്ങി പുറം തിരിഞ്ഞോടുന്നതായും അഭിനയിച്ച്, പമ്പരംപോലെ കറങ്ങി നൃത്തം ചെയ്യുന്ന നൂറ്റിയൊന്നു പേരുടെ വേലകളി, ചെറുപ്രായത്തിൽ, എത്രയെത്ര പ്രാവശ്യം വീട്ടിലറിഞ്ഞും അറിയാതെയും വന്നു കണ്ടിരിക്കുന്നു.....!

ഇടതുവശത്തുള്ള പത്മതീർഥം പ്രഭാതസൂര്യന്റെ പൊൻകിരണങ്ങളേറ്റ് മിന്നിത്തിളങ്ങി.

ഉം....'മുറജപ'ത്തിന്റെ അവസാനദിവസം ജലം മുഴുവനും ഇറച്ച് ശുദ്ധപ്പെടുത്തിയിട്ടിരിക്കുന്ന ഈ കുളത്തിന്റെ ഉൾക്കരയിൽ നമ്പൂതിരിമാർക്ക് നൽകാറുള്ള ഊണുസദ്യയും, ഒടുവിൽ മോരു ചേർത്ത് ഊണു കഴിക്കുവാനാരംഭിക്കുമ്പോൾ, തീർത്ഥത്തിന്റെ മട തുറന്നുവിട്ട്, ജലമാകെ കുളത്തിലേക്കിരച്ചുകയറി, ഇലകളും ആഹാരസാധനങ്ങളുമാകെ ഒഴുക്കിൽപ്പോകുന്നതും, ഊണു കഴിഞ്ഞതു പകുതി, കഴിയാത്തതു പകുതിയായി നമ്പൂ

തിരിമാർ ധൃതിയിൽ ചാടിയെഴുന്നേറ്റ് വീണടിച്ചു കര നോക്കി ഓടിക്കിതച്ചു പാഞ്ഞുവരുന്നതുമായ കാഴ്ചയും അനന്തൻനായരുടെ ഓർമയിൽ ഉണരുകയാണ്.

കിഴക്കേക്കോട്ട ഇപ്പോൾ വെളിച്ചത്തിൽ മുങ്ങിക്കുളിച്ചു നിൽക്കുകയാണ്. അതിനപ്പുറം എതിർ റോഡിൽ വിശ്രമിച്ചിരുന്ന സിറ്റിബസുകൾക്ക് ജീവൻവച്ച് പരക്കംപായുന്നതും അദ്ദേഹം കണ്ടു. കോട്ടവാതിലിനു കിഴക്കുവശത്തായി നീണ്ടുനിവർന്നു പോകുന്ന ചാലത്തെരുവ്, പെൻസിൽകൊണ്ടുള്ള ഒരു നെടുനീളൻ വരപോലെ തോന്നിച്ചു. ടി.ആർ.പാർഥസാരഥി അയ്യങ്കാർ ദിവാനായിരുന്ന കാലം, യാദൃച്ഛികമായി ഒരു ദിവസം, ഈ ചാലത്തെരുവിൽ ഇരുവശങ്ങളിലുമുണ്ടായിരുന്ന കടകൾ ആകമാനം ഇടിച്ചു നിരത്തി നിരപ്പാക്കി റോഡിനുവീതി കൂട്ടുവാൻ പോകുന്നതായി പുറപ്പെടുവിച്ച വിളംബരം കണ്ട് ഞെട്ടിവിറച്ചുപോയ ചാലയിലെ കടമുതലാളിമാരാകെ ധൃതിപ്പെട്ട് ദിവാനെ സമീപിച്ച് കാൽക്കൽ വീണ് കണക്കില്ലാതെ പൊന്നും പണവും അച്ചാരം നൽകി ദിവാനെ പ്രീതിപ്പെടുത്തിയതായും, സർക്കാർ ഖജനാവ് കാലിയായിരിക്കുന്നതു കാണുകയാൽ ദിവാൻ ഖജനാവു നിറയ്ക്കുവാൻ ചെയ്ത ഒരു വിദ്യയായിരുന്നു ഇതെന്ന് ഒടുവിൽ തെളിഞ്ഞതായും, കേട്ടിരുന്നത് ഈ ചാലത്തെരുവ് കാണുമ്പോഴെല്ലാം അനന്തൻനായർ ഓർത്തുപോകാറുണ്ട്. ഈ കഥയിൽ എത്രമാത്രം വാസ്തവമുണ്ടെന്നറിയില്ലെങ്കിൽ കൂടി, കഥ കെട്ടിച്ചമച്ചുണ്ടാക്കിയതാരായാലും, അയാൾ ചാണക്യനെപ്പോലെ ഒരു അസാമാന്യനായ രാജ്യതന്ത്രജ്ഞനായിരിക്കേണ്ടതാണെന്ന് അദ്ദേഹം മനസാ പുകഴ്ത്തി.

ദൂരെ തലയുയർത്തിപ്പിടിച്ച് നിൽക്കുന്ന കല്പവൃക്ഷമായ തെങ്ങിന്റെ ഉച്ചിയിൽ, തെങ്ങോലപ്പീലികളുടെ ഇടയിലൂടെ ബാലസൂര്യന്റെ അരുണകിരണങ്ങൾ തലയുയർത്തുന്ന കാഴ്ച കണ്ടുകൊണ്ട് അദ്ദേഹം മെല്ലെ മെല്ലെ കൽപ്പടവുകളിറങ്ങിത്തുടങ്ങി.

മേത്തൻമണി ആറടിക്കുന്നതു നോക്കി രസിക്കുവാൻ ടൂറിസ്റ്റുകളുടെ ഒരു പറ്റം മുകളിലേക്കു നോക്കി ആകാംക്ഷയോടെ നിൽപ്പാണ്.

ജ്ഞാനാനന്ദസ്വാമികളുടെ ആശ്രമത്തിൽനിന്നും, പ്രഭാതപൂജയുടെ നാമസങ്കീർത്തനങ്ങൾ താഴ്ന്ന സ്വരത്തിൽ പുറത്തേക്കു പ്രവഹിച്ചുകൊണ്ടിരുന്നു. എന്നാലും, ആശ്രമം ലക്ഷ്യമാക്കി നടന്നു അദ്ദേഹം.

ആശ്രമത്തിൽ അധികം തിരക്കില്ല. ആശ്രമത്തിൽ പുതുതായി പണികഴിപ്പിച്ചിരുന്ന കൃഷ്ണൻകോവിലിനു മുന്നിൽ, കാവിനിറത്തിലുള്ള ഒരു കൗപീനം മാത്രം ധരിച്ചു ധ്യാനനിമഗ്നനായിരുന്നിരുന്നു, ജ്ഞാനാനന്ദസ്വാമികൾ.

രാധാവിഗ്രഹത്തിനു മുന്നിൽ, നിലത്തു ചമ്രം പടിഞ്ഞിരുന്ന സ്ത്രീപുരുഷന്മാർ 'ഹരേ രാമ ഹരേ രാമ രാമ രാമ ഹരേ ഹരേ, ഹരേ കൃഷ്ണാ ഹരേ കൃഷ്ണാ കൃഷ്ണ കൃഷ്ണ ഹരേ ഹരേ' എന്ന് ഭക്തിനിർഭരമായ ഭജനഗീതം ആലപിച്ചുകൊണ്ടിരുന്നു.

സ്ത്രീകളുടെ വളക്കിലുക്കം പോലുള്ള സ്വരവും, അമർന്നതെങ്കിലും ഘനഗംഭീരമായ സ്വരത്തിൽ പ്രതിധ്വനിക്കുന്ന പുരുഷന്മാരുടെ മുഴക്കമുള്ള സ്വരവും കൂടിക്കലർന്നു പ്രവഹിച്ചുകൊണ്ടിരുന്ന ആ നാദപ്രപഞ്ചം അനന്തൻനായർക്ക് ആശ്വാസദായകമായിരുന്നു.

ദിവസേന, ഇരുപത്തിനാലു മണിക്കൂറും നിലംതൊടാതെ, ശിഷ്യഗണങ്ങളുടെ കയ്യിൽ മാറി മാറിയിരുന്ന് രാഗങ്ങൾ പുറപ്പെടുവിച്ചിരുന്ന വീണകയ്യിലേന്തിയ കുറെ ശിഷ്യന്മാർ അതേ ഭജനഗാനംതന്നെ ആലപിച്ചുകൊണ്ട് ക്ഷേത്രത്തിനു പ്രദക്ഷിണം വച്ചുകൊണ്ടിരുന്നു.

വലതുഭാഗത്തായി ചട്ടമ്പിസ്വാമികളുടെ പ്രതിമയ്ക്കു മുന്നിലും ദീപങ്ങൾ പ്രകാശം പരത്തി എരിഞ്ഞിരുന്നു.

അനന്തൻനായർ ആൾത്തിരക്കൊഴിഞ്ഞ ഒരു മൂലയിൽ പോയി വെറും നിലത്തിരുന്നു.

ഇതുവരെയായി അനുഭവപ്പെടാതിരുന്ന വേദന ഇപ്പോൾ ശക്തിമത്തായി അദ്ദേഹത്തിനനുഭവപ്പെട്ടു. ശ്വസിക്കുമ്പോഴും ഉച്ഛ്വസിക്കുമ്പോഴും നെഞ്ചിനകം പിളരുന്ന വേദന. അതോടൊപ്പം തൊണ്ടവരൾച്ചയും. ഒരു കുടം വെള്ളം അപ്പാടെയെടുത്ത് വായിലേക്കു കമഴ്ത്തിയാലും തീരാത്ത ദാഹം....വല്ലാത്ത ഒരു പാരവശ്യം.

ശാരീരികാസ്വാസ്ഥ്യങ്ങൾ അദ്ദേഹത്തെ അലട്ടിക്കൊണ്ടിരുന്നിട്ടുപോലും, ഭജനയിൽ തന്റെ മനസ്സിനെ ലയിപ്പിച്ച്, മിഴികൾ ഇറുകെ അടച്ചിരുന്നപ്പോൾ, ശാരീരികമായും, മാനസികമായും അല്പം സ്വാസ്ഥ്യം ലഭിക്കുന്നതായി അദ്ദേഹത്തിനനുഭവപ്പെട്ടു.

സമയം കടന്നുപോയതറിഞ്ഞില്ല.

“അല്ല....ഇതാരാണ് അനന്തനോ?”

തന്റെ മുന്നിൽ, വളരെ സമീപത്തുനിന്നും പുറപ്പെട്ട ആ സ്വരംശ്രവിച്ച് മെല്ലെ മിഴികൾ തുറന്നപ്പോൾ, കറുപ്പുകരയുള്ള തൂവെള്ള വേഷ്ടിയ്ക്ക് കീഴിലായി മഞ്ഞനിറം കലർന്ന രണ്ടു പാദങ്ങൾ, ആ പഞ്ചാരമണലിൽ അമർന്നിരിക്കുന്ന കാഴ്ചയാണ് ആദ്യമായി കാണപ്പെട്ടത്.

അല്പംപോലും തലയുയർത്തി നോക്കുവാനാകാതെ, ഏതോ ഒരു മാസ്മര നിദ്രയ്ക്കധീനനായവനെപ്പോലെ, ആ പാദങ്ങളിലേക്കുതന്നെ ദൃഷ്ടികളർപ്പിച്ച്, നിശ്ചലനായിരുന്നുപോയി, അദ്ദേഹം.

വാർദ്ധക്യത്താൽ ക്ഷീണിച്ചതും, നിറം മങ്ങാത്തതും, എണ്ണമയത്താൽ തിളങ്ങുന്നതുമായ രക്തമയമില്ലാത്ത പാദങ്ങൾ....

“അനിയാ, നീ എന്താണങ്ങിനെ നിശ്ചലനായിരുന്നുകളഞ്ഞത്?”

വീണ്ടും ആ സ്ത്രീ ശബ്ദം കാതിൽ വന്നലച്ചപ്പോൾ, അദ്ദേഹം തിടുക്കപ്പെട്ട് തലയുയർത്തിനോക്കിപ്പോയി......

അവരുടെ നാസാദ്വാരങ്ങളാണ് ആദ്യമായി അദ്ദേഹത്തിനു കാണാൻ കഴിഞ്ഞത്. അടുത്തതായി ചിരിക്കുന്ന കണ്ണുകൾ...നെറ്റിയിലെ കളഭക്കുറി. നെറ്റിക്കു മുകളിലായി ഭംഗിയായി ചീകിമിനുക്കി ഒതുക്കിവച്ചിരിക്കുന്ന

തുമ്പപ്പൂപോലെ നരച്ചു വെളുത്ത തലമുടി.........

ഇത്......ഇത്.....തന്റെ സഹോദരി കല്യാണിയമ്മയല്ലേ.....!

"ആരാണിത് ചേച്ചിയല്ലേ?" എന്ന് അത്ഭുതസ്വരത്തിൽ ചോദിച്ചു കൊണ്ട് അനന്തൻ നായർ എഴുന്നേറ്റുനിന്നു.

ആശ്രമത്തിനുപുറത്ത്, പ്രഭാതസൂര്യരശ്മികളുടെ പ്രകാശം പരന്നിരിക്കുന്നു. ഭജന നടന്നുകൊണ്ടിരിക്കുന്നതേയുള്ളു.

ചേച്ചിയെ ഒരു നിമിഷംകൂടി നിർന്നിമേഷനായി നോക്കിനിന്നുപോയി അനന്തൻനായർ.

അതിരാവിലെ കുളിച്ചതിന്റെ എണ്ണമയം മുഖത്തുനിന്നും മാഞ്ഞിട്ടില്ല. ഉം.....തന്നേക്കാൾ പത്തുവയസ്സിനു മൂത്തവൾ! ചുളിവുകളും വാർധക്യസഹജമായ എല്ലാ അടയാളങ്ങളും ആ മുഖത്തും ശരീരത്തിലും പ്രത്യക്ഷപ്പെട്ടിട്ടുണ്ടെങ്കിലും ഒരു കാലഘട്ടത്തിൽ ഐശ്വര്യവും അഴകുമെല്ലാം പ്രത്യക്ഷത്തിൽ വിളിച്ചറിയിക്കുന്ന ഭംഗിയുള്ള, എഴുന്ന മൂക്ക്.....

"ഉം.....കഴിഞ്ഞപ്രാവശ്യം കണ്ടതിലധികം നീ മെലിഞ്ഞുപോയല്ലോ.....! താടിയും മീശയും വേറെ! ആളിനെ എളുപ്പത്തിൽ തിരിച്ചറിയുവാൻകൂടി കഴിയാതായിപ്പോയല്ലോ, അനിയാ.....എന്താ നീയിപ്പോൾ മരുന്നൊന്നും ഉപയോഗിക്കാറില്ല, അല്ലേ.....?"

അദ്ദേഹം ചെറുതായി ഒന്നു പുഞ്ചിരിച്ചു.

"എല്ലാം ഉപയോഗിക്കുന്നുണ്ടല്ലോ.....!"

പറയുന്നതു സത്യമല്ലെന്നറിയായ്കയല്ല. പാവം.....എന്തിനാണ് ഈ ചേച്ചിയുടെ മനസ്സുകൂടി ദുഃഖിപ്പിക്കുന്നത്!

"എന്താ പതിവില്ലാതെ ആശ്രമത്തിലേക്കെല്ലാം തൊഴാനെത്തിയിരിക്കുന്നു?" എന്നുള്ള ചോദ്യത്തിന് ഇന്നു അൻപതാമത്തെ ജന്മദിനമാകയാൽ അമ്പലത്തിലേക്കുവന്നപ്പോ, ഈ ആശ്രമത്തിലും വന്നു എന്ന വിവരമൊന്നും ചേച്ചിയോടു വെളിപ്പെടുത്തുവാനിഷ്ടപ്പെടായ്കയാൽ, "ഓ! വെറുതെ! ശ്രീപത്മനാഭസ്വാമിയെ തൊഴുതിട്ട് വളരെക്കാലമായി.....! അതിനാൽ നിർമാല്യം തൊഴുതേച്ചു പോകാമെന്നു വച്ചു....! ഇവിടെനിന്നും ഭജന കേട്ടപ്പോൾ ഇവിടെയും വന്നൊന്നു തൊഴുതേക്കാമെന്നു കരുതിവന്നതാണ്......അത്രമാത്രം....." എന്നദ്ദേഹം അലസനായി മറുപടി പറയുകയുണ്ടായി.

കയ്യിൽ ഭദ്രമായി വാഴയിലത്തുണ്ടിൽ പൊതിഞ്ഞുവച്ചിരുന്ന ചുമന്ന അരളിപ്പൂവുകൾക്കുള്ളിലായിരുന്നു ചന്ദനം, അല്പമെടുത്ത് അദ്ദേഹം അവർക്കു നീട്ടിയപ്പോൾ, അതിൽനിന്നല്പമെടുത്ത് നെറ്റിയിൽ പൂശിയശേഷം അവർ ചോദിച്ചു "എന്താ നിർമാല്യം തൊഴുവാനോ?"എന്നുള്ള അപ്രതീക്ഷിതമായ ചോദ്യം, അനന്തൻനായരെ അല്പസമയം നിശ്ചലനാക്കിക്കളഞ്ഞു! തുടുക്കത്തിൽ താനവരോടിങ്ങനെ ചോദിച്ചുകൂടായിരുന്നു എന്നൊരു ചിന്ത അവർക്കുണ്ടായി. അവരുടെ മുഖത്തൊരു ദുഃഖഭാവം പടർന്നു കയറി. ഒരു കുറ്റവാളിയെപ്പോലെ സംഭാഷണഗതി തിരിച്ചുവിടുവാനായി അവർ "പ്രഭാകരൻനായർക്ക് ജോലിയെന്തെങ്കിലുമായോ?" എന്നു നിശ്ശബ്ദതയിൽ നിന്ന

ദ്ദേഹത്തെ ഞെട്ടിയുണർത്തി.

അവരുടെ സംഭാഷണം അവരെത്തന്നെ ധർമസങ്കടത്തിലാഴ്ത്തി എന്ന ദ്ദേഹത്തിനു മനസ്സിലായി. എന്തായാലും സംഭാഷണത്തിന്റെ ഗതിയൊന്നു മാറുകയാൽ താനും അതിൽപ്പിടിച്ചുതന്നെ മുന്നോട്ടു പോവുകയാണുത്ത മമെന്നു മനസ്സിലാക്കി അദ്ദേഹം, "ഇല്ലാ....ഇഞ്ചിനിയറിംഗ് പാസ്സായവർക്ക് ഇനി എവിടെനിന്നു ജോലികിട്ടുവാനാണ്?"എന്നു തികഞ്ഞ വിരക്തിയോടെ മറുപടി പറഞ്ഞു.

"അവൻ ഇഞ്ചിനീയറിംഗ് പാസായിട്ട് മൂന്നുവർഷം കഴിഞ്ഞില്ലേ! ഉം..... എല്ലാം തലവിധിയാണ്....!"എന്ന് അദ്ദേഹത്തെ ആശ്വസിപ്പിക്കുവാനായി അവർ പറഞ്ഞു. തുടർന്ന്, അനന്തൻനായർ ചോദിച്ചു, "ചേച്ചി മാത്രമാ ണോവന്നത്? ഭാസ്ക്കരൻനായർകൂടെ വരാത്തതെന്താണ്?"

"ആര് ഭാസിയോ? അവനിത്തരം അമ്പലവും ആശ്രമവുമൊക്കെ കടന്ന് ഒരു വേദാന്തിയായി നടക്കുന്ന കാര്യം നീയറിഞ്ഞില്ലേ? ഇതൊന്നും തനി ക്കാവശ്യമില്ലെന്നാണവന്റെ അഭിപ്രായം! വീട്ടിലേക്കുതന്നെ രാത്രിയിൽ വന്നാ ലായി, വന്നില്ലെങ്കിലുമായി....അഥവാ വന്നാൽക്കൂടി രാത്രി ഒരുമണി രണ്ടു മണിവരെ കുറെ തടിച്ച വേദാന്ത പുസ്തകങ്ങൾ വായിച്ചു സമയം കള യും. എപ്പോഴാണവൻ ഉറങ്ങുന്നതെന്നുപോലും എനിക്കറിയില്ല. രാത്രി രണ്ടു മണിക്കെല്ലാം എഴുന്നേറ്റ്, പച്ചവെള്ളത്തിൽക്കുളിച്ച്, മുറി ഉള്ളിൽനിന്ന് സാക്ഷായിട്ട്, ഒരു മണിക്കൂറെങ്കിലും ധ്യാനനിമഗ്നനായിരിക്കും. അവനെ ത്തേടിവരുന്നവരാണെങ്കിൽ എല്ലാം അറുപതുകഴിഞ്ഞ സന്യാസിമാർ! ഹും... വിവാഹമേ വേണ്ടെന്നൊരേ പിടിവാശിയിലാണവൻ....ഇപ്പോഴൊക്കെ ഞാന വനെ നിർബന്ധിക്കാറേയില്ല.....ഓഫീസിലേക്കുമാത്രം കൃത്യമായി പോകാ റുണ്ട്!"

കല്ലിനെപ്പോലും കരയിക്കുന്ന സ്വരത്തിൽ അവരിൽ നിന്നൊഴുകിവന്ന ഈ വാക്കുകൾ ക്ഷമാപൂർവംനിന്നു ചെവിക്കൊണ്ടശേഷം, ആശ്രമത്തിന്റെ പുറവാതിൽനോക്കി നടന്നുകൊണ്ടിരുന്ന അവരോടൊപ്പം നടക്കവേ, അന ന്തൻനായരുടെ മനസ്സിൽവല്ലാത്തൊരു നൊമ്പരം അനുഭവപ്പെട്ടു. ഹും...... മാധവിക്കുട്ടിയുടെ ഭാഗ്യം ഇത്രതന്നെയോ?

സെക്രട്ടറിയേറ്റിൽ ഒരു സൂപ്രണ്ടായി ഭാസി ഉദ്യോഗം നോക്കുന്ന വിവരം അനന്തൻനായർക്കും അറിയാം.

"അവനു വയസ്സെത്രയായി?"

"വരുന്ന കർക്കിടകത്തിൽ വയസ്സ് മുപ്പതുതികയും! ഉം.....തലയിലെ ഴുത്തുപോലല്ലേ എന്തും സംഭവിക്കുകയുള്ളു. നമ്മുടെ കൈയിൽ അല്ലല്ലോ വിധിയെല്ലാം!" എന്നവർ ഒരു ദീർഘനിശ്വാസമുതിർത്തുകൊണ്ട് പറഞ്ഞത് തനിക്കുകൂടി ബാധകമാണെന്നറിഞ്ഞിരുന്നിട്ടുപോലും, അദ്ദേഹത്തിന്റെ അന്തരംഗം മാധവിക്കുട്ടിയുൾപ്പെടെയുള്ള തന്റെ ദുഃഖങ്ങളാകെ വിസ്മരി ച്ച്, ഒരു നിമിഷനേരത്തേക്ക് തന്റെ ചേച്ചിക്കുവേണ്ടിമാത്രം ഉരുകിപ്പോകു ന്നതായി അദ്ദേഹം മനസ്സിലാക്കി.

# 6

ഇപ്പോൾ അതു നടന്നിട്ട് മുപ്പത്തിയഞ്ചുവർഷം ആവുകയില്ലേ? അപ്പോൾ തനിക്കു കഷ്ടിച്ച് പതിനഞ്ചുവയസ്സുകാണും! എന്നാലും നിറം പിടിപ്പിച്ച മഞ്ചിയരേഖപ്പോലെ തന്റെ മനസ്സിൽ ആ ഓർമ്മകൾ നിറഞ്ഞു നിൽക്കുന്നു ണ്ടല്ലോ....!

കല്യാണിച്ചേച്ചി മൂത്തമകളാകയാൽ എത്രയധികം വാത്സല്യത്തോ ടെയും ആഡംബരപൂർവവുമാണ് അച്ഛനും അമ്മയും അവരെ വളർത്തി യത്! ഒടുവിൽ വേദാന്തത്തിൽ ഡോക്ടർ ബിരുദം നേടിയിരുന്ന അരവിന്ദാ ക്ഷക്കുറുപ്പിന് അവളെ വിവാഹം കഴിപ്പിച്ചുകൊടുക്കുവാൻ സാധിച്ചപ്പോൾ എല്ലാപേർക്കും എന്തൊരു ആഹ്ലാദമായിരുന്നു! അമ്മമാത്രം കൂടെക്കൂടെ അച്ഛനോടു പറയുന്നതു കേൾക്കാം.

“ഉം....കാവിവസ്ത്രം ഉടുക്കാത്ത ഒരൊറ്റക്കുറവു മാത്രമേയുള്ളു....! അത്ര ഭയങ്കര വേദാന്തിയാണ്.....!”

അതിനു മറുപടിയായി അച്ഛൻ തന്റെ സ്വതവേ മുഴക്കമുള്ള സ്വരത്തിൽ, “എടീ വിശ്വേശ്വരീ.......അവനെ ലഭിക്കുവാൻ നാമെത്രയോ ഭാഗ്യം ചെയ്തി രുന്നവരായിരിക്കണം, മനസ്സിലായോ? അവന്റെ സമീപമെത്തി വേദാന്തവും കുണ്ഡലിനീയോഗവുമെല്ലാം പഠിക്കുവാനായി അമേരിക്കയിൽനിന്നും ഇംഗ്ല ണ്ടിൽനിന്നും എത്രയെത്ര യൂറോപ്യന്മാർ വരുന്നുണ്ടെന്നു നിനക്കറിയാമോ? ഉം...നിനക്കെന്തറിയാം, കഴുതയ്ക്കറിയാമോ കർപ്പൂരത്തിന്റെ മണം....!” എന്നു പരിഹസിച്ച് അവരുടെ വായ് മൂടിക്കളയും!

അങ്ങനെയുള്ള വലിയ മനുഷ്യനായിരുന്നു കുറുപ്പേട്ടൻ....!

ഒും....എന്നിട്ടൊടുവിൽ....

ഒരു ഓണക്കാലത്ത് അത്തംനാളിൽ, പാൽക്കുളങ്ങര തറവാട്ടിൽ വച്ചാ ണതു സംഭവിച്ചത്.

ഓണത്തിന് പതിവുപോലെ കല്യാണിയക്കനും കുറുപ്പേട്ടനും തറവാ ട്ടിലെത്തിയിരിക്കുകയാണ്...

നായർത്തറവാടുകളിലാകെ കൊട്ടും കുരവയും ആർപ്പുവിളിയും കൊണ്ട് ശബ്ദമുഖരിതമായ അന്തരീക്ഷം.....

ഓണക്കോടി, ഉപ്പേരി, പ്രഥമൻ എന്നിവയുടെ സമ്മിശ്രമായ ഗന്ധം കൊണ്ട് വീടാകെ നിറഞ്ഞിരിക്കയാണ്.

കല്യാണിഅക്കനും അയൽവീട്ടിലെ വിവാഹിതരായ പെൺകുട്ടികളും ചേർന്ന്,

“മാവേലി നാടുവാണീടും കാലം
മാനുഷരെല്ലാരുമൊന്നുപോലെ
കള്ളവുമില്ലാ ചതിയുമില്ലാ”

എന്നു മഹാബലി നാടുവാണിരുന്ന കാലഘട്ടത്തെ പ്രകീർത്തിച്ചുകൊണ്ടുള്ള ഓണപ്പാട്ടുകൾ ഉച്ചത്തിൽപ്പാടി, രണ്ടു തെങ്ങുകളുടെ കുറുകെ, മുറുകെ കെട്ടിയിരുന്ന വടത്തിൽനിന്ന്, താഴെ ഉലക്കവച്ചു കെട്ടിയിരുന്ന ഊഞ്ഞാലിലിരുന്ന് വളരെയധികം ഉയരത്തിൽ ആടിക്കൊണ്ടിരിരുന്നു.

നാരായണപിള്ളച്ചേട്ടൻ തനിക്കും കല്യാണിച്ചേച്ചിക്കും ഇടയ്ക്കു ജനിച്ചതാണ്. തന്നെക്കാൾ അഞ്ചുവയസ്സിനു മാത്രമേ അദ്ദേഹത്തിനു മൂപ്പുള്ളൂ. അദ്ദേഹവും താനും ചേർന്ന് ഓണപ്പന്തുകളിച്ച് രസിച്ചിരിക്കുമ്പോഴാണ് അമ്മ കടന്നുവന്ന്, അത്തപ്പൂവിടുവാൻ അല്പംകൂടി പൂ പറിച്ചുകൊണ്ടുവരാൻ ആവശ്യപ്പെട്ടത്. അയൽപക്കത്തുള്ള തോട്ടത്തിൽ നിന്നും പൂ പറിക്കുവാനായി താനും ചേട്ടനും പോയി.

കേട്ടുകൊണ്ടിരുന്ന ഈണത്തിലും ഉച്ചത്തിലുമുള്ള ഊഞ്ഞാൽപ്പാട്ട് പെട്ടെന്നുനിന്നു. പേടിപ്പെടുത്തുന്നൊരു നിശ്ശബ്ദത....അല്പസമയം കഴിഞ്ഞപ്പോൾ ചേച്ചിയുടെയും അമ്മയുടെയും ഉറക്കെയുള്ള കരച്ചിലിന്റെ ദയനീയസ്വരം.......

ഹൃദയമിടിപ്പുകൂടി നിലച്ചുപോകുന്നതുപോലൊരു പരിഭ്രമം.. ഓടി വീടിനുള്ളിൽ വന്നു നോക്കിയപ്പോൾ, നാലഞ്ചാളുകൾ ചേർന്ന് കുറുപ്പേട്ടനെ താങ്ങിയെടുത്തുകൊണ്ടുവന്ന് തിണ്ണയിൽക്കിടത്തി. അദ്ദേഹത്തിൽ യാതൊരു ചലനവുമില്ല. നിശ്ചലനായി, നിശ്ശബ്ദനായി കണ്ണടച്ച് ഒരേ കിടപ്പാണ്......

ഒരേ കരച്ചിൽ...ഒന്നു വായ്തുറന്നു ശബ്ദിക്കുവാൻകൂടി കഴിയാതെ നിശ്ചലനായി നിന്നുപോയ അച്ഛൻ.....

ആ സമയം, എവിടെനിന്നെന്നറിയില്ല, അപ്രതീക്ഷിതമായി കടന്നുവന്ന ഒരു സന്ന്യാസി കുറുപ്പേട്ടന്റെ നാഡിമിടിപ്പു പരിശോധിച്ചു നോക്കുകയായി. പിന്നെ കാടുകയറിക്കിടന്നിരുന്ന തൊടിയിലെ ഒരു കോണിൽനിന്നും ഒരു പച്ചിലപറിച്ച്, ഉള്ളംകൈയിലിട്ടു കശക്കിപ്പിഴിഞ്ഞ്, ചാറെടുത്ത് കുറുപ്പേട്ടന്റെ നെറ്റിയിലല്പം തടകിയശേഷം, ബാക്കി ചുണ്ടുകളുടെ വിടവിലൂടെ വായിലേക്കൊഴിച്ചുകൊടുത്തു.

അല്പംസമയം കടന്നുപോയി. കുറുപ്പേട്ടൻ കണ്ണുതുറന്നു! "കുറുപ്പേ.... ഗുരുവിനെ പരീക്ഷിക്കരുത്....കേട്ടോ അതു പാപമാണ്...!" എന്നു പറഞ്ഞശേഷം ആ സന്ന്യാസി പുറത്തിറങ്ങി നടന്നു മറഞ്ഞു. അദ്ദേഹമായിരുന്നു ശ്രേഷ്ഠനായ ചട്ടമ്പിസ്വാമികൾ പിന്നീടറിഞ്ഞു.

എഴുന്നേറ്റിരുന്ന കുറുപ്പേട്ടന്റെ കണ്ണുകൾ കരകവിഞ്ഞൊഴുകിക്കൊണ്ടിരുന്നു. ഈ സംഭത്തിനുശേഷം അച്ഛൻ, ചേച്ചി എന്നിവർക്കു പുറമെ ആരെല്ലാമോ എത്രയധികം ചോദിച്ചിട്ടും ഉപദേശിച്ചിട്ടും കുറുപ്പേട്ടൻ വായ്തുറന്ന് ഒരക്ഷരംപോലും സംസാരിക്കുകയുണ്ടായില്ല. എപ്പോഴും മൗനം..... മൗനം...ഒരേ മൗനം....! മുഖത്തുമാത്രം ഗഹനമായ ചിന്തകളുടെയും അഗാധമായ വേദനയുടെയും സമ്മിശ്രഭാവം....! അദ്ദേഹത്തിന്റെ ഉത്സാഹത്തിന്റെയും സന്തോഷത്തിന്റെയുമെല്ലാം അവസാനമായിരുന്നു.

എന്തിനധികം.....! മൂന്നുമാസം ഒരേ ഇരുപ്പിലിരുന്ന് അദ്ദേഹം സമാധിയടഞ്ഞു.

അപ്പോൾ ഗർഭവതിയായിരുന്ന കല്യാണിചേച്ചി രണ്ടുമൂന്നു മാസങ്ങൾക്കുള്ളിൽ ഭാസ്ക്കരൻനായരെ പ്രസവിച്ചു.

കുറുപ്പേട്ടന്റെ മരണത്തിനുശേഷം കല്യാണിച്ചേച്ചി നേർപകുതിയായി ക്ഷീണിച്ചുപോയി. എന്നാലും പനങ്കുലപോലെ തഴച്ചുകൊഴുത്ത് നിതംബം മറച്ചു കിടന്നിരുന്ന അവരുടെ തലമുടിയും പ്രസവത്തോടെ വർധിച്ചുവന്ന സൗന്ദര്യവും വടിവൊത്ത ശരീരവും, നോക്കി നോക്കി അമ്മ എപ്പോഴും നെടുവീർപ്പയയ്ക്കുമായിരുന്നു; നിറകണ്ണുകൾ തുടയ്ക്കുമായിരുന്നു.

കുറുപ്പേട്ടൻ മരിച്ച് ഒരു വർഷം കഴിഞ്ഞപ്പോൾ മുതൽ കല്യാണിയക്കന് വീണ്ടും വിവാഹാലോചനകളുടെ ഒരു പ്രവാഹം തന്നെയുണ്ടായി. രാജകുടുംബത്തിൽ നിന്നുപോലും നല്ല ഒരു ആലോചന ദല്ലാൾ ശങ്കരപ്പിള്ള കൊണ്ടുവന്നതാണ്.

ഇനി മരണംവരെയും തനിക്കൊരു വിവാഹമേ വേണ്ടെന്ന് അമ്മയോടു ചേച്ചി വെട്ടിത്തുറന്നു പറഞ്ഞുകളഞ്ഞു.

അച്ഛനുമമ്മയും വിടുന്ന മട്ടു കണ്ടില്ല. എപ്പോഴും ചേച്ചിയുടെ സമീപമിരുന്ന് അമ്മ മന്ത്രോപദേശം ചെയ്യുന്നതുകേൾക്കാം:

“എടീ പൊന്നുമോളേ....! നായർസ്ത്രീകൾക്ക് താലിയറുപ്പില്ല, കടലിലെ തിരകൾക്കവസാനവുമില്ല....നിനക്കിപ്പോളെന്താ അത്രയധികം വയസ്സായിപ്പോയോ? എതിരൊന്നും പറയാതെ സമ്മതിക്കെടീ.....ഭാസിയേയും അവൻ പൊന്നുപോലെ വളർത്തിക്കോളും....നിനക്കൊന്നിനും ഒരു കുറവും വരുകയില്ല.... വലിയതമ്പി അങ്ങുന്നിന്റെ വീട്ടിൽ, ആ കുടുംബത്തിൽ കയറുവാൻ കഴിയുന്നതൊരു നിസ്സാരസംഗതിയാണോ....!” ഇതമ്മയുടെ വക.

“എടീ മോളേ...നീയെത്രകാലം ഇങ്ങനെ കണ്ണുനീരും കയ്യുമായി ഒറ്റയ്ക്കു ജീവിക്കും? നീർക്കോലി വിചാരിച്ചാൽപ്പോലും അത്താഴം മുടക്കുവാനാകും! അങ്ങനെയുള്ള കാലമാണിപ്പോൾ! ഞെക്കിക്കൊല്ലുവാൻ വരുന്നവരെക്കണ്ട് ഒഴിഞ്ഞുമാറി നടക്കാം....എന്നാൽ നക്കിക്കൊല്ലുവാൻ വരുന്നവരിൽനിന്നും നീയെങ്ങനെ നിന്നെ രക്ഷിക്കുമെന്നു വിചാരിക്കുന്നു? അതിനാൽ എതിരൊന്നും പറയാതെ ഈ വിവാഹത്തിനെങ്കിലും സമ്മതിച്ചേക്ക് മോളേ... നിന്റെ നന്മയ്ക്കു വേണ്ടി മാത്രമല്ലേ ഞങ്ങളിങ്ങനെ കഷ്ടപ്പെടുന്നത്.....!”

ഇങ്ങനെ അച്ഛനും ഉപദേശം തുടരും.

എന്നാൽ ചേച്ചി ഒറ്റപ്പിടിയായി നിന്ന് ഉറപ്പിച്ചുപറഞ്ഞു.

“ഈ ഒരൊറ്റ പ്രശ്നത്തിൽമാത്രം ദയവുചെയ്ത് നിങ്ങളാരും എന്നെ നിർബന്ധിക്കേണ്ടാ. ഇനി എനിക്കൊരു വിവാഹമേ ഈ ജന്മത്തിൽ വേണ്ടാ....

താങ്ങാനാളുണ്ടെങ്കിൽ തളർച്ചയുമുണ്ട്, അത്രതന്നെ! എന്റെ ഭാസിയുടെ അച്ഛനൊഴികെ ഇനിയൊരാളിനെ–അദ്ദേഹം ഏതു മഹാരാജാവായിരു

ന്നാൽപ്പോലും – എന്റെ ഭർത്താവായി സങ്കല്പിക്കാനെനിക്കു കഴിയുകയില്ല...ഉം...കൊക്കിലടങ്ങുന്നതല്ലേ കൊത്താനാവൂ! എന്നാൽ ഞാനൊരിക്കലും നിങ്ങൾക്കാർക്കും ഒരു ഭാരമായിരിക്കുകയില്ല...ഇനിയും നിങ്ങളെന്നെ നിർബന്ധിച്ചാൽപ്പിന്നെ നിങ്ങൾക്കാർക്കും എന്റെ പൊടിപോലും കാണുവാൻ കഴിയുകയില്ല!"

ഇങ്ങനെ തീർത്തുപറഞ്ഞ് എല്ലാപേരുടെയും വായടപ്പിച്ചുകളഞ്ഞവളാണ് ഈ കല്യാണിചേച്ചി.

അതിനുശേഷം ഈ മുപ്പത്തിയഞ്ചുവർഷമായി ഇങ്ങനെ ആത്മീയചിന്തയിൽ ലയിച്ച് ഇവർ ജീവിക്കുന്നു. രാവിലെ എഴുന്നേൽക്കുമ്പോൾ മുതൽ രാത്രിയിൽ ഉറക്കമാവുന്നതുവരെ, ആശ്രമം, ക്ഷേത്രങ്ങൾ, തീർഥങ്ങൾ, പൂജ, പുരാണങ്ങൾ വായന – ഇങ്ങനെ നാൾ കടത്തിവിട്ട് ആശ്വാസം കാണുകയാണ്.

കുറുപ്പേട്ടൻ മരിക്കുമ്പോൾ വലിയശാലയിൽ രണ്ടുമൂന്നു വീടുകളും നെടുങ്കാടിൽ ഒരു വയലും സ്വന്തമായുണ്ടായിരുന്നതിനാൽ ഭാസ്കരൻ നായരുടെ പഠിത്തം മുടങ്ങാതെ തുടരുവാൻ കഴിഞ്ഞു. ഇപ്പോൾ അവൻ തന്നെ കൈ നിറയെ സമ്പാദിക്കുവാൻ തുടങ്ങിയതിനാൽ യാതൊരു വൈഷമ്യങ്ങളുമില്ല.

ഇത്രയധികം വൈരാഗ്യമനഃസ്ഥിതിയും, വാക്കിനു സ്ഥിരതയുമുള്ള കല്യാണിയക്കൻ ജനിച്ച ഇതേ തറവാട്ടിൽ ജനിച്ചവൾ തന്നെയല്ലേ അച്ഛന്റെ സഹോദരി കുഞ്ഞിലക്ഷ്മിയമ്മാവിയും...!

എന്തിനാണങ്ങനെ? തന്റെ ഭാര്യയായിരുന്ന കാർത്ത്യായനി....! കുഞ്ഞിലക്ഷ്മിയമ്മാവിപോലും സാരമില്ലെന്നു തോന്നുന്നു, ഭർത്താവിനെ മാത്രമല്ലേ ഉപേക്ഷിച്ചു പോയുള്ളു....!

എന്നാൽ കാർത്ത്യായനിയോ?

തടിപോലെ താനുണ്ട്, ഭർത്താവായി; അവളുടെ വയറ്റിൽപ്പിറന്ന തന്റെ മകൻ പ്രഭാകരൻ, മകൾ മാധവിക്കുട്ടി, ഇങ്ങനെ എല്ലാവരേയും.........

"ചാലയിലുള്ള വൈരവൻ പിള്ളയുടെ കടയിലെ ജോലിയൊക്കെ എങ്ങനെയിരിക്കുന്നു?"

കല്യാണിച്ചേച്ചിയുടെ ആ ചോദ്യം അനന്തൻനായരുടെ ചിന്തകൾക്കു കടിഞ്ഞാണിട്ടു.

"തരക്കേടില്ല....ഉം...കണക്കെഴുത്തല്ലേ....." എന്നിങ്ങനെ നിസ്സാരമട്ടിൽ ഉരുവിടുമ്പോഴും അദ്ദേഹത്തിന്റെ മനസ്സു വല്ലാതെ തുടിച്ചിരുന്നു.

"കൊട്ടാരത്തിൽ ഇനിയും തിരിച്ചെടുക്കുമോ? സത്യാഗ്രഹമൊക്കെ ഏതുവരെയായി?"

"ഉം.. തിരിച്ചെടുക്കുമെന്നു തോന്നുന്നില്ല..... സത്യാഗ്രഹമൊക്കെ ഇപ്പോഴും മുറയ്ക്കു നടന്നുകൊണ്ടിരിക്കുന്നു.! അല്പം ഗ്രാറ്റുവിറ്റി എന്തെങ്കിലും കിട്ടുമായിരിക്കാം!" എന്നല്പം വെറുപ്പോടെ പറഞ്ഞു നിർത്തി, അനന്തൻനായർ.

"ശരി എന്നാൽ ഞാൻ പോയ്‌വരട്ടെ...?"

കല്യാണിചേച്ചി കാറിൽക്കയറുകയായി. അവരുടെ താമസം വലിയ ശാലയിലാണ്.

"നീയും പോരുന്നുണ്ടെങ്കിൽ കയറിക്കോ... നിന്റെ വീട്ടിൽ, പെരുന്താന്നിയിൽകൊണ്ടുപോയി ഇറക്കിവിട്ട് ഞാൻ പൊയ്ക്കോളാം" അവർ നിർബന്ധിച്ചു.

"ഇല്ലാ...ഇവിടെയെനിക്ക് വേറൊരാളെ കാണുവാനുണ്ട്; പോയ്‌വരൂ."

എന്നൊരു അസത്യം കൂടിപ്പറഞ്ഞ് അവർക്ക് യാത്രാനുമതി നൽകി.

"ഒരു ദിവസം മാധവിക്കുട്ടിയെയും കൂട്ടിക്കൊണ്ട് നീ വീട്ടിലേക്കു വരണം. അവളെക്കണ്ടിട്ടും വളരെക്കാലമായി....!" എന്നുള്ള അവരുടെ അപേക്ഷയ്ക്കുത്തരമായി 'ആകട്ടെ' എന്ന മട്ടിൽ അദ്ദേഹം തലകുലുക്കിക്കൊണ്ടിരിക്കെ ഡ്രൈവർ കാർ വിട്ടു.

## 7

മുഖത്തേക്കുവന്നു വീണുകൊണ്ടിരിരുന്ന പ്രഭാത സൂര്യന്റെ പൊൻകിരണങ്ങൾ, മുന്നോട്ടു നടന്നുകൊണ്ടിരുന്ന, അനന്തൻനായർക്ക് അല്പം ആശ്വാസമരുളി.

ഇപ്പോൾ പത്മതീർഥത്തിൽ, വരിവരിയായി, കെട്ടിയിട്ടുള്ള കല്പടവുകളിൽ സ്ത്രീ പുരുഷന്മാർ കുളിക്കുന്ന ബഹളം.

ക്ഷേത്രഗോപുരം, നവരാത്രിമണ്ഡപം, വെള്ളക്കുമ്മായം പൂശിയ കെട്ടിടങ്ങൾ എല്ലാം എത്ര ഭംഗിയായി നീരിൽ പ്രതിഫലിച്ചുകാണുന്നു! സ്ഫടികംപോലുള്ള ആ ശുദ്ധജലം കണ്ടപ്പോൾ ഒരു പ്രാവശ്യം കൂടി കുളിച്ചാൽ കൊള്ളാമെന്നൊരുമോഹം അദ്ദേഹത്തിനുണ്ടായെങ്കിലും ആരോഗ്യസ്ഥിതി കണക്കിലെടുത്ത് ആ ആഗ്രഹം ഉപേക്ഷിക്കേണ്ടതായിവന്നു.

മതിലകം ഓഫീസിനു മുന്നിലുള്ള കാറ്റാടിമരത്തിൽ കൂടുകെട്ടി വാസമുറപ്പിച്ചിട്ടുള്ള കടവാവലുകൾക്കെന്താണിത്രയേറെ സന്തോഷം?

അന്ന് ചട്ടമ്പിസ്വാമികൾ കുറുപ്പേട്ടനോട് "ഗുരുവിനെ ഒരിക്കലും പരീക്ഷിക്കരുത്"എന്നു പറയാനുള്ള കാരണമെന്തായിരുന്നു?

ചെറുപ്രായത്തിൽക്കേട്ട ആ ചോദ്യത്തിലന്തർഭവിച്ചിരുന്ന താൽപര്യത്തെപ്പറ്റി, അർഥവ്യാപ്തിയെപ്പറ്റി, പ്രായമായശേഷം ചേച്ചിയോടും കുറുപ്പേട്ടന്റെ ആത്മീയോപദേഷ്ടാക്കളോടും ഏതോ ഒരു ആന്തരികപ്രചോദനത്തിനടിമപ്പെട്ടെന്നവണ്ണം അന്വേഷിച്ചിട്ടുപോലും, ഇതുവരെയും, അതിന്റെ ശരിയായകാരണം കണ്ടുപിടിക്കാൻ തനിക്കു കഴിഞ്ഞിട്ടില്ലല്ലോ! അതെന്തായിരിക്കാം?

ഒരു പക്ഷേ അച്ഛന്റെ ആധ്യാത്മികജീവിതത്തിന്റെ കാല്പാടുകൾതന്നെ പിൻതുടർന്നുപോകുന്ന മകന്, ഭാസ്ക്കരൻനായർക്ക്, അറിവുണ്ടായിരിക്കുമോ? അടുത്ത പ്രാവശ്യം അവനെക്കാണുമ്പോൾ ഇതേക്കുറിച്ചൊന്നു സംസാരിച്ചുനോക്കണം.....!

"ഉം... നമുക്കെന്താണീ അനാവശ്യമായ അന്വേഷണങ്ങൾ? നമ്മുടെ പാടു തന്നെ വല്ലാത്ത കഷ്ടത്തിലാണ്!" ഇത്രസമയവും ചേച്ചിയുടെ അനുഗൃഹീതമായ എളിയ ജീവിതത്തെക്കുറിച്ചു ചിന്തിച്ചു മനസ്സുരുകിക്കൊണ്ടിരുന്നതിനാൽ സ്വന്തം ദുഃഖങ്ങളെ മറന്നിരുന്ന അദ്ദേഹത്തിന്റെ ഉപബോധമനസ്സ്, പഴയതുപോലെ ഉണർന്നു....!

കുഞ്ഞിലക്ഷ്മിയമ്മാവിയെപ്പോലും ഒരു കണക്കിനു ചിന്തിച്ചുനോക്കിയാൽ കുറ്റപ്പെടുത്തുവാൻ തനിക്കു കഴിയുകയില്ല. ഈ ലോകത്തുള്ള സകലജനങ്ങൾക്കും ശങ്കുണ്ണി അമ്മാവൻ സുന്ദരനും, സൽസ്വഭാവിയും, യോഗ്യനും ആയിരുന്നിരിക്കാം... അമ്മാവിക്കുവേണ്ടി ജീവൻകൂടി ഉപേക്ഷിക്കുന്നവനായിരുന്നിരിക്കാം..... എന്നാൽ... കുഞ്ഞിലക്ഷ്മിയമ്മാവിക്ക് അമ്മാവനോട് ആത്മാർഥസ്നേഹമോ തൃപ്തിയോ ഒന്നും ഉണ്ടായിരുന്നില്ല എന്നും വരാം....എന്തോ, ആരാണിതൊക്കെ അന്വേഷിക്കുന്നത്? അതു മാത്രമല്ല, അവർക്കു കുഞ്ഞുങ്ങളൊന്നും തന്നെ ഉണ്ടായിരുന്നില്ലല്ലോ.... അതെങ്ങനെ ഉറപ്പിച്ചുപറയുവാൻ തനിക്കു കഴിയും? വിവാഹിതയായി ഒരു വർഷംപോലും തികയുന്നതിനുമുമ്പ്, അദ്ദേഹത്തിൽനിന്നും ബന്ധം വേർപ്പെടുത്തി, വിവാഹിതനും അഞ്ചാറുകുഞ്ഞുങ്ങളുടെ പിതാവുമായിരുന്ന കൊച്ചുകൃഷ്ണക്കർത്താവിനോടൊപ്പം ഇറങ്ങിപ്പൊയ്ക്കളഞ്ഞില്ലേ അവർ....?

ഹും......തനിക്ക് നേരിൽക്കണ്ടറിവില്ലാത്ത കാര്യങ്ങളായിപ്പോയി അതെല്ലാം....! തനിക്കറിവുവരുന്നതിനു മുമ്പ് തറവാട്ടിൽ സംഭവിച്ച ഇത്തരം അനിഷ്ടസംഭവങ്ങളെപ്പറ്റി അമ്മയിൽനിന്നും ലഭിച്ചിട്ടുള്ള അറിവുകൾ മാത്രമേ തനിക്കുള്ളു......!

എന്നാൽ....

കാർത്ത്യായനി ചെയ്തത് അതാണോ?

അവളുടെ ഭർത്താവായിരുന്ന തന്നോട് അവൾക്കെന്തായിരുന്നു അതൃപ്തി?

തങ്കക്കട്ടികൾപോലെ മകൻ പ്രഭാകരൻനായരും മകൾ മാധവിക്കുട്ടിയും അന്നും ഉണ്ടായിരുന്നതല്ലേ...അപ്പോൾ, എന്നുവച്ചാൽ, പതിനഞ്ചുവർഷങ്ങൾക്കു മുമ്പ്, പ്രഭാകരൻനായർക്ക് പത്തുവയസ്സ്, മാധവിക്കുട്ടിക്ക് അഞ്ചു വയസ്സും പ്രായമുണ്ടായിരുന്നില്ലേ....! നന്നായി അറിവുവച്ചിരുന്ന പ്രായം തന്നെയായിരുന്നില്ലേ.....!

അങ്ങനെയെല്ലാമായിരുന്നിട്ടും.....

കിഴക്കേക്കോട്ടയ്ക്കു കീഴിലാണ് താനിത്ര സമയവും നിന്ന് ചിന്തിച്ചുകൊണ്ടിരുന്നതെന്നദ്ദേഹം പെട്ടെന്നു മനസ്സിലാക്കി.

പെട്ടെന്ന്, പഴവങ്ങാടി ക്ഷേത്രത്തിനു സമീപം നിന്നിരുന്ന പോലീസു

കാരുടെ നീണ്ട, ഉച്ചത്തിലുള്ള വിസിൽ ശബ്ദം മുഴങ്ങിക്കേട്ടു. ഉടൻ തന്നെ കിഴക്കേക്കോട്ടനടയിൽ സ്പെഷ്യൽ ഡ്യൂട്ടിയിൽ നിന്നിരുന്ന ട്രാഫിക് പോലീസുകാരനും കയ്യിലിരുന്ന പിത്തളവിസിൽ വായിൽവച്ച് ഉച്ചത്തിൽ ഊതി. അതു കേൾക്കെ, കോട്ടനടയിൽ നിന്നിരുന്ന പോലീസുകാരനും ഇത്തരമൊരു വിസിലിൽ കൂടിയുണ്ടാക്കിയ ശബ്ദത്തിന്റെ അലകൾ അദ്ദേഹത്തിന്റെ കാതിൽ വന്നലച്ചു.

മണി ഏഴേമുക്കാലായിയെന്നോ? തിരുവോണതിരുനാൾ മഹാരാജാവ് രാവിലെയുള്ള ക്ഷേത്രദർശനത്തിനായി പത്മനാഭസ്വാമി ക്ഷേത്രത്തിലേക്കെഴുന്നെള്ളുന്നുവെന്ന മുന്നറിയിപ്പു നൽകുന്ന വിസിൽ ശബ്ദമല്ലേ ഇത്.....!

പെരുവഴിയിലൂടെ സഞ്ചരിച്ചുകൊണ്ടിരുന്ന വഴിയാത്രക്കാരാകെ ബഹുമാന സൂചകമായി, മടക്കിക്കെട്ടിയിരുന്ന വേഷ്ടി താഴ്ത്തിയിട്ട് റോഡിനിരുവശങ്ങളിലായി ഒതുങ്ങിനിന്ന്, കുനിഞ്ഞു ഭക്തിപുരസ്സരം കുമ്പിട്ടു നിൽക്കവെ, റോഡിലൂടെ ഓടിക്കൊണ്ടിരുന്ന വാഹനങ്ങളെല്ലാം ഒരു വശത്തായി ഭവ്യതയോടെ ഒതുക്കി നിറുത്തി, ചിലർ വണ്ടിയിൽനിന്നും പുറത്തിറങ്ങി താഴ്മയായി വണങ്ങിനിൽക്കെ, തിരുവോണത്തിരുനാൾ മഹാരാജാവ് തന്റെ ഭംഗിയുള്ള കൂറ്റൻ കാറിലിരുന്ന് പുഞ്ചിരിതൂകി ഇരുകരങ്ങളും കൂപ്പി താഴ്ന്നു തൊഴുതുകൊണ്ടിരിക്കെ, മുന്നിൽ ശംഖുമുദ്ര പതിപ്പിച്ച, ചുവപ്പുകൊടി പാറിപ്പറന്നുകൊണ്ടിരുന്ന, ആ ചുവപ്പുകാർ പാഞ്ഞുവന്ന്, ശീലംകാരണം റോഡിൽ ആൾക്കൂട്ടത്തിനു മുന്നിൽ വന്നുനിന്ന് തൊഴുതിരുന്ന അനന്തൻനായരെയും കടന്ന് മുന്നോട്ടുപോയി.

മഹാരാജാവ് രാജപ്രതിനിധി ആയതിനുശേഷവും, യാതൊരു മുടക്കവുമില്ലാതെ, പതിവായി കൊട്ടാരത്തിൽനിന്നും, മെയിൻ റോഡുവഴി, രാവിലെ ഏഴേമുക്കാൽ മണിക്ക് പത്മനാഭസ്വാമിക്ഷേത്രത്തിലേക്കു പോകുന്നതിനും എട്ടേമുക്കാൽ മണിക്ക് തിരിച്ചുപോകുന്നതിനും ദിവസേന നടത്താറുള്ള രാജകീയമായ ചടങ്ങാണിത്!

വെട്ടിമുറിച്ച കോട്ടയും കടന്ന്, വലതുവശത്തുള്ള തെക്കേത്തെരുവിലെത്തിയ ആ കാർ കണ്ണിൽനിന്നും മറഞ്ഞുപോയി.

അനന്തൻനായർ ഇടതുവശത്തേക്കു തിരിഞ്ഞുനടന്നു.

നഗരമാകെ നീണ്ട ഒരു നിദ്രയിൽനിന്നും ഉണർന്നെഴുന്നേറ്റ്, അതിരാവിലെയുള്ള ഇളംവെയിലിൽ, കർത്തവ്യനിരതമായിത്തീർന്നുവെന്നതിനടയാളമെന്നപോലെ, വാഹനങ്ങളുടെ പോക്കുവരവും ജനത്തിരക്കും ആരംഭിച്ചു കഴിഞ്ഞിരിക്കുന്നു.

കഷ്ടിച്ച് അഞ്ചുമണിക്കൂറുകൾക്കു മുമ്പ് ഈ വഴിയിലൂടെ താൻ ക്ഷേത്രത്തിലേക്കു പോകുമ്പോൾ എങ്ങും നടമാടിയിരുന്ന ശാന്തിയും സമാധാനവും എല്ലാം ഇപ്പോൾ എങ്ങുപോയൊളിച്ചു എന്നൊരു ബാലിശമായ ചോദ്യം അദ്ദേഹത്തിന്റെ മനസ്സിലുയർന്നു.

ഈ ക്ഷേത്രം സ്ഥിതിചെയ്യുന്ന ഈ നഗരം രാജധാനിയാക്കി, ഈ ക്ഷേത്രത്തിൽ പള്ളികൊള്ളുന്ന ശ്രീ പത്മനാഭസ്വാമിയുടെ ദാസന്മാരായി,

സുഭിക്ഷമായി, നാടുവാണിരുന്ന ചേരരാജവംശത്തെപ്പറ്റിയുള്ള മധുരസ്മര ണകൾ അനന്തൻനായരുടെ മനസ്സിൽ നിറഞ്ഞുനിന്നു.

ശൗര്യത്തിൽ, വീര്യത്തിൽ, സംഗീതത്തിൽ എന്നുവേണ്ട സർവകലക ളിലും, ആധ്യാത്മികകാര്യങ്ങളിലും, ചിത്രമെഴുത്തിലും എല്ലാം അവരരവ രുടെ കഴിവുകൾ തങ്ങളാൽക്കഴിയുംവിധം പ്രകടിപ്പിച്ച്, അത്ഭുതങ്ങൾ കാട്ടി, ചരിത്രപ്രസിദ്ധി നേടിയ മഹാരാജാക്കന്മാരുടെ വംശം.......

മരുമക്കത്തായമല്ലേ! ശ്രീഭരണിത്തിരുനാളിനു ശേഷം നാടു വാഴുവാ നായി ദത്തെടുക്കപ്പെട്ട ഇരു സഹോദരികളിൽ മൂത്തവർ റാണി പത്മാവ തിത്തമ്പുരാട്ടിയും, ഇളയവർ റാണി ഭാഗീരഥിത്തമ്പുരാട്ടിയും.

ശ്രീ ഭരണിത്തിരുനാൾ മഹാരാജാവ് നാടുനീങ്ങുമ്പോൾ ഇളയ റാണി യായ ഭാഗീരഥിത്തമ്പുരാട്ടിയുടെ മകൻ ശ്രീ തിരുവോണ തിരുനാൾ മഹാ രാജാവിന് പ്രായപൂർത്തിയായിട്ടില്ലാതിരുന്നതിനാൽ, അദ്ദേഹത്തിന്റെ പ്രതി പുരുഷനായി അദ്ദേഹത്തിന്റെ വലിയമ്മയായ മൂത്തറാണി പത്മാവതിത്ത മ്പുരാട്ടി നാടുവാണിരുന്നു. പ്രായപൂർത്തിയായപ്പോൾ വലിയമ്മയിൽനിന്നും രാജ്യഭാരം തിരുവോണതിരുനാൾ മഹാരാജാവ് കയ്യേൽക്കുകയുണ്ടായി.

ഉം.....അക്കാലത്താണല്ലോ കൊട്ടാരത്തിലെ ഓഫീസുജോലിക്കായി അവിടെ ചെന്നുചേർന്നതെന്ന് അനന്തൻനായർ പൂർവകാലസ്മരണയെ പുതുക്കുകയായി.

സ്കൂൾ ഫൈനൽ പാസ്സായി കോളേജിലേക്കു പോകണോ വേണ്ടയോ എന്നു ചിന്തിച്ചു കഴിഞ്ഞിരുന്ന കാലം.....

കല്യാണിച്ചേച്ചി അത്തരത്തിലൊരു വിധവയായി. നാരായണപിള്ളച്ചേ ട്ടൻ മൂന്നാംക്ലാസ്സ് പോലും കടന്നിട്ടില്ല. അതിനുമുമ്പ് അദ്ദേഹത്തിന്റെ ശ്രദ്ധ യാകെ, അക്കാലത്ത് തമിഴ്നാട്ടിൽനിന്നും തിരുവനന്തപുരത്തെത്തി 'കണ്ണ കി-കോവലൻ' നാടകം കളിച്ചു നടന്നിരുന്ന ഒരു ബോയിസ് ഡ്രാമാ കമ്പ നിയിൽ ചെന്നുപെട്ടുപോയി. അച്ഛൻ സാമദാനഭേദങ്ങളെല്ലാം പ്രയോഗി ച്ചുനോക്കിയിട്ടും- എന്തിനധികം, ഒരിക്കൽ കമ്പി അടുപ്പിലിട്ടു ചുട്ടുപഴു പ്പിച്ച് പൃഷ്ഠത്തിൽ ചൂടുവച്ചു പൊള്ളിച്ചിട്ടുപോലും -അയാളിൽ യാതൊ രുമാറ്റവുമുണ്ടായില്ല. ഒടുവിൽ പുകഞ്ഞ കൊള്ളി പുറത്തെന്ന പ്രമാണത്തിൽ വിശ്വസിച്ച് അച്ഛൻ ചേട്ടനെ വീട്ടിൽ നിന്നും പുറത്താക്കി. നാടകക്കമ്പനി ക്കാരോടൊപ്പം കണ്ണിൽക്കണ്ട പെൺകുട്ടികളെയും കൂട്ടി നാടായനാടാകെ കറങ്ങി നടന്നിരുന്ന വാർത്തകൾ വീട്ടിൽ മിക്കവാറും കിട്ടാറുണ്ടായിരുന്നു. അച്ഛൻ കാണാതെ അമ്മ കരയുകയും മൂക്കു പിഴിയുകയുമെല്ലാം ചെയ്യും -അതുകൂടി അച്ഛൻ കാണാതെ. അമ്മ ചേട്ടനുവേണ്ടിയാണ് കരയുന്നത് എന്നറിഞ്ഞാൽപ്പിന്നെയുള്ള കഥ പറഞ്ഞറിയിക്കുകയും വേണ്ടാ. അമ്മയെ നിലം തൊടുവിക്കുകയില്ല. അത്രയ്ക്കുണ്ട് അച്ഛന് ചേട്ടനോടുള്ള കോപം........

ഹും .... അത്തരത്തിലെല്ലാം ജീവിച്ചിരുന്ന നാരായണപിള്ളച്ചേട്ടൻ ഇപ്പോൾ എത്ര വലിയ പണക്കാരനായി, പത്മനഗർ കോളണിയിൽ കൊട്ടാ

രസദൃശമായൊരു ബംഗ്ലാവിനുടമസ്ഥനായി, കപ്പൽപോലൊരു കാറിന്റെ മുതലാളിയായി, കണ്ണിൽ കണ്ടതെല്ലാം വാങ്ങി ആഡംബര സമന്വിതം ജീവിതം നയിക്കുന്നു....! സിനിമാനടനെന്നാലത്ര നിസ്സാരനാണോ? പാൽക്കുളങ്ങര നാരായണപിള്ളയെ അറിവില്ലാത്തവരാരുണ്ടീ നാട്ടിൽ ഇന്ന്? ഇത്രയും വയസ്സിനിടയിൽ വിവാഹം കഴിച്ചിരുന്ന നാലു ഭാര്യമാരെയും ഉപേക്ഷിച്ച ശേഷം പുതിയതായി ഒരു മധുരപ്പതിനേഴുകാരിയെ വടക്ക് തൃശൂരിലെവിടെയോ പോയി വിവാഹം കഴിച്ചുകൊണ്ടുവന്നിരിക്കുന്നുവത്രേ. രണ്ടു മൂന്നു കുഞ്ഞുങ്ങളുമുള്ളതായിട്ടാണറിവ്! ഉം.....അയാളുടെ അടുക്കലാരാണു പോകുന്നത്? ഇങ്ങനെയൊരനുജൻ ഉള്ളതായേ ഓർമ്മ കാണുകയില്ല! എപ്പോഴേ മറന്നുകാണും!

ഒടുവിൽ, ഒരുനാൾ തന്നെ അരികിൽ വിളിച്ച് അച്ഛൻ ഉപദേശിക്കുകയുണ്ടായി.

“എടാ അനന്താ! നിന്റെ അണ്ണനെക്കൊണ്ടീ കുടുംബത്തിനിനി കാൽകാശിന്റെ ഉപയോഗം ഉണ്ടാവുകയില്ല. ‘വേലി ചാടുന്ന പശുവിന് എന്നായാലും ശരി, കോലുകൊണ്ടു തന്നെയാണു മരണം!’ എന്നെ സംബന്ധിച്ചിടത്തോളമാണെങ്കിൽ അവനന്നേ മരിച്ചതിനു തുല്യമായി! എന്നാൽ.....ഇനിയും നിന്റെ ഇളയ അനുജൻ മധുസൂദനനെ നീ പഠിച്ചതുപോലെയെങ്കിലും പഠിപ്പിക്കണ്ടേ? സുകുമാരനാണെങ്കിൽ ഇടയ്ക്കിടെ ചുഴലിയുടെ അസുഖം വന്നു വീഴുന്നു. അവന്റെ ചികിത്സയ്ക്കുള്ള ചെലവു വേറെ! ഈ പരിതഃസ്ഥിതിയിൽ ഇനിയും നീ പഠിക്കുവാനാണു ഭാവമെങ്കിൽ കുടുംബം കുട്ടിച്ചോറായി പോവുകയേയുള്ളു..... അതുകൊണ്ട് കൊട്ടാരത്തിൽ നിനക്കൊരു ജോലിക്കായി ഞാൻ പൊന്നുതിരുമേനിയുടെ പ്രൈവറ്റു സെക്രട്ടറിയോട് പറഞ്ഞുവച്ചിട്ടുണ്ട്. എന്തായാലും ശ്രീപത്മനാഭന്റെ ഒരു ചക്രമെങ്കിലും ശമ്പളമായി ലഭിച്ചാൽ അതിൽപരമൊരു ഭാഗ്യം വേറെന്താണ്?”

അച്ഛനിങ്ങനെ ഒററയടിയായി തീരുമാനിച്ചിരുന്നതിനാൽ പഠിക്കണമെന്നുള്ള തന്റെ അഭിലാഷങ്ങൾ മനസ്സിൽത്തന്നെ കുഴിച്ചുമൂടുകയല്ലാതെ വേറെ നിർവാഹമുണ്ടോ?

## 8

പഴവങ്ങാടി ഗണപതിക്ഷേത്രത്തിനു മുന്നിൽ പടപടാ നിലത്തടിച്ചു ചിതറിക്കൊണ്ടിരുന്ന തേങ്ങകളുടെ കൂമ്പാരം ... രാവിലെ, ഇതിനിടയിൽ ഉടച്ചു ചിതറിയ തേങ്ങാപ്പൂളുകൾ നിറച്ച ചാക്കുകെട്ടുകൾ വണ്ടിയിൽ കയറ്റിക്കൊണ്ടിരിക്കുന്നു.

ഉം.... ഈ ഗണപതി ക്ഷേത്രത്തിൽ ഉടഞ്ഞുവീഴുന്ന തേങ്ങാപ്പൂളുകൾക്ക്

കോൺട്രാക്ട് പിടിച്ചിരിക്കുന്ന കൺട്രാക്ടർമാർക്ക് എത്രയധികം ലാഭം ലഭിക്കുന്നു എന്ന ലൗകിക ചിന്തയെ മനസ്സിൽ നിന്നകറ്റുവാൻ കഠിന പ്രയത്നം ചെയ്ത്, ഗണപതിയെ ഇരുകരങ്ങളും കൂപ്പി തൊഴുതശേഷം ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിന്റെ വടക്കേ നടയോടു തൊട്ടുകിടക്കുന്ന തെരുവിലെ ബ്രാഹ്മണമഠങ്ങൾ വരിവരിയായി സ്ഥിതിചെയ്തിരുന്ന നിര ത്തിലൂടെ മേൽപ്പോട്ടുനോക്കി മെല്ലെ നടന്നു തുടങ്ങി, അദ്ദേഹം.

പട്ടം പാൽവിതരണകേന്ദ്രത്തിൽ നിന്നും വലിയ വാനിൽ കൊണ്ടുവ രുന്ന പാൽക്കുപ്പികൾ അതതു ബൂത്തുകളിൽ ഇറക്കിക്കൊണ്ടിരിക്കുന്ന ബഹളം. കൂപ്പണും തലേദിവസത്തെ കുപ്പികളുമായി ക്യൂവിൽ നിൽക്കുന്ന ആവശ്യക്കാർ....

വാൻഡ്രൈവർ വണ്ടിക്കുള്ളിലിരുന്നുകൊണ്ടുതന്നെ അന്നത്തെ ചൂടുള്ള വിശേഷ വാർത്തകൾ വായിച്ചു രസിച്ചിരിക്കവേ, അതു ശ്രദ്ധിച്ച് വിമർശനാ നടത്തിക്കൊണ്ടിരുന്ന സഖാക്കളായ മറ്റു കൂലിക്കാർ... ഉം .. ഇവർക്കുള്ള രാഷ്ട്രീയ പരിജ്ഞാനം തനിക്കുണ്ടായിരിക്കുമോ?

കൊട്ടാരത്തിൽ ഗുമസ്തനായി ചേരുന്നതിനു മുമ്പും, ചേർന്നതിനു ശേഷവും, മഹാരാജാവിനെയും രാജകുടുംബാംഗങ്ങളെയും കുറിച്ച് തനി ക്കുണ്ടായിരുന്ന അഭിപ്രായങ്ങളെപ്പറ്റി അനന്തൻ നായർ ഒരു നിമിഷം ഓർത്തു.

താൻ ഉദ്യോഗത്തിൽ പ്രവേശിച്ച് ആദ്യ ദിവസം അവിടെകാണുവാൻ കഴിഞ്ഞ, തനിക്കു മനസ്സിലാക്കുവാൻ കഴിയാഞ്ഞ ആ കാഴ്ച.

കൊട്ടാരത്തിലെ വിസ്താരമേറിയ പൂന്തോട്ടത്തിൽ രക്തവർണത്തിലുള്ള റോസാപുഷ്പങ്ങൾ കൂട്ടംകൂട്ടമായി വിടർന്നു നിൽക്കുന്നു....

തിടുക്കത്തിൽ കൊട്ടാരഡോക്ടർ കാറിൽ വന്നിറങ്ങുകയായി......... ആജാനബാഹുവായ ഒരു ഡോക്ടർ! അല്പസമയം കഴിഞ്ഞപ്പോൾ കാറിൽ തന്നെ തിരിച്ചുപോയ ഡോക്ടർ വളരെയധികം പരവശനും ഭയപ്പെട്ടവനു മായി കാണപ്പെട്ടു....

ആരോ ഉച്ചത്തിൽ ശകാരവർഷം പൊഴിക്കുന്നതു കേൾക്കാം...

യാദൃച്ഛികമായി പുറത്തേക്കു പാഞ്ഞുപോയ വലിയ കാറിനുള്ളിൽ അദ്ദേഹത്തിന്റെ ദൃഷ്ടികൾ ചെന്നുപെട്ടപ്പോൾ, ഒന്നിനോടൊന്നു ബന്ധ മില്ലാതെ, ഉച്ചത്തിൽ, പുലമ്പി ബഹളം കാട്ടിക്കൊണ്ടിരുന്ന ഒരാളെ നാല ഞ്ചുപേർ ചേർന്ന്, രക്ഷപ്പെടുവാനനുവദിക്കാതെ ബലാൽക്കാരമായി പിടി ച്ചുവച്ചിരിക്കുന്നതാണ് കാണുവാൻ കഴിഞ്ഞത്.

അന്നുവീട്ടിൽ തിരിച്ചെത്തിയ ഉടൻ, വല്ലാത്ത വീർപ്പുമുട്ടലോടെ, അന്നത്തെ ആ അസാധാരണ സംഭവത്തെ കുറിച്ച് വിവരിക്കുമ്പോൾ,

“എടോ അനന്താ.... നിന്നോട് അപ്പം തിന്നുവാൻ പറഞ്ഞാൽ നീയെ ന്തിനാണെടാ കുഴിയെണ്ണുന്നത്. എപ്പോഴും ആവശ്യമില്ലാത്ത കാര്യ ങ്ങളെക്കുറിച്ചറിയുവാൻ നീ ശ്രമിക്കരുത്. പൊന്നുതിരുമേനിയുടെ ഉത്തര വില്ലാതെ നീ യാതൊരനിഷ്ടസംഭവങ്ങൾക്കും ഹാജരാകുവാനോ സാക്ഷി

നിൽക്കുവാനോ പാടില്ല. നാലുകാശായാലും, അതും ശ്രീപത്മനാഭന്റെ കാശ്, പൊന്നുതിരുമേനിയുടെ തൃക്കരങ്ങളിൽ നിന്നും വാങ്ങുവാൻ നീയെത്രമാത്രം ഭാഗ്യം ചെയ്തവനായിരിക്കണമെന്ന് ഓർത്തുനോക്ക്! അതു രണ്ടു കൈകളും നീട്ടി വാങ്ങി, ഭക്തിപൂർവം കണ്ണിൽ ചേർത്തുവച്ച്, ആജ്ഞാപിക്കുന്ന ജോലി ശുഷ്ക്കാന്തിയോടെ ചെയ്തുതീർത്ത്, പ്രമോഷൻ വാങ്ങി, പടിപടിയായി ഉയർന്നുവന്ന് നല്ലവനാകാനുള്ള വഴിനോക്ക്....നിനക്കാവശ്യമില്ലാത്ത കാര്യങ്ങളോർത്ത് നീ മനസ്സു പുണ്ണാക്കേണ്ടാ....ആങ്......ഞാനിത്രയുമേ പറയുന്നുള്ളു.....!" എന്നുള്ള അച്ഛന്റെ ഉപദേശമാകെ ശിരസാവഹിച്ച്, മൂന്നുമാസങ്ങൾക്കു മുമ്പ് ആൾ കുറയ്ക്കുന്നതിനായി തന്നെ ഉദ്യോഗത്തിൽനിന്നും പിരിച്ചുവിടുന്നതുവരെയും, താൻ അക്ഷരം പ്രതി അനുസരിച്ചു പോന്നിട്ടുണ്ട്.

മനസ്സിൽ ഇളംപ്രായത്തിൽത്തന്നെ അച്ഛൻ വളർത്തിവന്ന ഈ അനുസരണശീലവും ക്ഷമയും ഒന്നുമാത്രമല്ലേ, സ്വകാര്യജീവിതത്തിലെ എല്ലാത്തരം പരീക്ഷണഘട്ടങ്ങളെയും തരണം ചെയ്യുവാൻ പ്രചോദനം നൽകിയിരുന്നത്! അതില്ലായിരുന്നുവെങ്കിൽ കടന്നുപോയ പതിനഞ്ചുവർഷങ്ങളായി, മനസ്സിനുള്ളിൽ പുകഞ്ഞുകൊണ്ടിരിക്കുന്ന അഗ്നിപർവതം എന്നേ പൊട്ടിയൊഴുകി ലാവയായി പുറത്തുചാടുമായിരുന്നു!

വടക്കേ തെരുവിലെ അഗ്രഹാരം.......

അടുപ്പിച്ചടുപ്പിച്ച് കോഴിക്കൂടുകൾ പോലുള്ള കൊച്ചുകൊച്ചു മഠങ്ങൾ.....!

എങ്ങനെയാണാവോ കാറ്റും വെളിച്ചവും കടന്നുചെല്ലാത്ത ഈ ചെറുമഠങ്ങളിൽ ഈ ബ്രാഹ്മണർ തിങ്ങിപ്പാർക്കുന്നത് എന്നദ്ദേഹം ആശ്ചര്യപൂർവം ചിന്തിച്ചുപോയി! കുറുകെ കിടന്നാൽപ്പോലും കാലുകൾ മടക്കാതെ പറ്റുകയില്ല. അത്രയ്ക്കേയുള്ളു വിസ്താരം! ഇങ്ങനെയൊക്കെയായിരുന്നാലും താനൊരു ബാലനായിരിക്കവേ, നവരാത്രികാലങ്ങളിൽ ബ്രാഹ്മണമഠങ്ങളിൽ കൊണ്ടാടാറുള്ള 'കൊലു' കാണുവാൻ ഇവിടെ വരുമ്പോഴെല്ലാം, നടയിൽ നിൽക്കാറുള്ള ചെറു ബാലികമാർ, "ശൂദ്രപ്പയ്യന്മാരേ ഓടിക്കോ, ഓടിക്കോ"എന്നു വിളിച്ചുപറഞ്ഞ് വിരട്ടാറുള്ളത് അനന്തൻനായർക്കോർമയിലെത്തി.

"ഹരേ രാമ, ഹരേ രാമ" എന്ന ഭജനഗീതം ആലപിച്ച്, മഞ്ഞ നിറത്തിലൊരു കൊടിയും പിടിച്ച്, കാവിവസ്ത്രധാരികളും ജ്ഞാനാനന്ദാശ്രമത്തിലെ അന്തേവാസികളുമായ സന്യാസിമാർ തെരുവിലുള്ള മഠങ്ങൾതോറും ഭിക്ഷാടനം ചെയ്ത് സംഗീതോപകരണങ്ങളുമായി, തെരുവാകെ ശബ്ദമുഖരിതമാക്കിക്കൊണ്ടിരുന്നു.

ഇടതുവശത്ത്, പത്മനാഭസ്വാമിക്ഷേത്രത്തിലെ പൂന്തോട്ടമായിരുന്ന വിസ്താരമേറിയ സ്ഥലമാകെ ഇപ്പോൾ, നഗരാഭിവൃദ്ധി കേന്ദ്രത്തിന്റെ നേരിട്ടുള്ള മേൽനോട്ടത്തിൽ പണികഴിപ്പിച്ചിട്ടുള്ള, ഭംഗിയേറിയ കൂറ്റൻ മണിമാളികകളാണ്. വെളിച്ചത്തിൽ കുളിച്ചുനിൽക്കുന്ന ആ കെട്ടിടങ്ങളുടെ, ഇടയിലൂടെ ഒരു പുത്തൻ കാർ പാഞ്ഞുവന്ന് അദ്ദേഹത്തെ തൊട്ടുതൊട്ടില്ലെന്ന

മട്ടിൽ നില്പായി.

ഭയപ്പാടോടെ ഒരു വശത്തേക്കല്പം ഒതുങ്ങിനിന്ന അദ്ദേഹത്തിന്റെ കാതുകളിൽ കാറിൽ നിന്നൊരു പുരുഷശബ്ദം വന്നലച്ചു:

"ആരാണിത്?അനന്തനോ? എവിടെനിന്നു വരികയാണിപ്പോൾ? അമ്പലത്തിൽനിന്നോ?"

ധൃതിയിൽ തലയുയർത്തി നോക്കിയപ്പോൾ.........

ഓഹോ....ഈയാളാണോ? പാൽക്കുളങ്ങര നാരായണപിള്ള.......

സിൽക്ക് ജൂബ്ബാ....കഴുത്തിൽ സ്വർണച്ചെയിൽ ........ കട്ടിയുള്ള മേൽമീശ.....

സ്റ്റിയറിംഗ് വീലിൽ തൊട്ടിരുന്ന കൈവിരലുകളിലാകെ വജ്രമോതിരത്തിന്റെ തിളക്കം.......

അയാളുടെ സമീപത്തായി പച്ചപരിഷ്ക്കാരിണിയായ ഒരു മധുരപ്പതിനേഴുകാരി ........ അഞ്ചാമതു ഭാര്യയായിരിക്കണം....അവൾക്കെന്തൊരു അഹങ്കാരമാണ്.....ലിപ്സ്റ്റിക്കും സ്ലീവ്ലസ് ബ്ലൗസും........!

ആഫ്റ്റർ ഷേവ് ലോഷന്റെ ഗന്ധം മൂക്കിലേക്കടിച്ചുകയറുന്നു.

ഉം.....ഇവനാണ് തന്റെ ജ്യേഷ്ഠൻ.........! എന്നാൽ ഒറ്റനോട്ടത്തിൽ തന്റെ അനുജനാണെന്നേ തോന്നുകയുള്ളു.....നിറവും ശരീരത്തിന്റെ ആരോഗ്യവും കടന്ന്, ചെവിക്കരികിലുള്ള നരച്ച രോമങ്ങൾ മാത്രമേ, ഒരു പക്ഷേ, ശരിയായ വയസ്സ് വിളിച്ചറിയിക്കുകയുള്ളു.

അവന്റെ ചോദ്യത്തിന് മറുപടി പറഞ്ഞുകൂടെന്നില്ല. എന്നാൽ അവനോടൊന്നും തന്നെ സംസാരിക്കാനിഷ്ടപ്പെടാത്തവിധം മൗനമായി, അലക്ഷ്യമായി അനന്തൻനായർ നിൽപ്പായി.

റോഡിലൂടെ സഞ്ചരിച്ചുകൊണ്ടിരുന്ന അഞ്ചാറുപേർ അത്ഭുതം വഴിഞ്ഞൊഴുകുന്ന നയനങ്ങളോടെ നാരായണപിള്ളയെ നോക്കി നിന്നശേഷം, അയാളെ ചൂണ്ടി എന്തൊക്കെയോ സംസാരിച്ചുകൊണ്ടു കടന്നുപോയി. ഉം....പ്രസിദ്ധനായ സിനിമാനടനല്ലേ.........!

"മിനിയാന്ന് ഞാൻ കാർത്ത്യായനിയെ എയറോഡ്രോമിൽവച്ചു കാണുകയുണ്ടായി.........അവളുടെ പവറൊന്നു കാണണം........എന്നെ കണ്ടിട്ട് അറിയുന്ന ഭാവംപോലും കാണിക്കുകയുണ്ടായില്ല......!"

അയാളുടെ വായിൽ നിന്നും കാർത്ത്യായനിയെക്കുറിച്ചുള്ള ആ ആരോപണം കേട്ടുകൊണ്ടു നിൽക്കുവാൻ അദ്ദേഹം അല്പംപോലും ഇഷ്ടപ്പെട്ടില്ല. എന്നു മാത്രമല്ല, അവന്റെ നവവധുവിനെ സമീപമിരുത്തി, അത്തരം ജനബാഹുല്യമേറിയ ഒരു റോഡിൽവെച്ച്, അത്തരം പ്രശ്നങ്ങൾ കൈകാര്യം ചെയ്തത് തീരെ ഇഷ്ടപ്പെടുകയുണ്ടായുമില്ല.

വീണ്ടും അതേസംസാരം തുടരുവാൻ ആരംഭമിട്ട നാരായണപിള്ളയെ തടഞ്ഞുകൊണ്ട് , "എനിക്കൊരു സ്ഥലംവരെ അത്യാവശ്യമായി പോകുവാനുണ്ട്. ഇനിയൊരിക്കൽ സൗകര്യം പോലിരുന്നു സംസാരിക്കാം" എന്നു തിടുക്കത്തിൽ പറഞ്ഞ്, അയാളുടെ മറുപടിക്കു കാത്തുനിൽക്കാതെ കാർ

കടന്ന് മുന്നോട്ടുനടന്നുപോയി.

ചെകുത്താന്റെ വേദാന്തം പറച്ചിൽ! ഇവന് കാർത്ത്യായനിയെപ്പറ്റി കുറ്റം പറയുവാൻ എന്തുയോഗ്യതയാണുള്ളത്? ഒരു മനുഷ്യന് അധഃപതിക്കാവുന്നതിന്റെ പരമാവധി ഇവൻ അധഃപതിച്ചുകഴിഞ്ഞു. ഇനിയെന്തുണ്ടു ബാക്കി? സിറ്റിയിലെ മദ്യശാലകളിലെ സന്തതസഹചാരി... വിമൻസ് കോളേജിനരികിൽ തന്റെ തീരാത്തവിശപ്പും ദാഹവും ശമിപ്പിക്കുവാനായി മാത്രം, നവീനാകൃതിയിൽ സർവസുഖസൗകര്യങ്ങളോടുംകൂടി പണികഴിപ്പിച്ചിട്ടുള്ള ഒരു ഭീകരമായ ഹോട്ടലുടമസ്ഥൻ! ഹും....കാർത്ത്യായനിയെക്കുറിച്ച് അത്രയധികം നിസ്സാരമായി, തരംതാഴ്ത്തി സംസാരിക്കുവാൻ ഇവനെങ്ങനെ മനസ്സാക്ഷിയനുവദിച്ചു? അതും തന്നോട്.....

പിന്നിൽനിന്ന് ചിരിയുടെ അലകൾ കാതിലൊഴുകിയെത്തി. അനന്തൻനായർ തിരിഞ്ഞുനോക്കി. നവവധുവിനോട് തന്നെപ്പറ്റിപ്പറഞ്ഞു രസിക്കയാവും. അവൻ കാറിനുള്ളിലിരുന്നുകൊണ്ടുതന്നെ തല പുറത്തേക്കിട്ടു തന്നെ എത്തിനോക്കി ചിരിച്ചുമറിഞ്ഞിരിക്കയാണ്.

കാർ അതിശീഘ്രം പാഞ്ഞ് ഒരു വളവിൽ മറഞ്ഞു.

ഉം....ആരെയും പഴിപറഞ്ഞിട്ടൊരു പ്രയോജനവുമില്ല എല്ലാം തന്റെ തലവിധി.....! അല്ലെങ്കിൽ തന്റെ തലയിൽമാത്രം ഇത്തരമൊരു വെള്ളിടിവീഴുവാൻ കാരണമെന്താണ്? ഓ! അല്ലെങ്കിൽത്തന്നെ തനിക്കങ്ങനെ ഉറപ്പായി പറയുവാനാകുമോ?

ഇതൊരു' വെള്ളിടിയായി തനിക്കുതോന്നുന്നതുകൊണ്ടു മാത്രമല്ല ഈ മനോവൈഷമ്യങ്ങളെല്ലാം തനിക്ക് തരണംചെയ്യേണ്ടിവരുന്നത്! നാലുഭാഗത്തുനിന്നും ഉണ്ടാകുന്ന അപമാനത്തെയും അപവാദശരങ്ങളെയും നിസ്സാരമാക്കിത്തള്ളിക്കളഞ്ഞ്, തനിക്കുതാൻമാത്രം യോഗ്യനെന്നു സ്വയം പദവി നൽകി, തലയുയർത്തി നടന്നാൽ ഇതൊരു വെള്ളിടിയാകുമോ? കഴിഞ്ഞതെല്ലാം ഒരു പാഴ്ക്കിനാവായിക്കരുതി, അവളെ നിശ്ശേഷം മറന്ന്, അപ്പോൾത്തന്നെ വേറൊരു പെൺകുട്ടിയെ വിവാഹം കഴിച്ച്, ഒരു പുതുജീവിതം നയിച്ചിരുന്നുവെങ്കിൽ, ഇന്നു കൊടുംയാതനകൾ അനുഭവിച്ച്, നീറുന്ന മനസ്സുമായി, അനുനിമിഷം ഉരുകിയൊലിച്ചിങ്ങനെയുള്ളൊരു ജീവിതം തനിക്കൊഴിവാക്കിക്കൂടായിരുന്നോ?

അതെല്ലാം ഉപേക്ഷിച്ച്, ആരോടോ പകതീർക്കുന്നതുപോലെ, ഒരു ആശ്രയവും ഉറപ്പുമില്ലാതാക്കി, സ്വയം ഉരുകിയുരുകി നശിക്കുന്ന ഒരു ജീവച്ഛവമായി നടക്കേണ്ട കാര്യമെന്തായിരുന്നു?

എന്നാൽ ഈ ജീവിതത്തിലും ഇപ്പോൾ തോറ്റുകൊണ്ടിരിക്കുന്നത് താൻതന്നെയല്ലേ?

റോഡിനിടതുവശത്ത് അല്പം അകലത്തിൽ ഉയർന്നുകാണപ്പെട്ട ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിന്റെ വടക്കേനടനോക്കി തൊഴുതുനിന്നു അദ്ദേഹം.

അനന്തൻനായർക്ക് ശ്വാസം ദ്രുതഗതിയിലായി. നടക്കുവാൻ

വളരെയധികം വൈഷമ്യം അനുഭവപ്പെടുന്നു. ഒരടിപോലും മുന്നിലേക്കെടുത്തുവയ്ക്കുവാൻ പ്രയാസമായിരുന്നിട്ടും അദ്ദേഹം മെല്ലെ നടന്നു.

റോഡിനു വലതുവശത്തായി പഴകിയ ഒരു കൊട്ടാരം സ്ഥിതിചെയ്തിരുന്നു. കുറേ വർഷങ്ങൾക്കു മുമ്പുവരെ അടച്ചുപൂട്ടിയിട്ടിരുന്ന കൊട്ടാരത്തിനു മുന്നിൽ ഒരു പോലീസുകാരൻ കാവൽ നിൽക്കുന്നതു കാണുവാൻ കഴിഞ്ഞിരുന്നു.

ഇപ്പോൾ അതിനുള്ളിൽ ജനവാസമില്ലാതായിത്തീർന്നിരിക്കുകയാണ്. പുറത്ത് പോലീസും പാറാവുമില്ല എന്നാൽ നട്ടുച്ചനേരത്തും, അർധരാത്രികളിലും, ഭയങ്കരമായ അലർച്ചയും കരച്ചിലും ഈ കൊട്ടാരത്തിനുള്ളിൽ നിന്നു പുറപ്പെടുന്നതുകേട്ട് ഇതുവഴി സഞ്ചരിക്കാറുള്ള യാത്രക്കാർ പ്രാണരക്ഷാർഥം ഓടിരക്ഷപ്പെട്ടിട്ടുണ്ടെന്ന കിംവദന്തികൾ അദ്ദേഹത്തിന്റെ ചെവിയിലുമെത്തിയിരുന്നു.

ഈ വാർത്തയിലെത്രത്തോളം വാസ്തവമുണ്ടെന്നറിയില്ല. എന്നാൽ ഈ റോഡിൽ, ഈ സ്ഥലത്തെത്തുമ്പോൾ, മാത്രം വിവരിക്കുവാനാകാത്ത ഭയസമ്മിശ്രമായ ഒരു വികാരം ഉടലെടുക്കാറുണ്ടെന്ന വാസ്തവം അദ്ദേഹം ഓർമിച്ചുപോയി.

ഈ റോഡു ചെന്നുചേരുന്നത്, വീതിയേറിയ ഒരു മുക്കവലയിൽ ആണ്. തുലാമാസത്തിലും ധനുമാസത്തിലും നടക്കാറുള്ള ആറാട്ടിന്റെ ആദ്യദിവസം, പരമ്പരാഗതമായുള്ള മഹാരാജാവിന്റെ 'വേട്ട'യെന്ന ചടങ്ങ് ഗംഭീരമായി കൊണ്ടാടാറുണ്ട്, ഇവിടെവച്ച്.

മഹാരാജാവിന്റെ അനുജത്തിയായ രോഹിണിത്തിരുനാൾ തമ്പുരാട്ടിയും മോഹനവർമത്തമ്പുരാനും തമ്മിൽ ഏതാനും വർഷങ്ങൾക്കുമുമ്പ് അത്യാഡംബരപൂർവം പള്ളിക്കെട്ട് നടന്ന വലിയ കൊട്ടാരവും കടന്ന്, സമീപമുള്ള, ഇടതുവശത്തേക്ക് തിരിയുന്ന, ആനക്കൊട്ടിൽ തെരുവിലേക്ക് അനന്തൻനായർ കടന്നു.

അല്പദൂരം നടന്നപ്പോൾ മുന്നിലൊരു നാൽക്കവല.

നേരെതെക്കുവശത്തുള്ള വഴിയിലൂടെ നടന്നുചെന്നാൽ തെക്കേത്തെരുവിലേക്കും, സുപ്രസിദ്ധമായ ശ്രീവരാഹം ക്ഷേത്രത്തിലേക്കും പോകാം.

നാൽക്കവലയുടെ കിഴക്കുവശത്തായി കാണപ്പെട്ട ശ്രീ പത്മനാഭക്ഷേത്രത്തിന്റെ നടവാതിലിലൂടെ, ജോലിയിൽനിന്നും പിരിച്ചുവിടപ്പെട്ട കൊട്ടാരം ഉദ്യോഗസ്ഥന്മാരുടെ ഘോഷയാത്രയും ആർപ്പുവിളിയും കാണുവാൻ കഴിഞ്ഞു.

ആറാട്ടിൻനാൾ, ശ്രീ പത്മനാഭവിഗ്രഹം, മഹാരാജാവു പൊന്നുതിരുമേനി, ഇളയരാജാവായ രാജരാജവർമത്തമ്പുരാൻ, ദിവാൻ, മഹാരാജാവിന്റെ സെക്രട്ടറിമാർ, പ്രധാനപ്പെട്ട സർക്കാർ ഉദ്യോഗസ്ഥന്മാർ, കാലാൾപ്പട, കുതിരപ്പട, ആനപ്പട ഇത്തരത്തിൽ യഥാക്രമം നിരനിരയായി, ഈ നടയിൽനിന്നാരംഭിച്ച്, ഈ നാൽക്കവലയിലെത്തി നേരേ കാണപ്പെടുന്ന വഴിയിലൂടെ ശംഖുമുഖം കടൽത്തീരത്തേക്കു നീങ്ങുന്ന ആ ദൃക്കാഴ്ചകാണുവാനായി

നാടിന്റെ നാനാഭാഗങ്ങളിൽനിന്നും കൂട്ടംകൂട്ടമായി വന്നുചേരുന്ന ജനങ്ങൾ, റോഡിനിരുവശങ്ങളിലും തിങ്ങിനിന്ന് എഴുന്നള്ളത്തു മഹോത്സവം കാണുന്നത് അനന്തൻനായർക്ക് ഓർമവരുകയാണ്.

കിഴക്ക്, ശംഖുമുഖത്തേക്കുപോകുന്ന റോഡിലേക്കു തിരിഞ്ഞ്, ക്ഷീണിതനായിനടന്നുകൊണ്ടിരുന്ന അനന്തൻനായരുടെ മനസ്സ്, ഇതുപോലൊരു ആറാട്ടിൻ നാളിലാണല്ലോ, തന്റെ കുടുംബത്തെ തീരാദുഃഖത്തിലും അപമാനത്തിലുമാഴ്ത്തിയ ആ സംഭവം നടന്നതെന്നോർത്തപ്പോൾ അടക്കുവാനാകാത്ത ദുഃഖത്താൽ കുഴങ്ങി.

## 9

“ജഗദമ്മ നായർ നല്ല തറവാട്ടുകാരിയാണ്! ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിലെ ഊട്ടുപുര കാര്യക്കാരനായ ആദിശേഷയ്യരെപ്പറ്റി ഞാനിപ്പൊഴൊന്നും പറയുന്നില്ല....! പെണ്ണിനെ അനന്തൻനായർ ഒന്നുപോയി കണ്ടിട്ടുവരട്ടെ, പിന്നെയറിയാം കാർത്ത്യായനിയുടെ മഹിമ! അവൾ ശരിക്കും ഒരു രംഭയല്ലേ, രംഭ! കാരണവരേ......ഒട്ടുമാങ്ങയ്ക്കുള്ള രുചി അപാരമല്ലേ....അതും നാടൻ ഒട്ടുമാവാണോ? ഉയർന്ന ജാതി ഒട്ടുമാവ്........”

എന്നിങ്ങനെ അച്ഛനോട് ദല്ലാൾ ശങ്കരപ്പിള്ള അവരെ പ്രകീർത്തിച്ചു സംസാരിച്ചുകൊണ്ടിരുന്നത് അകത്തളത്തിലിരുന്ന് അനന്തൻനായരും കേൾക്കുന്നുണ്ടായിരുന്നു.

“കാരണവരേ..... ശ്രീപ്തമനാഭന്റെ രണ്ടു ചക്രംതന്നെ ശമ്പളമായി വാങ്ങണമെന്നുള്ളത് നിർബന്ധമാണ്.....പത്മനാഭസ്വാമിയുടെ രണ്ടു ചക്രം ശമ്പളമായി വാങ്ങുന്നവൻ തന്റെ മകൾക്ക് ഭർത്താവായി വരണമെന്നാണദ്ദേഹത്തിനാഗ്രഹം. അദ്ദേഹമിങ്ങനെ ഒരേ പിടിവാശി പിടിച്ചിരിക്കയാണ്! അല്ലായിരുന്നുവെങ്കിൽ ചാലയിലെ ഏതെങ്കിലും മുതലാളിയോ തമിഴ്നാട്ടിൽനിന്നും ഏതെങ്കിലും ചെട്ടിയാരോ വന്ന് പെണ്ണിനെ റാഞ്ചിക്കൊണ്ടു പോവുകയില്ലായിരുന്നോ? അവൾക്കാണെങ്കിൽ ഈ വരുന്ന മേടത്തിൽ വയസ്സു പതിനഞ്ചു തികയും. അത്രയ്ക്കും ചെറുപ്പമാണ് പെൺകുട്ടി.”

ഒടുവിൽ അച്ഛന്റെ ആജ്ഞയെ ധിക്കരിക്കുവാനാകാതെ ഒരു നാൾ പെണ്ണുകാണലെന്ന ചടങ്ങു നിർവഹിക്കുവാനായി തേങ്ങാപ്പുരമുക്കിലുള്ള അവരുടെ വീട്ടിലേക്ക് താൻ പോയത് ഇപ്പോഴെന്നപോലെ അനന്തൻനായർക്കോർമ വരുകയാണ്.

ദല്ലാൾ ശങ്കരപ്പിള്ള വാചകക്കസർത്തിൽ അഗ്രഗണ്യനാണെന്ന് ബോധ്യമുണ്ടായിരുന്നതുകൊണ്ട് അനന്തൻനായർക്ക് വലുതായിട്ടൊരു പ്രതീക്ഷയുമില്ലായിരുന്നു, എന്നതാണു വാസ്തവം.

എന്നാൽ അവിടെക്കാണുവാൻ കഴിഞ്ഞ കാഴ്ച അനന്തൻനായരുടെ ശ്വാസഗതിപോലും സ്തംഭിപ്പിച്ചു കളഞ്ഞു.....ഒരക്ഷരം സംസാരിക്കുവാനാകാതെ അദ്ദേഹം മിഴിച്ച് വായ്പൊളിച്ചിരുന്നുപോയി....!

ഒരേ ഒരു പ്രാവശ്യം, ഒരു നിമിഷത്തേക്കു മാത്രമേ, അദ്ദേഹം കാർത്ത്യായനിയെ ഏറു കണ്ണിട്ടൊന്നു നോക്കിയുള്ളു.

വെള്ളമുണ്ടുടുത്ത്; കസവുനേരിയതും ചുറ്റി, പിൻഭാഗം മറച്ചിരുന്ന ചുരുണ്ടിടതൂർന്ന കാർകൂന്തലിൽ പിച്ചിപ്പൂമാല ചൂടി, വിരിഞ്ഞുവിടർന്ന കൺപീലികളോടെ, മഷിയിട്ടെഴുതിനീട്ടിയ മനോഹരനയനങ്ങളാൽ തന്നെ ഒരിക്കൽ മാത്രം ഒന്നു നോക്കിയശേഷം, മിഴികൾ തന്നിൽനിന്നും പിൻവലിച്ച്, നിലം നോക്കി, കാൽവിരലാൽ, ചിത്രംവരച്ചുകൊണ്ട് അവൾ നിന്നിരുന്ന ആ നിൽപ്പ്........

താൻ വിയർത്തൊഴുകുകയായിരുന്നു.....!

ഇങ്ങനെയൊരു സൗന്ദര്യമുണ്ടോ? ഇതെന്താ സർപ്പസൗന്ദര്യമാണോ?

ആ അപൂർവ നിമിഷത്തിൽ, അവളുടെ മുന്നിൽ സാഷ്ടാംഗം വീണ് ആ മാന്തളിർ പാദങ്ങളെ തന്റെ കണ്ണുനീരാൽ അഭിഷേകം ചെയ്യണമെന്ന് മനസ്സിലുയർന്ന അടക്കാനാവാത്ത ആ ആഗ്രഹം തന്നെ എത്ര ഭ്രാന്തായിരുന്നു എന്നദ്ദേഹത്തിനിപ്പോൾ തോന്നുകയാണ്.

അച്ഛൻ തന്നോടൊരഭിപ്രായവും ചോദിക്കയുണ്ടായില്ല. അച്ഛനെ സംബന്ധിച്ചിടത്തോളം, അദ്ദേഹം 'കെട്ടെടാ' എന്നാജ്ഞാപിച്ചാൽ ഉടൻ കെട്ടിക്കൊള്ളണം.....അത്രയേ വേണ്ടൂ! തിരുവായ്ക്കെതിർവായില്ല. പെണ്ണുകാണൽച്ചടങ്ങിനായി അദ്ദേഹം തന്നെ അനുവദിച്ചതുതന്നെ, അതൊരു നാട്ടാചാരം ആയിരുന്നതു കൊണ്ടുമാത്രം!

'പെണ്ണെങ്ങിനെ'യെന്നുള്ള അമ്മയുടെ അന്വേഷണത്തിന്, "അമ്മേ, ദയവുചെയ്ത് അച്ഛനോടൊന്നു പറയൂ, എനിക്കീ പെൺകുട്ടിയെ വേണ്ട!" എന്നു താൻ മറുപടി പറഞ്ഞത് ഓർമവരുകയാണ്. ക്ഷേത്രത്തിനുള്ളിൽ പ്രതിഷ്ഠിച്ച് പൂജിച്ച് പുഷ്പാഭിഷേകം നടത്തി ആരാധിക്കേണ്ട ഈ അപൂർവ സൗന്ദര്യം മണിയറയിൽവെച്ചു കശക്കിഞെരിക്കുന്നതെന്തൊരു വിരോധാഭാസമാണ്-ഇതായിരുന്നു അന്നു തന്റെ മനസ്സിൽ അവളെക്കുറിച്ചുണ്ടായിരുന്ന അഭിപ്രായം.

അമ്മക്കു തന്റെ സംസാരം വല്ലാത്ത അത്ഭുതമുളവാക്കി.

"എടാ കിറുക്കാ....അവളെക്കിട്ടുവാൻ നീ മുജ്ജന്മ സുകൃതം ചെയ്തവനായിരിക്കണം....ഭാഗ്യം ചെയ്തവനായിരിക്കണമെടാ"....എന്നു ശാസിച്ചു തന്റെ വായ് അപ്പാടെ മൂടിക്കളഞ്ഞു.

താൻ പറഞ്ഞത് അച്ഛന്റെ ചെവിയിലല്പംപോലും എത്തുകയുണ്ടായില്ല. അഥവാ അച്ഛന്റെ ചെവിയിലെത്തിയിരുന്നെങ്കിൽപ്പോലും അദ്ദേഹം അതൽപവും വകവെയ്ക്കാതെ നിസ്സാരമാക്കിത്തള്ളുകയേയുള്ളു എന്നും അദ്ദേഹത്തിനറിയാം....!

ഇടതുവശത്തായി കാണപ്പെട്ട മിത്രാനന്ദപുരം കുളത്തിന്റെ അരമതിലിനു

മുകളിലൂടെ, കുളിർക്കാറ്റ് ആഞ്ഞുവീശിക്കൊണ്ടിരുന്നു. ആ ഉയരം കുറ ഞ്ഞ മതിലിൽ കൈപിടിച്ച്, അപ്പുറം താഴ്ചയായിക്കാണപ്പെട്ട ആ കുള ത്തിലേക്കുതന്നെ നിർന്നിമേഷനായി നോക്കിനിന്ന് ക്ഷീണം തീർക്കുയാ യി, അദ്ദേഹം.

ചുറ്റുപാടും ഇടതൂർന്നു വളർന്നുനിന്നിരുന്ന വൻ മരങ്ങളും ചെറുമര ങ്ങളും കുറ്റിക്കാടുമെല്ലാം പ്രതിഫലിച്ച് പച്ചനിറമായി തോന്നിച്ച തെളിനീ രിൽ കുഞ്ഞലകളിളകുന്നതു കാണുവാനെന്തൊരു ഭംഗി!

ക്ഷേത്രത്തിലെ പുരോഹിതന്മാരും പൂജാരികളും മറ്റു ക്ഷേത്ര ഉദ്യോഗ സ്ഥന്മാരുമായ ബ്രഹ്മചാരികൾക്കു മാത്രം നീരാടുവാനുള്ള ഈ കുളത്തിൽ, അവരുടെ ബ്രഹ്മചര്യത്തിനു മുടക്കം തട്ടിയേക്കുമെന്നു ഭയം മൂലമാകാം, സ്ത്രീകളാരും തന്നെ ഇറങ്ങുവാൻ പാടില്ലെന്നൊരു കല്പന മുൻകാലങ്ങ ളിലുണ്ടായിരുന്നുവെന്നോർത്തപ്പോൾ, ആ ബുദ്ധിശക്തിയെ ശ്ലാഘിക്കാതി രിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല.

വെയിൽ ഉറച്ചുകഴിഞ്ഞു. ഉച്ചിയിലാകെ പൊള്ളിപ്പോകുന്ന തീപോലുള്ള വെയിൽ. ഇനി വീട്ടിലെത്തി കാപ്പിയും പലഹാരങ്ങളും കഴിച്ചശേഷം, തനിക്ക് കടയിലേക്കു പോകണമല്ലോ. ഇൻകംടാക്സ് കണക്കുകൾ ശരിയാക്കുവാ നായി ആഡിറ്റർ കൈമളെപ്പോയി കാണണമെന്ന് മുതലാളി തലേദിവസം പറഞ്ഞിരുന്നതോർമവരുന്നു.

അദ്ദേഹം ദ്രുതഗതിയിൽ മുന്നോട്ടു നടന്നു.

വെള്ളപൂശി, തലയുയർത്തി, വിശുദ്ധിയുടെ പര്യായംപോലെ നിന്നിരുന്ന പടിഞ്ഞാറേക്കോട്ടവാതിലിലൂടെ മുന്നോട്ടു നടക്കുമ്പോൾ, കോട്ടയുടെ വലതു ഭാഗത്തേക്കുതിരിയുന്ന റോഡിലേക്കൊന്നു നോക്കാതിരിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. ആ റോഡിലൂടെ മുന്നോട്ടു പോയാൽ തന്റെ തറവാടുസ്ഥിതി ചെയ്തിരുന്ന പാൽക്കുളങ്ങരയെത്തുവാൻ കഴിയും, ഉം.... ഇപ്പോൾ അവിടെ കുഞ്ഞിലക്ഷ്മിയമ്മാവിയുടെ മകൻ ഗോവിന്ദൻനായരും കുടുംബവും സസുഖം ജീവിക്കുകയാണ്! ഹും....മരുമക്കത്തായ സമ്പ്രദായ പ്രകാരം, കുടുംബസ്വത്തിനവകാശി അച്ഛന്റെ മരുമകനായ ഗോവിന്ദൻനാ യരാണല്ലോ.......!

എന്നാൽ പാൽക്കുളങ്ങരത്തന്നെ ഒരു വാടകവീട്ടിലല്ലേ തന്റെ അനുജ നായ മധുസൂദനൻനായരും കുടുംബവും താമസിക്കുന്നത്. വളരെ പ്രായം കടന്നശേഷമുള്ള വിവാഹമായിരുന്നു അവന്റേത്. മൂന്നു കുഞ്ഞുങ്ങളുമു ണ്ട്. അവനോടൊപ്പമാണ് തന്റെ ഇളയ അനുജൻ സുകുമാരൻനായരും താമ സിക്കുന്നത്.

തന്നേക്കാൾ പത്തുവയസ്സിനിളയതാണ് മധുസൂദനൻനായർ! വല്ലാ ത്തൊരു വിപ്ലവകാരി. വളരെ ചെറുപ്പം മുതൽക്കേ കൊടിപിടിച്ച് 'മഹാ ത്മാഗാന്ധീ കീ ജയ്' എന്നാർത്തുവിളിച്ച് ജാഥ നയിച്ചവൻ. തന്റെ പതി നഞ്ചാം വയസ്സിൽത്തന്നെ ജാഥകളിലും സത്യാഗ്രഹങ്ങളിലും എല്ലാം ഇട പെട്ട് ജയിൽവാസം അനുഭവിച്ചിട്ടുണ്ട് ഇവൻ. ഇപ്പോൾ, പുരോഗമനവാദി

കളായ തൊഴിലാളികളുടെ നേതാവാണ്.

ഈ നഗരത്തിൽ നിന്നും തലസ്ഥാനം, വടക്കേ അറ്റത്തുള്ള ഒരു നഗരത്തിലേക്കു മാറ്റുന്നതിനു മുന്നോടിയായി, ഈ നഗരത്തിൽ പ്രവർത്തിച്ചു കൊണ്ടിരുന്ന, വർഷങ്ങളോളമായി ഈ നഗരത്തെ ശബ്ദായനമാനമാക്കി ത്തീർത്തിരുന്ന ഹൈക്കോടതി വടക്കുഭാഗത്തേക്കു മാറ്റിയപ്പോൾ, അന്നു നിലവിലിരുന്ന ഭരണകക്ഷികളുടെ ആജ്ഞകളെ ലംഘിച്ച്, അവരുടെ പെരുമാറ്റങ്ങളിൽ പ്രതിഷേധിച്ച്, ഉയർത്തെഴുന്നേറ്റ ജനലക്ഷങ്ങളുടെ മുന്നണിയിൽ നിന്ന്, അവർക്കുവേണ്ടി അക്ഷീണം യത്നിച്ചതിനാൽ മധുസൂദനൻനായർ പ്രസിദ്ധിയിലേക്കുയരുകയായി.

സംഘങ്ങളായി നാടു സന്ദർശിക്കുവാനെത്തിയിരുന്ന ടൂറിസ്റ്റുകളുടെ സൗകര്യാർഥം, കൂറ്റൻ വിമാനങ്ങൾ നിലത്ത് സുരക്ഷിതമായി ഇറങ്ങുവാനുള്ള സൗകര്യത്തിനുവേണ്ടി, വിമാനത്താവളത്തിന്റെ വിസ്താരം കൂട്ടുവാൻ രൂപീകരിച്ചിരുന്ന പദ്ധതികൾക്കെതിരായി, ആ വിമാനത്താവളത്തിന്റെ സമീപം, പദ്ധതികളെയാകെ തകിടംമറിക്കുന്ന തരത്തിൽ ഉയർന്നുവന്ന അഞ്ചുനിലയിലുള്ള ഗവൺമെന്റുവക കെട്ടിടം ഇടിച്ചുനിരത്തി നിലം പരിശാക്കുന്നതിനു മുൻകൈയെടുത്ത് സമരം നയിച്ചശേഷം, മധുസൂദനൻനായർ നാട്ടുകാരുടെ കണ്ണിലുണ്ണിയായിത്തീർന്നു.

പിന്നെയുള്ള കഥ പറയുവാനുണ്ടോ? അവനിപ്പോൾ ഇന്നാട്ടിലെ വിശ്രമരഹിതനായ, പുരോഗമനവാദിയായ ഒരു എം. എൽ എ. ആണ്. അവനും താനുമായി ഇപ്പോൾ ബന്ധങ്ങളുടെ നേരിയ ഇഴകളാൽ മാത്രം ബന്ധിതരാണ്. ഉം.... എല്ലാം അമ്മയുടെ മരണത്തോടെ അവസാനിച്ചുപോയി..... അവർ, ജീവിച്ചിരുന്നകാലമെല്ലാം, ബന്ധങ്ങളെ തമ്മിൽ കൂട്ടിയിണക്കുന്ന ഒരു കണ്ണിയായിരുന്നു. അവരുടെ അവസാനത്തോടെ ബന്ധങ്ങളും അവസാനിക്കുന്നു....

പടിഞ്ഞാറെക്കോട്ട കടന്ന്, അമ്മ മഹാറാണിമാരുടെ കൊട്ടാരങ്ങൾ സ്ഥിതിചെയ്തിരുന്ന പെരുന്താന്നി റോഡിലൂടെ നടക്കുമ്പോൾ പ്രഭാകരൻ ജനിച്ചതുവരെ, ഒരു വർഷക്കാലം, കാർത്ത്യായനിയോടൊപ്പം താൻ പാൽക്കുളങ്ങരത്തറവാട്ടിൽ താമസിച്ചിരുന്നതെല്ലാം അദ്ദേഹത്തിന്റെ മനസ്സിൽ തെളിയുകയായി.

പെട്ടെന്നുള്ള വിവാഹം. വധൂഗൃഹത്തിൽവച്ചായിരുന്നു വിവാഹം. ആദ്യമായി കെങ്കേമമായി നടത്തപ്പെട്ട സദ്യ........ പിന്നെ വിവാഹം. വിവാഹശേഷം മുറപ്രകാരം പെണ്ണിനേയും കൂട്ടി വരനായ താനും കുടുംബാംഗങ്ങളും തറവാട്ടു വീടെത്തി.

കാത്തുകാത്തിരുന്ന പ്രഥമരാത്രി........

രണ്ടാം രാത്രി......

ഇത്തരത്തിൽ ഒരാഴ്ചയോളം പകൽ സദൃശം കടന്നുപോയ ആ രാവുകൾ ഓർത്താലിന്നൊരു വിനോദമായിത്തോന്നുകയാണ്. ഒടുവിൽ നവവധുതന്നെ വായ്തുറന്നു പറയേണ്ട ആ ഘട്ടം വന്നുചേർന്നു.

"അല്ലാ... എത്രകാലമാണിങ്ങനെ നോക്കിനോക്കിയിരുന്നു നേരം വെളു പ്പിക്കുവാൻ തീരുമാനിച്ചിരിക്കുന്നത്?"

കിളിക്കൊഞ്ചൽ പോലെ, മണികിലുങ്ങുന്ന സ്വരത്തിൽ പുറത്തുവന്ന ആ ചോദ്യം അദ്ദേഹത്തിന്റെ കാതിൽ തേന്മഴ വർഷിക്കുന്നതായി അനുഭ വപ്പെട്ടു.

ഈ സൗന്ദര്യത്തെ എങ്ങനെയാണ് താൻ ആസ്വദിക്കേണ്ടത്? താനൽപ മൊന്നു കയ്യിലെടുത്തു മുകർന്നുപോയാൽ ഈ പൂജാപുഷ്പത്തിന്റെ ഗന്ധം കുറഞ്ഞുപോകുമോ? അകലെ നോക്കിനിന്ന് സൗന്ദര്യപൂജ ചെയ്ത് ആസ്വ ദിക്കുവാനാണ് തനിക്കിഷ്ടം. നോക്കി രസിച്ച് ആത്മനിർവൃതിയടയുക. എങ്ങിനെയാണീ പൂവൊന്നു മൃദുവായി സ്പർശിച്ച് പുളകംകൊള്ളേണ്ടത്? തന്റെയീ ഭ്രാന്തൻ വികാരങ്ങളെ അവൾ കുത്തിപ്പൊക്കിത്തന്നെ കാട്ടിത്ത ന്നപ്പോഴാണ് തന്റെ മിഴികൾ ശരിക്കും തുറന്നത്......

അതിനുശേഷമുള്ള രാവുകളിൽ താനാ അനർഘരത്നം കൈയിലെ ടുത്തു മുകരുകയായിരുന്നു. പിന്നെ കടന്നുപോയ ഓരോ രാത്രിയും വികാ രത്തള്ളലാലും മോഹങ്ങളുടെ തള്ളിക്കയറ്റത്താലും ആത്മസംതൃപ്തിയട യാനുപകരിച്ചു. എന്നാലും അവളെ എല്ലാവിധ ബന്ധങ്ങളോടുമുള്ള ഒരു ഭാര്യയാക്കിത്തീർക്കുവാൻ ഉപകരിച്ചത് അവളുടെ പരിഹാസമത്രേ.

അച്ഛന്റെ നിർബന്ധത്താൽ, ഒരുനാൾ അമ്മമഹാറാണിയെയും മഹാ രാജാവിനെയും 'തിരുമുഖം കാട്ടു'വാൻ താൻ കാർത്ത്യായനിയെ കൊട്ടാര ത്തിലേക്കു കൂട്ടിക്കൊണ്ടു പോവുകയുണ്ടായി.....

അന്ന് മഹാരാജാവു പൊന്നുതിരുമേനി തനിക്ക് ഭാവുകങ്ങളാശംസിച്ച്, തങ്ങളെ അനുഗ്രഹിച്ച്, പുഞ്ചിരിയോടുകൂടി തന്റെ വിരലിലണിയിച്ച വൈര മോതിരം......

അമ്മ മഹാറാണി കാർത്ത്യായനിയുടെ കണ്ഠത്തിലണിയിച്ച തങ്കക്കാ ശുമാല......

പിന്നെയൊരുനാൾ താനവളെയുംകൂട്ടി ശ്രീപത്മനാഭസ്വാമി ക്ഷേത്ര ത്തിൽ ദർശനത്തിനു പോവുകയുണ്ടായി. ഉം.....അന്നല്ലേ ജീവിതത്തിലാദ്യ മായി ആ മനോഹരമായ ശില്പം അവൾ തനിക്കു കാട്ടിത്തന്നത്! ഇത്തര ത്തിൽ സുന്ദരവും സന്തോഷകരവുമായിരുന്നു, തന്റെ കുടുംബജീവിതം! ഒരിക്കലും തിരിച്ചുവരാനാകാതെ കടന്നുപോയ ആ മധുരോദാരമായ കാല ഘട്ടത്തെക്കുറിച്ചുള്ള ഓർമ അദ്ദേഹത്തിന്റെ മനസ്സിനെ വ്രണപ്പെടുത്തി.

ഇടതുവശത്തു സ്ഥിതിചെയ്തിരുന്ന വിമൻസ് കോളേജും കടന്ന് മുന്നോട്ടു നടക്കുകയാണ് അനന്തൻനായർ. ഹും....തന്റെ ഓർമകളെയും സ്വപ്നങ്ങളെയും എന്നുവേണ്ട, തന്റെ കാഴ്ചപ്പാടുകളെയാകെ തകർത്തു തരിപ്പണമാക്കി, യഥാർഥ ജീവിതത്തിൽ എത്ര ഉഗ്രമായ ആഘാതങ്ങളാണ് തനിക്കേറ്റത് എന്നോർത്തപ്പോൾ അദ്ദേഹം വിയർപ്പിൽ കുളിച്ചുപോയി.

സ്വപ്നങ്ങൾ പൂവണിയിക്കുന്ന രാത്രികളുടെ ആഗമനത്തിനായി മാത്രം തുടിച്ചുകൊണ്ടിരുന്ന നീണ്ട പകലുകൾ......

ആഗ്രഹങ്ങൾ കാട്ടാറുകൾപോലെ പാഞ്ഞൊഴുകി പുറത്തേക്കു പ്രവഹിച്ചുകൊണ്ടിരുന്ന ആ കാലങ്ങൾ.....ഓഫീസിൽവച്ചും പെരുവഴിയിൽവച്ചുപോലും ഓർത്താൽ വികാരതരളിതനാകാറുള്ള ആ ദിനങ്ങൾ......

അങ്ങനെ മേൽകീഴായി യാതൊരു തടസ്സവും കൂടാതെ ഒഴുകിക്കൊണ്ടിരുന്ന മലവെള്ളത്തിൽ വിള്ളലുകളുണ്ടായി, ജലത്തിന്റെ നിലനിൽപ്പിൽ തേങ്ങൽ കാണുകയുണ്ടായപ്പോൾപ്പോലും, മനസ്സിനല്പമെങ്കിലും ആശ്വാസമരുളിയിരുന്ന അവസാനത്തെ അണക്കെട്ടും തകർന്ന് തരിപ്പണമായി തന്റെ മുന്നിൽത്തന്നെ നിലംപതിച്ചപ്പോൾ.......അതെ......വളരെയധികം കഷ്ടപ്പെട്ട്, ഭഗീരഥപ്രയത്നം ചെയ്ത്, നാടായനാടെല്ലാം തേടിയലഞ്ഞ് തിരഞ്ഞുപിടിച്ച മഹാപണ്ഡിതനായിരുന്ന, കല്യാണി അക്കന്റെ ഭർത്താവ് അപ്രതീക്ഷിതമായി ഇളംപ്രായത്തിൽത്തന്നെ മരിച്ചുപോയ തീരാദുഃഖം, അതിനു മുമ്പുതന്നെ അവളുടെ വിവാഹം പഴയ തറവാട്ടുമഹിമക്കും അന്തസ്സിനും അനുയോജ്യമായ വിധത്തിൽ നടത്തണമെന്ന നിർബന്ധത്താൽ, നാലുപാടുനിന്നും വാരിക്കൂട്ടിയിരുന്ന കടം, ചേച്ചിക്കൊരു പുനർവിവാഹം നടത്തണമെന്നുള്ള ആഗ്രഹവും നിർബ്ബന്ധവും പാഴായി, അവളൊരു വിധവയായിക്കാണേണ്ടിവന്ന ദൗർഭാഗ്യം, ഒരിക്കലും പുറമേ പ്രകടിപ്പിച്ചില്ലെങ്കിൽപ്പോലും നാരായണപിള്ളച്ചേട്ടൻ വീടുവിട്ടു പുറത്തുപോയതിൽ നിന്നുണ്ടായ കനത്ത ആഘാതം; ഏറ്റവും ഇളയ മകൻ ചുഴലിരോഗത്താൽ നിലത്തുരുണ്ടു പിടക്കുന്ന ആ കഠോരമായ കാഴ്ച.......... ഇതിനെല്ലാം പുറമേ, ഗോവിന്ദൻനായർ, താനാണ് അച്ഛന്റെ മരുമകൻ എന്നതിനാൽ, താനാണ് അമ്മാവന്റെ സ്വത്തിനെല്ലാം പൂർണഅവകാശി എന്ന് കേസ് ഫയൽചെയ്ത് ജയിച്ചതിലുണ്ടായ തീരാത്ത അപമാനം--ഇത്തരത്തിൽ എല്ലാം ചേർന്ന് പൊതുജനമധ്യത്തിലുള്ള അച്ഛന്റെ അന്തസ്സും അഭിമാനവുമാകെ തകർന്നു തരിപ്പണമായി. ആ തീരാദുഖത്താൽ അദ്ദേഹം ശയ്യാവലംബിയായതാണ്. അതോടൊപ്പം തന്റെ വിവാഹത്തിനായി, പഴയ തറവാടു മാഹാത്മ്യം എടുത്തുകാട്ടുവാൻ പണം നിർല്ലോഭം വാരി ചെലവു ചെയ്യുകയാൽ, വിവാഹം കാർത്ത്യായനിയുടെ വീട്ടിൽ വച്ചു നടത്തിയിട്ടുപോലും, ആദിശേഷയ്യർ സ്ത്രീധനമായി തന്നിരുന്ന നല്ലൊരു തുകയും തീർന്ന്, കുറെയധികം കടം വാങ്ങേണ്ടിവന്ന ഗതികേട് വേറെ.... തന്റെ ശമ്പളമാണെങ്കിൽ വീട്ടു ചെലവിനുപോലും തികയാത്ത കഷ്ടകാലവും....

മൊത്തത്തിലെടുക്കുമ്പോൾ തന്റെ കുടുംബം കായപ്പെട്ടിപോലെ തികച്ചും ശൂന്യമായിപ്പോയി. ഒടുവിൽ ഈ അവസാനിക്കാത്ത ദുഖങ്ങളിൽ കിടന്നു പിടഞ്ഞ് അദ്ദേഹവും കടന്നുപോയി. അതോടെ കുടുംബസ്വത്തിൽ അവശേഷിച്ചിരുന്ന വീടും പരിസരവും എല്ലാം ഗോവിന്ദൻനായർ കൈവശപ്പെടുത്തിക്കൊണ്ടുപോവുകയും ചെയ്തു.

പിന്നെ എല്ലാവരും വീടുവിട്ടിറങ്ങുകയല്ലാതെ വേറെന്താണൊരു പോംവഴി? ഭാഗ്യത്താലെന്നു തന്നെ പറയാം, ഭർത്താവിന്റെ സ്വത്ത് അവശേഷിച്ചിരുന്നതിനാൽ കല്യാണിച്ചേച്ചി വലിയശാലയിലുള്ള സ്വന്തം വീട്ടിൽ

തന്നെ സുഖമായി താമസിച്ചുവന്നിരുന്നു. ആദ്യമായി വേറൊരു പോംവ ഴിയും കാണുവാൻ കഴിയാത്തതിനാൽ എല്ലാപേർക്കും അവരോടൊപ്പം താമസിക്കേണ്ടതായിവന്നു. എന്നാൽ ഒരു കുടുംബമാകെ അവിടെത്തങ്ങി ചേച്ചിക്ക് ശല്യമാകുന്നതിലുള്ള വൈമനസ്യത്താൽ അമ്മയുടെ അനുവാദ ത്തോടെ, കാർത്ത്യായനിയെയും പ്രഭാകരനെയും കൂട്ടിക്കൊണ്ട്, പെരുന്താ ന്നിയിൽ, ഇഞ്ചക്കൽ മുക്കു കടന്നു ചെല്ലുന്ന തെരുവിൽ, താനിപ്പോഴും താമസിച്ചുവരുന്ന ഈ വീട് വാടകയ്ക്ക് എടുത്ത് ഇവിടെ താമസമുറപ്പിച്ചു.

നിയന്ത്രണത്തിനും നിർബന്ധബുദ്ധിക്കും നിർദാക്ഷിണ്യമുള്ള ശിക്ഷാ വിധികൾക്കും പ്രസിദ്ധനായിരുന്ന അച്ഛനോടൊപ്പം മുപ്പതുവർഷങ്ങൾക്കു മേൽ ദാമ്പത്യജീവിതം നയിച്ചിരുന്നവളല്ലേ തന്റെ അമ്മ..... ഒരേ ശരീരവും ഒരേ ആത്മാവുമായി ജീവിച്ചിരുന്നവർ അച്ഛന്റെ വേർപാടിനു ശേഷമുള്ള അമ്മയുടെ അസ്വാസ്ഥ്യങ്ങൾ പിന്നെപ്പറയുവാനുണ്ടോ? ശാരീരികാസ്വാ സ്ഥ്യങ്ങളോടൊപ്പം, മാനസിക വൈഷമ്യങ്ങളും... താനും കാർത്ത്യായ നിയും ഈ വീട്ടിലേക്കു താമസം മാറ്റി അൽപനാൾ കഴിയുംമുമ്പ്, കല്യാ ണിച്ചേച്ചിയുടെ വീട്ടിൽ വച്ചുതന്നെ ശാരീരികമായും മാനസികമായും തകർന്ന അമ്മയും അച്ഛനെ അനുഗമിച്ചു. ഉം.... അച്ഛനാണെങ്കിൽ പാൽക്കു ളങ്ങരത്തറവാട്ടിൽ വച്ചുതന്നെ മൺമറഞ്ഞ പൂർവികരുടെ സമീപം തന്നെ ദഹിപ്പിക്കുവാൻ സാധിച്ചു. എന്നാൽ തറവാടു വിട്ടുപോന്നശേഷമായതു കൊണ്ട് അമ്മയ്ക്ക് ആ ഭാഗ്യം പോലും സിദ്ധിക്കുകയുണ്ടായില്ല. തൈക്കാ ട്ടുള്ള പൊതുശ്മശാനമായിരുന്നു അവരുടെ അവസാന അഭയകേന്ദ്രം ഹും... തറവാട്ടു വീട്ടിൽ വച്ചു മരിച്ച്, അവിടെതന്നെ അടക്കം ചെയ്തെന്നുവച്ച് എന്തുപുണ്യം കിട്ടുവാനാണ്... അതെ. അവിടെയുള്ള അച്ഛന്റെ അസ്ഥി ത്തറയിൽ അന്തിത്തിരികൊളുത്തുവാൻ കൂടി ആരും മെനക്കെടുന്നില്ല. അടക്കം ചെയ്തിരുന്നിടത്ത് നട്ടുപിടിപ്പിച്ചിരുന്ന ചുടലത്തെങ്ങുപോലും കരിഞ്ഞുണങ്ങിപ്പോയി.

അങ്ങനെ ഈ വീട്ടിൽ ഒറ്റപ്പെട്ട ഒരു ജീവിതം അതായിരുന്നു പിന്നീ ടുള്ള തങ്ങളുടെ ജീവിതമത്രയും. തങ്ങളുടെ ഇരുവരുടെയും സരസ സല്ലാ പങ്ങൾക്കു സാക്ഷ്യം വഹിക്കുവാൻ ഒരു വയസ്സുമാത്രം പ്രായമുള്ള തന്റെ മകൻ പ്രഭാകരൻ മാത്രം..... പിന്നെ പറയുവാനുണ്ടോ?

. തടയുവാനോ നിയന്ത്രിക്കുവാനോ മുതിർന്നവർ ആരുമില്ലാത്ത അവ സ്ഥ.... ഈ നാലു ചുമരുകൾക്കുള്ളിൽ പരസ്പരം ഒന്നുചേരുവാൻ കൊതി ക്കുന്ന, വികാര വിവശരായ രണ്ടു ചെറുപ്പക്കാർ മാത്രം.......

ഇനി ഒരിക്കലും ആരെയും ഭയപ്പെടേണ്ടതില്ല. ആഗ്രഹങ്ങൾക്ക് അണ ക്കെട്ടിന്റെ ആവശ്യവുമില്ല.

രാത്രിയും പകലുമെല്ലാമൊരു പോലെ.....

സടകുടഞ്ഞെഴുന്നേറ്റ യൗവനത്തിന്റെ തിളപ്പ്....അവളെ നേരിൽക്കാണു മ്പോൾ മാത്രമാണോ വികാരത്തള്ളലാൽ ഉന്മത്തനായിരുന്നത്? അല്ല...... മനസ്സിൽ അവളുടെ സുന്ദരരൂപം പ്രതിബിംബിച്ചാൽമതി പിന്നെ താൻ താന

ല്ലാതാകുന്നതുപോലൊരു വിവശത........

നെറ്റിയിൽനിന്നു രക്തം വാർന്നൊഴുകിക്കൊണ്ടിരിക്കുമ്പോഴും, വൈരാഗ്യ ബുദ്ധിയോടെ പരസ്പരം പടപൊരുതുവാൻ തയ്യാറെടുത്ത് അഭിമുഖമായി നിൽക്കുന്ന രണ്ട് കുഞ്ഞാടുകളുടെ വീറും ആവേശവും.....

എങ്ങിനെയും എതിരാളിയെ തോല്പിച്ച് അടിമയാക്കണമെന്നൊരു അടങ്ങാത്ത അഭിനിവേശം ........രണ്ടാടുകൾക്കും അങ്ങിനെ.....

ഒന്ന്!

രണ്ട്!!

മൂന്ന്!!!

ഇപ്രകാരം നിറുത്താതെ, വിശ്രമമില്ലാതുള്ള ഏറ്റുമുട്ടൽ

ആരാണ് പരാജയപ്പെട്ടത്?

ആരാണ് വിജയിച്ചത്?

ആരുടെ മനസ്സിലും അനുഭവപ്പെടാത്ത മടുപ്പ്.....

എതിർപ്പു കൂടുംതോറും അടക്കണമെന്ന ആന്തരികപ്രചോദനം വീണ്ടും വീണ്ടും അത്യധികം ഉഗ്രമായ പോരാട്ടം തുടരുന്നു....

തുനിഞ്ഞു തന്നെ തുടരുന്ന തുറന്ന യുദ്ധം....

ഉം.....സൗന്ദര്യം, ആരാധന, പൂജ, ദേവത, നിധി, കാൽപ്പാദങ്ങളെ അഭിഷേകം ചെയ്യേണ്ട കണ്ണുനീർ എന്നിങ്ങനെ അന്താരാത്മാവിൽ താൻ കാത്തു സൂക്ഷിച്ചിരുന്ന, മനോഹരമായ, സൗന്ദര്യത്തിൽ മുക്കിയെഴുതിയ ഒരു മഹാകാവ്യമെന്ന അനുഭൂതിവിശേഷങ്ങളുടെയെല്ലാം സങ്കല്പങ്ങൾ എവിടെ പോയ്മറഞ്ഞു.....?

ഒരേ വികാരത്തള്ളൽ....ഒരേ ആസക്തി.......

ഒന്നുചേരാനുള്ള ലൈംഗികാവേശം മാത്രമാണെപ്പോഴും മനസ്സിൽ.....

ശരീരത്തിലാകമാനം, ഉച്ചിയിൽനിന്നും ഉള്ളംകാൽവരെ, ഓരോ രക്തധമനികളിലും നുരനുരയായി കുലംകുത്തിയൊഴുകിയ കഠിനമായ ആവേശത്തോടെ, ഉയർത്തെഴുന്നേറ്റ്, നേരിട്ടുണർന്നു വരുന്ന ഒരു തരം ഭ്രാന്തമായ ഭോഗാസക്തിയുടെ തിരത്തള്ളൽ......

അതിനു മാത്രമാണിവിടെ സ്ഥാനമുണ്ടായിരുന്നത്.....

അങ്ങനെ ഇഞ്ചക്കൽ മുക്കിൽ താമസമാക്കിയതിന്റെ ആറാം മാസത്തിൽ തുപ്പുന്ന കഫത്തിലാകെ ചുവപ്പുരേഖകൾ....

നെഞ്ചുവേദന....

നിലയ്ക്കാത്ത ചുമ......

ശ്വാസം മുട്ടൽ.....

പതിവായി രാത്രിയിലുണ്ടാകാറുള്ള പനി....

കോട്ടയ്ക്കകം ആശുപത്രിയിൽപ്പോയി ഡോക്ടർ കേശവൻനായരെക്കൊണ്ട്., ശരിക്കുള്ള പരിശോധനനടത്തിയപ്പോൾ, അദ്ദേഹം തന്നോട് രഹസ്യമായി പറയുകയുണ്ടായി. "അനന്തൻനായർ, നിങ്ങൾക്ക് ടി.ബി.യുടെ ആരംഭമാണ്. നിയന്ത്രിച്ചില്ലെങ്കിൽ സ്വന്തം ജീവനു തന്നെ ആപത്താണ്."

# 10

പെരുന്താന്നി റോഡ് നിശ്ശബ്ദമായി കിടക്കുന്നു.

റോഡിനിരുവശങ്ങളിലുമായി സ്ഥിതിചെയ്തിരുന്ന തമ്പുരാട്ടിമാരുടെ കൊട്ടാരങ്ങളെല്ലാം ഇപ്പോൾ പൂട്ടിക്കിടക്കുന്നു. ചില കൊട്ടാരങ്ങളുടെ വാതിലുകളിൽ ഗവൺമെന്റ് ഓഫീസുകളുടെ ബോർഡുകൾ കാണപ്പെടുന്നുണ്ട്.

ശൂന്യമായ തെരുവീഥികൾ, ഇവിടെനിന്നും ശംഖുമുഖം കടൽത്തീരത്തേക്കൊരുമൈൽ കൂടി കഷ്ടിച്ചു കാണുകയില്ല. കടലിലെ തിരമാലകളുടെ ഇരമ്പൽ മുഴങ്ങി കേൾക്കാം. സാവധാനം നടന്നുകൊണ്ടിരുന്ന അനന്തൻനായരുടെ മനസ്സിനുള്ളിൽ നിന്നും അത്തരമൊരു ഇരമ്പൽ ഉയർന്ന്, അദ്ദേഹത്തിനുമാത്രം കേൾക്കുമാറുച്ചത്തിൽ ഇരച്ചുമറിയുന്നു.

ഉം......ടി.ബി സാനിട്ടോറിയത്തിലേക്കു പോകുവാൻ വൈമനസ്യം തോന്നുകയാൽ വീട്ടിൽവെച്ചുതന്നെ ചികിത്സകൾ മുറയ്ക്കുനടത്തിക്കൊണ്ടിരുന്നു. എന്നാൽ താനൊരു ക്ഷയരോഗബാധിതനാകുന്നതിനു മുമ്പ് ശബ്ദകോലാഹലങ്ങളോടെ സന്തോഷമായും സമാധാനമായും നയിച്ചിരുന്ന ആ ജീവിതമെവിടെ? അതിനുശേഷം, ഡോക്ടറുടെ നിർദേശപ്രകാരംവേറെ പോംവഴികളൊന്നും തന്നെ കാണായ്കയാൽ വികാരങ്ങളുടെ വേലിയേറ്റത്തെ മനഃപൂർവം അടക്കി പഥ്യമായി കഴിയേണ്ടിവന്ന ഈ ജീവിതമെവിടെ? രണ്ടിനും തമ്മിലെന്തൊരന്തരം!

അതു മാത്രമോ?

എനിക്കു മാത്രമാണല്ലോ പഥ്യം. ഈ മഹാരോഗം പിടിപെട്ടതിനാൽ.....!

അവൾക്കോ?

അവൾക്കു കടമകളൊന്നുമില്ലേ?

അവൾക്കും ഉത്തരവാദിത്വങ്ങളൊന്നുമില്ലേ?

ദാമ്പത്യബന്ധമെന്നാൽ ഇരുപത്തിനാലു മണിക്കൂറും വിശ്രമരഹിതമായി നടത്തുന്ന ഭോഗാസക്തി മാത്രമാണോ?

അവിടെ വേറൊന്നിനും തന്നെ സ്ഥാനമില്ലെന്നോ?

പരസ്പരവിശ്വാസം, വിട്ടുവീഴ്ചകൾ, ത്യാഗമനസ്ഥിതി, സേവനം ഇവയ്ക്കൊന്നിനും യാതൊരർഥവുമില്ലെന്നോ? ഇവയ്ക്കൊന്നിനും അവിടെ സ്ഥാനമില്ലേ?

കാർത്ത്യായനിയെ ഇക്കാര്യത്തിൽ തനിക്കെങ്ങനെ കുറ്റപ്പെടുത്തുവാൻ കഴിയും?

തനിക്ക് ഇന്നരോഗമാണെന്നും ഇത്തരമൊരസുഖം തന്നെ ബാധിക്കുവാനുണ്ടായ കാരണമെന്താണെന്നും മനസ്സിലാക്കുവാനുള്ള വിശേഷബുദ്ധിപോലും അവൾക്കില്ലാതെയാണോ ജീവിച്ചിരുന്നത്?

ഉണ്ടായിരുന്നു.....ആവശ്യത്തിലേറെ ബുദ്ധി ഇക്കാര്യത്തിലുണ്ടായിരുന്നു.....!

സമയാസമയത്തിന് മരുന്നുകൾ റെഡി.....

ശരീരത്തിന്റെ രക്ഷയ്ക്കാവശ്യമായ പോഷകാഹാരങ്ങൾ എപ്പോഴും റെഡിയായിരുന്നു.......

ഒരു സസ്യഭുക്കായിരുന്ന അവൾ, തനിക്കായി സൂപ്പും മുട്ടക്കറിയും എല്ലാം രുചികരമായി പാചകം ചെയ്തു തരുന്നതിൽ അതീവ ശ്രദ്ധാലുവായിരുന്നു.

എന്നാൽ.....

തീരാവ്യാധിയാണ്....

ജീവന്റെ നിലനില്പിനുതന്നെ അപകടമാണ്.....

അവയെല്ലാം തികച്ചും യാഥാർഥ്യങ്ങളാണെന്നിരിക്കിലും.....

എത്രനാളിതു സഹിക്കുവാൻ തനിക്കു കഴിയും?

അവൾ അലങ്കാരവസ്തുക്കളൊന്നും തന്നെ ഉപയോഗിക്കാതെയായി...... അത്യാവശ്യം വേണ്ട ഒരുക്കങ്ങൾകൂടി ഉപേക്ഷിച്ചിരിക്കുന്നു.......എന്നാൽ എന്തിനലങ്കാരം......? മുഷിഞ്ഞുലഞ്ഞ വസ്ത്രങ്ങൾ ധരിച്ച് അലസമട്ടിലുള്ള അവളുടെ ആ നില്പല്ലേ തന്നെ വികാരാവേശത്താൽ ഭ്രാന്തനാക്കുന്നത്?

നീണ്ടിടംപെട്ട മിഴികൾക്കൊരു നവ്യമായ ചൈതന്യം.....അതെ....ആ കണ്ണുകളുടെ അഗാധനീലിമയിൽ സദാദൃശ്യമായിരുന്ന ഒരു ദുഃഖഭാവവും അദ്ദേഹം ശ്രദ്ധിച്ചു....ആ ശോകാത്മകമായ മുഖഭാവത്തിനുതന്നെയെന്തൊരു വശ്യത....

അവൾ അരികിലണയുമ്പോഴെല്ലാം വികാരങ്ങളുടെ അണക്കെട്ട് പൊട്ടിത്തകരുന്ന അനുഭവം.....ഒരു കവിയായിരുന്നെങ്കിലെന്ന് ആത്മാർഥമായി ആഗ്രഹിച്ചുപോവുകയാണിപ്പോൾ.

എന്നാൽ......

അവൾ അകന്നുപൊയ്ക്കൊണ്ടിരുന്നു.

തന്റെ ആരോഗ്യസംരക്ഷണത്തിലും, ആയുരാരോഗ്യസംരക്ഷണത്തിലുള്ള ആത്മാർഥമായ ആഗ്രഹം മൂലമാണോ?

അതു മാത്രമല്ലായിരുന്നു... അവളുടെ സ്വന്തം ആരോഗ്യസംരക്ഷണത്തിലുള്ള പ്രത്യേക ശ്രദ്ധകൊണ്ടുമായിരുന്നു ഈ അകൽച്ച എന്ന് അവളുടെ ഓരോ പെരുമാറ്റവും തെളിയിച്ചുകൊണ്ടിരുന്നു.....! ഉം....എന്തൊക്കെയായാലും ടി.ബി. പകർച്ചവ്യാധിയാണല്ലോ? അതിനാൽ, പകർച്ചവ്യാധിയിൽനിന്നും തന്നെയും തന്റെ മകനെയും രക്ഷിക്കണമെന്നവൾക്കാഗ്രഹമുണ്ടായെങ്കിൽപ്പോലും തനിക്കവളെ കുറ്റപ്പെടുത്തുവാനാകുമോ?

എന്നാൽ......എത്ര യുഗങ്ങളാണീ കൊടുംയാതന സഹിക്കേണ്ടത്? മുടക്കമില്ലാതെ മരുന്ന്, പോഷകങ്ങൾ നിറഞ്ഞ ആഹാരം ഇവയെല്ലാം അല്പാല്പം രോഗവിമുക്തനാക്കുവാൻ സഹായിക്കുന്നുണ്ട്.

ഒരു രാത്രിയിൽ പതിവുപോലെ, പ്രഭാകരനെ തന്റെ അരുകിൽ ചേർത്തു

കിടത്തി കാർത്ത്യായനി മുഖംതിരിച്ച് കിടപ്പാണ്...

അഭിലാഷങ്ങൾ മെല്ലെമെല്ലെ തലനിവർത്തി ഫണമുയർത്തിയാടുകയായി.... വികാരം വിവേകത്തിനു വഴിമാറിക്കൊടുക്കുകയാണോ? ബുദ്ധിയാകെ പതറിപ്പോവുകയാണ്.... എന്നാലും തന്റെ അന്തരംഗം അരുതെന്നു വിലക്കുകയാണോ? എന്തുകൊണ്ടെന്നാൽ, വിട്ടുവിട്ടു വന്നുകൊണ്ടിരുന്ന ചുമ, തന്റെ ആരോഗ്യനില വിളിച്ചറിക്കുകയായിരിക്കാം.

"എടീ കാർത്ത്യായനീ....!"

മൗനം മറുഭാഗത്തുനിന്നും യാതൊരനക്കവുമില്ല. അവൾ ഉറങ്ങിക്കാണുവാനിടയില്ല, അവൾക്കത്രവേഗത്തിൽ ഉറങ്ങുവാൻ കഴിയുകയില്ലെന്നു തീർച്ചയാണ്... അതും തനിക്കറിയില്ലെന്നുണ്ടോ?

"കാർത്ത്യായനീ"

"ഉം...?"

"ഇവിടെ വാ..."

മറുപടിയില്ല.

"നിന്നെയല്ലേ ഞാൻ വിളിച്ചത്.... നിന്നെ ഞാൻ കടിച്ചുതിന്നുകയൊന്നുമില്ല. കാർത്തീ....എന്റെ പൊന്നു കാർത്തിയല്ലേ....ഇവിടം വരെ നീയൊന്നു വരുകയില്ലേ... ദയവുചെയ്തൊന്നു വാ...നിന്നോടു ഞാനൊരു കാര്യം പറയട്ടെ....!"

അവൾ തനിക്കഭിമുഖമായി തിരിഞ്ഞു കിടന്നു.

"വിവരം പറയുവാൻ മാത്രം തന്നെയല്ലേ....?"

തന്നെ ഇത്രകാലമായിട്ടും അവൾക്കറിയില്ലെന്നോ.....!

"ഇവിടെ വരാൻ പറഞ്ഞാൽ...."

ശബ്ദം അല്പം പരുഷമായിരുന്നുവോ?

അവളെഴുന്നേറ്റുവന്നു.

ബെഡ്റൂം ലാമ്പിന്റെ നേരിയവെളിച്ചത്തിൽ അവളെത്തന്നെ അല്പസമയം നിർന്നിമേഷനായി നോക്കിക്കിടക്കവേ...

അവളൊരു സ്വപ്നസുന്ദരിയായി തനിക്കു ദർശനമരുളുന്ന പ്രതീതി....

അവളുടെ പൂപോലുള്ള കരങ്ങളെ മൃദുവായി കൂട്ടിപിടിച്ചപ്പോൾ തന്റെ കണ്ണുകൾ നിറഞ്ഞൊഴുകുകയായിരുന്നു. അവളും കരയുകയാണ്.

തന്റെയീ തപ്തബാഷ്പങ്ങളുടെ കാരണം അവൾക്കറിയാം.

അവളുടെ കണ്ണുനീരിനു കാരണവും തനിക്കു മനസ്സിലാക്കുവാനാകും.

കുന്നുപോലെ ആഹാരസാധനങ്ങൾ കുമിച്ചുകൂട്ടിയിരുന്നിട്ടും മുഴുപ്പട്ടിണിയായിക്കിടക്കേണ്ടിവരുന്ന, വിശപ്പടക്കാൻ കൂടി കഴിയാത്ത ക്രൂരത....

മണ്ണിൽനിന്നും വേരറ്റുകിടക്കുന്ന പ്ലാവിൽ പഴുത്ത ഫലമാണോ ഇവൾ?

നിദ്രാദേവി കണ്ണുകളെ തഴുകുവാൻ മടിച്ച് അകന്നകന്നു പൊയ്ക്കൊണ്ടിരുന്നപ്പോൾ....മെല്ലെ....മെല്ലെ....

വീണ്ടും അവൾ തടുക്കുകയായി.

തന്റെ ആത്മാവിന്റെ അടങ്ങാത്ത ദാഹശമനത്തെക്കാൾ, അവളുടെ നിറ

വേറ്റപ്പെടാത്ത അഭിലാഷങ്ങൾ പൂർത്തീകരിക്കേണ്ടത് തന്റെ കടമയും ആവ ശ്യവുമാണെന്നൊരു അർഥമില്ലാത്ത സഹതാപം തന്റെ മനസ്സിനുള്ളിൽ ഉയർന്നുവന്നു. അതോടെ അടക്കുവാൻ കഴിയാത്ത വികാരങ്ങളുടെ ബാഹ്യ പ്രകടനം....

അല്പസമയം കഴിഞ്ഞപ്പോൾ....

എല്ലാം പഴയതുപോലാവുകയായി......

അവളും കീകൊടുത്ത ഒരു യന്ത്രം പോലെയായിത്തീർന്നു... യന്ത്ര മൊന്നു പിടിച്ചുതിരിക്കേണ്ട ആവശ്യമേയുണ്ടായിരുന്നുള്ളു...അനുഭവ പാഠ ങ്ങൾ ഉരുവിടുന്നതുപോലെ, തന്നെ തോല്പിക്കുവാൻ കച്ചകെട്ടിപ്പുറപ്പെ ട്ടിരിക്കുന്ന വിധത്തിൽ ഇവൾക്കെവിടെനിന്നീ ബലവും രാക്ഷസീയാവേ ശവും പൈശാചികമായ ആവേശവുമെല്ലാം. അത്തരം ഘട്ടങ്ങളിൽ പ്രത്യേ കിച്ചും....!

തന്നെക്കൊണ്ടിതു താങ്ങുവാനുള്ള കെല്പുണ്ടായിരുന്നുവോ?

തോൽവി തനിക്കു തന്നെയല്ലേ?

ശ്വാസം കൂടി വിടുവാൻ കഴിയാത്ത വല്ലാത്തൊരവസ്ഥ........

കഠിനമായി അനുഭവപ്പെടുന്ന ശ്വാസംമുട്ടൽ, ശ്വസിക്കുവാനും ഉച്ഛ്വസി ക്കുവാനും എന്തൊരു വിമ്മിട്ടം! എന്നിരുന്നാലും ഈ പരമാനന്ദദായകമാ യ ക്ഷണികമായ അനുഭൂതിയിൽ ലയിച്ച്, ഇങ്ങനെ കിടക്കുമ്പോഴേ പ്രാണൻ ശരീരം വിട്ടുപോയിരുന്നെങ്കിൽ അതിൽപ്പരം സൗഭാഗ്യം തനിക്കു വേറെ ന്തെങ്കിലുമുണ്ടോ?

അതോടെ വല്ലാത്തൊരു മയക്കത്തിലാഴ്ന്നുപോകുന്ന പ്രതീതി....കൈ കാലുകൾ കുഴഞ്ഞ് ശരീരം തളർന്ന് അഗാധമായ ഏതോ ഒരു കൊക്കയി ലേക്ക്.....

പെരുംപാമ്പിന്റെ ചീറ്റൽ കാതിനരുകിലായി കേൾക്കുന്നുണ്ട്.

"പറയുമ്പോൾ അനുസരിച്ചെങ്കിലല്ലേ...അണയ്ക്കുവാൻ കഴിയുമെങ്കിലേ തീ ആളിക്കാവൂ.... അല്ലെങ്കിൽ തൊട്ടാലുടനെ ഒട്ടിപ്പിടിക്കുന്ന സുഖക്കേടും വച്ച് അടങ്ങിയൊതുങ്ങിക്കിടന്നുറങ്ങണം....."

അടക്കിയലടങ്ങാത്ത കോപത്തോടും നിരാശയോടും അവളിൽനിന്നു നിർഗമിച്ച ഈ വാക്കുകൾ സ്വപ്നത്തിലെന്നപോലെ തന്റെ ചെവിയിൽ തുളച്ചു കയറിപ്പോയി......

ഉറങ്ങിയതെപ്പോഴെന്നറിയില്ല.....

നേരം പ്രഭാതമായപ്പോൾ കണ്ണുകൾ തുറക്കുവാൻ കൂടി പറ്റാത്ത ഒരവസ്ഥ......

മുഖത്തൊരു കുടനിറയെ തീക്കനൽ കോരിക്കൊട്ടിയാലെന്നപോലെ തിളപ്പ്....

ശരീരത്തിലാകമാനം ആവി പറക്കുകയാണ്......

അതോടൊപ്പം കഠിനമായ നെഞ്ചുവേദനയും......

ഡോക്ടർ കേശവൻനായർ വന്ന് പരിശോധിച്ചശേഷം, "ഒരു മാസത്തേക്ക്

ടി.ബി.സാനിട്ടോറിയത്തിൽ താമസിച്ചു ചികിത്സിച്ചില്ലെങ്കിൽ യാതൊരു രക്ഷ യുമില്ല..." എന്ന് ഉപദേശിക്കുകയുണ്ടായി.

മറ്റുപോംവഴികളൊന്നുമില്ലാതിരുന്നതിനാൽ അന്നുതന്നെ ടി.ബി.സാനി ട്ടോറിയത്തിലെത്തിക്കപ്പെട്ടു.

രാത്രികാലങ്ങളിൽ പതിവായി വന്നിരുന്ന ജ്വരം നിശ്ശേഷം വിട്ടുമാറു വാൻ തന്നെ പതിനഞ്ചുദിവസത്തിലേറെ വേണ്ടിവന്നു.

തന്നൊടൊപ്പം ആശുപത്രിയിൽ കൂട്ടിരിക്കേണ്ടതില്ലെന്ന് മനഃപൂർവം തന്നെയാണ് താൻ കാർത്ത്യായനിയെ വിലക്കിയത്. സാനിട്ടോറിയത്തിൽ രോഗിയൊഴികെ വേറെ ആരുംതന്നെ താമസിക്കുവാൻ പാടില്ലെന്നൊരു നിയമമുണ്ടായിരുന്നത് അദ്ദേഹത്തിനൊരനുഗ്രഹമായിരുന്നു. പ്രഭാകര നെയും ശുശ്രൂഷിച്ചുകൊണ്ട് കാർത്ത്യായനി വീട്ടിൽത്തന്നെ കഴിഞ്ഞു. അമ്മ യുടെ മരണശേഷം, കല്യാണിചേച്ചിക്കു കൂട്ടിനായി അവരോടൊപ്പം താമ സിച്ചിരുന്ന, അമ്മയുടെ അകന്ന ബന്ധത്തിലുള്ള ഒരനുജത്തി, കാമാക്ഷി യമ്മ, ദിവസേന രാവിലെയും വൈകുന്നേരവും വന്ന് രോഗവിവരമറിഞ്ഞു പോയിരുന്നു.

ഉം....ബന്ധുക്കൾ, കല്യാണിചേച്ചി, അനുജന്മാരായ മധുസൂദനൻനാ യർ, സുകുമാരൻ നായർ എല്ലാപേരും സാനിട്ടോറിയത്തിലെത്തി രോഗവി വരം അന്വേഷിച്ചുപൊയ്ക്കൊണ്ടിരുന്നു.

കാർത്ത്യായനിയും വല്ലപ്പോഴുമൊരിക്കൽ വന്ന് അന്വേഷിച്ചുപോകാറു ണ്ട്.....

ഇങ്ങനെ ഒരു മാസത്തിലേറെ റ്റി.ബി. സാനിട്ടോറിയത്തിൽ ഏകനായി കഴിഞ്ഞുകൂടിയിരുന്നപ്പോഴാണ്, അവസാനമില്ലാത്ത വിഷയങ്ങളെക്കുറിച്ചു തനിക്കു ചിന്തിച്ചു തീരുമാനിക്കുവാൻ സൗകര്യം ലഭിച്ചത്......

ജീവിതം എന്നാൽ അത്തരം മധുരാനുഭൂതികൾ മാത്രം നിറഞ്ഞതാണോ?

അതൊഴികെ വേറെന്തെല്ലാം ഗൗരവതരമായ പ്രശ്നങ്ങൾ ഈ ജീവി തത്തിൽ അന്തർലീനമായിരിക്കുന്നു?

അവയെല്ലാം നിസ്സാരമാക്കിത്തള്ളി, യാതൊരു പ്രശ്നങ്ങളെക്കുറിച്ചും ചിന്തിക്കുവാൻ മിനക്കെടാത്ത തന്നെ ഒരേയടിയായി തടുത്ത ആ മഹാ ശക്തി ഏതാണ്?

ഉം.....ഇത്തരം മാനസിക പ്രശ്നങ്ങളോടെ റ്റി.ബി. സാനിട്ടോറിയത്തിൽ താമസിച്ചിരുന്നതിനാൽ, അസുഖമെല്ലാം ഭേദമായി വീട്ടിലെത്തി, ഏതാനും മാസങ്ങൾക്കുശേഷമാണ് തന്റെ ജീവിതഗതിയെ പാടേ മാറ്റിമറിച്ച ആ ആറാ ട്ടുനാൾ വന്നുചേർന്നത്.

# 11

ആറാട്ടിൻനാൾ, താനിപ്പോൾ നടന്നുകൊണ്ടിരിക്കുന്ന തെരുവീഥിയിൽ, ഇരു വശങ്ങളിലും അടുത്തടുത്തായി സ്ഥിതിചെയ്തിരുന്ന അമ്മമഹാറാണിമാരുടെ കൊട്ടാരങ്ങൾ, തൂക്കുവിളക്കുകൾ, ആലക്തികദീപങ്ങൾ, കൊടികൾ, അലങ്കരിച്ചു പട്ടുവിതാനിച്ച പൂപ്പന്തൽ ഇവകളാൽ അത്യാഡംബരപൂർവം അലംകൃതമായിരുന്നു....!

വരാന്തകളിൽ സർവവിധ അലങ്കാരങ്ങളോടും കൂടിയ ഒരു മേശമേൽ ഹാരമണിയിച്ചു ഭംഗിയായി വച്ചിരുന്ന മഹാരാജാവിന്റെ എണ്ണച്ചായ ചിത്രത്തിനു മുന്നിൽ എരിഞ്ഞുകൊണ്ടിരുന്ന കുത്തുവിളക്കിന്റെ പ്രകാശധോരണിയിൽ, താലപ്പൊലിയെടുത്തു നിന്നിരുന്ന കൊച്ചുതമ്പുരാട്ടിമാരുടെ മുഖം തിളങ്ങി. നയനാഭിരാമമായ ആ കാഴ്ചകൾ....

ഈ റോഡിലാകമാനം വാരിവിതറിയിരുന്ന കടൽക്കരയിലെ പഞ്ചസാര മണലിന് സൂര്യപ്രകാശത്തിൽ എന്തൊരു തിളക്കമായിരുന്നു?

വഞ്ചിക്കടവിലെ പാലത്തിന് സമീപത്തായി വലതുവശത്തേക്കു തിരിയുന്ന ഇഞ്ചക്കൽ മുക്കിൽ അനന്തൻനായർ നിന്നു.

ഹും...താനും കാർത്ത്യായനിയും പുതുവീട്ടിലേക്കു താമസം മാറ്റിയതിനുശേഷം വന്ന ആദ്യത്തെ ആറാട്ടു കാണുവാനുള്ള ഭാഗ്യം തനിക്കു സിദ്ധിച്ചില്ല. അന്നു താൻ രോഗബാധിതനായി ടി.ബി.സാനിട്ടോറിയത്തിൽ ചികിത്സയിലായിരുന്നുവല്ലോ.....!

എന്നാൽ താൻ രോഗവിമുക്തനായി തിരിച്ചെത്തിയശേഷമുള്ള ആദ്യത്തെ ആറാട്ടിൻനാൾ.....

തന്റെ അസുഖം നിശ്ശേഷം വിട്ടുമാറിയിരുന്നു എന്നു തീർത്തുപറയുക വയ്യ. എന്നാലും പൊന്നുതിരുമേനിയായ മഹാരാജാവിന്റെ തൃക്കൈകളാൽ നൽകപ്പെടുന്ന പണം കൊണ്ടല്ലേ താനും തന്റെ കുടുംബവും ജീവിക്കുന്നത്...! അതുകൊണ്ട് ഈ ഇഞ്ചക്കൽമുക്കിൽ തന്റെ കണക്കായി മഹാരാജാവിന്റെ എണ്ണച്ചായ ചിത്രം അലങ്കരിച്ചുവച്ച്, കുത്തുവിളക്കുകൾ തൂക്കി, താനും കാർത്ത്യായനിയും ഭക്തിപുരസ്സരം കൈകൂപ്പി തൊഴുതുനിന്നു. തന്റെ കയ്യിലിരുന്ന കുഞ്ഞുമോൻ, പ്രഭാകരൻ, തന്റെ പിഞ്ചുകരങ്ങൾ ചൂണ്ടിക്കാട്ടി, ആനകളെയും കുതികളെയും ചൂണ്ടി ചിരിച്ചു കളിച്ചു രസിക്കയാണ്.

ആ സമയത്താണ്, റോഡിനിരുവശങ്ങളിലും, പതിവിൻപടി മഹാരാജാവിനെ അകമ്പടി സേവിക്കുന്ന കുതിരപ്പട മുന്നോട്ടു നീങ്ങവെ, റോഡിനൊത്ത നടുവിലായി, പട്ടുവേഷ്ടിമാത്രം അരയിൽ ചുറ്റി, കയ്യിൽ ഉടവാളേന്തി, ശിരസ്സിൽ, സൂര്യപ്രകാശത്തിൽ തിളങ്ങുന്ന പച്ചപ്പട്ടു തലപ്പാവും കെട്ടി, ക്ഷാത്രതേജസ്സു വഴിഞ്ഞൊഴുകുന്ന തിരുമുഖത്തിൽ പുഞ്ചിരിയോടെ,

മഹാരാജാവു മെല്ലെ നടന്നു വരുകയായി.

അതിനു പിന്നിൽ രാജപരിവാരങ്ങൾ....

ഉയർന്ന സർക്കാരുദ്യോഗസ്ഥന്മാരാകെ ഒരു വേഷ്ടിമാത്രംചുറ്റി അർധ നഗ്നരായി, കൈകെട്ടി, വായ്പൊത്തി, പഞ്ചപുച്ഛമടക്കി വിനീതരായി നിര നിരയായി വന്നുകൊണ്ടിരുന്നു, കഴുത്തിൽ മുത്തുമാലയും, അരയിൽ പട്ടു വേഷ്ടിയുമുടുത്ത്, അവരോടൊപ്പം നടന്നുവന്നിരുന്ന തഹസീൽദാർ വിക്ര മൻതമ്പിയുടെ കഴുകക്കണ്ണുകൾ യാദൃച്ഛികമായി തന്റെ സമീപം നിന്നി രുന്ന കാർത്ത്യായനിയുടെ മുഖത്തുടക്കിനിന്നു.....

അതോടൊപ്പം അവളെയും തന്നെയും മാറിമാറി വിഴുങ്ങുന്ന മട്ടിലൊരു നോട്ടവും......

അതുകണ്ടുപിടിച്ച്, താൻ പെട്ടെന്ന് സമീപം നിന്നിരുന്ന കാർത്ത്യായ നിയുടെ മുഖത്തേക്കു തിരിഞ്ഞുനോക്കിയപ്പോഴാണ്.......

നിമിഷനേരംകൊണ്ട് തന്റെ മനസ്സിലൂടെയൊരു മിന്നൽപ്പിണർ പാഞ്ഞു പോയി.....കസവുവേഷ്ടിയും നേര്യതുമണിഞ്ഞ്, നീണ്ടിടതൂർന്ന, വിരിച്ചി ട്ടിരുന്ന പനങ്കുലപോലുള്ള, തലമുടിയിൽ പിച്ചിപ്പൂചൂടി, വെൺമുത്തുകൾപോ ലുള്ള പല്ലുകൾ പുറത്തുകാട്ടി മെല്ലെ പുഞ്ചിരിപൊഴിച്ച് നിന്നിരുന്ന ഈ മോഹനാംഗി ആരാണ്?

ഇവൾക്കും തനിക്കും തമ്മിലെന്താണു ബന്ധം?

ഇവളാണോ തന്റെ ഭാര്യയായിരുന്ന കാർത്ത്യായനി? അല്ല, ഇവൾ തനിക്കു പരിചിതയായ ഏതോ അന്യപെൺകുട്ടിയല്ലേ....!

എന്തുകൊണ്ടോ ആ നിമിഷത്തിൽ ഇത്തരമൊരു വിചിത്രമായ ചിന്താ ഗതിയാണ് തന്റെ മനസ്സിലൂടെ മിന്നിമറഞ്ഞത്. ഇത്തരമൊരു ചിന്താഗതി തന്നിലുളവായതിന്റെ കാരണം എത്ര ചിന്തിച്ചിട്ടും പിടികിട്ടാത്ത ഒരു കടംകഥയായി ഇന്നും അവശേഷിക്കുന്നു.

ഉം....ഏതെല്ലാം എങ്ങനെയെല്ലാമായിരുന്നാലും അന്ന് വിക്രമൻതമ്പി അവളെ കണ്ടതിനുശേഷമല്ലേ, ക്രൂരമായ വിധിക്ക് താനിരയാകേണ്ടിവന്ന തെന്ന ദുഃഖസത്യം മാത്രം തനിക്കു മറക്കുവാനാകുന്നില്ല......!

അനന്തൻനായർക്ക് വീട്ടുമുററത്തെത്തിയപ്പോഴാണ് ബോധോദയമുണ്ടാ യത്. ഗേറ്റുതുറന്നുതന്നെ കിടന്നിരുന്നു.

മനസ്സിനുള്ളിൽ കുഴപ്പം പിടിച്ച, ചൂടുപിടിച്ച പ്രശ്നങ്ങൾ.....

വരാന്തയിലേക്കുകയറിയതും പൂമുഖത്ത് ഒരു കോണിലിട്ടിരുന്ന ഈസി ച്ചെയറിലേക്ക് ചാഞ്ഞു, അദ്ദേഹം. അസുഖംകൊണ്ടുണ്ടായ ശാരീരികവേ ദനയോടൊപ്പം, പതിവിനു വിപരീതമായി അതിരാവിലെ നടന്നതിലുണ്ടായ ക്ഷീണവും ഉറക്കച്ചടവുമെല്ലാംകൂടി അദ്ദേഹത്തെ വല്ലാതെ തളർത്തിക്ക ഴിഞ്ഞു. താനേ അടഞ്ഞുവന്ന മിഴികൾ സുഖകരമായ ഒരു മയക്കത്തിലേക്കു നയിക്കവെ, വീട്ടിനുള്ളിൽനിന്ന് ഒരു വാഗ്വാദത്തിന്റെ അസുഖകരമായ ശബ്ദം മുഴങ്ങിക്കേട്ടു.

മാധവിക്കുട്ടിയും പ്രഭാകരൻനായരും ഏതോ ചൂടുപിടിച്ച പ്രശ്നത്തെ

പ്പറ്റി ചർച്ചചെയ്യുകയാണെന്നു തോന്നുന്നു. ചേട്ടനും അനുജത്തിക്കും എപ്പോഴും തർക്കങ്ങളേയുള്ളല്ലോ....രണ്ടുപേരും ഒരു കാര്യത്തിലും സഹ കരിച്ചുപോകുന്ന പ്രശ്നമേയില്ലാ.....!

താൻവന്നത് അവർ രണ്ടാളും അറിഞ്ഞിട്ടില്ലെന്നു തോന്നുന്നു....സംസാ രത്തിൽ തന്നെയും ഉൾപ്പെടുത്തുകയാണെന്നു കണ്ടപ്പോൾ കണ്ണടച്ച നില യിൽക്കിടന്നു ചെവികൂർപ്പിച്ചു ശ്രദ്ധിച്ചു അദ്ദേഹം......

"എന്റെ പൊന്നുചേട്ടാ.....? ചേട്ടനിനി എന്തു പറഞ്ഞാലും ശരി, ഇത്ര ത്തോളം ചുണയും മാനവുമില്ലാത്തവനാണെന്ന് ഞാൻ സ്വപ്നേപി ചിന്തി ച്ചിരുന്നതേയില്ല....! ഈ പതിനഞ്ചുവർഷങ്ങളായി നമുക്കുവേണ്ടി നമ്മുടെ അച്ഛൻ അല്പമെങ്ങാനുമാണോ കഷ്ടപ്പെട്ടിട്ടുള്ളത്! അതിന് അച്ഛന് പ്രത്യു പകാരം നൽകിയതീ നന്ദികേടാണോ?"

"മാധവിക്കുട്ടീ....കാള പ്രസവിച്ചെന്നു കേൾക്കും മുമ്പ് നീ കയറെടുത്തു കഴിഞ്ഞല്ലോ......! നീ ഒരു മടയിപ്പെണ്ണുതന്നെ! നീ എന്നോട് അതിരാവിലെ വഴക്കിനു വരുന്നല്ലോ, നിന്നോടിത്തരം കള്ളമെല്ലാം ആരാണു പറഞ്ഞുപി ടിപ്പിച്ചത്?"

"ആടു കരഞ്ഞതു കുഴയില്ലാഞ്ഞിട്ടാണോ! എന്നിട്ടും ചേട്ടൻ അമ്മയെ ക്കാണാൻ പോയിട്ടില്ലെന്നു തന്നെ ഇനിയും സമർഥിക്കുവാനാണോ ഭാവം....?"

മാധവിക്കുട്ടിയുടെ ചോദ്യത്തിൽ ആക്ഷേപവും കോപവും മുന്നിട്ടു നിന്നിരുന്നു എന്നദ്ദേഹം മനസ്സിലാക്കി.

അല്പസമയം, തികഞ്ഞ നിശ്ശബ്ദത കളിയാടി. മറുപടിയൊന്നുമില്ല. ആകെയൊരു മരവിപ്പിക്കുന്ന മൂകത.

"ഉം.....എന്താ മൗനമായിരുന്നു കളഞ്ഞത്? കുറച്ചു നാളായി ചേട്ടനെ ഞാൻ ശ്രദ്ധിച്ചുകൊണ്ടിരിക്കുകയാണ്. ഒറ്റനോട്ടത്തിൽ കണ്ടാലേ മനസ്സി ലാകുമല്ലോ! വെറുതെയാണോ പണ്ടുള്ളവർ പറയുന്നത് 'ഉണ്ണിയെക്കണ്ടാ ലറിയാം ഊരിലെ പഞ്ഞ'മെന്ന്....!"

"നീ അധികമൊന്നും വാചകമടിക്കേണ്ടാ....ഞാനെന്തിനാണു നിന്നോടു കള്ളം പറയുന്നത്? പോയിരുന്നു....അതിനുനിനക്കിപ്പോഴെന്തു വേണം...?"

അനന്തൻനായരുടെ നെഞ്ചിനുള്ളിലെന്തോ കൊളുത്തി വലിക്കുന്ന വേദ ന. താനീ കേൾക്കുന്നതെല്ലാം വാസ്തവം തന്നെയാണോ?

"അതു തന്നെയാണ് ഞാനും ചോദിക്കുന്നത്.....അമ്മയുടെ കയ്യിലുള്ള പണത്തിന്റെ കൊഴുപ്പ് എല്ലാപേർക്കുമറിയില്ലേ....! അവിടെ നിന്നാവുമ്പോൾ ചേട്ടന് ഇഷ്ടംപോലെ വാങ്ങി ചിലവഴിക്കാം. കഞ്ഞിയുടെ രുചിയറിഞ്ഞ മലയാളി ചോറു കണ്ടാൽ വിടുമോ? എന്നാൽ ചേട്ടനൊന്നു മനസ്സിലാ ക്ക്....! അച്ഛനോട് ഇതിൽപ്പരമൊരു പരമദ്രോഹം ചെയ്യുവാനില്ല. അതു തീർച്ചയാണ്. ചേട്ടൻ മനസ്സിലാക്കിക്കോളൂ....!"

പ്രഭാകരൻനായരുടെ സ്വരം കോപത്താൽ വിറച്ചിരുന്നു; "എടീ...നമ്മളെ പ്രസവിച്ച അമ്മയെ ഞാൻ ചെന്നൊന്നു കണ്ടാൽ അതെങ്ങിനെയൊരു

ദ്രോഹമാകും?"

"അതെയതെ. ചേട്ടൻ തന്നെ ഇങ്ങനെയൊക്കെ ചോദിക്കണം. പതിനഞ്ചു വർഷങ്ങൾക്കു മുമ്പ് ചേട്ടനെയും എന്നെയും കണ്ണിൽച്ചോരയില്ലാതെ തള്ളിയിട്ട് നാണമില്ലാതെ ഇറങ്ങിപ്പോയ ആ സ്ത്രീയെപ്പോയി അമ്മയെന്നു വിളിക്കാൻ നാണമില്ലേ...?"

പെട്ടെന്നുയർന്ന മാധവിക്കുട്ടിയുടെ സ്വരത്തിലും ചോദ്യത്തിലും തന്റെ മനസ്സിൽ തിളച്ചുമറിഞ്ഞിരുന്ന അതേ ധാർമികരോഷവും ആത്മാഭിമാനവും തെളിഞ്ഞു കാണുന്നതായി അദ്ദേഹത്തിനുതോന്നി. ഓർത്തപ്പോൾ അദ്ദേഹം ഹർഷപുളകിതനായിരുന്നുപോയി.

അദ്ദേഹത്തിന്റെ ശരീരമാകെ വിയർപ്പിൽ മുങ്ങിക്കുളിച്ചു.

"അതെന്റെ സ്വന്തം ഇഷ്ടമാണ്..... നീ നിന്റെ ജോലിമാത്രം നോക്കിയാൽ മതിയെടി... !"

സിമന്റു തറയിൽ അമർത്തിച്ചവിട്ടിയ ഷൂസിന്റെ പടപട ശബ്ദം അകന്നകന്നുപോയി. കുളിമുറിയുടെ കതക് വലിച്ചു തുറന്ന് അടയ്ക്കുന്ന ശബ്ദം.... പൈപ്പിൽ നിന്നും ബക്കറ്റിലേക്കു ജലം വീഴുന്ന ആരവം...

നിമിഷങ്ങൾക്കുശേഷം വരാന്തയിലേക്കും തന്റടുത്തേക്കും അടുത്തടുത്തുവന്നു മൃദുലമായ പാദപതന ശബ്ദം....

തെല്ലുനേരത്തേക്ക് തികഞ്ഞ നിശ്ശബ്ദത...

ദു:ഖങ്ങളും യാതനകളും മാത്രം നിറഞ്ഞ തന്റെ ജീവിതത്തിൽ, താൻ കണ്ടിരുന്ന നേരിയ വെളിച്ചത്തിന്റെ ബിന്ദുവും കാർത്ത്യായനിയുടെ അരികിലേക്കു തന്നെ ചായുകയാണോ?

അങ്ങനെയായാൽ ഇവിടെയും തോൽവി തനിക്കു തന്നെയാണോ?

ഇല്ലാ.... അങ്ങനെയൊന്നും സംഭവിക്കാതിരിക്കട്ടെ....!

ഇതുവരെയും ജീവിതത്തിൽ സംഭവിച്ച എല്ലാ ദു:ഖങ്ങളും തനിക്കു താങ്ങുവാനും സഹിക്കുവാനും കഴിഞ്ഞിരുന്നത് ഈ ഒരേയൊരു ആശാകേന്ദ്രം മുന്നിൽക്കണ്ടതുകൊണ്ടുമാത്രമാണ്. ഇപ്പോഴതും ഇങ്ങനെ തകർന്നടിഞ്ഞു പോവുകയാണെന്നു വന്നാൽ പിന്നെ താനീ ദു:ഖം താങ്ങുവാൻ കെൽപ്പുള്ളവനായിരിക്കുമെന്ന് വരുകയില്ല!

"അല്ല, അച്ഛനോ? ഇന്നച്ഛൻ നേരത്തയാണല്ലോ...."

തനിക്കു മാത്രം കേൾക്കുവാനെന്നോണം മൃദുവായി ഒഴുകിവന്ന മാധവിക്കുട്ടിയുടെ ആ സ്വരത്തിൽ അന്തർലീനമായിരുന്ന പരിഭ്രമവും ദു:ഖവും അദ്ദേഹത്തിനു മനസ്സിലാക്കുവാൻ കഴിഞ്ഞു.

മിഴികൾ തുറക്കുവാൻ കൂടി കഴിയാതെ അദ്ദേഹം നിശ്ചലനായിക്കിടന്നുപോയി. ഈ കിടക്കുന്ന കിടപ്പിൽ തന്നെ തന്റെ ജീവിതം അവസാനിച്ചിരുന്നെങ്കിൽ എന്തു പുണ്യമായിരുന്നേനേ.... ശരീരത്തിനും! മനസ്സിനും.... ജീവിതത്തിൽ നിന്നു തനിക്കു ലഭിക്കാത്ത സമാധാനം മരണശേഷം ലഭിക്കുമെങ്കിൽ അതും ഒരു കണക്കിൽ എന്താശ്വാസമായിരുന്നു....!

"ഹും.... അച്ഛനെന്താ ഉറക്കമാണോ?"

ചോദ്യത്തോടൊപ്പം ആശ്വാസപൂർവം അവൾ നെടുവീർപ്പയയ്ക്കുന്നത് അദ്ദേഹത്തിനു കേൾക്കുവാൻ കഴിഞ്ഞു.

പാവം മാധവിക്കുട്ടി! നിനക്കുള്ള വാശിയും ആത്മാഭിമാനവും പോലും ഒരു ആണായിപ്പിറന്ന നിന്റെ ചേട്ടനില്ലാതെ പോയല്ലോ.... !കാർത്ത്യായനി നമ്മെ ഉപേക്ഷിച്ചിറങ്ങിപ്പോകുമ്പോൾ നിന്നെക്കാൾ അഞ്ചുവയസ്സിനു മൂത്ത തായിരുന്നു അവൻ. അന്നവന് പത്തുവയസ്സുപ്രായം! നിന്നേക്കാൾ അറിവും ബുദ്ധിയും കൂടുതലുണ്ടാകേണ്ട പ്രായം. അങ്ങനെയായിരുന്നിട്ടുപോലും അവന് ആത്മാഭിമാനമോ വാശിയോ ഒന്നുമില്ലാതെ പോയി.....! ഇപ്രകാരം ആത്മഗതം ചെയ്തുപോയി, അദ്ദേഹം.

അങ്ങനെ ചിന്തിച്ചുകിടന്ന് മയങ്ങിപ്പോയതറിഞ്ഞില്ല . അൽപസമയം കഴിഞ്ഞപ്പോൾ മാധവിക്കുട്ടി വിളിക്കുന്ന സ്വരം കേട്ടാണദ്ദേഹം കണ്ണുതു റന്നു നോക്കിയത്. " അച്ഛാ, മണി ഒൻപതരയ്ക്കു മേലായി.... കടയിലേക്കു പോകണ്ടേ? എഴുന്നേറ്റ് കാപ്പി കുടിക്കണം."

വരാന്തയിൽ താൻ കിടക്കുന്ന സ്ഥലംവരെ വെയിൽ ആക്രമണം നട ത്തിക്കഴിഞ്ഞിരുന്നു. മാധവിക്കുട്ടി ഓഫീസിലേക്കു പോകുവാനായി ഡ്രസ്സു ചെയ്തുകഴിഞ്ഞിരിക്കുന്നു.

പെട്ടെന്ന് കാർത്ത്യായനി തന്റെ മുന്നിൽ പ്രത്യക്ഷപ്പെട്ടിരിക്കുന്നോ എന്ന ദ്ദേഹത്തിനു തോന്നിപ്പോയി. അതെ.... മാധവിക്കുട്ടി അമ്മയുടെ തനിഛായ തന്നെയാണ്.... ഒരേ അച്ചിൽ വാർത്തെടുത്തപോലെ... കാർത്ത്യായനിയെ ക്കാൾ അൽപം കൂടി മെലിഞ്ഞ ശരീര പ്രകൃതിയാണ് മാധവിക്കുട്ടിക്ക്.

പ്രഭാകരൻനായരെക്കാണുവാനില്ല.

കാപ്പികുടിച്ചുകൊണ്ടിരിക്കുമ്പോൾ മാധവിക്കുട്ടി ചോദ്യശരങ്ങൾ കൊണ്ട ദ്ദേഹത്തെ വീർപ്പുമുട്ടിക്കുവാനാരംഭിച്ചു. "ഉം... ഈ അച്ഛനോട് എത്രപ്രാ വശ്യം പറഞ്ഞാലും മനസ്സിലാവുകയില്ല. പറഞ്ഞാൽ കേൾക്കുകയുമില്ല. ഒന്നുരണ്ട് അസുഖങ്ങളാണോ? അതുമാത്രമല്ല മരുന്നും ശരിക്കും കുടി ക്കുന്നില്ലാ... ഈ നിലയ്ക്ക് ഇങ്ങനെ നേരം വെളുക്കുന്നതിനു മുമ്പ് എഴു ന്നേറ്റു കുളിക്കുവാൻ തുടങ്ങിയാൽ ആരോഗ്യത്തിനു നല്ലതാണെന്നു തോന്നുന്നുണ്ടോ? ഇന്നെന്താണച്ഛൻ പതിവില്ലാതെ രാവിലെ ക്ഷേത്രത്തി ലേക്ക് ....?"

തന്റെ രക്ഷകർത്താവിനെപ്പോലെ അവളങ്ങനെ സംസാരിക്കുന്നതു കേട്ടപ്പോൾ അനന്തൻനായർ തികഞ്ഞ വിരക്തിയോടെ ഒന്നു ചിരിച്ചു.

"മോളെ.... ഇന്നത്തോടെ മഹാപാപിയായ നിന്റച്ഛൻ ജനിച്ചിട്ട് അൻപതു വർഷമാകുന്നെടീ....!"

" അയ്യോ..... ഇന്നച്ഛന്റെ ജന്മനാളാണല്ലോ? ഈ വിവരം ഒന്നു നേരത്തെ പറയാഞ്ഞതെന്താണച്ഛാ? അച്ഛന് ജന്മദിനാശംസകൾ!"

അവളുടെ സ്വരത്തിൽ തെളിഞ്ഞിരുന്ന കുഞ്ഞുങ്ങളുടേതുപോലുള്ള ആഹ്ലാദത്തിമിർപ്പിനിടയിൽ, അദ്ദേഹത്തിന്റെ മനസ്സിലുണ്ടായിരുന്ന ദുഃഖം നിശ്ശേഷം ഇല്ലാതാക്കുക എന്ന ആഗ്രഹവുമുണ്ടായിരുന്നു എന്ന്

മനസ്സിലായി.

"അമ്മൂമ്മേ.... അറിഞ്ഞില്ലേ.... ഇന്നച്ഛന്റെ ജന്മനാളാണത്രേ... ! നമുക്കതൊന്നാഘോഷിക്കേണ്ടേ? അല്പം ശർക്കര മാത്രമേ വാങ്ങേണ്ടതുള്ളു. നമുക്കിന്ന് കടലപ്രഥമൻ വയ്ക്കാം.....!" അദ്ദേഹത്തിന്റെ എതിർപ്പുകളൊന്നും വകവയ്ക്കാതെ മാധവിക്കുട്ടി ഇപ്രകാരം വിളിച്ചു പറഞ്ഞുകൊണ്ട് അകത്തേക്കോടി.

കല്യാണിച്ചേച്ചിക്കൊരു സഹായിയായിരുന്ന കാമാക്ഷിയമ്മയെ, കാർത്ത്യായനിയുടെ വേർപാടിനു ശേഷം കുഞ്ഞുങ്ങളുടെ സംരക്ഷണത്തിനായി അനന്തൻ നായർ കൂട്ടിക്കൊണ്ടുവരുകയുണ്ടായി. ഉം.. ഇവർക്കും അറുപതു വയസ്സിനടുപ്പിച്ചു പ്രായം കാണും. വെള്ളയമ്പലത്തുള്ള ലോട്ടറി ഓഫീസിൽ എൻ.ജി.ഒ ആയ മാധവിക്കുട്ടിക്ക് ആഫീസിൽ പൊയ്ക്കഴിഞ്ഞാൽ, ഊണെല്ലാം തയ്യാറാക്കി, ഉച്ചയ്ക്ക്, ചോറുകൊണ്ടു പോകുവാൻ വരുന്ന പയ്യൻ വശം അവൾക്ക് ഓഫീസിലേക്കും , തനിക്ക് കടയിലേക്കും പ്രത്യേകം പ്രത്യേകം അവർ ഭക്ഷണം കൊടുത്തുവിടാറുണ്ട്. പ്രഭാകരൻ മൂന്നു വർഷമായി ജോലിയില്ലാതെ നടക്കുകയാൽ, ,സമയാസമയത്തിന് ഇവർ നല്കുന്ന ആഹാരം കഴിച്ച് ജോലി അന്വേഷിച്ചലയുന്ന ഒരൊറ്റ പണിയേയുള്ളു....!

"ഉം.... അൻപതുവയസ്സേ ആയിട്ടുള്ളുവെങ്കിലും ആളെക്കണ്ടാൽ ഒരു പതിനഞ്ചുവയസ്സെങ്കിലും കൂടുതൽ തോന്നിക്കും" എന്നു സഹതാപപൂർവ്വം തന്നെ നോക്കിപ്പറഞ്ഞ് നെടുനിശ്വാസമുതിർത്തുകൊണ്ട്, കാമാക്ഷിയമ്മ സ്വരം താഴ്ത്തി മാധവിക്കുട്ടിയോടിങ്ങനെ പറയുന്നതു കേൾക്കാൻ കഴിയുന്നു. "മോളേ..... മൂന്നുമാസമായി പലചരക്കുകടയിലെ അണ്ണാച്ചിക്ക് പണം കൊടുത്തിട്ടില്ല. ഇനിപ്പോയി ശർക്കര ചോദിച്ചാൽ അയാൾ തരുമോ എന്നാർക്കറിയാം."

"ഉം സാരമില്ല. ഒന്നാം തീയതി ശമ്പളം കിട്ടിയാലാദ്യമായി ആ കടം കെട്ടിയേക്കാമെന്നു പറഞ്ഞേക്കണം. അയാൾ തരാതിരിക്കില്ല. പ്രഥമൻ വച്ച് അച്ഛന് കടയിലേക്കു കൊടുത്തയച്ചേക്ക്. എനിക്ക് ഓഫീസിലേക്ക് കൊടുത്തയയ്ക്കണ്ടാ.... കാര്യമെന്താണന്നറിഞ്ഞാൽ പാർട്ടി നടത്തണം. ചോക്കളേറ്റ് വാങ്ങണമെന്നൊക്കെ പറഞ്ഞ്, കൂട്ടുകാർ ശല്യപ്പെടുത്തും. അതിനൊക്കെ പണം എവിടെ നിന്നു കിട്ടാനാണ്. ഞാൻ വൈകുന്നേരം വീട്ടിലേക്കു വന്നിട്ട് കുടിച്ചോളാം." എന്നുള്ള മാധവിക്കുട്ടിയുടെ സമാധാനവും അദ്ദേഹത്തിന്റെ ചെവിയിലെത്തി.

അനന്തൻ നായരുടെ മനസ്സിൽ ദു:ഖങ്ങൾ ഉമിത്തീപോലെ എരിഞ്ഞുകൊണ്ടിരുന്നു.

# 12

കടയ്ക്കുപോകുവാൻ സമയം അതിക്രമിച്ചിരിക്കുന്നു. പതിവുപോലെ വെള്ള ജൂബ്ബയുമിട്ട്, മൽമൽ വേഷ്ടിയുമുടുത്ത് കയ്യിലൊരു കുടയുമേന്തി അദ്ദേഹം ധൃതിയായി കടയിലേക്കു പുറപ്പെട്ടു.

ഇനിയും ചാലവരെ നടക്കുവാൻ തനിക്കു കഴിയുകയില്ല. സിറ്റിബസിൽത്തന്നെ പൊയ്ക്കളയാം.....നല്ലനേരം....ഇഞ്ചക്കൽ ബസ്സ്റ്റോപ്പിൽ അദ്ദേഹം എത്തി ഒരു നിമിഷംകൂടി കഴിയുംമുമ്പ് ബസ് വന്നു. ശരിക്കും ഒരു ബലപരീക്ഷണത്തിനുശേഷം ഒരുവിധം ബസിനുള്ളിൽ കയറിപ്പറ്റുവാൻ അദ്ദേഹത്തിനു കഴിഞ്ഞു.

കോളേജ്, ഓഫീസ് സമയമാണിപ്പോൾ........ അതിനാൽ ബസിൽ നല്ല തിരക്കുണ്ട്. കണ്ടക്ടർക്ക് ചില്ലറ നല്കി, ടിക്കറ്റ് വാങ്ങി പോക്കറ്റിലിട്ടശേഷം, ബസിനുള്ളിൽ മുകളിലായി നെടുനീളത്തിൽ ഘടിപ്പിച്ചിരുന്ന കമ്പിയിൽതൂങ്ങി, ബാലൻസുചെയ്തു നിന്നിരുന്ന ആൾക്കാരിൽ ഒരാളായി അദ്ദേഹവും നിലയുറപ്പിച്ചു.

ബസിനുള്ളിൽ ആകെ വിയർപ്പിന്റെ മണം.....

ബസ് നീങ്ങിയപ്പോൾ, പുറത്തുനിന്നും ഉള്ളിലേക്കടിച്ചു കയറിയ ശുദ്ധവായു അദ്ദേഹത്തിനല്പം ആശ്വാസമരുളി.

പടിഞ്ഞാറേക്കോട്ട ബസ് സ്റ്റോപ്പിൽനിന്നും ബസിനുള്ളിലേക്കു കയറിയ ശുദ്ധവായു അദ്ദേഹത്തിനല്പം ആശ്വാസമരുളി.

പടിഞ്ഞാറേക്കോട്ട ബസ് സ്റ്റോപ്പിൽനിന്നും ബസിനുള്ളിലേക്കു തള്ളിക്കയറിയ ആൾക്കൂട്ടത്തിലൊരാൾ, “ഉം....ഉം....ഇങ്ങനെ മുന്നിൽത്തന്നെ എല്ലാപേരും തിക്കിത്തിരക്കി നിന്നാൽ എങ്ങിനെയാണ്, ബസിനുള്ളിൽ പിന്നിലാകെ പന്തുകളിക്കുവാനിടം കിടപ്പുണ്ട്. ഉം....ഉം.... എല്ലാപേരും ഉള്ളിലേക്കു മാറിനിൽക്കണം.” എന്നെല്ലാം ഒരു പോലീസുദ്യോഗസ്ഥന്റെ ഗൗരവത്തോടെ വിളിച്ചുപറഞ്ഞുകൊണ്ട്, പൊതുവെ, കളിമൺഉരുളകൾപോലെ, അനങ്ങുവാൻ കൂടി കഴിയാതെ തിങ്ങിനിന്നിരുന്ന ആൾക്കാരെയാകെ തള്ളിനീക്കി തിക്കിത്തിരക്കി ഉള്ളിലേക്കു കയറ്റിക്കൊണ്ടിരുന്നു.

മുക്കാലും നരച്ചു വെള്ളിക്കമ്പികളായ കപ്പടാമീശ, മുഖത്തവിടവിടെയായി കാണപ്പെട്ട തഴമ്പുകൾ, ചുവപ്പുകല്ലുവച്ച കടുക്കൻ, നെറ്റിനിറഞ്ഞു നിൽക്കുന്ന വലിയ ചന്ദനപ്പൊട്ട്, ചെവിക്കരികിൽ അപകടസൂചനയെന്നോണം എഴുന്നു നിന്നിരുന്ന അരളിപ്പൂവ് ഈ വിധ ലക്ഷണങ്ങളൊത്ത ആ മനുഷ്യനെ സൂക്ഷിച്ചുനോക്കി സഹയാത്രികർ, അയാൾക്കു കേൾക്കുവാനാകാത്തവിധം പിറുപിറുത്തു കൊണ്ടിരുന്നത് അനന്തൻനായർ ശ്രദ്ധിച്ചു.

പെട്ടെന്നു തന്നെ തന്റെ ഓർമകളിൽ നിന്നും ആ മനുഷ്യനെ അദ്ദേഹം തപ്പിയെടുത്തു.

"ഏറ്റുങ്ങത്ത വാസുപിള്ളയാണല്ലോ ഇത്....?" എന്ന് ആത്മഗതം ചെയ്തുതീരുന്നതിനു മുമ്പുതന്നെ അയാളും അദ്ദേഹത്തെക്കണ്ടു കഴിഞ്ഞു.

"ങ്ഹാ....അനന്തൻനായരല്ലേ? നിങ്ങളെക്കണ്ട് അത്യാവശ്യമായി ഒരു കാര്യം പറയുവാനായി വീട്ടിലേക്കുവരണമെന്നു തീരുമാനിച്ചിട്ടു കുറേനാളായി.....ഇപ്പോൾ തേടിയവള്ളി കാലിൽചുറ്റിയല്ലോ......." എന്നെല്ലാം വിളിച്ചു പറഞ്ഞുകൊണ്ട് അടുത്തുനിന്നിരുന്ന യാത്രക്കാരെയാകെ തള്ളിമാറ്റി, സഹയാത്രികരുടെ പ്രതിഷേധപ്രകടനങ്ങളൊന്നും വകവെയ്ക്കാതെ അവരുടെ കാൽകളെ ഒക്കെ വകവരുത്തി സ്ഥലമുണ്ടാക്കി അനന്തൻനായരുടെ സമീപത്തേക്ക് നടന്നുകൊണ്ടിരുന്നു അയാൾ.

വെറുമൊരു പോലീസുകാരനായിരുന്ന വാസുപിള്ള ഹെഡ്കോൺസ്റ്റബിളായി, ഇപ്പോൾ പെൻഷനായി. അതിനുശേഷം ചിട്ടി ബിസിനസ്സ്, പൊതുപ്രവർത്തനങ്ങൾ ഇത്തരത്തിൽ കാലം കഴിക്കുന്നു.

ബസ് ആനക്കൊട്ടിൽ കടന്ന് വടക്കേ തെരുവിലൂടെ ഓടിക്കൊണ്ടിരുന്നു. വളരെ ഉച്ചത്തിലാണ് അനന്തൻനായരുമായി വാസുപിള്ള സംസാരിച്ചിരുന്നത്.

"കേട്ടോ അനന്തൻനായർ.....! മകളെ അല്പമൊന്നു ശാസിച്ചു നിറുത്തണം....നാമെല്ലാം തറവാട്ടുനായന്മാരല്ലേ? ഒരു നായരു പെണ്ണിന് ഒരു 'കൊട്ടി' പയ്യനുമായി ഇത്രയധികം ലോഹ്യം നന്നല്ലാ.....ങ്ഹാ......"

ഈഴവരെ ഉയർന്ന ജാതിയിലുള്ളവർ പരിഹാസത്തിൽ വിളിക്കുന്നതാണ് 'കൊട്ടി' എന്നത്. ആ വരികൾ അനന്തൻനായരുടെ നെഞ്ചിൽ തീ കോരിയിട്ടു. ബസിലുള്ള മറ്റു യാത്രക്കാരുടെ മുഖം ചുളിഞ്ഞുവരുന്നതൊന്നും വകവെക്കാതെ വാസുപിള്ള അമറുന്നസ്വരത്തിൽ വീണ്ടും ആരംഭിച്ചു:

"പേട്ടയിൽ എന്റെ വീടിനടുക്കൽത്തന്നെയാണ് അവന്റെ താമസം. സമത്വപുഷ്പമെന്ന ദിനപ്പത്രഓഫീസിൽ അവനു ജോലിയുണ്ട്, പേര് ധർമപാലൻ....അവന്റെ കുടുംബമെല്ലാം ചെമ്പഴന്തി ശ്രീനാരായണഗുരു സമാധിക്ക് സമീപമാണ്! ഒന്നുരണ്ടുപ്രാവശ്യം നിങ്ങളുടെ മകളെയും അവനെയും ഒരുമിച്ചു കാണുകയുണ്ടായി.....കണ്ടപ്പോൾത്തന്നെ അവളൊരു നായർയുവതിയാണെന്നിക്കു മനസ്സിലായി. എന്നാൽ....ആൾ ഇന്നാരാണെന്നു പിടികിട്ടിയിരുന്നില്ല....ഒടുവിൽ അന്വേഷിച്ചപ്പോഴാണ് നിങ്ങളുടെ മകളാണെന്നു മനസ്സിലായത്! ഉം.....എവിടെയൊക്കെയോ എന്തൊക്കെയോ നടക്കുന്നുണ്ട്...., എന്നാൽ കേട്ടോ....അനന്തൻനായർ.....പ്രസിദ്ധിയാർജിച്ച പാൽക്കുളങ്ങര ഭഗവതിപ്പിള്ളയുടെ തറവാട്ടിൽ ഈ വൃത്തികെട്ട ഏർപ്പാടൊന്നും നടക്കുവാനനുവദിച്ചുകൂടാ.....ശരി...ഞാൻ പറയുവാനുള്ളത് പറഞ്ഞു...മകളെ നിയന്ത്രിച്ചുനിറുത്തുന്നതാണ് നല്ലത്....സൂക്ഷിക്കണം....."

അനന്തൻനായർ നിന്നു വിയർത്തൊഴുകുകയാണ്. സാമാന്യ മര്യാദപോലുമില്ലാത്ത, വിവരം കെട്ട മനുഷ്യൻ....! അത്ര പരസ്യമായി അപമാനപ്പെടുത്തേണ്ട ആവശ്യം ഇയാൾക്കുണ്ടോ......? ഇങ്ങനെ തുറന്നടിച്ച് നിസ്സാരമായിത്തള്ളാവുന്ന ഒരു കാര്യമാണോ ഇത്?

ഹും....ഇതിനേക്കാൾ എത്ര ഭയങ്കരമായ അപമാനങ്ങൾ അനുഭവിക്കേണ്ടി വന്നിട്ടുണ്ട്, ഈ പതിനഞ്ചുവർഷങ്ങൾക്കിടയിൽ? എന്നിട്ടും എല്ലാം സഹിച്ചു ജീവിക്കുന്നില്ലേ?

എന്നാലും.....

മാധവിക്കുട്ടി.....

അങ്ങനെ സംഭവിക്കുമോ?

ഇയാളെന്തൊക്കെയോ പിച്ചു പറയുന്നതിന് താനവളെ സംശയിക്കുന്നതു ശരിയാണോ? ഇന്നു രാവിലെ അല്പസമയം മുമ്പല്ലേ അവൾ പ്രഭാകരൻനായരോട്, വളരെയധികം വീറോടും വാശിയോടും അവളുടെ അച്ഛനായ തനിക്കു വേണ്ടി വാദിച്ച്, പിണങ്ങുകയുണ്ടായത്?

അങ്ങനെയുള്ള തന്റെ മകളാണോ ഇങ്ങനെ.....?

ഒരു പക്ഷെ.... ഒരു പക്ഷെ.....അങ്ങനെ തന്നെയായിരുന്നാൽക്കൂടി അതിലെന്താണു തെറ്റ്?

ബന്ധുക്കളും, തറവാട്ടുകാരും, സ്വജാതിക്കാരും എന്താണ് തനിക്ക് വാരിക്കൂട്ടി തന്നിട്ടുള്ളത്?

ഉപകാരം ചെയ്തില്ലെങ്കിൽ വേണ്ടാ....എന്തുമാത്രം ഉപദ്രവങ്ങൾ താൻ അവരിൽനിന്നെല്ലാം സഹിച്ചിരിക്കുന്നു!

പിന്നെ ഒരു ഈഴവനോട് തന്റെ മകൾ സ്നേഹത്തിലായെന്നുവച്ച് ഇവരൊക്കെ ഇത്ര ചന്ദ്രഹാസമിളക്കേണ്ട കാര്യമെന്താണ്?

ഛേ ഛേ...അങ്ങനെയൊക്കെ ചിന്തിക്കാമോ?

എന്തൊക്കെയായാലും താനൊരു തറവാട്ടുനായരല്ലേ...? അല്പ വർഷങ്ങൾക്കു മുമ്പുവരെ മാറുമറയ്ക്കുവാൻ കൂടി അനുവാദമില്ലാതെ ജീവിച്ചിരുന്ന ഒരീഴവ സ്ത്രീക്ക്, തെങ്ങു കയറി കള്ളെടുത്തു നടക്കുന്ന ഒരീഴവനിൽപ്പിറന്ന ഒരുത്തൻ, തന്റെ മകളെ സ്നേഹിക്കുകയോ?

ബസ് കിഴക്കേക്കോട്ട ബസ്സ്റ്റാൻഡിൽ മുക്കിമൂളി നിലയുറപ്പിച്ചു. അനന്തൻനായർക്ക് വല്ലാത്ത തലചുറ്റൽ അനുഭവപ്പെട്ടു. എന്നാൽ അതൊന്നും വകവെയ്ക്കാതെ അദ്ദേഹം ചായക്കട ലക്ഷ്യമാക്കി നടന്നു.

വിയർത്തൊലിച്ചു കടയിൽ കയറിച്ചെന്ന അദ്ദേഹത്തെ, "എന്താ....അനന്തൻനായർ...ഉറക്കമെഴുന്നേൽക്കാൻ നേരം വൈകിപ്പോയോ?...."എന്നുള്ള വൈരവൻപിള്ള മുതലാളിയുടെ പരിഹാസസ്വരമാണ് എതിരേറ്റത്.

കടയിലെ ജോലിക്കാരെല്ലാം ചിരിച്ചു.

"ഇല്ല സാർ...ഇല്ലാ....ഇല്ലാ മുതലാളീ..... രാവിലെ അമ്പലത്തിൽപ്പോയിരുന്നു. അതാണിത്ര താമസിച്ചുപോയത്..." എന്നൊരു കുറ്റവാളിയുടെ സ്വരത്തിൽ മറുപടി പറഞ്ഞശേഷം, മുതലാളിയുടെ ഇടതുവശത്തുണ്ടായിരുന്ന സ്വന്തം ഇരിപ്പിടത്തിൽപ്പോയിരുന്നു. ഓഫീസിൽ വിളിച്ചു ശീലിച്ചുപോയ 'സാർ' എന്ന വാക്ക് 'മുതലാളി' എന്ന വാക്കിനു പകരം എപ്പോഴും തന്റെ വായിൽനിന്നും വീണ് ശല്യപ്പെടുത്താറുണ്ട്.

# 13

ഫാനിൽ നിന്നും പ്രസരിച്ചിരുന്ന തണുത്തകാറ്റ് സുഖപ്രദമായി തോന്നി അദ്ദേഹത്തിന്.

കടയിൽ വ്യാപാരത്തിന്റെ തിരക്ക്....

അതിനോടൊപ്പം, അടുത്ത കടയിലെ ഒരു വശത്തായി രക്തവർണത്തിലുള്ള മാലകളുമണിഞ്ഞ് കൊടികളും പിടിച്ച്, ഒന്നുരണ്ടുപേർ മുദ്രാവാക്യങ്ങൾ മുഴക്കിക്കൊണ്ടിരിക്കുന്ന ബഹളവും ഉച്ചത്തിൽ കേൾക്കാം.

വൈരവൻപിള്ള മുതലാളിയുടെ ഈ കടയിൽ മൊത്തവ്യാപാരവും ചില്ലറ വ്യാപാരവുമുണ്ട്. ചാലയിലെ ഏറ്റവുമധികം കാലപ്പഴക്കമുള്ള, തിരക്കുള്ള കടയിതാണ്...! എന്നാൽ അരി മൊത്തവ്യാപാരം അവസാനിച്ചതോടെ, കടയുടെ ഐശ്വര്യവും എങ്ങോ പോയി മറഞ്ഞുവെന്ന് വൈരവൻപിള്ള മുതലാളി കൂടെക്കൂടെ പറഞ്ഞു നെടുവീർപ്പിടാറുള്ളത് അനന്തൻനായർക്കോർമയുണ്ടായി.

വൈരവൻപിള്ള, മുതലാളിമാർക്കുവേണ്ട സകല ലക്ഷണങ്ങളും ഒത്തിണങ്ങിയ ആളാണ്. കഷണ്ടിത്തല, കുടവയറ്, പ്രമേഹരോഗം....... ഇത്തരത്തിൽ എല്ലാ അടയാളങ്ങളും ഒത്തിണങ്ങിയിട്ടുണ്ട്. മറ്റുള്ള മുതലാളിമാരെ അപേക്ഷിച്ച് വൈരവൻപിള്ളയ്ക്കുള്ള ഒരേയൊരു വ്യത്യാസമെന്തെന്നാൽ, അദ്ദേഹത്തിന് ഗാന്ധിമാർഗത്തിൽ അഗാധവിശ്വാസമുണ്ടായിരുന്നതിനടയാളമായി, ഖദർ വസ്ത്രങ്ങളല്ലാതെ വേറൊന്നും തന്നെ ധരിച്ച് അദ്ദേഹത്തെ ആരും കാണുകയുണ്ടാവില്ല.

ഇവയ്ക്കെല്ലാറ്റിനും പുറമെ, ചില പ്രത്യേക പദവികൾക്കും വൈരവൻപിള്ള അർഹനായിരുന്നുവെന്ന് അനന്തൻ നായർക്കറിയാം. തമിഴ്നാട്ടിൽ നിന്നും പി.കെ. അഴകമ്മാൾ, കനകലക്ഷ്മി, മൺമറഞ്ഞുപോയ നാഗപ്പാ ഭാഗവതർ, നടരാജഭാഗവതർ മുതലായ പ്രസിദ്ധിയാർജിച്ച സംഗീതവിദ്വാന്മാരെല്ലാം ആദ്യമായി ഇന്നാട്ടിലൊരു പാട്ടുകച്ചേരി നടത്തുവാൻ കാലുകുത്തിയിട്ടുള്ളത്, വൈരവൻപിള്ള തന്റെ വീട്ടിൽ ഗംഭീരമായി ആഡംബരപൂർവം നടത്താറുള്ള നവരാത്രിപൂജാ ദിവസങ്ങളിലാണ്. അദ്ദേഹമാണവരെ ആദ്യമായി ക്ഷണിച്ചുവരുത്താറുള്ളത്. അന്നാളുകളിൽ തമ്പാനൂരുള്ള അദ്ദേഹത്തിന്റെ ബംഗ്ലാവിന്റെ പരിസരം 'ജെയ്' വിളികളെക്കൊണ്ട് മുഖരിതമാക്കാറുള്ള വമ്പിച്ച ആ ജനാവലിയൊന്നു കാണണം! മഹാരാജാവിന്റെ ഭരണകാലത്ത് നവരാത്രി മഹോത്സവത്തിന്റെ അവസാന ദിവസമായ പൂജയെടുപ്പിൻ നാളിൽ, മഹാരാജാവ് ഏഴുകുതിരകളെ പൂട്ടിയ രഥത്തിൽ, പരിവാരങ്ങളാൽ അനുഗതനായി, ചാലത്തെരുവിലൂടെ പൂജപ്പുരക്കൊട്ടാരത്തിലേക്കെഴുന്നെള്ളുന്ന സമയം, ഇവിടെ, ഈ കടനടയിൽ, സ്വന്തം ചിലവിൽ വളരെയധികം പണം ചിലവുചെയ്ത് വൈരവൻപിള്ള

അലങ്കരിക്കാറുള്ളത് പ്രസിദ്ധമാണ്.

തനിക്ക്, എത്രതന്നെ ദുഃഖങ്ങളും വൈഷമ്യങ്ങളുമുണ്ടായിരുന്നാലും, കടയിലെത്തി, തന്റെ ഇരിപ്പടത്തിലിരുന്ന്, കണക്കുപുസ്തകങ്ങളുമായി മല്ലിടുവാനാരംഭിച്ചാൽപ്പിന്നെ, അനന്തൻനായർ വേറൊന്നിനെക്കുറിച്ചും ചിന്തിക്കുവാൻ കഴിയാത്തവിധം കണക്കുകളിൽ മുഴുകിപ്പോകുന്നു.....! അത്രയധികം കുഴപ്പം പിടിച്ച, താറുമാറായ കണക്കുകളാണിവ......!

സെയിൽസ്ടാക്സ്, ഇൻകംടാക്സ് ഓഫീസുകളിൽനിന്നും കുടിശ്ശിക കെട്ടുവാൻ നോട്ടീസുകൾ വരുമ്പോഴെല്ലാം കണക്കുകൾ ശരിയാക്കി, തടിച്ച കണക്കുപുസ്തകങ്ങളുമായി അവിടെ സന്നിഹിതരാവാറുള്ള ഉദ്യോഗസ്ഥന്മാരെ കാട്ടി, അവരുടെ കണ്ണിൽമണ്ണിട്ട്, കണക്കുകൾ ബോധ്യപ്പെടുത്തി, ആപത്തുകളിൽനിന്നും മാനക്കേടിൽനിന്നും തന്റെ മുതലാളിയെ രക്ഷപ്പെടുത്തി, ഭദ്രമായി തിരിച്ചെത്തേണ്ട ചുമതല, അനന്തൻനായർക്കുള്ളതാണ്. എങ്ങനെയായിരുന്നാലും ആറ് നൂറാക്കുകയും നൂറ് ആറാക്കുകയും ചെയ്യുന്ന സർക്കസ് അഭ്യാസങ്ങളും തന്ത്രങ്ങളും എല്ലാം അറിവുള്ള കണക്കപ്പിള്ളമാർക്കു മാത്രമേ വൈരവൻ പിള്ളയുടെ കടയിൽ ശാശ്വതമായ സ്ഥാനമുള്ളു. ഇക്കാരണങ്ങളാൽ ഈ കടയിൽ കണക്കപ്പിള്ളമാരായി വരുന്നവർ, സാധാരണയായി, അവരുടെ ശമ്പളംപോലും വാങ്ങുവാൻ മിനക്കെടാതെ, ഒരുവിധം തപ്പിപ്പിഴച്ച്, രക്ഷപ്പെടുന്നതൊരു സാധാരണ സംഭവം മാത്രമാണ്. അങ്ങനെയാണ് എളുപ്പത്തിൽ തനിക്കൊരു കണക്കപ്പിള്ള ജോലി ഇവിടെ കിട്ടുകയുണ്ടായതെന്ന് അദ്ദേഹത്തിനറിയായ്കയല്ല.

കെട്ടുകെട്ടായി അടുക്കിവച്ചിരുന്ന ലിസ്റ്റിൻപ്രകാരം, സാധനങ്ങൾ പൊതിഞ്ഞുകെട്ടുന്ന ജോലിക്കാരുടെ ബഹളം.....കടയിൽ വന്നു സാധനങ്ങൾ വാങ്ങുന്നവരുടെ പോക്കറ്റുകളിൽനിന്നും മുതലാളിയുടെ മുന്നിലുള്ള പണപ്പെട്ടിയിലേക്ക് കെട്ടുകെട്ടായി പണം വീഴുന്ന ആരവം....പനയോലവട്ടികൾ, വീഞ്ഞപ്പെട്ടികൾ മുതലായവയിൽ നിറച്ചുവച്ചിരിക്കുന്ന സാധനങ്ങൾ, അടുക്കിക്കെട്ടി, ചുമന്ന്, പുറത്തുകാത്തു നിൽക്കുന്ന കൈവണ്ടികളിൽക്കയറ്റി ആവശ്യക്കാരുടെ വീടുകളിലെത്തിക്കുവാനുള്ള ആവേശം.....പതിവില്ലാതെ കടയിലെത്തുന്ന ആൾക്കാർ, മൂക്കിലടിച്ചുകയറുന്ന മുളകിന്റെ മണം കാരണം കണ്ണുകൾ തുറിച്ച് തുടരെത്തുടരെ തുമ്മിയശേഷം നിറഞ്ഞുവരുന്ന കണ്ണുനീർ തുടയ്ക്കുന്ന വെപ്രാളം........കടയ്ക്കുപുറത്ത് സാധനങ്ങൾ ചുമക്കുന്ന ചന്തപ്പിള്ളേരുടെയും കൂലിക്കാരുടെയും കൈകൊട്ടി പാട്ട്........ ഇവയെല്ലാം ഒരു സ്വപ്നത്തിലെന്നപോലെ, അദ്ദേഹത്തിന്റെ ശ്രദ്ധയിൽപ്പെടാറുണ്ടെങ്കിലും, അക്കങ്ങൾ, കണക്കിലെ അക്കങ്ങൾ, മാത്രമായിരിക്കും തലയ്ക്കുള്ളിലാകെ......

തിടുക്കത്തിൽ ഫോൺ ശബ്ദിച്ചു. മുതലാളി റിസീവർ കയ്യിലെടുക്കുകയായി.

"ഹലോ......എസ്....വൈരവൻ പിള്ള......"

"...................."

"നമസ്തേ........'

"........."

"ഓഹോ.......അങ്ങനെയോ.....! എത്രവേണം?"

"......................."

"ഒരു ലോഡോ.......?"

"........."

"പതിനായിരമോ? ശരി....... ഉടനെ ബാങ്കിൽ കെട്ടിയേക്കാം...."

മുതലാളി റിസീവർ താഴെവച്ചു. കടയിലെ പ്രധാന കാര്യസ്ഥനായ കുമാരപിള്ളയെ വിളിച്ച്. "കുമാരാ.... ഉടനേ മാവലിയാൾ കൊട്ടാരം വരെ പോയി പതിനായിരം രൂപയുണ്ടാക്കണം. ഇല്ലെങ്കിൽ നില്ല്.... ഒന്നു ചോദിക്കട്ടെ എന്നു പറഞ്ഞശേഷം, റിസീവർ കയ്യിലെടുത്തു വീണ്ടും എങ്ങോട്ടേക്കോ ഡയൽ ചെയ്യുകയായി.

"ഉം..... ഹലോ... വൈരവൻപിള്ള സംസാരിക്കുന്നു... പ്രൈവറ്റ് സെക്രട്ടറിയല്ലേ ? ഗുഡ്മോണിംഗ്... ഗുഡ് മോണിംഗ്... സർ. ഒരല്പം രൂപ ആവശ്യമുണ്ടായിരുന്നല്ലോ. വളരെ അത്യാവശ്യമാണ്.....! ഒരു പതിനായിരം...... ഒരു എണ്ണായിരമെങ്കിലും.....എന്താ അയ്യായിരമോ......? ശരി ഡ്രാഫ്റ്റല്ലേ? ശരി..... ശരി..... കുമാരനെ ഉടനേ അയച്ചേക്കാം.....? രൂപ തയ്യാറായിരിക്കട്ടെ അപ്പഴേക്കും....സർ, ബാങ്കു സമയം  കഴിഞ്ഞു പോകാനിടവരാതിരിക്കട്ടെ ശരി..... ശരി....വളരെ ഉപകാരം....."

"അപ്പോൾ അയ്യായിരമായി"എന്നു പിറുപിറുത്തുകൊണ്ട് തന്റെ കഷണ്ടി തലയാകെയൊന്നു തടവി എന്തോ ഓർത്തിരുന്നശേഷം വീണ്ടും ഡയൽ ചെയ്തു. "ഉം..... ആരാണത്....വിമൻസ് ഹോസ്റ്റലല്ലേ....? വാർഡൻ രമാദേവിയാണോ....? ഉം...നമസ്ക്കാരം......ഇവിടെ വൈരവൻപിള്ള സംസാരിക്കുന്നു..... ഹി....ഹി.....ഹി...അതെ....ചാലയിൽനിന്നു തന്നെ.....പിന്നെ അയ്യായിരം രൂപയ്ക്ക് വളരെയധികം അത്യാവശ്യമുണ്ട്......ശരി ശരി....... കുമാരനെ അയയ്ക്കാം....ചെക്കല്ലേ....ശരി.....ശരി...വളരെ ഉപകാരം....."

റിസീവർ താഴെ വയ്ക്കുമ്പോൾ അദ്ദേഹത്തിന്റെ മുഖത്തു പരിപൂർണ സംതൃപ്തി കളിയാടിയിരുന്നു. "കുമാരാ....കൊട്ടാരത്തിൽ പോയി പ്രൈവറ്റ് സെക്രട്ടറിയെക്കാണണം. ഒരയ്യായിരം രൂപയ്ക്കുള്ള ഡ്രാഫ്റ്റ് അദ്ദേഹം തരും.....വിമൻസ് ഹോസ്റ്റൽ  വാർഡൻ രമാദേവി ഒരയ്യായിരം രൂപയ്ക്കുള്ള ചെക്കു തരും....ബാങ്കുസമയം കഴിയും മുമ്പേ പതിനായിരം രൂപയും കൊണ്ടുപോയി നമ്മുടെ ബാങ്കിൽ കെട്ടണം.....! ചരക്ക് ഡെമറേജ് ആകരുത്...." എന്ന് വേണ്ട ഉപദേശങ്ങൾ നൽകി കുമാരനെ അയച്ചു. കുമാരൻ സൈക്കിളിൽ പാഞ്ഞുപോയി.

"പിന്നെ അനന്തൻനായർ.....കൊട്ടാരത്തിൽ നിന്നൊരു അയ്യായിരം രൂപയും വിമൻസ് ഹോസ്റ്റലിൽ നിന്നൊരു അയ്യായിരവും വരവുവച്ചേക്കു.... ഉം....എന്നാണിനിയിവരെല്ലാം കടമത്രയും കെട്ടിത്തീർക്കുവാൻ പോകുന്നത്.....! ഒരു മാസം അയ്യായിരം രൂപ തന്നാൽ പറ്റ് പത്തായിരം രൂപയാകു

ന്നതുവരെ അനക്കമില്ല.....ഹും....മഹാരാജാവിന്റെ കൊട്ടാരത്തിൽപ്പോലും എന്നും പഞ്ഞപ്പാട്ടാണ്....!" അനന്തൻനായരോടു ഇങ്ങനെ പറഞ്ഞിട്ട് മുതലാളി നിശ്ശബ്ദനായിരുന്നു.

അനന്തൻ നായർ പറ്റുവരവുബുക്ക് തുറന്ന് അയാൾ പറഞ്ഞതു കുറിച്ചുവച്ചു.

ഉം....കൊട്ടാരത്തിലേക്കും ഇദ്ദേഹം തന്നെയാണ് സാധനങ്ങൾ സപ്ലൈ ചെയ്യുന്നത്......അപ്രകാരം ആദ്യമേ കൊട്ടാരത്തിൽവച്ച് ഇദ്ദേഹവുമായി സമ്പർക്കത്തിലേർപ്പെട്ടിരുന്നതിനാലല്ലേ, ആൾ കുറയ്ക്കുവാൻ വേണ്ടി തന്നെയും പിരിച്ചുവിട്ടപ്പോൾ ഈ കടയിൽ എത്തുവാൻ കഴിഞ്ഞത്.....!

പ്രഭാകരൻനായർക്കിനി എന്നാണൊരു നല്ലവഴി കാണുവാൻ പോകുന്നത്....! മാധവിക്കുട്ടിയുടെ ശമ്പളം മാത്രമേയുള്ളു. അതിനോടൊപ്പം, തനിക്കല്പനാൾ ജോലിയൊന്നുമില്ലാതിരുന്നപ്പോൾ, അപ്പപ്പോഴായി വാങ്ങിക്കൂട്ടിയ ചില്ലറക്കടങ്ങൾ പെരുകിക്കിടപ്പുണ്ട്....! ഹും....കൊട്ടാരത്തിൽ മുപ്പതു വർഷങ്ങളിലേറെ ജോലി ചെയ്തിട്ടും തനിക്കു മാത്രം എന്തുകൊണ്ടാണൊന്നും സമ്പാദിക്കുവാൻ കഴിയാതെ പോയത്.....? ഓരോരുത്തരും ഇത്രയും കാലത്തിനിടയിൽ എന്തുമാത്രം സമ്പാദിച്ചുകൂട്ടുന്നു....! ശർക്കരക്കുടത്തിൽ കൈമുക്കിയാൽ നക്കി നോക്കാത്തവരുമുണ്ടോ? എന്നാൽ തന്നെ സംബന്ധിച്ചിടത്തോളം, ശമ്പളമല്ലാതെ വേറെന്താണു ലഭിച്ചിട്ടുള്ളത്.......! എന്നാലും കൊട്ടാരത്തിലെ ഉദ്യോഗം കൊണ്ട് താനിതുവരെയായി ഒന്നും തന്നെ സമ്പാദിച്ചിട്ടില്ലെന്നുറപ്പു പറയുവാനാകുമോ? അവിടെനിന്നും മാസംതോറും ലഭിച്ചുകൊണ്ടിരുന്ന ശമ്പളം കൊണ്ടല്ലേ, പ്രഭാകരൻനായരെ പഠിപ്പിച്ച് ഒരു ഇഞ്ചിനീയറാക്കാൻ കഴിഞ്ഞത്; മാധവിക്കുട്ടിയെ ഉദ്യോഗസ്ഥയാക്കുവാൻ കഴിഞ്ഞത്.

എന്നാൽ അതോടെ കുടുംബത്തോടുള്ള തന്റെ കടമകളാകെ അവസാനിച്ചു എന്നുണ്ടോ? പ്രഭാകരൻനായർക്കൊരു ഉദ്യോഗം ശരിയാക്കണ്ടേ? ഇപ്പോൾ ഇതിനെല്ലാം പുറമെ അവൻ കാർത്ത്യായനിയെയും സന്ദർശിക്കുവാൻ പോകുന്നുണ്ട്....നാണം കെട്ടവൻ.....! മാധവിക്കുട്ടിക്കാണെങ്കിൽ വയസ്സ് ഇരുപതായി. അവളെ ഇനിയൊരു വിവാഹം കഴിപ്പിക്കണം. കല്യാണിച്ചേച്ചിയുടെ മകൻ ഭാസ്കരൻനായർക്കു വേണ്ടി തന്റെ അന്തരംഗത്തിൽ സഫലമാകാത്ത ഒരു മോഹം ഇന്നും തലയെടുത്തു നില്ക്കുന്നുണ്ട്...... പോരെങ്കിൽ അവൻ മുറച്ചെറുക്കനുമാണല്ലോ.....! ഉം..... കല്യാണിച്ചേച്ചി രാവിലെ പറഞ്ഞിരുന്നതെല്ലാം ഓർത്തുനോക്കുമ്പോൾ അവനൊരു വിവാഹത്തിനു സമ്മതിക്കുമോ എന്നുപോലും തനിക്കിപ്പോൾ സംശയമായിരിക്കുന്നു. ഈ നിലയിൽ, ബസ്സിനുള്ളിൽവച്ച്, എഴുപ്പങ്ങത്തവാസുപിള്ള എത്രയധികം ഭാരമുള്ള ഒരു കല്ലാണ് തൂക്കി തന്റെ തലയ്ക്കടിച്ചതെന്നോർത്തപ്പോൾ അദ്ദേഹത്തിന്റെ ഇടനെഞ്ഞുപൊട്ടിപ്പോയി.....ദുഷ്ടൻ.....!

യാദൃച്ഛികമായി ഒരു കാർ കടയുടെ മുന്നിൽ വന്നുനിന്നു. കാറിന്റെ പിൻഡോർ വലിച്ചുതുറന്ന് ആരോ ഒരാൾ പുറത്തിറങ്ങി ഡോർ

വലിച്ചടച്ചു.

"ആരാണിത്....മഹാദേവയ്യരോ....! വരണം....വരണം....കണ്ടിട്ടു വളരെ നാളായല്ലോ....." എന്നു മുതലാളി ഹൃദയംഗമമായി എതിരേൽക്കുയായി. വളരെയധികം തളർന്നമട്ടിൽ ക്ഷീണിതഗാത്രനായി മഹാദേവയ്യർ കടയിലേക്കു കയറി മുതലാളിയുടെ സമീപം ഒരു കസാലയിൽ ഇരിപ്പുറപ്പിച്ചു.

അനന്തൻനായർ തലയുയർത്തി മഹാദേവയ്യരെ ഒന്നുനോക്കി. തന്നെ അറിയില്ലേ ഇയാൾ....? അല്ലെങ്കിലും തനിക്കിയാളെ അറിയില്ലെന്നാണോ....? കഷണ്ടിത്തല...കവിളിൽ ഒരു മഞ്ചാടിക്കുരു ഒട്ടിച്ചുവച്ചിരിക്കയാണെന്നുതോന്നിക്കുന്ന തരത്തിൽ ഒരു പാലുണ്ണി.....വെറ്റിലക്കറപിടിച്ചു ചുവന്ന ചുണ്ടുകൾ....ഇടതുകോങ്കണ്ണ്.....സിൽക്ക് ജൂബ്ബക്കിടയിലൂടെ കാണപ്പെടുന്ന മൈനർച്ചെയിൻ......കയ്യിൽ മൂക്കുകണ്ണാടിക്കൂട്.

അദ്ദേഹവും അനന്തൻനായരെക്കണ്ടു. "ഉം...അനന്തൻനായരല്ലേ....! ഇപ്പോൾ ഇവിടെയാണോ?" എന്നുള്ള അദ്ദേഹത്തിന്റെ ചോദ്യത്തിന് അനന്തൻനായർ വിനീതസ്വരത്തിൽ, "അതെ സാർ...." എന്നു മറുപടി പറഞ്ഞു.

മുതലാളി കാപ്പിക്ക് ഓർഡർ നൽകി.

## 14

കണക്കെഴുതുകയും ബിൽബുക്കുകളിൽ നിന്നും കണക്കുപുസ്തകത്തിലേക്കു കണക്കുകൾ മാറ്റി എഴുതുകയും ചെയ്യുമ്പോൾ, അനന്തൻനായരുടെ മനസ്സിലൂടെ ഒരു കാലത്ത് ദിവാൻ പേഷ്ക്കാരായിരുന്ന, ആർഭാടസമന്വിതം ജീവിച്ചിരുന്ന മഹാദേവയ്യരെക്കുറിച്ചുള്ള ചിന്തകൾ കടന്നുപൊയ്ക്കൊണ്ടിരുന്നു.

വൈരവൻപിള്ള മുതലാളിയേക്കാൾ പത്തുവയസ്സിനെങ്കിലും മൂത്തതാണ് മഹാദേവയ്യർ. ....അതെ....ഇപ്പോൾ ഇദ്ദേഹത്തിനു കുറഞ്ഞത് എഴുപതുവയസ്സെങ്കിലും കാണുവാൻ വഴിയുണ്ട്....ഹും.....എന്തായാലും റിട്ടയറായശേഷം വിഷപ്പല്ലു പിഴുതെടുക്കപ്പെട്ട വിഷപ്പാമ്പാണ് ഇദ്ദേഹം.....! എത്രയോ സമ്പാദിച്ചുകൂട്ടി! ഒരു നേരത്തെ ആഹാരത്തിനില്ലാതെ കഷ്ടപ്പെട്ട്, ഊട്ടുപുരയിലെ കട്ടിച്ചോറുണ്ട്, പാർക്കിലെ ബഞ്ചിലിരുന്ന്, തെരുവുവിളക്കിൻ കീഴിലിരുന്ന് പഠിച്ച് - ഇത്രയൊക്കെ കഷ്ടപ്പാടുകൾ സഹിച്ചിട്ടും - തന്റെ ബുദ്ധിശക്തിയൊന്നുകൊണ്ടുമാത്രം, കരകയറി തന്റെ കഴിവുകളാകെ വിനിയോഗിച്ച് പടിപടിയായി ഉയർന്ന് എല്ലാപേരെയും പിന്നിലാക്കി ദിവാൻ പേഷ്ക്കാർ വരെയായി എന്നതൊരു നിസ്സാരകാര്യമാണോ? എന്നാൽ....ബാഹ്യലോകത്തിൽ അദ്ദേഹത്തിനു ലഭിച്ച വിജയവും ഉയർച്ചയുമൊന്നും തന്റെ കുടുംബജീവിതത്തിൽ ലഭിച്ചിരുന്നില്ല എന്നത് ഇന്നാ

ട്ടിലെ കുഞ്ഞിനുപോലും അറിയാവുന്ന കാര്യമാണ്.....!

രണ്ടുകുഞ്ഞുങ്ങളാകുന്നതുവരെ എല്ലാസ്ത്രീകളെയുംപോലെ നന്നായിരുന്ന മഹാദേവയ്യരുടെ ഭാര്യ, മൂന്നാമത്തെ പ്രസവത്തോടെ ആകെ മാറിപ്പോയത്രേ.....ഇരുപത്തിനാലുമണിക്കൂറും മൗനമായി. ആരോടും സംസാരിക്കാതെ ഒരേയിരുപ്പ്.....കൂടെക്കൂടെ ഒരേ ചിരിയും കരച്ചിലും.....! എന്തൊക്കെയോ ചികിത്സകൾ ചെയ്തിട്ടും യാതൊരു പ്രയോജനവുമില്ല....ഇതിൽ വേറൊരു വിനോദമെന്താണെന്നാൽ, ഇത്തരത്തിൽ തലയ്ക്ക് സ്ഥിരതയില്ലാത്തവളായിരുന്നിട്ടുകൂടി, യാതൊരു കുഴപ്പവും കൂടാതെ നാലാമതൊരു കുഞ്ഞിനെ ഇവർ പ്രസവിച്ചു എന്നുള്ളതാണ്....! ഇപ്പോഴും അവർ കൂടെക്കൂടെ വീടുമുഴുവൻ ചുറ്റി പ്രദക്ഷിണം വക്കുമത്രേ.... വേറെ ഉപദ്രവമൊന്നും തന്നെയില്ല. വീട്ടിൽ ജോലിക്കായി നിയമിക്കപ്പെട്ട പൊന്നമ്മ വളരെയധികം സമർത്ഥയാണത്രേ....! അവളാണിപ്പോൾ കുടുംബകാര്യമാകെ നടത്തുന്നത്.....!

ഇദ്ദേഹത്തിന്റെ മൂത്തമകനും അമ്മയെപ്പോലെ തലയ്ക്കു സ്ഥിരതയില്ലാതാണ് വളർന്നുവരുന്നത് എന്നത് അവനു പ്രായം കൂടുംതോറും വെളിവായിത്തുടങ്ങി. എപ്പോഴും ഒരേമൗനം.... വീട്ടിലേക്കാരുവന്നാലും ഒരേ ചിരി.... സമയാസമയത്തിന് ആഹാരം മാത്രം തൃപ്തിയായി കഴിക്കണമെന്നേയുള്ളു.......അത്രതന്നെ....! ശാരീരികമായ വളർച്ചമാത്രമേയുള്ളുവത്രേ..... മാനസികമായി അവനിന്നും കുഞ്ഞാണത്രേ....

കാപ്പിയെത്തിക്കഴിഞ്ഞു. മൗനമായിരുന്ന് കാപ്പികുടിച്ചശേഷം വെറ്റില മുറുക്കുവാനാരംഭിച്ചു മഹാദേവയ്യർ.

കടയിലെക്കൂട്ടം കുറഞ്ഞുവരുകയാണ്. ഇനി വൈകുന്നേരം മാത്രമേ തിരക്കുള്ളു. മുതലാളിയുടെ സമീപം, കണക്കിൽ ദത്തശ്രദ്ധനായിരുന്ന അനന്തൻനായർക്ക് വൈരവൻപിള്ള മുതലാളിയും മഹാദേവയ്യരും സംസാരിച്ചുകൊണ്ടിരുന്നത് തെളിച്ചുകേൾക്കുവാൻ കഴിഞ്ഞു. പൊതുക്കാര്യങ്ങളിൽനിന്നും ഇവരുടെ സംഭാഷണം കുടുംബകാര്യങ്ങളിലേക്കു തിരിഞ്ഞതായി അദ്ദേഹത്തിനു മനസ്സിലായി,

"ഇങ്ങോട്ടെല്ലാം ഇറങ്ങിയിട്ടു വളരെക്കാലമായല്ലോ.....! മകളുടെയടുക്കൽ നിന്നും മകന്റെ പക്കൽനിന്നും എഴുത്തുകളെല്ലാം മുറയ്ക്കു വരുന്നുണ്ടല്ലോ അല്ലേ?"

"ഉം....ഉം....മകളുടെയടുക്കൽനിന്നും വരുന്നുണ്ടടോ....രാമഭദ്രൻ എവിടെയാണെന്നുപോലും യാതൊരറിവുമില്ല.....!"

മഹാദേവയ്യരുടെ സ്വരത്തിൽ കഠിനമായ അമർഷം മുറ്റിനിന്നിരുന്നു.

ഇദ്ദേഹത്തിന്റെ രണ്ടാമത്തെ മകൾ ഇംഗ്ലീഷ് ഐച്ഛികമായെടുത്ത് എം.എ പാസ്സായി. മരുമകൻ ബിസിനസ്സ് മാനേജുമെന്റിൽ ഡോക്ടർ ബിരുദം നേടുവാനായി അമേരിക്കയിലേക്കുപോയി അവിടെത്തന്നെ ഉദ്യോഗം ലഭിക്കുകയാൽ തന്റെ ഭാര്യയേയും അമേരിക്കയിലേക്കു കൊണ്ടുപോവുകയുണ്ടായത്രേ.... ഇപ്പോൾ അവൾക്കും അവിടെത്തന്നെ

ജോലിയുണ്ട്. അവരവിടെ സ്വന്തമായി പണികഴിപ്പിച്ച ബംഗ്ലാവിൽ രണ്ടു മൂന്നു കാറുകളുമെല്ലാമായി, ആഡംബരപൂർവം ജീവിക്കയാണത്രേ....!

ഇദ്ദേഹത്തിന്റെ മൂന്നാമത്തെ മകൻ രാമഭദ്രനെപ്പറ്റി അറിവില്ലാത്തവർ ഇന്നാട്ടിൽ ചുരുക്കമാണ്. പൊതുമരാമത്തുവകുപ്പിൽ എൻജിനീയറായിരിക്കുമ്പോൾ, ഏതോ കൈക്കൂലിക്കേസിൽപ്പെട്ട് ഉദ്യോഗത്തിൽനിന്നും അവനെ സസ്പെൻഡു ചെയ്യുകയുണ്ടായി. എന്നാൽ തലവെട്ടിപ്പള്ളിയെന്നു വിശേഷിപ്പിച്ചിരുന്ന ഒരു ക്ലബ്ബിൽ അവനും ഒരംഗമായിരുന്നു. അവൻ മാത്രമല്ല; മാസവരുമാനം നാലക്കമുള്ള തുകകൾ ശമ്പളമായി വാങ്ങിയിരുന്ന നഗരത്തിലെ ഉന്നതോദ്യോഗസ്ഥന്മാർ, വാണിജ്യപ്രമുഖർ എല്ലാം ഈ ക്ലബ്ബിലെ അംഗങ്ങളായിരുന്നുവത്രേ.... ആ ക്ലബ്ബിനുള്ളിലെന്താണു നടക്കുന്നതെന്നത്, ആർക്കും കണ്ടുപിടിക്കുവാൻ കഴിയാത്ത ഒരു രഹസ്യമായി ഇന്നും ശേഷിക്കുന്നു. എന്നാൽ, പരസ്പരം ജീവൻ ബലിയർപ്പിച്ചും സഹായം ചെയ്യുവാൻ സന്നദ്ധരാകണമെന്ന് തലയോട്ടിൽ തൊട്ട് സത്യവാചകം ചൊല്ലിക്കഴിഞ്ഞശേഷമേ ഈ ക്ലബ്ബിൽ അംഗങ്ങളാക്കാറുള്ളു എന്ന അവിശ്വസനീയമായ ഒരു വാർത്ത പ്രചരിച്ചിരുന്നതും അനന്തൻനായർക്കറിയാം. മദ്യനിരോധനം നിലവിലിരുന്ന അക്കാലങ്ങളിൽപ്പോലും, ആ ക്ലബ്ബിൽ എല്ലാവിധ ശീമമദ്യങ്ങളും, മദിരോത്സവങ്ങളും സുലഭമായിരുന്നു എന്നുള്ള വാർത്തകൾ അനന്തൻനായരുടെ ചെവിയിലുമെത്തിയിട്ടുണ്ട്.

രാമഭദ്രന്റെ കൈക്കൂലി–പണാപഹരണക്കേസ് ഈ നഗരത്തെയാകെ, പിടിച്ചുകുലുക്കിയ ഒരു സംഭവമാണ്. അത്രയധികം സാക്ഷികൾ, തെളിവുകൾ, വേണ്ടത്ര രേഖകൾ എല്ലാം അയാൾക്കെതിരായിട്ടുണ്ടായിരുന്നു. മോഷണക്കുറ്റത്തിനു കയ്യോടെ പിടിക്കപ്പെട്ടു. ലക്ഷക്കണക്കിനു രൂപ കാണാതായതും രാമഭദ്രൻ തൊണ്ടിസഹിതം പിടിക്കപ്പെട്ടതുമായ, വാർത്തകൾ നാടൊട്ടുക്കു പ്രചരിച്ചു. കീഴ്ക്കോടതി, ഹൈക്കോടതി, സുപ്രീം കോർട്ട് സ്പെഷ്യൽ ബഞ്ച് എന്നിങ്ങനെ എവിടെയെല്ലാമോ വളരെനാൾ പൊടിപൊടിച്ചു നടത്തപ്പെട്ടു കേസ്. ഒടുവിൽ മതിയായ തെളിവുകളും രേഖകളും ഇല്ലാത്തതിനാൽ അവ തള്ളിക്കളഞ്ഞിരിക്കുന്നതായുള്ള വിധി പ്രസ്താവനയും പുറത്തുവന്നു. അങ്ങനെ നിർബന്ധിതപെൻഷൻ നൽകി കേസ് തേച്ചുമായ്ച്ചുകളയപ്പെട്ടു.....!

ഭീമമായ ഒരു സംഖ്യ കോടതിയിൽ കെട്ടിവയ്ക്കേണ്ടി വരുമെന്നും, കുറഞ്ഞത് അഞ്ചുവർഷത്തേക്കെങ്കിലും ജയിൽവാസം അനുഭവിക്കേണ്ടി വരുമെന്നും പ്രതീക്ഷിച്ച് കാത്തു കാത്തിരുന്ന പൊതുജനം ഇളിഭ്യരായി. നിലവിലുള്ള നിയമങ്ങളെ പരസ്യമായി എതിർക്കുന്നത്, കോടതിയെ അപമാനിക്കലാണെന്ന അർത്ഥമില്ലായ്മയെ ഭയന്ന് ആളുകൾ പരസ്പരം, "കേസിൽ പ്രതിയായിരുന്ന രാമഭദ്രനും, തലവെട്ടിപ്പള്ളി മെമ്പർ, അയാൾക്കുവേണ്ടി വിധി പ്രസ്താവിച്ച ജഡ്ജിയും തലവെട്ടിപ്പള്ളിയിലെ അംഗം" എന്നുള്ള രഹസ്യം പിറുപിറുത്ത് സ്വന്തം മനോവൈഷമ്യം അടക്കിക്കളഞ്ഞു. ഇതിലെത്രത്തോളം വാസ്തവമുണ്ടെന്ന വസ്തുത അനന്തൻനായർക്കിനിയും

വ്യക്തമല്ല....

രാമഭദ്രൻ ഇപ്പോൾ ഏതോ കണ്ണൂരുത്താത്തദിക്കിൽ തന്റെ കുടുംബത്തോ ടൊപ്പം ഒരു പെൻഷൻകാലജീവിതം നയിച്ചുവരുകയാണ്....!

"എന്തുപറ്റി.... ഇന്നു നിങ്ങൾ തീരെ തളർന്നതുപോലിരിക്കുന്നല്ലോ....! ഉം.....കാര്യമെന്താണ്?" എന്ന് മഹാദേവയ്യരോട് വൈരവൻപിള്ള ചോദി ച്ചതു കേട്ടപ്പോൾ അനന്തൻനായർ ചിന്താലോകത്തിൽ നിന്നുണർന്നു.

"ഞാൻ പറഞ്ഞാലേ തനിക്കറിയാവൂ എന്നുണ്ടോ? അതോ എന്റെ വായിൽ നിന്നുതന്നെ കേൾക്കണമെന്ന നിർബന്ധമാണോ.......?"

"ഛേ.....ഛേ.....എന്താ ഇങ്ങനെയൊക്കെ സംസാരിക്കുന്നത്.....? കാര്യ മെന്താണെന്ന് എന്നോടെങ്കിലുമൊന്നു തെളിച്ചു പറയരുതോ......?"

മുതലാളിയുടെ സ്വരത്തിൽ കാര്യങ്ങൾ അറിയുവാനുള്ള വ്യഗ്രത പ്രക ടമായിരുന്നു.

അല്പസമയത്തേക്കൊരു വല്ലാത്ത നിശ്ശബ്ദത അവർക്കിടയിൽ കളി യാടി. മഹാദേവയ്യർ നിശ്ശബ്ദം പുറത്തിറങ്ങി, വെറ്റില പുറത്തേക്കുനീട്ടി ത്തുപ്പിയശേഷം, കൂജയിൽനിന്ന് അല്പജലം പകർന്ന് വായ്കഴുകിത്തുപ്പി, കസേരയിൽ തിരിച്ചുവന്നിരുന്നു. പിന്നെ കണ്ഠം ശരിപ്പെടുത്തി, വളരെ താഴ്ന്ന സ്വരത്തിൽ, എന്നാൽ വ്യക്തമായി, പറയുവാനാരംഭിച്ചു: "ഗീത വീടുവിട്ട് ഒളിച്ചുപോയി. ഒരു ക്രിസ്ത്യാനിപ്പയ്യനെ രജിസ്റ്റർ മാരിയേജ് ചെയ്തു."

"എന്ത്?"

അനന്തൻനായരുടെ മനസ്സിൽ ഒരു നിമിഷത്തേക്കൊരു ഇടിവെട്ടിയ മർന്നുപോയി. മഹാദേവയ്യരുടെ ഇളയമകൾ ഗീത എം.എസ്.സി. പാസ്സായി ഇവിടെ എവിടെയോ പി.എച്ച്.ഡിക്ക് ഗവേഷണം നടത്തിക്കൊണ്ട്, വീട്ടിൽ അച്ഛനമ്മമാരോടൊപ്പം താമസിച്ചിരുന്ന വിവരം അനന്തൻനായർക്കും അറി വുള്ളതാണ്. അവളാണോ? ഇതു വാസ്തവമാണോ?

അല്പസമയത്തേക്കാരും ഒന്നും സംസാരിച്ചില്ല. വല്ലാത്തൊരു കനത്ത നിശ്ശബ്ദത. റോഡിലൂടെ പാഞ്ഞുപൊയ്ക്കൊണ്ടിരുന്ന വാഹനങ്ങളുടെ ഹോണടിക്കുന്ന ശബ്ദം മാത്രം നിശ്ശബ്ദതയ്ക്കു ഭംഗംവരുത്തി.

"എന്താ....നിങ്ങളീപ്പറയുന്നതു വാസ്തവമാണോ?"

"ഞാനേ എന്റെ മകളെക്കുറിച്ച് എന്തിനാണപവാദം പറയുന്നതെടോ.....?"

വീണ്ടും തികഞ്ഞമൗനം.

"നിങ്ങളീവിവരം പോലീസ്സ്റ്റേഷനിലറിയിച്ചില്ലേ? കേസുകൊടുക്കാത്ത തെന്താണ്?"

മഹാദേവയ്യർ മൃദുവായി ഒന്നു ചിരിച്ചു.

"താനെന്താണ്, ഇക്കാലത്തൊന്നുമല്ലേ ജീവിക്കുന്നത്? അവൾ മൈന റാണോ? അവൾക്കാണെങ്കിൽ പരിപൂർണ്ണ സമ്മതവുമാണ്...... വിവാഹം കഴിച്ചു....നമ്മെക്കൊണ്ടെന്തു തടയുവാനാകും?"

"ചെറുക്കനാരെന്നറിയില്ലേ?"

"അതല്ലേ ഞാൻ പറഞ്ഞത്....ജാതിയിൽ ക്രിസ്ത്യാനിയാണ്......അവളുടെ കോളേജ് ലക്ചററാണ് ....വീട് വലിയതുറയിലാണത്രേ....പേരുപോലും എന്തോ പറഞ്ഞുകേട്ടല്ലോ......അതെ.....അതെ......അലോഷ്യസ് എന്നോ മറ്റോ ആണത്രേ.....!"

"ആട്ടെ......രജിസ്റ്റർ വിവാഹംവരെ നടക്കണമെന്നുണ്ടെങ്കിൽ അവർ തമ്മിൽ ഇതിനുമുമ്പും ബന്ധമുണ്ടായിരിക്കണമല്ലോ....നിങ്ങളിതുവരെയായി ഇതൊന്നും അറിഞ്ഞിട്ടേയില്ലെന്നോ....?"

"ഞാനെങ്ങനെ അറിയുമെടോ! വീട്ടിൽ രണ്ടു സുഖക്കേടുകാർ.....! എനിക്കാണെങ്കിൽ പണ്ടത്തെപ്പോലെ ആരോഗ്യമുണ്ടോ? ആ പൊന്നമ്മ ഒരുത്തിയുള്ളതുകൊണ്ട് ഞാനിങ്ങനെ ജീവിച്ചുപോകുന്നുവെന്നേയുള്ളു.....ഇവൾ, ഗീത, കോളേജ്, ലൈബ്രറി എന്നിങ്ങനെ അലഞ്ഞുതിരിയും...ഹും... അതിത്രത്തോളം വഷളാവുമെന്നാരാണുകണ്ടത്?"

"എന്നാലും ഇന്നലെ ഈ വിവരം അറിഞ്ഞിട്ടുപോലും നിങ്ങളതു തടുക്കുവാൻ യാതൊരു മുൻകൈയും എടുക്കാതിരുന്നതു കഷ്ടംതന്നെയാണ്!"

"ഉം.......അതൊരു നീണ്ടകഥയാണ്....! മിനിഞ്ഞാന്നു രാത്രി എല്ലാപേരും ഉറക്കമായശേഷം അവൾ, പൊന്നമ്മയാണതു കണ്ടുപിടിച്ചത്. ഗീത വസ്ത്രങ്ങൾ, പണം, ആഭരണം എല്ലാം എടുത്തുകൊണ്ട് വീടുവിട്ടുപോയ്ക്കളഞ്ഞു. എന്തിനാണെന്നോ എന്തുകൊണ്ടെന്നാണെന്നോ വിവരമറിയാതെ ഞാനുടൻതന്നെ മകളെ കാണാനില്ലെന്ന വിവരം പോലീസ് സ്റ്റേഷനിലറിയിച്ചു. ഒടുവിൽ അന്വേഷിച്ചപ്പോൾ ഇന്നലെയല്ലേ വിവരമറിയുന്നത്.....അവർ രണ്ടുപേർക്കും മിനിയാന്നു രാത്രി കിടക്കുവാനിടംനൽകി, ഇന്നലെ രജിസ്റ്റർ മാരിയേജ് നടത്തിക്കൊടുത്തതുമെല്ലാം വേറെ ആരുമായിരുന്നില്ല.....നമ്മുടെ എം.എൽ.എ. മധുസൂദനൻ നായരായിരുന്നു.....! ഹും....'എമ്പ്രാനപ്പം കട്ടുഭുജിച്ചാൽ അമ്പലവാസികളൊക്കെക്കക്കും'-എന്ന് വെറുതേയാണോ ഒരു പഴഞ്ചൊല്ലുള്ളത്....!"

അനന്തൻനായർ അന്തംവിട്ടിരുന്നുപോയി.

"എന്ത്.....നമ്മുടെ അനന്തൻനായരുടെ അനുജൻ മധുസൂദനൻ നായരോ....?"

എന്നുള്ളവൈരവൻ പിള്ളയുടെ തളർന്ന ആ സ്വരം കേട്ടപ്പോൾ "അതെ" എന്ന് നിസ്സാരമട്ടിലുള്ള ഒരു മറുപടി മഹാദേവയ്യരിൽ നിന്നുണ്ടായി.

# 15

"എന്താ.....അനന്തൻനായർ.....മഹാദേവയ്യർ പറഞ്ഞതുകേട്ടില്ലേ....?"

ഇപ്പോൾ കടയിൽ മഹാദേവയ്യർ ഇല്ല. അല്പസമയത്തിനു മുമ്പ്, അദ്ദേ

ഹത്തിന്റെ ലിസ്റ്റിൻ പ്രകാരമുള്ള സാധനങ്ങൾ ഡ്രൈവറെക്കൊണ്ട് കാറിനുള്ളിലെടുത്തുവയ്പിച്ചശേഷം, നീണ്ട ഒരു നെടുവീർപ്പയച്ച് ദുഃഖമയമായ സ്വരത്തിൽ ഇത്രയും പറഞ്ഞൊപ്പിച്ച് അദ്ദേഹം പോകുന്നതും നോക്കിയിരുന്ന അനന്തൻനായരുടെ മനസ്സിൽ അദ്ദേഹത്തെക്കുറിച്ചുള്ള ചിന്തകൾ മുറിവുണ്ടാക്കി. മഹാദേവയ്യർ പുറപ്പെടുമ്പോൾ പറഞ്ഞവരികൾ!

"ഒരു മകൻ അമേരിക്കയ്ക്കു പോയി......രാമഭദ്രനെ ഇനി വിശ്വസിക്കാനേ പറ്റുകയില്ല....അവനിനി എന്റെ അവസാനകാലത്തിൽ കൊള്ളിവയ്ക്കാനെങ്കിലും എത്തിയിരുന്നെങ്കിലുപകാരമായിരുന്നു...... ഭാര്യയേയും മൂത്തമകനെയും കുറിച്ചാണെങ്കിൽ ഒന്നും പറയുകയേ വേണ്ടാ....ഹും ഗീതയെ ഇവിടെ നാട്ടിൽ ഒരു വിവാഹം കഴിപ്പിച്ച്, അവളെയെങ്കിലും വീട്ടിൽത്തന്നെ ഞങ്ങളോടൊപ്പം താമസിപ്പിക്കാമെന്നാശിച്ചു....അതുമിപ്പോൾ ഇങ്ങനെ ആയെടോ....എല്ലാം വിധിപോലല്ലേ നടക്കുകയുള്ളു......! എന്നെക്കൊണ്ട് ഈ വയസ്സുകാലത്ത് കോർട്ടും കച്ചേരിയുമൊന്നും കയറിയിറങ്ങിനടക്കാൻ പറ്റുകയില്ല. എന്നാൽ....ഞാൻ ജീവനോടിരിക്കും കാലംവരെയും എന്റെ വീട്ടുപടിക്കൽപോലും കാൽകുത്തിപ്പോകരുതെന്നു ഞാനവളോട് പറഞ്ഞിട്ടാണിപ്പോൾ വന്നിരിക്കുന്നത്.....!"

"എന്താ .. അനന്തൻനായർ.... നിങ്ങളുടെ അനുജൻ ചെയ്ത പ്രവൃത്തി നിങ്ങളും കേട്ടിരിക്കുമല്ലോ?"

രണ്ടാമത്തെ പ്രാവശ്യവും വൈരവൻപിള്ളയിൽ നിന്നിത്തരമൊരു ചോദ്യമുയർന്നപ്പോൾ അനന്തൻ നായർ തലയുയർത്തി നോക്കി.

" കേട്ടു മുതലാളി..... എന്നാൽ, അതിനു ഞാനെന്തു ചെയ്യാനാണ്....!" എന്നുമാത്രമെ അദ്ദേഹത്തിനു മറുപടി പറയുവാൻ കഴിയുകയുണ്ടായുള്ളു.

" അതെയതെ.... നിങ്ങളെന്തു ചെയ്യുവാനാണ്.... ഉം സ്വന്തം വീട്ടിൽ നിന്നും ഒരു പെണ്ണിനെ ഇങ്ങനെ വിളിച്ചിറക്കിക്കൊണ്ട് ഓടിപ്പോയി ഒളിച്ചു വിവാഹം കഴിച്ചാലേ അതിന്റെ വേദനയറിയൂ...."

അനന്തൻനായർ വല്ലാതെ ചുളുങ്ങിപ്പോയി.

ഇദ്ദേഹത്തിന് തന്റെ കുടുംബചരിത്രമെല്ലാം അറിയാമെന്നുണ്ടോ?

എന്തുകൊണ്ടോ, അൽപം മുമ്പ് ഏഡ്ഢങ്ങത്ത വാസുപിള്ളയിൽ നിന്നറിയുവാൻകഴിഞ്ഞ വാർത്തയിൽ അദ്ദേഹത്തിന്റെ മനസ്സു തറഞ്ഞു നിന്നുപോയി.

മാധവിക്കുട്ടിയും ഇങ്ങനെ തുനിഞ്ഞിറങ്ങുമോ?

തുനിഞ്ഞാൽ.......

മഹാദേവയ്യർ കടയിലേക്കു വന്നതും പോയതും നോക്കിയിരുന്ന എതിർവശത്തു കടയിലെ നാരായണസ്വാമി റെഡ്യാരുടെ മകൻ വിജയരങ്കൻ (അവൻ ജൂനിയർ ചേമ്പർ ഓഫ് കോമേഴ്സിൽ സെക്രട്ടറിയാണ്) പറയുകയുണ്ടായി.

" നിങ്ങളിങ്ങനെയൊക്കെ പറയുന്നു....! എല്ലാപേരും ജാതിഭേദം ഇല്ലാതാ

കണം, മതഭേദം ഇല്ലാതാകണം അങ്ങനെയിങ്ങനെയെന്നൊക്കെ കഴുതക ളെപ്പോലെ മോങ്ങുന്നുണ്ടല്ലോ.... എന്നാൽ ഇങ്ങനെയൊരു സംഭവം എവി ടെയെങ്കിലുമൊന്നു നടന്നാൽ മതി, സംഭവിക്കുവാൻ പാടില്ലാത്തതെന്തോ സംഭവിച്ചതുപോലെ വായിലും വയറിലുമടിച്ച് ബഹളം കൂട്ടുന്നു. അല്ലാ ഞാനും മനസ്സിലാകാഞ്ഞിട്ടു ചോദിക്കുകയാണ്. ഈ വിവാഹം കൊണ്ട് ലോകമാകെ കുട്ടീശ്വരമായിപ്പോയെന്നുണ്ടോ?"

അവന്റെയീ ചോദ്യം മുതലാളിയെ അരിശപ്പെടുത്തി. "അതെയെടാ........ നിനക്കിങ്ങനെയൊക്കെപ്പറയാം.....എന്നാൽ ഇങ്ങനെയൊന്നും നിന്റച്ഛൻ പറ യുകയില്ലാ....എന്തെന്നാൽ വീട്ടിൽ അദ്ദേഹത്തിനൊരു മകൾ-അതെ-നിന ക്കൊരനുജത്തി വിവാഹപ്രായമായി നില്പുണ്ട്........!" എന്ന് വൈരവൻപിള്ള മുതലാളി അരിശത്തോടെ അവനോടു പറയുകയുണ്ടായി.

ഇതു കേൾക്കുമ്പോൾ വിജയരങ്കന്റെ മുഖം കോപത്താൽ ചുവന്നു വിളറിപ്പോകുമെന്നു കരുതി തലയുയർത്തി നോക്കിയ അനന്തൻനായരെ നോക്കി അവൻ പറഞ്ഞ വരികൾ അദ്ദേഹത്തെ ആശ്ചര്യപ്പെടുത്തിക്ക ളഞ്ഞു!

"എന്റെ അനുജത്തിയെന്നതെല്ലാം ശരിയാണ്....! അവളായിട്ടൊരാളെ സ്നേഹിച്ചാൽ-അവൻ ജാതിയിലൊരു പറയൻ തന്നെയായിരുന്നോട്ടെ അതിനിടയിൽക്കടന്ന് ഞാൻ അനാവശ്യമായി കുഴപ്പങ്ങളൊന്നുമുണ്ടാക്കു കയില്ല, മനസ്സിലായോ.....! അങ്ങനെയൊരു വിവാഹം നടന്നെന്നുവച്ച് ആകാ ശമൊന്നും ഇടിഞ്ഞ് തലയിലൂടെ വീഴുകയില്ല....."

"ഉം...ഉം... നീ ഇളം കുരുന്നല്ലേ....ഇപ്പോൾ ഇത്തരത്തിലെല്ലാം വീറോടെ വാദിക്കുമെടോ.... അങ്ങനെയൊരു സംഭവം സ്വന്തം കുടുംബത്തിലും നട ക്കുമ്പോഴേ രണ്ടു കണ്ണിൽനിന്നും രക്തക്കണ്ണുനീർ പുറത്തു ചാടുകയു ള്ളൂ....!" എന്ന് ആ തർക്കത്തിന് ഒരു വിരാമമിട്ടുകൊണ്ട് മുതലാളി പറ ഞ്ഞൊപ്പിച്ചു.

അല്പനേരം കഴിഞ്ഞ് കാപ്പി കുടിക്കുവാനായി പുറത്തേക്കിറങ്ങിയ അന ന്തൻനായരെ കടയിലേക്കുവിളിച്ച് വിജയരങ്കൻ നടന്നതെല്ലാം വിസ്തരിച്ചു പറയുകയുണ്ടായി: "അലോഷ്യസും ഗീതയും വളരെക്കാലമായി പ്രേമമാ യിരുന്നുവത്രേ. അതിനാൽ ഇങ്ങനെ മുറപ്രകാരം വിവാഹം കഴിക്കുവാ നായി ഒരുമാസത്തിനു മുമ്പുതന്നെ രണ്ടുപേരും രജിസ്ട്രാർ ഓഫീ സിൽപ്പോയി പേരു രജിസ്റ്റർ ചെയ്തിരുന്നുവത്രേ. മുൻകൂട്ടി തീരുമാനമ നുസരിച്ച് മിനിയാന്നു രാത്രി ഗീത വീടുവിട്ടിറങ്ങിപ്പോയി....ഹോട്ടലിൽ താമ സിക്കുവാനാണേർപ്പാടു ചെയ്തിരുന്നത്... എന്നാൽ രാത്രിയിലേ മഹാദേ വയ്യർ പോലീസ് സ്റ്റേഷനിൽ റിപ്പോർട്ടു ചെയ്യുകയുണ്ടായി....കൂടാതെ പൊതുജനമാകെ മഹാദേവയ്യർക്കനുകൂലമാണ്....എന്തെന്നാൽ എത്രയൊ ക്കെയായാലും അലോഷ്യസ് ഒരു ക്രിസ്ത്യൻ പയ്യനല്ലേ....! കുടുംബ ത്തിൽപ്പിറന്ന ഒരു ഹിന്ദുപ്പെൺകുട്ടിയെ ഒരു ക്രിസ്ത്യാനി വിവാഹം കഴി

ക്കുവാൻ ലോകർ അനുവദിക്കുമോ? ഹോട്ടലിൽ ഭയങ്കരകുഴപ്പങ്ങളുണ്ടായി. വേറെ യാതൊരു മാർഗവും കാണായ്കയാൽ അലോഷ്യസും ഗീതയും നിങ്ങളുടെ അനുജൻ മധുസൂദനൻനായരെ അഭയം പ്രാപിച്ചു....എന്തായാലും ഈ നഗരത്തിലെ എം.എൽ.എ ആയിരിക്കുന്നിടത്തോളം കാലം, അദ്ദേഹത്തിനു ചില കടമകളും കർത്തവ്യങ്ങളുമെല്ലാമില്ലേ? മാത്രമല്ല, ഇലക്ഷനിൽ അയാൾ ജയിക്കുവാനുള്ള പ്രധാന കാരണം, അയാൾക്കു കീഴിലുള്ള ആയിരക്കണക്കിനു പൊതുജനങ്ങളുടെ വോട്ടുകളാണെന്നുള്ളതും നിങ്ങൾക്കെല്ലാം അറിവുള്ളതല്ലേ.....ഉം...എന്തിനധികം....ആ അർധരാത്രിയിൽ മന്ത്രിവരെയുള്ള എല്ലാ ഉദ്യോഗസ്ഥപ്രമുഖന്മാരെയും, പാവം, മധുസൂദനൻനായർ കണ്ട് കാര്യമെല്ലാം ശരിയാക്കി. ഇന്നലെ, മുൻതീരുമാനപ്രകാരം രജിസ്ട്രാർ ഓഫീസിൽവച്ച് വിവാഹം നടക്കുകയും ചെയ്തു....ഇപ്പോൾ ഗീത അലോഷ്യസിനോടൊപ്പം വലിയതുറയിൽ അവന്റെ വീട്ടിലാണു താമസം....."

കടയിലേക്കു തിരിച്ചുവന്ന് തന്റെ ഇരിപ്പിടത്തിലിരുന്ന അനന്തൻനായരുടെ മനസ്സിൽനിന്നും സ്വന്തം പ്രശ്നങ്ങളെല്ലാം പറന്നുപോവുകയും പകരം ഈ വിവാഹപ്രശ്നം മാത്രം നിറഞ്ഞുനിൽക്കയും ചെയ്തു.

അവൻ അലോഷ്യസ്....!

ഇപ്പോഴാണ് അദ്ദേഹത്തിനോർമ വരുന്നത്. മധുസൂദനൻനായരുടെ ഇലക്ഷൻ കാലത്ത്, വീടുകൾതോറും കയറിയിറങ്ങി പ്രചരണം നടത്തി വോട്ടുകൾ സമ്പാദിച്ച്, പൊതുയോഗങ്ങളിലും മീറ്റിംഗുകളിലുമെല്ലാം ചുറുചുറുക്കോടെ പ്രസംഗിച്ച്, നാട്ടുകാരുടെ ശ്രദ്ധ പിടിച്ചുപറ്റിയ ഒരു ചെറുപ്പക്കാരൻ.

കഴിഞ്ഞ ഇലക്ഷൻമൂലം ഇത്രയധികം പേരും പ്രസിദ്ധിയും ലഭിക്കുന്നതിനുമുമ്പ്, മധുസൂദനൻനായർ വെറുമൊരു സാധാരണക്കാരനായിരുന്ന നാളുകളിൽ നടന്ന ചില സംഭവങ്ങൾ അനന്തൻനായർക്കിപ്പോഴും ഓർമവരികയാണ്.

വലിയതുറയിൽ മീൻവിൽക്കുന്നവരുടെ കുടിലുകൾക്കിടയിൽ തലയുയർത്തി നിന്നിരുന്ന ഒരു കൂറ്റൻ ബംഗ്ലാവിലാണ് അലോഷ്യസിന്റെ മുറയ്ക്ക് ഒരു സഹോദരിയായ മോളിയും കുടുംബവും താമസിച്ചിരുന്നത്. മോളിയുടെ ഭർത്താവിന് സിംഗപ്പൂരിൽ മീൻ വ്യാപാരവും രണ്ടു മൂന്നു ഫാക്ടറികളും സ്വന്തമായുണ്ടായിരുന്നതിനാൽ, വർഷത്തിലൊരിക്കലോ രണ്ടു വർഷത്തിലൊരിക്കലോ മാത്രമേ നാട്ടിലേക്കു വരുവാൻ കഴിഞ്ഞിരുന്നുള്ളൂ. സിംഗപ്പൂരിൽ അയാളോടൊപ്പം ഒരു ചീനക്കാരിയും താമസമുണ്ടെന്നൊരു വാർത്തയും പരന്നിരുന്നു. അതെല്ലാമെങ്ങനെയുമാകട്ടെ, മോളിയുടെ ഭർത്താവ് നാട്ടിൽത്തന്നെ താമസിച്ചിരുന്ന ആ കാലഘട്ടത്തിൽപ്പോലും, അവരുടെ ഒരു കുടുംബാംഗമായിക്കഴിഞ്ഞിരുന്ന മധുസൂദനൻനായരുടെ ബന്ധം, അയാൾ സ്ഥലത്തില്ലാതായിട്ടും പൂർവാധികം ഉറപ്പോടെയും സ്ഥിര

മായും തുടർന്നുപോന്നു....

മോളി കാഴ്ചയിൽ നീണ്ടുമെലിഞ്ഞ ഒരു സുന്ദരിയായിരുന്നുവത്രേ.

ഉം.....എന്തിനധികം...ഒടുവിൽ താനും കൂടി വളരെയധികം കഷ്ടപ്പെട്ടു ശ്രമിച്ച ശേഷമാണ്, മധുസൂദനൻനായരെ വലിയതുറ മോളിയുടെ വീട്ടിൽ നിന്നും വേർപിരിച്ചു കൊണ്ടുവന്നത്.....! എന്നാൽ.....അവൻ കൗശലക്കാരനും ബുദ്ധിശാലിയുമാണ്....! ഒരു ഭീമമായ തുകയും നൽകി കണ്ണുനീരോടുകൂടിയാണത്രേ മോളി അവനെ യാത്രയയച്ചത്!

ഇലക്ഷൻ കാലത്ത് മോളിയും ഈ അലോഷ്യസും തുറയിലുള്ള ഓരോ വീടുവീടായി കയറിയിറങ്ങി മധുസൂദനൻനായർക്കുവേണ്ടി വോട്ടു പിടിച്ചു. വലിയതുറ നിവാസികളുടെ ആയിരക്കണക്കിന് വോട്ടുകൾ ലഭിക്കയാലാണ്, കടുത്ത മത്സരമുണ്ടായിട്ടും, അയാൾ നിഷ്പ്രയാസം ജയിച്ചത് എന്നുള്ള വാസ്തവം അറിവില്ലാത്തവരാരാണ്?

പുകയുയരുന്നതുപോലെ, അനന്തൻനായരുടെ മനസ്സിൽ പലവിധ ചിന്തകൾ ഒന്നിനൊന്ന് ഉയർന്നുപൊങ്ങി.

മോളിയെ കുറ്റം പറയാനാകുമോ?

അവൾക്കും കാർത്ത്യായനിക്കും എന്താണു വ്യത്യാസം....?

ഇത്തരം ഒന്നിനൊന്നു ബന്ധമില്ലാത്ത ചിന്താശകലങ്ങൾ...!

നേരായ വഴിതെറ്റി ജീവിത വാഹനം പ്രയാണം ചെയ്യുമ്പോൾ, ഇത്തരം വേദനകൾ സഹജമാണ്. അതൊരുവിധത്തിൽ അനുഭവിച്ചുതന്നെ തീരണം എന്ന് ബുദ്ധി ഉപദേശിക്കുന്നുണ്ടെങ്കിലും, തന്റെ ഹൃദയം അവയെ അംഗീകരിക്കുവാനാകാതെയിങ്ങനെ നീറിപ്പുകയുന്നതെന്തിനാണാവോ?

ധർമസങ്കടത്തിൽപ്പെട്ടുഴലുന്ന തന്റെ ഹൃദയത്തിലെന്നും പോറലേൽക്കുന്ന അനുഭവങ്ങൾ മാത്രമേയുണ്ടായിട്ടുള്ളു. ഒന്നിനു പുറകെ ഒന്നായി വേദനകൾ മാത്രം....! 'വേലിചാടുന്ന പശുവിന് കോലുകൊണ്ടാണു മരണം' എന്ന് കൂടെക്കൂടെ തന്റെ അച്ഛനും അമ്മയും പറയാറുണ്ടായിരുന്ന പഴഞ്ചൊല്ല്, അനന്തൻനായർക്കിപ്പോൾ ഓർമവന്നു. എന്നാൽ....വേലികൾ താണ്ടുവാൻ ചാടുകയല്ലാതെ വേറെന്തൊണ്ടൊരു പോംവഴി? വേലികളാകെ ഒന്നോടെ നശിപ്പിച്ചു കളയുവാൻ കഴിയുമോ? ഹും....വേദാന്തമൊക്കെ നമുക്കെല്ലാം പറയുവാനാകും....കാർത്ത്യായനിയുടെ കാര്യം പോകട്ടെ....മാധവിക്കുട്ടിയെക്കുറിച്ചോർത്താൽ വല്ലാത്ത ഭയം തോന്നുകയാണ്..... വാസുപിള്ള പറഞ്ഞതെല്ലാം വാസ്തവമാകുമോ? തന്റേതെന്നു വരുമ്പോൾ അതൊരു വല്ലാത്ത അനുഭവമായിത്തന്നെ അനുഭവപ്പെടുകയില്ലേ....! തലവേദനയും പനിയും തനിക്കു വരുമ്പോഴല്ലേ കാഠിന്യമറിയൂ.....!

"ഏയ് രാമൻപിള്ളേ....നാളെ ഇൻകംടാക്സ് കണക്കുകളുണ്ട്...കണക്കുകളെല്ലാം എപ്പോഴും തയാറായിരുന്നോട്ടെ" എന്ന് കടയിലെ മറ്റൊരു കണക്കപിള്ളയായ രാമൻപിള്ളയെനോക്കി ആജ്ഞാപിച്ചശേഷം, "അനന്തൻനായർ.....എല്ലാം ശരിയാക്കി നിങ്ങൾതന്നെ ഇൻകംടാക്സ് ഓഫീസിൽ കൊണ്ടു പോയിട്ടു വരണം...." എന്നദ്ദേഹത്തോടായി വൈരവൻപിള്ള മുത

ലാളി പറഞ്ഞു നിറുത്തുമ്പോൾ, അദ്ദേഹം തന്റെ ഓർമകളിൽനിന്നും ഞെട്ടിയുണർന്നു പറഞ്ഞു.

"ശരി.......മുതലാളീ...."

## 16

ഉച്ചക്ക് ചോറുപാത്രം തുറക്കുമ്പോൾത്തന്നെ, പുളിശ്ശേരിയുടെയും, ഓല ന്റെയും, പ്രഥമന്റെയും സമ്മിശ്ര ഗന്ധം മൂക്കിലേക്കടിച്ചു കയറി. കുഞ്ഞ മ്മ, തന്റെ ജന്മനാൾ കെങ്കേമമായിത്തന്നെ ആഘോഷിച്ച മട്ടുണ്ട്. അവ രതു നിസ്സാരമാക്കിയില്ല.....!

വഴുവഴുപ്പുള്ള ഗോതമ്പാഹാരങ്ങളിൽ നിന്നും ഈ ഒരു ദിവസത്തേ ക്കെങ്കിലും തനിക്കൊരു മോചനം നൽകുവാൻ മാധവിക്കുട്ടി ഉത്തരവിട്ടിരി ക്കാം!

അതെ... ഏഴെട്ടുവർഷങ്ങൾക്കു മുമ്പ് നിരന്തരമായി തന്നെ ശല്യം ചെയ്തുകൊണ്ടിരുന്ന തൊണ്ടവരൾച്ച, ദാഹം, വയറുവേദന—ഇത്തരം രോഗ ലക്ഷണങ്ങളോടെ മാധവിക്കുട്ടിയുടെ നിർബന്ധം സഹിക്കവയ്യാതെ, താനും മാധവിക്കുട്ടിയും ഡോക്ടർ കേശവൻനായരെക്കണ്ട് മൂത്രവും രക്തവു മെല്ലാം പരിശോധിപ്പിച്ചതിന്റെ ഫലമായി അദ്ദേഹം, "മൂന്നുശതമാനം പഞ്ച സാരയുടെ ഉപദ്രവമുണ്ട്......സൂക്ഷിക്കണം....നെല്ലരി ആഹാരങ്ങൾ വളരെ കുറയ്ക്കണം....പതിവിൽപ്രകാരമുള്ള ഇൻസുലിൻ ഇഞ്ചെക്ഷൻ എടു ത്തോളൂ....ഉം....ടി.ബിയും ഡയബറ്റിക്സും വളരെ അടുത്ത കൂട്ടുകാരാ ണ്...!"എന്നെല്ലാം ഉപദേശിച്ചു തിരിച്ചയയ്ക്കുകയുണ്ടായി. ഇപ്പോൾ ഇൻസു ലിനെല്ലാം പോയി....! മാധവിക്കുട്ടിയും തന്നെ നിർബന്ധിച്ചു മടുത്തു പോയിക്കാണും. പോകുന്ന ജീവൻ അല്പം നേരത്തെയായാൽ അത്ര ത്തോളം സമാധാനം കിട്ടുമല്ലോ...! എന്നാലും ഗോതമ്പാഹാരത്തിന്റെ കാര്യ ത്തിൽമാത്രം മാധവിക്കുട്ടിയെ എതിർക്കുവാൻ കഴിഞ്ഞിട്ടില്ല.

ഊണുകഴിച്ചുകൊണ്ടിരിക്കുമ്പോൾ അനന്തൻനായർക്ക് അല്പമായി ചിരിവരുകയുണ്ടായി.

ഉം.....ഇവിടെ നാമെന്തെല്ലാമോ ലാഭനഷ്ടക്കണക്കുകൾ എഴുതിയിടു ന്നു. എന്നാൽ...അൻപതുവർഷത്തെ തന്റെ ജീവിതം....! ഇതിൽ തനിക്കെന്തു ലാഭം കിട്ടി? എന്താണു നഷ്ടം....? ബാലൻസ് ഷീറ്റൊന്നു തയ്യാറാക്കി യാൽ എത്രയാണു ബാക്കി അവശേഷിപ്പ്?

എന്തു വിചാരിച്ചാണൊന്നാശ്വസിക്കേണ്ടത്?

അച്ഛൻ....

അമ്മ....

അമ്മാവി.....അമ്മാവൻ....

സഹോദരീ സഹോദരന്മാർ....

ഭാര്യയും കുഞ്ഞുങ്ങളും....

മുമ്പു തനിക്കു അന്നദാനം ചെയ്ത പൊന്നുതിരുമേനി–

മഹാരാജാവ്.

ഇപ്പോഴത്തെ അന്നദാതാവായ വൈരവൻപിള്ള മുതലാളി.

മിത്രങ്ങൾ, ശത്രുക്കൾ

പരിചയപ്പെട്ടു പിരിഞ്ഞവർ, ഇപ്പോഴത്തെ പരിചയക്കാർ.....

–ഇപ്രകാരം അനന്തൻനായരുടെ ചിന്തകളുടെ വലയം വലുതായി വലുതായി ഒടുവിൽ ഒരു വലിയ പുള്ളിയിൽ വന്നുനിൽക്കുകയായി.......

ആ പുള്ളി?

"അനന്തൻനായർ ഊണുകഴിക്കയാണോ?"

പണപ്പെട്ടിക്കു സമീപമിരുന്ന് മുതലാളിയുടെ രണ്ടാമത്തെ മകൻ സുബ്രഹ്മണ്യപിള്ളയുടെ ചോദ്യമാണ്.

"അതെ ഞാനിതാവരുന്നു..." എന്നു വിളിച്ചുപറഞ്ഞശേഷം വെപ്രാളപ്പെട്ട് ചോറുരുട്ടി ഉണ്ണുവാൻ തുടങ്ങി, അദ്ദേഹം.

മുതലാളി ഊണുകഴിക്കുവാൻ തമ്പാനൂരുള്ള സ്വവസതിയിലേക്ക് പോയിരിക്കയാണ്. അദ്ദേഹം ഊണുകഴിഞ്ഞ് നാലുമണിക്കു തിരിച്ചുവരുന്നതുവരെ കടയിലിരിക്കുന്നത് മുതലാളിയുടെ മകൻ സുബ്രഹ്മണ്യപിള്ളയാണ്.

ഈ സുബ്രഹ്മണ്യപിള്ളയ്ക്ക് തന്റെ മകൻ പ്രഭാകരൻ നായരുടെ പ്രായമേയുള്ളു. ഉം...അവനോടൊപ്പമാണ് ഇവനും എസ്.എസ്.എൽ.സി വരെ വഞ്ചിയൂർ ശ്രീ ഭരണിത്തിരുനാൾ സ്ക്കൂളിൽ പഠിച്ചതത്രേ. പഠിച്ചുകൊണ്ടിരിക്കുമ്പോൾ രണ്ടുപേരും ആത്മാർഥ സ്നേഹിതന്മാരായിരുന്നു.. എന്നാൽ പ്രഭാകരൻ നായർക്ക് കുളത്തൂർ ഇഞ്ചിനീയറിംഗ് കോളേജിൽ അഡ്മിഷൻ ലഭിച്ചശേഷം അവനെക്കണ്ടാൽ കണ്ടമട്ടുപോലും നടിക്കാറില്ലത്രേ, ഇവൻ.... ഒന്നു രണ്ടു പ്രാവശ്യം പ്രഭാകരൻനായർ പോയി, സംസാരിച്ചിട്ടും, അവനൊന്നും സംസാരിക്കാതെ ഗൗരവത്തിൽ പൊയ്ക്കളഞ്ഞതായി പ്രഭാകരൻനായർ പറഞ്ഞിട്ടുള്ളതും അനന്തൻനായർ ഓർത്തുപോയി.

ഉം....'അസൂയയ്ക്കും കഷണ്ടിക്കും മരുന്നില്ല' എന്ന പഴമൊഴി അദ്ദേഹം സ്വയം ഉരുവിട്ടുപോയി.

ഇപ്പോൾ...അവൻ ഇഞ്ചിനീയറിംഗ് പാസ്സായിട്ട് മൂന്നു വർഷം കഴിയുന്നു....പ്രഭാകരൻ ഇത്രയുംകാലം സമ്പാദിച്ചുകൂട്ടിയതെന്താണ്? ഉടനെ, രാവിലെ മാധവിക്കുട്ടിയും പ്രഭാകരൻനായരും തമ്മിലുണ്ടായ വാഗ്വാദം അദ്ദേഹം ഓർത്തുപോയി. നെഞ്ചുരുകുകയാണ്.

കൈകഴുകി തോളിൽക്കിടന്ന മേൽമുണ്ടിൽ തുടച്ച് പുറത്തേക്കുവന്നപ്പോൾ, സുബ്രഹ്മണ്യപിള്ളയുടെ സമീപം വേറൊരാൾകൂടി ഇരുന്നിരുന്നത് അനന്തൻനായർ ശ്രദ്ധിച്ചു.

സുബ്രഹ്മണ്യപിള്ള അനന്തൻനായരെ അരികിൽ വിളിച്ച്, അദ്ദേഹ

ത്തിന്റെ സമീപം ചേർന്നുനിന്ന്, കടയിൽ മറ്റാർക്കും കേൾക്കുവാൻ കഴിയാത്തത്ര താഴ്ന്ന സ്വരത്തിൽ പറയുകയായി. അവന്റെ സ്വരത്തിലൊരു വല്ലാത്ത പതർച്ച ദൃശ്യമായിരുന്നു.

"അനന്തൻനായർ, ഫുഡ്ഇൻസ്പെക്ടറും മറ്റ് ഉദ്യോഗസ്ഥന്മാരും അരമണിക്കൂറിനുള്ളിൽ നമ്മുടെ ഫാക്ടറിയിൽ ഇൻസ്പെക്ഷനായി വരുന്നുണ്ടത്രേ....ആരോ കുഴപ്പം സൃഷ്ടിച്ചിരിക്കുന്നു...അച്ഛൻ ഇപ്പോഴാണീവിവരം ഫോൺമുഖേന എന്നെ അറിയിച്ചത്. നിങ്ങളിപ്പോൾത്തന്നെ ഒട്ടും താമസിയാതെ നമ്മുടെ ഫാക്ടറിയിലേക്കുപോയി ഇരുപത്തഞ്ചുചാക്കു പഞ്ചസാര അടുപ്പിലിട്ടു കാച്ചുവാൻ പറയണം....വേറൊരു ഇരുപത്തഞ്ചുചാക്ക് പഞ്ചസാര വാർപ്പിൽതട്ടി മുഴുവനും വെള്ളത്തിലലിയിച്ചുവയ്ക്കാനും പറയൂ.... ഇവിടെ പണപ്പെട്ടിക്കു സമീപം വേറെ ആരുമില്ല....അച്ഛനിപ്പോൾ വരും.... അച്ഛനിങ്ങെത്തിയാലുടൻ ഞാനും വരാം....വേഗം പുറപ്പെട്ടോളൂ...."

കടയ്ക്കുതൊട്ടു പുറകിലായി സ്ഥിതിചെയ്യുന്ന മിഠായി ഫാക്ടറിയും വൈരവൻപിള്ള മുതലാളിയുടെ സ്വന്തമാണ്. പഞ്ചസാരയ്ക്ക് വളരെയധികം നിയന്ത്രണമുണ്ടായിരുന്നിട്ടുപോലും, ഉന്നതമണ്ഡലങ്ങളിൽ മുതലാളിക്കുണ്ടായിരുന്ന ശുപാർശയാൽ മിഠായി നിർമ്മിക്കുവാനെന്ന പേരിൽ മുന്നൂറു ചാക്കു പഞ്ചസാര നിയന്ത്രണവിലയിൽ അദ്ദേഹത്തിനനുവദിച്ചു കിട്ടിയിരുന്നു. "മിഠായിയൊന്നും നിർമിച്ചു വിൽക്കാതെ തന്നെ ഓപ്പൺ മാർക്കറ്റിൽ അമ്പത് ചാക്കു പഞ്ചസാര വിറ്റാൽ, ചുളുവിൽത്തന്നെ ആയിരം രൂപ പണപ്പെട്ടിയിൽ വീഴും....!" എന്നും ചിന്തിച്ചുകൊണ്ടദ്ദേഹം, ധൃതിയിൽ ഫാക്ടറിയിലേക്കോടിച്ചെന്ന്, മുതലാളിയുടെ രണ്ടുത്തരവുകളും അറിയിച്ചു.

രംഗമാകെ ചൂടുപിടിച്ചു. ജോലിക്കാർ ചുറുചുറുക്കോടെ ജോലിചെയ്യുവാനാരംഭിച്ചു.

അല്പസമയം കഴിഞ്ഞപ്പോൾ വരിവരിയായി വന്നെത്തിയ ഉദ്യോഗസ്ഥപ്രമുഖന്മാരോടൊപ്പം മുതലാളിയും സന്തോഷപൂർവം ഫാക്ടറിക്കുള്ളിലേക്കു കടന്നുവന്നു.

"സർ....ശരിയായി എണ്ണി നോക്കിക്കോളൂ സർ....... ഇതാ അൻപതു ചാക്ക് അടുപ്പിൽ കാച്ചിക്കൊണ്ടിരിയ്ക്കുന്നു....ചരൽ പഞ്ചസാര.....വെള്ളത്തിൽ കലക്കി അരിച്ചെടുത്തില്ലെങ്കിൽ അതു നന്നാവുകയില്ല.....അതാ അൻപതു ചാക്ക് ജലത്തിൽ കലക്കിവച്ചിരിക്കുന്നു....ബാക്കി അതാ സ്റ്റോക്കിരിപ്പുണ്ട്.... എണ്ണിനോക്കിക്കോളൂ സർ....ഇരുന്നൂറു ചാക്ക്.....!"

എല്ലാമെല്ലാം വാസ്തവംതന്നെ....ഒന്നിനും യാതൊരു മാറ്റവുമില്ല....ഡ്രിങ്ക്സ്, ചോക്കളേറ്റ്, സിഗററ്റ് എല്ലാം മുറപോലെ എത്തുകയായി.

ഫാക്ടറിക്കുള്ളിൽ കാഴ്ചക്കാർ നിറഞ്ഞു. അടുത്ത കടക്കാരെല്ലാം വിശേഷം കാണുവാനെത്തിയിരിക്കുകയാണ്.

"വെരിസോറി......ഇത്രയധികം സ്ട്രിക്റ്റായിരുന്നിട്ടുപോലും പരാതികൾ അയച്ചിരിക്കുന്നതുനോക്കൂ....! എന്താ മിസ്റ്റർ വൈരവൻപിള്ളേ.....ഏതെ

ങ്കിലും സമീപവാസികളായ കടക്കാർ നിങ്ങൾക്കെതിരായിട്ടുണ്ടോ?"

–തഹസീൽദാരുടെ ചോദ്യമാണിത്.

മുതലാളി പാലുപോലെ വെളുക്കെയൊന്നു ചിരിച്ചു.

''സർ മുതുകിൽ കൂനുണ്ടെങ്കിലല്ലേ കുനിയുവാൻ പേടിക്കേണ്ടതുള്ളു. കച്ചവടത്തിൽ നഷ്ടം എനിക്കൊരു പ്രശ്നമേയല്ലാ....എന്നാൽ സത്യസന്ധത വേണം സാർ....സത്യസന്ധത.....! ഈശ്വരന്റെ സഹായംകൊണ്ട് ഇതുവരെയായി എനിക്കതിനു ദാരിദ്ര്യമുണ്ടായിട്ടില്ല, സർ......ഇക്കാലത്ത് നല്ലവർക്ക് ഏതുരംഗത്താണ് ശത്രുക്കളില്ലാത്തത്......? അതാതുരംഗങ്ങളിൽ ഒരാൾ വിജയം വരിക്കുന്നുവെന്നുകണ്ടാൽ ചില പഴയ പെരുച്ചാഴികൾക്ക് തലചുറ്റലുണ്ടാവുക സ്വാഭാവികമാണ്....യോഗ്യന്മാരുടെ വേഷവും കെട്ടി കുതികാൽവെട്ടുവാനായി ഇക്കൂട്ടരെന്നും പിന്നാലെകാണും....നാമെല്ലാം അതെല്ലാം ഭയപ്പെടുവാൻ തുടങ്ങിയാൽ ജീവിക്കുവാൻ കഴിയുമോ സാർ...?

"നിങ്ങൾ പറയുന്നതെല്ലാം വളരെ വളരെ ശരിയാണ്!"

മുതലാളി വിടുന്ന ലക്ഷണമില്ല. "തുമ്മിയാൽ തെറിച്ചുപോകുന്ന മൂക്കങ്ങു തെറിച്ചുപോയ്ക്കോട്ടെ, സർ...." എന്നു തറപ്പിച്ചു പറയുകയായി.

എല്ലാപേരും സംസാരിച്ചു സംസാരിച്ചു കടയിലെത്തി. കൂടെ അനന്തൻനായരും തിരിച്ചുപോന്നു.

"ഇതെല്ലാം ആരുടെ പണികളാണെന്നെനിക്കറിയാം സാർ....ഇതിനും മൂന്നാമത്തെ കടയിലെ രാമൻപിള്ളയെ അറിയില്ലേ സാർ....? ഉം...അയാളും നമ്മുടെ ജാതിതന്നെയാണ്...സർ, ഇതെല്ലാം അയാൾ ചെയ്ത പണിയാണ്....! കഴിഞ്ഞമാസം അയാളുടെ ഫാക്ടറി ഇൻസ്പെക്ഷനിൽ അൻപതു ചാക്കു പഞ്ചസാര ബ്ളാക്കിൽ വിററുപോയവിവരം നിങ്ങൾ കണ്ടുപിടിച്ചു ചാർജുചെയ്തത് ഓർമിക്കുന്നുല്ലേ? അയാളിപ്പോഴും വിചാരിച്ചിരിക്കുന്നത് അതിനുകാരണക്കാരൻ ഞാനാണെന്നാണ്! എന്നാൽ എന്റടുക്കൽ അത്തരം മാനംകെട്ടപണികളൊന്നുമില്ല സാർ...."എന്നായി മുതലാളി.

വന്നവരെല്ലാം തൃപ്തരായി തിരിച്ചുപോയി. അല്പസമയത്തിനുള്ളിൽ രംഗം പഴയതുപോലെ ശാന്തമായി. ഇപ്പോൾ പഴയതുപോലെ കച്ചവടത്തിനായുള്ള തിരക്കുമാത്രമേ കടയിലുള്ളു. കൂടെക്കൂടെ അടുത്തകടയിലെ സത്യാഗ്രഹികളുടെ മുദ്രാവാക്യങ്ങളുടെ മുഴക്കംമാത്രം കേൾക്കാം.

പെട്ടെന്ന് ടെലിഫോൺബെൽ ശബ്ദിച്ചു.

അല്പസമയത്തേക്ക് മുതലാളി എന്തോ സംസാരിച്ചുകൊണ്ടിരുന്നു. പിന്നെ. "ഏയ്, അനന്തൻനായർ....നാളെ ഇൻകംടാക്സ് കണക്കുകൾ നോക്കേണ്ട ദിവസമല്ലേ? നമ്മുടെ ആഡിറ്റർ കൈമൾ, കണക്കുപുസ്തകങ്ങളുമെടുത്ത് അങ്ങെത്തുവാൻ പറഞ്ഞിരിക്കുന്നു. പുസ്തകങ്ങളെടുത്ത് പോയ് വരൂ....എന്റെ വീട്ടിലാണ് ഒരു കണക്കുബുക്ക്. ഫോണിൽ വിളിച്ചു പറഞ്ഞേക്കാം ഞാൻ.....അവിടെ നിന്നും ആ പുസ്തകം കൂടി കയ്യിലെടുത്തോളൂ...." എന്ന് അനന്തൻനായരെ നോക്കി മുതലാളി ഉത്തരവിട്ടു.

മൂന്നുമണിനേരത്തെ, ആ ഭയങ്കരവെയിലിന്റെ ചൂടുപോലും, അപ്പോഴു

ണ്ടായിരുന്ന മനോനിലയിൽ അദ്ദേഹത്തിനൊരു പ്രശ്നമായിരുന്നില്ല. കണക്കു ബുക്കുകളെല്ലാം ഒരു കെട്ടാക്കിയെടുത്ത്, കുടയുമെടുത്തുകൊണ്ട്, അനന്തൻനായർ പുറപ്പെട്ടു.

വല്ലാത്ത ക്ഷീണം....തൊണ്ടയും നാക്കും വല്ലാതെ വരളുന്നു. പപ്പുപിള്ളയുടെ ചായക്കടയിൽക്കയറി നന്നായി മധുരമിട്ട് കടുപ്പത്തിലുള്ള ഒരു ചായയും കുടിച്ച് അടുത്തുള്ള മുറുക്കാൻ കടയിൽ കയറിനന്നായിട്ടൊന്നു മുറുക്കിയശേഷം മുതലാളിയുടെ വീടു ലക്ഷ്യമാക്കി അദ്ദേഹം നടന്നു.

ഈ ചാലത്തെരുവിൽ ജനത്തിരക്കൊഴിഞ്ഞ സമയമുണ്ടാവുകയില്ലേ? ഈ ഇടവഴിയിലൂടെ നടക്കുവാൻ ഇത്രയധികം തിരക്കും കഷ്ടപ്പാടും എവിടെനിന്നാണ്.......

ഈ പട്ടണത്തിൽ, നൂറ്റാണ്ടുകളോളം പഴക്കമുള്ള, രാജകീയ പ്രഭാവത്തോടുകൂടി തലയുയർത്തിനിൽക്കുന്ന പ്രധാന അങ്ങാടിയാണിത്. അതിനുശേഷം പഴവങ്ങാടി, പുത്തൻചന്ത, കന്റോൺമെന്റ് എന്നിങ്ങനെ എത്രയെത്ര ചന്തസ്ഥലങ്ങളുണ്ടായി പുരോഗമിച്ചുവെങ്കിലും, അവിടമാകെ ജനത്തിരക്കുണ്ടെങ്കിലും ഈ ചാലയുടെ മാഹാത്മ്യം മാത്രം ഒരിക്കലും മാറ്റു കുറയാതെ നിലനിൽക്കുവാൻ കാരണമെന്താണ്!

ചമ്പക്കടച്ചന്തയിൽ ലോറിക്കണക്കായി ഇറക്കുമതിചെയ്യുന്ന കായ്കനികൾ. സഭാപതി കോവിൽത്തെരുവിൽ വന്നുചേരുന്ന നവധാന്യങ്ങൾ, പൂക്കടകളിൽവന്നു കുമിഞ്ഞുകൂടുന്ന അന്നുവിരിഞ്ഞ നറുമണം വിതറുന്ന പൂക്കൾ, ഇവയെല്ലാം കൂടിക്കലർന്നു സമ്മിശ്രമായി ഒഴുകിവരുന്ന ഗന്ധത്തോടൊപ്പം "ഞാനും ഇവിടെത്തന്നെയുണ്ട്" എന്നു വിളിച്ചോതുന്ന മത്സ്യഗന്ധവും....!

ഇതിനെല്ലാം പുറമെ, സാധനങ്ങൾ വാങ്ങുവാൻ കാൽനടയായും കൂട്ടമായും വന്നിറങ്ങുന്ന ജനങ്ങൾ....വഴിയിൽ പോക്കുവരവുണ്ടായിരുന്നിട്ടുകൂടി എന്തൊരു തിരക്ക്.......

വീതികുറഞ്ഞ ചാലത്തെരുവിൽ, വഴിപോക്കർക്കു തടസ്സമായി, തിലോത്തമാസിൽക്ക് പാലസിനു മുന്നിൽ, നിരന്നുകിടന്നിരുന്ന മിനുസമുള്ള കാറുകളുടെ തിളക്കം നാലുപാടും പ്രസരിച്ചിരുന്നു.

കാറുകൾക്കിടയിലൂടെ, കണ്ണുകൾ പാട്ടുകളുടെയും വർണങ്ങളുടെയും ലോകമായ ആ തുണിക്കടയിലേക്കു സഞ്ചരിച്ചു.

പെട്ടെന്ന് അദ്ദേഹത്തിനൊരു ഞെട്ടലുണ്ടായി.

കടയ്ക്കുള്ളിൽ, തുണികളുടെ ഭംഗിയും ഈടും നോക്കി രസിച്ചിരുന്ന ജനത്തിരക്കിൽ നിന്നെല്ലാം ഒഴിഞ്ഞ് ഒരു കോണിൽ പരസ്പരം തൊട്ടുരുമ്മിനിന്ന് സംസാരിച്ചു ചിരിച്ച്, ചുറ്റുപാടുമുള്ള ലോകം പോലും മറന്നു നിന്നിരുന്ന ആ രണ്ടുപേരിൽ ഒരാൾ പ്രഭാകരൻനായരല്ലേ...

അപ്പോൾ മറ്റേത്....?

അനന്തൻനായരുടെ കാലുകൾ നിലത്തുറയ്ക്കാതായി. റോഡിനഭിമുഖമായി കടയ്ക്കുള്ളിൽ സ്ഥാപിച്ചിരുന്ന വലിയ നിലക്കണ്ണാടിയിൽ കണ്ണിമ

യ്ക്കാതെ നോക്കിനിന്ന് ആ സഹയാത്രികയെ നോക്കി പരിശോധിക്കയാണദ്ദേഹം....

അദ്ദേഹത്തിന്റെ ശരീരത്തിൽക്കൂടി വിയർപ്പുചാലൊഴുകി.

ഇത്.....

ഇത്....

തന്റെ സമീപം കിടന്നിരുന്ന കാറിന്റെ പിൻഭാഗത്തെ നമ്പർ പ്ലേറ്റിൽ, രജിസ്റ്റർ നമ്പരിനുപകരം തൂക്കിയിട്ടിരുന്ന ചുവന്ന അക്ഷരങ്ങളിലുള്ള ചെറിയ ബോർഡ്, അതൊരു സ്റ്റേറ്റ് കാറാണെന്ന് വിളിച്ചോതുന്നുണ്ടായിരുന്നു.

പിന്നീടദ്ദേഹം അവിടെ നിന്നില്ല. തിടുക്കത്തിൽ മുൻപോട്ടു നടന്നു. ഇരുവരും തന്നെക്കണ്ടു തിരിച്ചറിയുന്നതിനുമുമ്പ് സ്ഥലം വിടണമെന്ന് തന്റെ അന്തഃകരണം മന്ത്രിക്കുന്നുണ്ടോ....?

എന്നാലും....

പ്രഭാകരൻനായർ ഇത്രത്തോളം തന്റേടിയും അഹങ്കാരിയുമാണെന്ന് താൻ മനസ്സിലാക്കിയില്ലായിരുന്നു.

രാവിലെ മാധവിക്കുട്ടി അവനോടു തനിക്കുവേണ്ടി വാദിച്ചുകൊണ്ടിരുന്നതും, ജൗളിക്കടയിൽ താൻ നേരിട്ടു കാണുവാനിടയായ ഈ കാഴ്ചയും അദ്ദേഹത്തിന്റെ മനോമുകുരത്തിൽ തെളിഞ്ഞുനിന്നു.

ഇപ്പോൾ വളരെയധികം രഹസ്യങ്ങളുടെ ചുരുളഴിയുന്നതായും പലതും ചുരുളുന്നതായും അദ്ദേഹത്തിനു തോന്നി.

എന്നാൽ തന്റെ അഭിമാനവും അന്തസ്സുമാകെ കാർത്ത്യായനി തകർത്തു തരിപ്പണമാക്കിക്കളഞ്ഞതായി അദ്ദേഹത്തിനു തോന്നി. താനിത്രയും കാലം വേദനിച്ചിരുന്നതെന്തു വിഡ്ഢിത്തമായിരുന്നു....! അല്പസ്വല്പം അഭിമാനം തന്നിൽ ശേഷിച്ചിരുന്നു എന്നതു വാസ്തവം. ഇപ്പോൾ അതും തകർക്കപ്പെട്ടപ്പോഴേ തനിക്കു മനസ്സിലാക്കുവാനും കണ്ണുതുറക്കുവാനും കഴിഞ്ഞുള്ളു....!

ഇടവിടാതുള്ള ഹോറൺമുഴക്കം ചെവി തുളച്ചുകയറുകയാണ്. റോഡിലൂടെ, വഴിപ്പോക്കരുടെ സംസാരം ശ്രവിച്ചുകൊണ്ട്, അദ്ദേഹം നടന്നു. കയ്യിലിരുന്ന കണക്കു പുസ്തകങ്ങൾക്ക് ഒരു പിണത്തിന്റെ ഘനം തോന്നിച്ചു. പതിവിനു വിപരീതമായി, തമ്പാനൂരുള്ള മുതലാളിയുടെ വീടുവരെയും ഇത്രയധികം ദൂരമെന്താണാവോ....?

തമലം തമ്പുരാട്ടിയുടെ മകളായ ലീലാകുമാരിത്തങ്കച്ചിയുമായി പ്രഭാകരൻ നായർക്ക് അടുപ്പമുണ്ടയതെങ്ങിനെയാണോ? പിടിച്ചാലും പിടിച്ചാലും.....അവനീ പുളിങ്കൊമ്പുതന്നെ....

ഒരു കാലത്ത് തൂപ്പുകാരിയായിരുന്നു ഈ തമലം തമ്പുരാട്ടി എന്നൊരു കേൾവിയുണ്ട്......അതു വാസ്തവമായിരിക്കുമോ?

"അപ്പം തിന്നുവാൻ പറഞ്ഞാൽ എന്തിനാണെടാ കുഴിയെണ്ണുന്നത്?" എന്നുള്ള തന്റെ അച്ഛന്റെ മൊഴി തന്നെ പലപ്പോഴും പലതും അടക്കുവാൻ പ്രേരിപ്പിച്ചതെല്ലാം അദ്ദേഹത്തിന്റെ സ്മൃതിപഥത്തിലെത്തുകയാണ്....!

അങ്ങനെയാണെങ്കിൽ....
കണ്ണിൽ കണ്ടതും അസത്യം......
കാതിൽ കേട്ടതും അസത്യം....
നേരിട്ടറിയുന്നതും അസത്യം.....
എല്ലാമെല്ലാം അസത്യം....
ഈ ലോകമേ അസത്യമാണോ.....?

വിത്തൊന്നു മുളച്ചുപോയാൽ അതുകാരണം തന്റെ അധികാരത്തിനും അന്തസ്സിനും കോട്ടം വരുമെന്ന് ഭയന്ന് ഒറ്റത്തടിയായി നിറുത്തിയിരുന്ന കാലം....!

തായ്വൃക്ഷം തന്നെ ഇതു ചെയ്യുകയാണെങ്കിൽ.....?

ചെറുപ്പകാലത്തെ വികൃതികളെ എതിർക്കുമ്പോൾ....

അമർത്തി വയ്ക്കാറുള്ള വികാരങ്ങൾ ചെറുപ്പത്തിലെ കാട്ടാറിന്റെ ഒഴുക്കുകൾ പോലെതന്നെയല്ലേ....? അവ എവിടെയെങ്കിലും തങ്ങിനിൽക്കാറുണ്ടോ?

പഞ്ഞിക്കു സമീപം ആരെങ്കിലും തീയ് കൊളുത്താറുണ്ടോ? അങ്ങിനെയായിരുന്നിട്ടുപോലും ഒരു ദിവസം....

തറ അടിച്ചുവാരിക്കൂട്ടിയ ചവറ്റുകുപ്പയിൽ പുകഞ്ഞുകൊണ്ടിരുന്നത് ഒരു നിസ്സാരമായ അശുദ്ധ തീപ്പൊരിയാണ്.

എന്നാലും അഗ്നി സ്ഫുലിംഗമല്ലേ.....?

ആ അഗ്നി സ്ഫുലിംഗത്തിൽപ്പോയി വീണതോ ഒരു ചപ്രമഞ്ചത്തിലെ പഞ്ഞി.

ബാഹ്യലോകം ശ്രദ്ധിക്കുന്നതിനു മുമ്പ്, ഈ തീ കെടുത്തി പഞ്ഞിക്കും, പഞ്ഞിയെ മാറ്റി തീയ്ക്കും വിമോചനം നൽകുവാൻ കഴിഞ്ഞിരുന്നു...

എന്നാലും

ലീലാകുമാരിത്തങ്കച്ചിയുടെ മുഖത്തൊരു രാജകീയ പ്രഭയുണ്ട് എന്നുള്ള മറ്റുള്ളവരുടെ അഭിപ്രായങ്ങളിലും വാസ്തവമില്ലേ.......?

# 17

മുതലാളിയുടെ ബംഗ്ളാവിനു മുന്നിൽ രണ്ടുമൂന്നു കാറുകൾ കിടക്കുന്നു.

ഗേറ്റു തുറന്ന് മുറ്റത്തേക്കു വന്നപ്പോൾ പട്ടികൾ കുരയ്ക്കുവാനാരംഭിച്ചു. എന്നിട്ടും അകത്തുനിന്നും ആരും പുറത്തേക്കു വന്നു കണ്ടില്ല.

യുദ്ധം ഇന്നാട്ടിലും വ്യാപിച്ചേക്കുമെന്ന് ഭയന്ന് രണ്ടാം ലോകമഹായുദ്ധകാലത്ത് തന്റെ ഭാര്യയെയും കുഞ്ഞുങ്ങളെയും അവരുടെ ജന്മസ്ഥലത്തുള്ള വസതിയിൽ കൊണ്ടാക്കിയശേഷം ഇവിടെയെത്തിയ മുതലാളിക്ക് തിരിച്ചു കൂട്ടിക്കൊണ്ടുവരുവാൻ കഴിഞ്ഞത് തന്റെ കുഞ്ഞുങ്ങളെ മാത്രമാ

യിരുന്നുവെന്ന് കടയിലെ കണക്കപ്പിള്ളയായ രാമൻപിള്ള പറഞ്ഞു തന്നി രുന്നത് അദ്ദേഹത്തിനോർമയിലെത്തി. നാട്ടിൽ വച്ചുതന്നെ സ്വന്തം ഭാര്യ ടൈഫോയിഡ് പിടിപെട്ടു മരിച്ചുപോയത്രേ.....

അല്പസമയം കഴിഞ്ഞപ്പോൾ ഉള്ളിൽ നിന്നൊരു സ്ത്രീ പുറത്തേക്കു വന്നു. മുതലാളിയുടെ മൂത്തമകൻ ഗോപാലപിള്ളയുടെ ഭാര്യയാണെന്നു തോന്നുന്നു. ഇളയമകനായ സുബ്രഹ്മണ്യപിള്ളയ്ക്കിനിയും വിവാഹമായി ട്ടില്ലല്ലോ.....!

നല്ല ലക്ഷണമൊത്ത മുഖം. മുപ്പതു വയസ്സിലേറെ മതിക്കുകയില്ല. നെറ്റി യിൽ തിളങ്ങുന്ന സിന്ദൂരപ്പൊട്ട്. അവരുടെ കണ്ണുകളുടെ അഗാധതയിൽ വീർപ്പുമുട്ടി നിൽക്കുന്ന കഠിനവ്യഥയുടെ നിഴൽ......

"ഉം....ആരാണത്....?"

"അല്ലാ.....കണക്കുപുസ്തകം ഇവിടിരിപ്പുള്ളതായി മുതലാളി പറഞ്ഞി രുന്നു...."

"അതെ...ഫോണിൽ വിളിച്ചു പറയുകയുണ്ടായി....ഞാനിപ്പോൾ എടു ത്തുകൊണ്ടുവരാം...."

വളരെയധികം വിനയാന്വിതനായി, ഒതുങ്ങി മുറ്റത്തു നില്ക്കുമ്പോൾ കോണിപ്പടിയിൽ സംസാരത്തിന്റെ ശബ്ദം മുഴങ്ങിക്കേട്ടു....ആരൊക്കെയോ താഴത്തേക്കിറങ്ങിവരുന്ന പാദപതന ശബ്ദം.....

മുന്നിൽ വന്നിരുന്നത്.....

കേശവൻതമ്പിയല്ലേ.....?

തഹസീൽദാർ വിക്രമൻ തമ്പിയുടെ അനുജൻ.....

ഏതോ മന്ത്രിയുടെ പ്രൈവറ്റ് സെക്രട്ടറിയല്ലേ, ഇയാൾ....

അയാളുടെ മിഴികൾ ചുവന്നുകലങ്ങിയിരുന്നു. പിന്നാലേനടന്നു വന്നി രുന്ന ഗോപാലപിള്ളയുടെ കാൽ വല്ലാതെ കുഴഞ്ഞ് നിലത്തുറയ്ക്കുവാ നാകാതെ ആടിയാടി നില്പാണ്.....

വേറൊരാൾ കൂടി വരുന്നുണ്ട്. അതാരാണെന്ന് അനന്തൻനായർക്കു പിടി കിട്ടിയില്ല.

"ഉം...ഗോപാലപിള്ളേ...ഒന്നിനും ഭയപ്പെടേണ്ട. എല്ലാം ഞാൻ നോക്കിക്കൊള്ളാം.... ശരി....എന്നാൽ ഞങ്ങളിറങ്ങട്ടേ....?" എന്ന് ഗോപാ ലപിള്ളയുടെ മുതുകിൽത്തട്ടി സമാശ്വസിപ്പിച്ചശേഷം കേശവൻ തമ്പിയും, ആ മൂന്നാമനും ആടിയാടി പുറത്തേക്കിറങ്ങിപ്പോയി. കാൽ നിലത്തുറയ്ക്കാ തെ, പുറത്ത് ഗേറ്റുവരെ അവരെ രണ്ടുപേരേയും അനുഗമിച്ച് യാത്രയയച്ച ശേഷം ഗോപാലപിള്ള തിരിച്ചെത്തി.

രണ്ടു കാറുകളും പൊടിപടലം പരത്തിക്കൊണ്ട്, ഒരു ഇരമ്പലോടെ പാഞ്ഞുപോയി.

തിരിച്ചു വീട്ടിനുള്ളിലേക്ക് കയറുമ്പോഴാണ് ഗോപാലപിള്ള അനന്തൻനാ യരെക്കണ്ടത്. ഉടനെ അയാൾ കുഴഞ്ഞസ്വരത്തിൽ അദ്ദേഹത്തോടായി ചോദിച്ചു. "ഉം....? ആരാണ്......എന്തുവേണം....? എന്തുകൊണ്ടാണിവിടെ

യിങ്ങനെ നില്ക്കുന്നത്....?"

"ഇല്ലാ...ഇൻകംടാക്സ് കണക്കെന്തോ ഇവിടെയുണ്ടത്രേ...അതും വാങ്ങിക്കൊണ്ട് ആഡിറ്ററെക്കാണുവാൻ പോകാൻ പറയുകയുണ്ടായി, മുതലാളി. അതിനാണു ഞാൻ നില്ക്കുന്നത്...." എന്നിത്രയും അനന്തൻനായർ പറഞ്ഞുതീരുന്നതിനുമുമ്പായി, ഗോപാലപിള്ളയുടെ ഭാര്യ ഒരു കണക്കു പുസ്തകവുമായി പുറത്തുവന്ന് അദ്ദേഹത്തെ ഏല്പിച്ചു.

അതും വാങ്ങി പുറത്തേക്കുള്ള ഗേറ്റു ലക്ഷ്യമാക്കി നടക്കുമ്പോൾ, മുറ്റത്ത് കുനിഞ്ഞുനിന്ന്, 'ഗ്വാ'എന്നുറക്കെ ശബ്ദമുണ്ടാക്കി ഛർദിച്ചുകൊണ്ടിരുന്ന ഗോപാലപിള്ളയുടെ മുതുകു തടവിക്കൊണ്ടു നിന്നിരുന്ന ആ പാവപ്പെട്ട സ്ത്രീയെ ഒരിക്കൽകൂടിതിരിഞ്ഞു നോക്കാതിരിക്കുവാൻ അനന്തൻനായർക്കു കഴിഞ്ഞില്ല.

ഹും....ഇയാൾക്ക് ലോട്ടറി ഓഫീസിൽ ഉയർന്ന ഉദ്യോഗമുണ്ട്..., അതെ.... മാധവിക്കുട്ടി ജോലിചെയ്യുന്ന അതേ ഓഫീസിൽത്തന്നെ....! കൈനിറയെ ശമ്പളം, ധാരാളം സ്വത്ത്, ....ഐശ്വര്യവും ലക്ഷണവും തികഞ്ഞ സുന്ദരിയായ ഭാര്യ....ഉം...ഇനിയും ഒരു കുഞ്ഞുപോലും അവർക്കില്ലാ....എന്നാൽ... അതത്ര ദുഃഖമായി കരുതുവാനുണ്ടോ.....? രണ്ടുപേരും ഇപ്പോഴും തീരെ ചെറുപ്പമാണ്....!

പിന്നെന്തിനാണിയാൾ ഈ കുഴപ്പങ്ങളിലെല്ലാംപോയി തലയിടുന്നത്....?

ആരൊക്കെയോ എന്തൊക്കെയോ പറഞ്ഞുപരത്തുന്നുണ്ട്.... മാധവിക്കുട്ടിയും ഇയാളെക്കുറിച്ച് തന്നോട് വളരെയധികം കാര്യങ്ങൾ പറഞ്ഞിട്ടുള്ളതദ്ദേഹത്തിനറിയാം.....!

പുറം സ്റ്റേറ്റുകളിൽ ലോട്ടറി ഏജന്റുന്മാരെ നിയമിച്ച വകയിൽ ധാരാളം കൈക്കൂലിക്കേസുകൾ....അതോടൊപ്പം ആൾ വളരെ ഇമ്മോറലാണത്രേ..... ഓഫീസിൽ ഇയാളുടെ കീഴിൽ ജോലി ചെയ്യുന്ന സ്ത്രീകളെയും ഇയാളെയും ചേർത്തു ധാരാളം വാർത്തകൾ പ്രചരിച്ചുവരുന്നു.....

ഇത്തരം ധാരാളം കേസുകൾ അയാളുടെ പ്രമോഷനെ വല്ലാതെ ബാധിച്ചിട്ടുള്ളതായും വാർത്തകളുണ്ട്.

ഹും...ഏതോ...എങ്ങനെയോ....! ഏതു പുറ്റിൽ ഏതു പാമ്പാണോ....! ആർക്കറിയാം? കേശവൻതമ്പിയെ വീട്ടിൽ ക്ഷണിച്ചുവരുത്തി ശീമമദ്യങ്ങൾ നൽകി സൽക്കരിച്ചയക്കത്തക്കവിധത്തിൽ കേസത്രയേറെ സീരിയസായിത്തീർന്നുവോ? അതെയതെ....കേശവൻതമ്പി പറഞ്ഞു കഴിഞ്ഞാൽപ്പിന്നെ ഭയപ്പെടാനൊന്നുമില്ലെന്നതു സത്യം....! കേശവൻതമ്പി ആൾ നിസ്സാരനാണോ!

കഞ്ചാവിന്റെ വെറിമുഴുത്ത് റോഡിൽക്കിടന്നു വല്ലാതെ ബഹളംവെച്ചുകൊണ്ടിരുന്ന കഞ്ചാവുവ്യാപാരി, കൃഷ്ണനെയും കടന്ന്, ആഡിറ്റർ കൈമളുടെ ഓഫീസു നോക്കിനടന്നു, അനന്തൻനായർ.

ഉം....താൻ ജോലിയിലിരിക്കുമ്പോൾ, അവിടെ ഔദ്യോഗിക കാര്യങ്ങൾക്കായി കൂടെക്കൂടെ ഓഫീസിലെത്താറുള്ള കേശവൻതമ്പിയെ എത്ര

പ്രാവശ്യം താൻ കണ്ടിരിക്കുന്നു.....

എന്നാൽ....അയാൾ ആളൊരു അസാമാന്യനാണെന്ന കാര്യത്തിൽ യാതൊരു സംശയത്തിനും വകയില്ല. പൊൻമുടിയിലുള്ള ഒരു തേയില എസ്റ്റേറ്റ് എന്തുമാത്രം ചുളുവിലാണ് അയാൾ മഹാരാജാവിൽനിന്നും തന്റെ അമ്മാവനു വാങ്ങിക്കൊടുത്തത്....! അയാളുടെ അമ്മാവൻ അച്ചുതപൊതുവാളും മോശക്കാരനല്ലാ.....ഇവനേക്കാൾ ഭയങ്കരൻ....! ചാലയിലെ ഒരു ഭയങ്കര സ്വർണക്കട മുതലാളിയായ സി.എം.പി.ചെട്ടിയാർക്ക്, ലക്ഷം രൂപയ്ക്ക് അതേ എസ്റ്റേറ്റു വിറ്റപ്പോൾ, ഈ വ്യാപാരത്തിൽ, തന്റെ മരുമകൻ കേശവൻതമ്പിക്ക്, ദല്ലാൾ വകയിൽ, എത്ര രൂപ ലാഭം കിട്ടി എന്നന്വേഷിച്ചുവത്രേ....ചെട്ടിയാരും ആളത്ര മോശമില്ല.....അമ്മാവന്റെ സംശയം അപ്പാടെ മരുമകന്റെ ചെവിയിലെത്തിച്ചു. അതറിഞ്ഞിട്ടും കേശവൻതമ്പി, ഒരക്ഷരംപോലും ഉരിയാടിയില്ലത്രേ...നേരെ ഭാര്യയെ സമീപിച്ച്, "നിന്റച്ഛൻ നിനക്കുതന്ന എല്ലാ ആഭരണവും ഒന്നുപോലും ബാക്കിവെയ്ക്കാതെ അഴിച്ചുവെക്ക്.....ഉം....." എന്നാജ്ഞാപിച്ചു. ഭയന്നുവിറച്ച് ഒരൊറ്റ ആഭരണം പോലും ബാക്കിവയ്ക്കാതെ എല്ലാം ഊരിവച്ചു അവൾ. പിന്നീട് അമ്മാവൻ നൽകിയിരുന്ന പാത്രങ്ങളും മറ്റു സാധനങ്ങളുമെല്ലാം കെട്ടിപ്പെറുക്കി വേലക്കാരൻവശം കൊടുത്തയച്ചശേഷം, സേവ്യറിൽക്കയറി നന്നായി കുടിച്ചു പൂസായി അമ്മാവന്റെ മുന്നിൽച്ചെന്നുനിന്നു, കേശവൻ തമ്പി.

"എടോ....പൊതുവാളേ....ഇനിമേൽ തന്റെ മകൾ അവിടെയുണ്ടെന്ന വിശ്വാസത്താൽ, ആ നടയിലെങ്ങാനും കാൽവെച്ചുപോയാൽ....ഹും... അത്രതന്നെ....ബാക്കി ഞാൻ പറയുന്നില്ല.....!"....അങ്ങനെ ആക്രോശിച്ചശേഷം, ആഭരണങ്ങളെയാകെ അയാളുടെ മുഖത്തേക്ക് ആഞ്ഞെറിഞ്ഞിട്ട് തിരിച്ചുവന്നുവത്രേ.

അതിനുശേഷം ഇന്നുവരെയും അയാൾ മകളെക്കാണാൻ പോവുകയുണ്ടായിട്ടില്ലത്രേ...മകളും അച്ഛന്റെ വീട്ടിൽ കാലുകുത്തിയിട്ടില്ലിതുവരെ....

ഔദ്യോഗിക മണ്ഡലങ്ങളിൽ ഇന്ന് കേശവൻ തമ്പിക്കുള്ള ഉറച്ച പിടിപാടിനു പ്രധാന കാരണം അയാളുടെ അപാരമായ സാമർഥ്യവും ആത്മധൈര്യവുമാണ് എന്ന വിവരം അനന്തൻനായർക്കും നന്നായിട്ടറിയാം.....! എന്തിനും പോന്നവൻ.....!

അങ്ങനെയുള്ള അയാൾ വിചാരിച്ചാൽ ഗോപാലപിള്ളയുടെ പ്രശ്നം എത്ര ഗുരുതരമായിരുന്നാലെന്താണ്, പുഷ്പംപോല സാധിക്കാനാവുന്നതല്ലേയുള്ളു എന്നദ്ദേഹം ആത്മഗതം ചെയ്തു.

ആഡിറ്റർ കൈമളുടെ ഓഫീസ് ശാസ്താംകോവിലിനു സമീപമാണ്. അയാൾ അനന്തൻനായരെത്തന്നെ പ്രതീക്ഷിച്ചുകൊണ്ടിരുപ്പാണ്.

കണക്കുപുസ്തകങ്ങളാകെ അല്പസമയത്തേക്ക് ശ്രദ്ധിച്ചുനോക്കിക്കൊണ്ടിരുന്നു കൈമൾ. പിന്നെ അദ്ദേഹത്തിന്റെ ക്ലാർക്കിനെ വിളിച്ച്, പ്രധാനപ്പെട്ട കണക്കുകളാകെ, കുറിച്ചെടുക്കുവാനേല്പിച്ചു.

"അനന്തൻനായർ....!വൈരവൻപിള്ള, അയാളുടെ മകളുടെ പേർക്കുവാ

ങ്ങിയിട്ടുള്ള ആ ഒന്നരലക്ഷത്തിന്റെ പ്രാവച്ചമ്പലം കൊട്ടാരം മാത്രമാണ് കണക്കുകളാകെ കുഴയ്ക്കുന്നത്....! ഉം...ഉം.....നോക്കാം...നാളെ രാവിലെ യല്ലേ കണക്കുകൾ നോക്കേണ്ടത്...നാളെ രാവിലെ വരൂ....ഈ ഒരു ബുക്കു മാത്രം ഇവിടിരിക്കട്ടെ...ബാക്കിയെല്ലാം ഞാൻ നോക്കിക്കഴിഞ്ഞു...അതെ ല്ലാം നിങ്ങൾ കൊണ്ടുപൊയ്ക്കോളൂ....ശരി...ഞാൻ വൈരവൻപിള്ളയോട് ഫോണിൽ സംസാരിച്ചുകൊള്ളാം....!" എന്നുപറഞ്ഞ് അനന്തൻനായരെ യാത്രയയച്ചശേഷം ഫോണിൽ വൈരവൻ പിള്ളയുമായി സമ്പർക്കം പുലർത്തുന്ന ആഡിറ്ററെവിട്ട്, കണക്കുപുസ്തകങ്ങളാകെ ഒറ്റക്കെ ട്ടായിട്ടെടുത്ത് അനന്തൻനായർ പുറത്തുകടന്നു.

മുതലാളിക്കൊരു മകളേയുള്ളു...പേര് രാജേശ്വരി...അവൾ രേവതിത്തി രുനാൾ ചിൽഡ്രൻസ് ഹോസ്പിറ്റലിൽ ഒരു ഡോക്ടറാണ്. അവളുടെ ഭർത്താവും മെഡിക്കൽ കോളേജ് വക ക്വാർട്ടേഴ്സിൽത്തന്നെയാണു താമ സം. കൈപ്പുണ്യമുള്ള ഡോക്ടർമാരെന്ന നിലയിൽ രണ്ടുപേർക്കും വളരെ യധികം പേരും പ്രസിദ്ധിയുമുണ്ട്.

മുതലാളിയുടെ അനുഗ്രഹാശിസ്സുകളോടെ നടന്ന പ്രേമവിവാവഹമാ യിരുന്നുവത്രേ അത്.....!

ഒന്നുരണ്ടു പ്രാവശ്യം അവർ രണ്ടുപേരും കടയിൽ വന്നിരുന്നത് അന ന്തൻനായരും കണ്ടിട്ടുണ്ട്...ഇണക്കമുള്ള നല്ലജോടി....! അഹംഭാവമോ പണ ക്കൊഴുപ്പോ ഒന്നും തൊട്ടുതീണ്ടിയില്ലാത്ത നല്ല എളിമയുള്ളഭാവം.....

മുതലാളിക്കു മകൾ രാജേശ്വരിയെന്നാൽ ജീവനാണ്....അതിനാലാണ് പ്രാവച്ചമ്പലത്തുണ്ടായിരുന്ന ആ കൂറ്റൻ കൊട്ടാരം അദ്ദേഹം അവളുടെ പേരിൽ വാങ്ങിയത്. എപ്പോഴെങ്കിലും സ്വന്തമായി നഴ്സിംഗ്ഹോം തുട ങ്ങണമെങ്കിൽ അവർക്കതുപകരിക്കുമത്രേ!

ഉം....ആഡിറ്റർ കൈമൾ അറിവും, ഉന്നതമണ്ഡലങ്ങളിൽ പിടിപ്പും ഉള്ള വനാണ്. അയാളെങ്ങനെയും ഇതു ശരിയാക്കും....മുതലാളിക്ക് ഇൻകം ടാക്സ് ഓഫീസർ ഇന്ദുചൂഡൻനായരെ അറിയാത്തതാണോ?

പെട്ടെന്ന് അനന്തൻനായർക്ക് വളരെയധികം ആശ്ചര്യമുണ്ടായി. അതെ യതെ....താനെന്തിനാണിത്രയധികം ഉത്സാഹത്തോടെ മുതലാളിയുടെ കാര്യ ങ്ങളെക്കുറിച്ചു ചിന്തിക്കുന്നത്? ഇന്ന് നേരിൽക്കാണുവാനും കേൾക്കുവാനും കഴിഞ്ഞ തന്റെ സ്വന്തം കുടുംബകാര്യങ്ങളെയും തന്റെ കുടുംബത്തിന്റെ നിലനില്പിനെയും അഭിമാനത്തെയും സാരമായി ബാധിക്കുന്ന പ്രശ്നങ്ങ ളെല്ലാം തന്നെ കുമിഞ്ഞു കൂടിക്കിടക്കുമ്പോൾ തന്നെക്കൊണ്ടിതെങ്ങനെ സാധിക്കുന്നു?

ഇതാണോ തന്റെ വിജയത്തിനു കാരണം?

ഇതുകൊണ്ടു മാത്രമല്ലേ തന്റെ സ്വകാര്യജീവിതത്തിൽ യാദൃച്ഛികമാ യുണ്ടായ അനിഷ്ടസംഭവങ്ങളെയാകെ നിസ്സാരമാക്കിത്തള്ളിക്കളഞ്ഞ് തനി ക്കിന്നും ജീവനോടെ നടക്കുവാനെങ്കിലും കഴിയുന്നത്....എന്നും അദ്ദേഹം ആത്മഗതം ചെയ്തുപോയി. നാട്ടിൽ പൊതുവായി നടക്കുന്ന ദുഃഖങ്ങ

ളാകെ മനസ്സിലേറ്റി നടന്നാൽ സ്വന്തം ദുഃഖങ്ങൾക്കു തങ്ങുവാൻ മനസ്സിലിടം കാണുകയില്ലെന്ന സൂത്രത്തിൽ എത്രകാലം തനിക്കു പിടിച്ചു നിൽക്കുവാനാകും?

കേശവൻ തമ്പിയെക്കുറിച്ച് ഇത്രമാത്രം ആഴത്തിൽ ചിന്തിക്കുവാനും ആ ചിന്തകളിൽത്തന്നെ ഉറച്ചുനില്ക്കുവാനും പ്രേരിപ്പിച്ചത് അയാളുടെ ജ്യേഷ്ഠൻ തഹസീൽദാർ വിക്രമൻതമ്പി അനുവാദമില്ലാതെ തന്റെ മനസ്സിലേക്കു കടന്നു വന്നേക്കുമെന്ന ഭയമാണോ?

വിക്രമൻതമ്പി....

അനന്തൻനായർക്ക് വല്ലായ്മയുണ്ടായി...

തന്റെ ജീവിതത്തെയാകെ പാതാളത്തിലാഴ്ത്തിയ, തന്റെ കുടുംബജീവിതവും, മനഃസുഖവുമാകെ നിശ്ശേഷം നിശിപ്പിച്ച് തന്നെ മാനംകെടുത്തിയ, ദുഷ്ടനായ വിക്രമൻ തമ്പിയെ അങ്ങിനെ നിസ്സാരമായി ഗണിച്ച് മനസ്സിൽനിന്നും ആട്ടിയോടിക്കുവാൻ തന്നെക്കൊണ്ടെന്നെങ്കിലും കഴിയുമോ?

അദ്ദേഹത്തിനതോർത്തപ്പോൾ വല്ലാത്ത തലചുറ്റലുണ്ടായി. ശ്വാസോച്ഛ്വാസത്തിനുപോലും തകരാറുണ്ടായി. നെഞ്ചുവേദനയോടൊപ്പം തൊണ്ട വരൾച്ചയും ചേർന്ന്, അദ്ദേഹത്തെ തളർത്തിക്കളഞ്ഞു. അനന്തൻനായർ വിയർപ്പിൽ മുങ്ങിക്കുളിച്ചുപോയി....

ഇനിയും ഒരടികൂടി മുന്നിലേക്കുനടന്നാൽ താൻ തീർച്ചയായും വീണുപോകുമെന്നദ്ദേഹത്തിനു തന്നെ തീർച്ചയായിരുന്നു....

ഇങ്ങനെതന്നെ വീണുമരിച്ചുപോയിരുന്നങ്കിൽ എത്ര നല്ലകാര്യമായിരുന്നു! ഇപ്പോഴെങ്കിലും തനിക്കൊരു ശാപമോക്ഷം ലഭിക്കുകയില്ലേ....?

മണി നാലുനാലരയാവുകയല്ലേ....?

എതിർവശത്തു കാണപ്പെട്ട തൈക്കാട് ശാസ്താംകോവിൽ നടയിൽ തൊഴുതുനിന്നിരുന്ന ഭക്തജനങ്ങളുടെ ഇടയിലൂടെ നടന്നുചെന്ന്, കണക്കുപുസ്തകങ്ങൾ കോവിലിന്റെ അരമതിലിൽ വച്ചശേഷം, മിഴികളടച്ച് കരങ്ങൾ കൂപ്പി, മനസ്സാകെ ഈശ്വരനിൽ ലയിപ്പിച്ച്, ധ്യാനനിമഗ്നനായി അല്പസമയം നിന്നുപോയി, അദ്ദേഹം.

# 18

മിഴികൾ തുറന്നുനോക്കിയപ്പോൾ താനുൾപ്പെടെ തൊഴുതുനിൽക്കുന്ന ജനത്തിരക്കിനിടയിലൂടെ, മെല്ലെ നടന്ന് അമ്പലത്തിനുള്ളിലേക്കു കടക്കുന്ന നാലുപേരടങ്ങുന്ന ഒരു കുടുംബത്തിന്റെ പിൻഭാഗം അനന്തൻനായരുടെ ദൃഷ്ടിക്കു വിഷയീഭവിച്ചു.

സന്താനനിയന്ത്രണത്തിനുള്ള കുടുംബാസൂത്രണ സംവിധാന കേന്ദ്ര

ത്തിൽ നിന്നു പ്രസിദ്ധീകരിക്കുന്ന ചിത്രങ്ങളിൽ സാധാരണയായി കാണ പ്പെടുന്നതുപോലെ നടുവിൽ മധ്യവയസ്സിനുമേൽ പ്രയമുള്ള ഒരു ഭർത്താവ്, ഭാര്യ, രണ്ടു വശങ്ങളിലായി, ഭർത്താവിന്റെ കൈപിടിച്ചുകൊണ്ട് ഒരു ബാലൻ, ഭാര്യയുടെ കൈപിടിച്ചുകൊണ്ട് ഒരു ബാലൻ.

ബ്ലൗസിനു കീഴിലായി കാണപ്പെട്ട ആ സ്ത്രീയുടെ മാംസളമായ മുതുക്, കൊട്ടാരം വക ഗോശാലയിൽ താൻ കണ്ടിട്ടുള്ള കൊഴുത്തു തുടുത്ത കറാച്ചിപ്പശുവിന്റെ ഓർമ്മയുണർത്തി അനന്തൻനായരിൽ.

യാദൃച്ഛികമായി വല്ലാത്തൊരു ഞെട്ടൽ...

ഇത്...

ഇത് കാർത്ത്യായനിയല്ലേ?

അതെ....അല്പംപോലം സംശയമേയില്ല...കാർത്ത്യായനിയും വിക്രമൻ തമ്പിയും തന്നെയാണിവർ...ചെറുബാലന്മാർ അവരുടെ കുഞ്ഞുങ്ങളാകാം....

അനന്തൻനായർ വീണ്ടും മിഴികളടച്ചു കളഞ്ഞു....

ഹരിഹരസുതനേ....

എന്റെ മനസ്സെത്രയധികം പക്വതയും നിയന്ത്രണവും കൈവരിച്ചുവെന്ന് പരീക്ഷിക്കയാണോ നീ....?

നെഞ്ചിനുള്ളിൽ താങ്ങാനാവാത്ത ഒരു ഭാരം....

ഹൃദയമിടിപ്പ് തന്റെ കാതുകൾക്കുള്ളിൽ വ്യക്തമായി കേൾക്കാം....

ഇവിടെയടുത്ത് കണ്ണേറ്റുമുക്കിൽത്തന്നെയല്ലേ ഇവളുടെ ഇപ്പോഴത്തെ താമസം. ഭർത്താവിനോടും കുഞ്ഞുങ്ങളോടുമൊപ്പം ക്ഷേത്രദർശനത്തിനെത്തിയതാകാം എന്നു തോന്നുന്നു. അനന്തൻനായരുടെ ചിന്തകളാകെ പതറിപ്പോവുകയാണ്. താനൽപംപോലും പ്രതീക്ഷിച്ചിരിക്കാത്ത കാഴ്ച, അവൾ തന്നെ കണ്ടുകാണുമോ?

കണ്ടിട്ടും കാണാതെ പോവുകയാണോ?

അതോ തന്നെ കണ്ടില്ലെന്നുണ്ടോ?

ഈ പതിനഞ്ചുവർഷങ്ങൾ അവളിലെന്തു മാറ്റങ്ങൾ സൃഷ്ടിച്ചിരിക്കുന്നു! ശരീരത്തിന്റെ വളർച്ചയും വണ്ണവും എന്തുമാത്രം കൂടിപ്പോയിരിക്കുന്നു....! മനസ്സോ....?

വിക്രമൻതമ്പിയുടെ തലയാകെ കഷണ്ടി കയറിയിരിക്കുന്നു. അയാൾ തന്നേക്കാൾ അഞ്ചുവയസ്സിനു മൂത്തതാണല്ലോ....!

അവർക്ക് രണ്ടുകുഞ്ഞുങ്ങളുണ്ടെന്ന വാസ്തവം താനറിഞ്ഞിട്ടെത്രകാലമായി....!

ഇവൾ തന്നെ ഉപേക്ഷിച്ചു പോയശേഷം, ഇതു രണ്ടാമത്തെ കൂടിക്കാഴ്ചയാണ്. ഇതിനുമുമ്പ് തന്നെ ഉപേക്ഷിച്ച് അഞ്ചുവർഷങ്ങൾക്കുശേഷം, ഒരു പ്രാവശ്യം, ഇതുപോലെ, യാദൃച്ഛികമായി, ആദ്യത്തെ കൂടിക്കാഴ്ച നടക്കുകയുണ്ടായി.

ഏതു കാരണവശാലും, മരണംവരെയും അവളുടെ നിഴൽ ദർശിക്കു

ന്നതുപോലും നിഷിദ്ധമെന്നു കരുതിയിരുന്നിട്ടുകൂടി, ആ സങ്കല്പങ്ങൾക്കും എതിരായി, അപ്രതീക്ഷിതമായ ഒരു മുഹൂർത്തത്തിൽ തമ്മിൽ കണ്ടുമുട്ടി....ഈ നഗരത്തിൽത്തന്നെ ജീവിച്ചിരിക്കുന്ന ഇവളെ, ഇങ്ങനെ യാദൃച്ഛികമായിട്ടാണെങ്കിൽപ്പോലും, താൻ രണ്ടേ രണ്ടു പ്രാവശ്യമേ കണ്ടിട്ടുള്ളു എന്നതാണേറ്റവുമധികം അതിശയകരമായിട്ടുള്ളത്! – എത്രയെത്ര പൊതുസ്ഥലങ്ങൾ.......പൊതുസ്ഥാപനങ്ങൾ....അങ്ങനെ വളരെയധികം സൗകര്യങ്ങളുണ്ടായിട്ടുപോലും, ഈ ഒരൊറ്റക്കാര്യത്തിൽ മാത്രമെങ്കിലും ഈശ്വരൻ തന്റെ പക്ഷത്തായിരുന്നു എന്ന ചിന്ത അദ്ദേഹത്തെ വളരെയധികം ആശ്വസിപ്പിച്ചു....

അന്നവൾ തന്നെ കാണുകയുണ്ടായി. താനും അവളെക്കണ്ടു. രണ്ടു പേരും സംസാരിക്കുകയും ചെയ്തു.

എന്നാൽ അന്നും ഇന്നത്തെപ്പോലെ തന്നെ വേറൊന്നും തന്നെ വിശേഷവിധിയായി സംഭവിക്കുകയുണ്ടായില്ല. തന്റെ ഹൃദയമിടിപ്പുമാത്രം ഇന്നത്തെക്കാൾ കൂടുതലായിരുന്നു. ശരീരമിപ്പോൾ വിയർത്തിട്ടില്ല. എന്നാൽ അന്ന് താനാകെ വിയർപ്പിൽ മുങ്ങിക്കുളിച്ച്, വസ്ത്രമാകെ ഈറയായി നിന്നിരുന്നു. ആ ആദ്യത്തെ കൂടിക്കാഴ്ചയ്ക്കുശേഷമാകാം ഈ രണ്ടു ബാലന്മാരും പിറന്നത്....

എന്നാൽ....

അവളിൽ യാതൊരു ഭാവഭേദങ്ങളും കണ്ടുപിടിക്കുവാൻ തനിക്കു കഴിയുകയുണ്ടായില്ല. അങ്ങനെ എന്തെങ്കിലും ഭാവഭേദങ്ങളുണ്ടെങ്കിൽതന്നെ അവളത്രയെളുപ്പം പുറമേ പ്രകാശിപ്പിക്കുമോ?

പൊതുവെ അവൾ വളരെയധികം മനഃശക്തിയുള്ളവളാണ്....! അങ്ങനെയല്ലെങ്കിൽ, കുഞ്ഞുങ്ങളെയുമുപേക്ഷിച്ച്, വേർപിരിഞ്ഞ് വേറൊരുവനോടൊപ്പം താമസിക്കുമോ....?

"എന്താ അനന്തൻനായർ.... പതിവിനു വിപരീതമായി ഇങ്ങോട്ടെല്ലാം.....?"

അദ്ദേഹം തിടുക്കപ്പെട്ടു തലയുയർത്തി നോക്കിയപ്പോൾ, വിരലുകളിൽ വൈരമോതിരങ്ങൾ തിളങ്ങുന്ന കരങ്ങൾകൂപ്പി ശാസ്താവിനെ തൊഴുതശേഷം, പഴനിയാണ്ടിച്ചെട്ടിയാർ ഗംഭീരമായ മുഖഭാവത്തോടെ നിന്നിരുന്ന കാഴ്ചയാണ് കണ്ടത്. ചാലയിലെ പ്രസിദ്ധ ആഭരണ വ്യാപാരിയായ സി. എം.പി ചെട്ടിയാരുടെ സഹോദരപുത്രൻ.

"അല്ലാ....ഇവിടെ ആഡിറ്റർ കൈമളെ, കടസംബന്ധമായ ആവശ്യത്തിനു, കാണുവാനുണ്ടായിരുന്നു.....അദ്ദേഹത്തെ കണ്ടു കഴിഞ്ഞു....അങ്ങനെ ശാസ്താവിനേയുമൊന്നു തൊഴുതിറങ്ങാമെന്നു കരുതി...."

"ശരി...ഞാൻ ക്ലബ്ബിലേക്കു പോവുകയാണ്....വരുന്നുണ്ടോ, ഞാൻ നിങ്ങളെ വഴുതയ്ക്കാട്ടു ബസ്സ്റ്റോപ്പിലിറക്കി വിട്ടിട്ടു പോകാം.....ഇതൊരു രണ്ടുംകെട്ട സ്ഥലമാണ്.....ഇവിടെ നിന്നാൽ ഇന്നൊന്നും നിങ്ങൾക്കു ബസ്സു കിട്ടുകയില്ല...." എന്നുള്ള അയാളുടെ ക്ഷണം, തന്റെ ശാരീരികാസ്വാസ്ഥ്യ

ങ്ങൾ പരിഗണിച്ചപ്പോൾ, അദ്ദേഹത്തിനു തിരസ്ക്കരിക്കുവാൻ തോന്നിയില്ല.

കാറിൽ, മുൻസീറ്റിൽ സ്റ്റിയറിംഗ്‌വീലിൽ കൈചേർത്തുവച്ചിരുന്ന പഴനിയാണ്ടിച്ചെട്ടിയാരുടെ ഇടതുവശത്തായി കണക്കുപുസ്തകങ്ങളുമെടുത്ത്, അനന്തൻനായർ ഇരിപ്പുറപ്പിച്ചു. അതിനു സമീപം കിടന്നിരുന്ന വെള്ളനിറത്തിലുള്ള കാറിൽ അദ്ദേഹത്തിന്റെ ദൃഷ്ടികൾ ഉടക്കിനിന്നുപോയി.

ഇത് വിക്രമൻതമ്പിയുടെ കാറല്ലേ? അതു പഴനിയാണ്ടിച്ചെട്ടിയാരും ശ്രദ്ധിച്ചിട്ടുണ്ടാകണം....നിശബ്ദനായി അദ്ദേഹത്തിന്റെ മുഖത്തേക്കുറ്റുനോക്കിയ അയാളുടെ മുഖഭാവത്തിൽനിന്നും അദ്ദേഹം ആ വിവരം വായിച്ചറിഞ്ഞു.

തന്റെ പാന്റിന്റെ പോക്കറ്റിൽനിന്നും സിഗരറ്റും സിഗാർലൈറ്ററും എടുത്ത്, സിഗററ്റ് കൊളുത്തി ചുണ്ടിൽവച്ചുകൊണ്ട് കീകൊടുത്ത് കാർ സ്റ്റാർട്ടാക്കി, അയാൾ.

വിലയേറിയ സിഗററ്റാണെന്നു തോന്നുന്നു....കുമുകുമാ മണം മൂക്കിലേക്കടിച്ചു കയറിക്കൊണ്ടിരുന്നു.

"അനന്തൻനായർ....സിഗററ്റ്....?"

"വേണ്ടാ...വേണ്ടാ..."

കാർ ടാണാമുക്കിലെത്തി, ഇടതുവശത്തേക്കുതിരിഞ്ഞ്, മരാമത്തുമന്ത്രി കെ.ടി.ബാലകൃഷ്ണന്റെ മാളികയ്ക്കുമുന്നിലൂടെ പൊയ്ക്കൊണ്ടിരുന്നു. ഇടതുവശത്തുള്ള തൈക്കാടു മൈതാനത്തിൽ നിന്നും തണുത്ത സുഖമുള്ള കാറ്റ് വീശിക്കൊണ്ടിരുന്നു. വിലയേറിയ സെന്റിന്റെ മാദകമായ പരിമളം കാറിനുള്ളിലാകെ നിറഞ്ഞുനിന്നിരുന്നു.

ഉം....സിറ്റിയിലെത്രമാത്രം പേരും പ്രസിദ്ധിയും ആർജിച്ചുകഴിഞ്ഞിരിക്കുന്നു, ഈ പഴനിയാണ്ടിച്ചെട്ടിയാർ! ഇയാളോടൊപ്പം ഇങ്ങനെ യാത്ര ചെയ്യുന്നതുതന്നെ ഒരു കണക്കിനുനോക്കിയാൽ തനിക്കൊരന്തസ്സായിക്കരുതണം...എല്ലാം തന്നെ, തന്റെ കൊട്ടാരത്തിലെ സേവയുടെ ഫലങ്ങളല്ലേ....!

പഴനിയാണ്ടി ഇന്ന് നഗരത്തിലെ രണ്ടുമൂന്നു സിനിമാതിയേറ്ററുകളുടെ ഉടമയാണ്. അതോടൊപ്പം കുളത്തൂരിലുള്ള ഒരു സിനിമാസ്റ്റുഡിയോയുടെ അധിപനും....! സിറ്റിയിലെ ഗോൾഫ്‌ലിംഗ്സ്, ടെന്നിസ് മുതലായ ക്ലബ്ബുകളുടെ പ്രസിഡന്റ്, ക്ഷേത്രങ്ങളുടെ ഉത്സവക്കമ്മിറ്റി പ്രസിഡന്റ്, ഇത്തരത്തിലെത്രയെത്ര ഉന്നതപദവികൾ...! ഇയാളുടെ ഐശ്വര്യം അങ്ങനെയുണ്ട്....! ആൾ കാഴ്ചയ്ക്കുതന്നെ എന്തൊരു ഐശ്വര്യമാണ്...ഉരിച്ചുവച്ച ഉരുളക്കിഴങ്ങിന്റെ പ്രതീതി...

ഇതിനെല്ലാറ്റിനും പുറമേ....

കവിതയെഴുത്തുകാരനാണെന്നൊരു കേൾവിയുമുണ്ട്! ഏതോ ഒരു പ്രസിദ്ധമാസികയുടെ സ്ഥിരം എഴുത്തുകാരനാണത്രേ....!

നഗരത്തിലുള്ള ഇയാളുടെ പദവിക്കും പ്രതാപത്തിനുമെല്ലാം..... എല്ലാം....പണമാണോ കാരണം?

ഇയാളുടെ വല്യച്ഛനായ സി.എം.പി.ചെട്ടിയാർക്ക് കുഞ്ഞുങ്ങളില്ല. അതി നാൽ അയാൾക്കുള്ള സ്വത്തിനെല്ലാം അവകാശി ഇവനൊരുത്തൻ തന്നെ യാണല്ലോ...പിന്നെയെന്താണ്....!

ഉം...സി.എം.പി. ചെട്ടിയാരെക്കുറിച്ചു പറയുകയേവേണ്ടാ, കല്ലുകൾ തരം തിരിച്ച് ഇനം വേർതിരിച്ച് കാട്ടുവാൻ അയാളേക്കാൾ സമർത്ഥൻ അക്കാല ത്താരുംതന്നെയുണ്ടായിരുന്നില്ലത്രേ....രത്നക്കല്ലുകൾ തരംതിരിച്ച് വില നിശ്ചയിക്കുവാൻ കൊട്ടാരത്തിൽനിന്നുപോലും കാറയച്ച് അയാളെ ക്ഷണി ച്ചുകൊണ്ടുപോകുമായിരുന്നുവത്രേ.....! താൻതന്നെ എത്ര പ്രാവശ്യം ദൃക്സാ ക്ഷിയാണ്....! അതെ....പേരിനുവേണ്ടിമാത്രം തുറന്നുവയ്ക്കാറുള്ള ഒരു മാട ക്കടയുടെ മുന്നിൽ അതിരാവിലെയിരുന്ന്, തന്റെ കുടവയർതടവിക്കൊണ്ട്, "അനുജാ, ഈ മണ്ണ് അസ്സൽ വൈരം വിളയുന്ന മണ്ണാണെടാ...ഈ മണ്ണിൽ വിളയാത്ത വൈഡൂര്യമില്ല, രത്നമില്ലാ, ഇന്ദ്രനീലക്കല്ലുമില്ലാ....ഉം...ഇന്നത്തെ ക്കാലത്ത് അതെല്ലാം കഷ്ടപ്പെട്ടു തേടിയെടുക്കുവാനാരു ശ്രമിക്കുന്നു?" എന്നു വിളിച്ചുപറഞ്ഞുകൊണ്ടിരുന്നത്, അയാളുടെ കടയ്ക്കുമുന്നിലൂടെ കടന്നുപോയിരുന്ന ഒരൊറ്റവ്യക്തിയെങ്കിലും കേൾക്കാതിരുന്നിട്ടില്ല, ഒരു കാലത്ത്.

ഒരു തൊഴിലാളി അതിരാവിലെ കാൽകഴുകുവാനിറങ്ങിയപ്പോൾ ഒരു കല്ലു ലഭിച്ചുവത്രേ....ഒരു ഗോലിയുടെ ആകൃതിയിലും വലിപ്പത്തിലുമുള്ള ഒരു കല്ല്...ഏതോ ഒരു കണ്ണാടിക്കല്ലുപോലാണത്രേ അയാൾക്കതു തോന്നി യത്...ഉം...എങ്ങനെയോ ആകട്ടെ, അതിരാവിലെ അതുകൊണ്ടുപോയി സി. എം.പി. ചെട്ടിയാരെ കാണിച്ചിട്ട് ബാക്കികാര്യങ്ങൾ തീരുമാനിക്കാം, അയാ ളിതിനെന്തെങ്കിലും തരാതിരിക്കില്ല എന്ന ചിന്തയാൽ ആ കല്ലുമായി ചാല ക്കടയിലെത്തിയത്രേ, രഹസ്യമായി! വേറെ ആരെങ്കിലും അറിഞ്ഞ് സർക്കാ രിലറിയിച്ചാൽ, കൈക്കെത്തിയത്, വായ്ക്കെത്താതെ പോയാലോ....?

ചെട്ടിയാർ കല്ലെടുത്ത് തിരിച്ചും മറിച്ചും നോക്കിയശേഷം, "എന്താ ണെടാ കിറുക്കാ....എവിടെ നിന്നാണ് നിനക്കീ കണ്ണാടിക്കല്ലു കിട്ടിയത്....? ഈ കണ്ണാടിച്ചില്ലുംകൊണ്ട് അതിരാവിലെ വേറെ ജോലിയൊന്നുമില്ലാഞ്ഞിട്ട് നടന്ന് കട തുറക്കും മുമ്പിങ്ങെത്തിയല്ലോ താൻ ഉം....ഇന്നത്തെ എന്റെ വ്യാപാരമേ മുടങ്ങി...." എന്ന് ശകാരവർഷം ചൊരിഞ്ഞുകൊണ്ട് അതെ ടുത്ത് റോഡിലേക്കിട്ടുവത്രേ.

കൊണ്ടുവന്നവന്റെ ദുഃഖവും നിരാശയും സീമാതീതമായിരുന്നു. "മുത ലാളി അങ്ങിനെ പറയരുത്.... അതിരാവിലെ വീട്ടിൽനിന്നും കഞ്ഞിപോലും കുടിക്കാതിറങ്ങിയതാണ്. തിരിച്ചുപോകുവാൻ ബസ്സിനുപോലും എന്റെ കയ്യിൽ ഒരൊറ്റ പൈസയില്ല" എന്നെല്ലാം നിരാശനിർഭരമായ സ്വരത്തിൽപ്പ റഞ്ഞുകൊണ്ട് റോഡിൽനിന്നും ആ കല്ല് തിരിച്ചെടുത്തുകൊണ്ടുവന്ന് ചെട്ടി യാരെ ഏല്പിച്ചുവത്രേ.

"നീയെന്താടാരാവിലെ ആകെ തിരുവാഴിത്തനായി നില്ക്കുന്നത്...ഉം.... ശരി....ശരി....ഈ കല്ലിനുവേണ്ടിയിട്ടല്ലാ, നീ ഇവിടെ മുന്നിൽ കരഞ്ഞും

കൂവിയും നില്ക്കുന്നതു കണ്ടുള്ള ദയവു കൊണ്ടാണെന്നോർത്തോ, നിന ക്കഞ്ചു രൂപാ ഞാൻ വെറുതെ തന്നുവിടാം...ഉം....! അടുത്ത പ്രാവശ്യമെ ങ്കിലും നല്ല കല്ലുകിട്ടിയാൽ കൊണ്ടുവാ...!" എന്നാജ്ഞാപിച്ചശേഷം തീരെ അറപ്പും വെറുപ്പും ദ്യോതിപ്പിക്കുന്ന മുഖഭാവത്തോടെ, വേണ്ടാ, വേണ്ടാ യെന്ന മട്ടിൽ ആ കല്ലു വാങ്ങി പെട്ടിക്കുള്ളിലെറിഞ്ഞുവത്രേ. പിന്നെ കണ ക്കപ്പിള്ളയെ വിളിച്ച്, "ഏയ്....കണക്കപ്പിള്ളേ....ഇയാൾക്ക് ഒരഞ്ചുരൂപ കൊടു ത്തു വിട്ടേയ്ക്കു...." എന്നാജ്ഞാപിച്ച് വീണ്ടും, "എന്നിട്ടത് ധർമച്ചിലവെ ഴുതി വിട്ടേക്ക്" എന്നും കൂട്ടിച്ചേർത്തു. ആ അഞ്ചുരൂപയും വാങ്ങിക്കൊണ്ട് ആ പ്രാണി തിരിച്ചു പോയത്രേ.

ആ ഒരൊറ്റ കല്ലിൽനിന്നുതന്നെ അയാൾക്ക് പത്തോ അറുപതോ ആയിരം രൂപ ലഭിച്ചുവത്രേ. ഇത്തരത്തിലെത്രയെത്ര കഥകൾ...ചതിവിന്റെ കഥകൾ....

പിന്നെ ലക്ഷാധിപതിയാകുവാനാണോ പ്രയാസം! കേശവൻതമ്പിയുടെ അമ്മാവൻ പൊതുവാളിൽനിന്നും, എന്തിനേറെ, മഹാരാജാവിൽനിന്നും നേരിട്ടുപോലും, ആനവിലയും കുതിരവിലയും നൽകി, പൊൻമുടിയിൽ, വിതുരയിൽ, പൊൻകുന്നത്തുമെല്ലാം ധാരാളം എസ്റ്റേററുകൾ വാങ്ങി കൂട്ടി യിട്ടുണ്ട്.....! കുഞ്ഞുങ്ങളാരുമില്ലാഞ്ഞതിനാൽ സ്വത്താകെ ഭദ്രമായി, തന്റെ അനുജന്റെ മകൻ പഴനിയാണ്ടിച്ചെട്ടിയാർക്ക് ഇഷ്ടദാനമായി എഴുതിക്കൊ ടുത്തശേഷം, കാലഗതിയടഞ്ഞുവത്രേ.....

ഇപ്പോൾ പഴനിയാണ്ടി അതെല്ലാം അനുഭവിക്കുന്നു. എന്നാൽ എല്ലാ പേരോടും സ്നേഹത്തോടും സഹകരണത്തോടും പെരുമാറി വന്നിരുന്ന തിനാൽ പട്ടണത്തിലെ പണക്കാരുടെയെല്ലാം മുൻപന്തിയിൽ നില്ക്കുവാൻ അയാൾക്കു നിഷ്പ്രയാസം കഴിയുന്നു.

വിമൻസ് കോളേജ് കടന്ന് കാർ പൊയ്ക്കൊണ്ടിരുന്നു.

"ആട്ടെ....കൊട്ടാരത്തിൽ നിങ്ങൾക്ക് ഇനിയും ജോലി ലഭിക്കുവാൻ ചാൻസുണ്ടോ അനന്തൻനായർ?" എന്നയാൾ മൗനം ഭഞ്ജിച്ചു.

"അതിനിയും കിട്ടുമെന്നു തോന്നുന്നില്ല...."

"വൈരവൻപിള്ള എന്തുതരുന്നുണ്ട്?"

"മാസം ഇരുന്നൂറുരൂപ തരുന്നുണ്ട്. അടുത്തമാസം മുതൽ 50 രൂപ കൂട്ടി ത്തരാമെന്നു പറഞ്ഞിരിക്കുന്നു...."

"ഉം....തരക്കേടില്ലല്ലോ....."

സംഭാഷണം ഇനിയും ദീർഘിപ്പിച്ചു പോകുന്നതിനു മുമ്പായി വഴുത യ്ക്കാടു ബസ് സ്റ്റോപ്പിൽ എത്തിച്ചേർന്നു.

കാർ നിന്നു.

"ശരി....എന്നാൽ ഞാനിറങ്ങട്ടെ...വളരെ ഉപകാരം...." എന്നു നന്ദിസൂ ചകമായി ചിരിച്ചശേഷം അനന്തൻനായർ പുസ്തകങ്ങളുമായി കാറിൽനി ന്നിറങ്ങി.

ബസ് സ്റ്റോപ്പിൽ കൂട്ടം കൂട്ടമായ നിന്നിരുന്ന സുന്ദരികളായ തരുണീമ

ണികളെയാകെയൊരു വിഹഗവീക്ഷണം നടത്തിയശേഷം നേരെ വെള്ള യമ്പലത്തേക്കു കാർ വിട്ടുപോകുമ്പോൾ, പഴനിയാണ്ടിച്ചെട്ടിയാരെ നോക്കി അനന്തൻനായർ ആത്മഗതം ചെയ്തുപോയി, ഉം...അയാളെ എത്രയെത്ര ഇളം സുന്ദരികൾ കാത്തിരിക്കുന്നുണ്ടാവണം....!

## 19

പഴനിയാണ്ടിച്ചെട്ടിയാരുടെ കാറിൽ നിന്നിറങ്ങുവാനുള്ള ആ ഭാഗ്യം സിദ്ധിച്ച ഈ മഹാനുഭാവൻ ആരാണാവോ എന്ന അത്ഭുതഭാവത്തിൽ, ബസ്സ്റ്റോപ്പിൽ നിന്നിരുന്നവരെല്ലാം, തന്നെത്തന്നെ ഉറ്റുനോക്കി നിൽക്കുന്നതായി അനന്തൻനായർക്കു തോന്നി.

ഈ വഴുതയ്ക്കാട്ടു മുക്കിൽത്തന്നെ, ഡി.പി.ഐ ഓഫീസ്, ആർ.ടി.ഓ ഓഫീസ്, റേഡിയോസ്റ്റേഷൻ ഇത്തരത്തിലെത്രയെത്ര ഓഫീസുകൾ....

ബസ്സ് സ്റ്റോപ്പിൽ കുറഞ്ഞത് പത്തു ബസ്സിലെങ്കിലും കയറുവാനുള്ള ആൾക്കാർ നില്പുണ്ട്...അതിൽ സ്ത്രീകളാണധികവും....!

പെട്രോൾ പമ്പിനു വലതുഭാഗത്തായി, ഒരു കാർ, ഉയരത്തിലുള്ള രണ്ടാം നിലയിൽ നിന്നും റബ്ബർക്കുഴൽവഴി വെള്ളം പമ്പുചെയ്ത്, ഒന്നു രണ്ടു പേർ ചേർന്ന്, കഴുകിക്കൊണ്ടിരിക്കുന്നത് അദ്ദേഹത്തിന്റെ ശ്രദ്ധയിൽപ്പെട്ടു.

സമീപത്തു സ്ഥിതിചെയ്തിരുന്ന ബേക്കറിയിൽനിന്നും വെണ്ണയുടെ മണം മൂക്കിലേക്കടിച്ചു കയറി. ഈ വശത്ത് വഴുതയ്ക്കാടു ജംഗ്ഷനഭിമുഖമായി നിൽക്കുന്ന 'വേ ഇൻ' ഗേറ്റുവഴി ഒരു വാൻ പുറത്തേക്കുവന്ന് ഇരമ്പിപ്പാഞ്ഞുപോകുന്നു. അതു നിറച്ചു പെൺകുട്ടികളാണ്...!

കോളേജ് ഗ്രൗണ്ടിൽ ഹാഫ് ട്രൗസറും പൈജാമയും ധരിച്ച് തുള്ളിക്കുതിച്ചു ബഹളമുണ്ടാക്കി ബാസ്ക്കറ്റ്ബോൾ കളിയ്ക്കുന്ന പെൺകുട്ടികളുടെ അട്ടഹാസങ്ങളും ചിരിയും പുറത്തുകേൾക്കാം. കോളേജ് കോമ്പൗണ്ടിലെ മതിലോരങ്ങളിൽ വച്ചുപിടിപ്പിച്ചിരുന്ന മുന്തിരി മരങ്ങളുടെ ഏറ്റവും താഴ്ന്ന ചില്ലകളിൽക്കയറിയിരുന്ന്, മുകളിലും താഴേക്കുമായി ആടിക്കളിച്ച് കഥപറഞ്ഞു രസിച്ചിരിക്കുന്ന ഒരു കൂട്ടം പെൺകുട്ടികളെയും ഇവിടെ നിൽക്കുന്നവർക്കു ശരിക്കു കാണുവാൻ കഴിയുന്നു.

സമീപമുള്ള കൂറ്റൻ ഹോട്ടലിൽനിന്നുമുള്ള ഇമ്പകരമായ റേഡിയോ ഗാനങ്ങൾ കാതുകൾ തുളച്ചുകയറുന്നു. ഉം...ഇവിടെ പുതുതായി പണികഴിപ്പിച്ച ഹോട്ടലാണെന്നു തോന്നുന്നു. ഇതിനുമുമ്പ് താനീറോഡിലൂടെ സഞ്ചരിച്ചിട്ടുള്ളപ്പോഴൊന്നും ഈ ഹോട്ടൽ തന്റെ കണ്ണിൽപ്പെടുകയുണ്ടായിട്ടില്ലല്ലോ....! പണപ്പെട്ടിക്ക് സമീപമിരിക്കുന്ന ആ റെഡ്യാറെപ്പോലും താൻ

മുമ്പെങ്ങോ കണ്ടിട്ടുള്ളതുപോലെ മുഖപരിചയം തോന്നുന്നു....! പുറത്ത് "ബ്രാഹ്മണഹോട്ടൽ" എന്നൊരു ബോർഡും തൂങ്ങുന്നുണ്ട്! പേരിനെങ്കിലും ഈ ഹോട്ടലിലെ പാചകക്കാരനിൽ ഒരാൾപോലും ഒരു ബ്രാഹ്മണനായിരുന്നെങ്കിൽ എന്നദ്ദേഹം ആശിച്ചു പോയി! എന്തോ? ഈശ്വരൻ തന്നെ സാക്ഷി....!

ഇപ്പോൾ തനിക്കോർമ്മ വരുന്നു. ഈ റെഡ്യാർ ചാലയിലുള്ള അന്നപൂർണ്ണ ബ്രാഹ്മിൻ ഹോട്ടലിൽ കാഷ്യറായിരിക്കുമ്പോൾ താനിയാളെ കണ്ടിട്ടുണ്ടെന്ന ഓർമ്മ അനന്തൻ നായരിലുണ്ടായി.....! ബോർഡിനിപ്പുറം ഇതും റെഡ്യാർ ഹോട്ടലാണോ? ഓഹോ....ഇപ്പോൾ ഈ ഹോട്ടലിനുടമസ്ഥൻ ഇയാളാണെന്നു തോന്നുന്നു....അതോ ഇതു ചാലയിലെ ഹോട്ടലിന്റെ ബ്രാഞ്ചാണോ?

എതെല്ലാം എങ്ങനെയായിരുന്നാലും ഈ നഗരത്തിലെ വെജിറ്റേറിയൻ ഹോട്ടലുകളെല്ലാം എത്രയെളുപ്പത്തിൽ ഇത്തരക്കാർ കൈയടക്കിയിരിക്കുന്നു....! മെയിൻറോഡിൽ, മെഡിക്കൽകോളേജിനു സമീപം, റെയിൽവേ സ്റ്റേഷനു മുമ്പിൽ – ഇത്തരത്തിൽ പട്ടണത്തിലെ തിരക്കുള്ള കവലകളിലെല്ലാം പാഴായിക്കിടന്നിരുന്ന ഹോട്ടലുകളാകെ ഒരു സുപ്രഭാതത്തിൽ, കൊള്ളവില നൽകി വാങ്ങിയശേഷം, എയർകണ്ടിഷനായി, റെഫ്രിജറേറ്ററായി, നീളത്തിലൊരു ഡൈനിംഗ് റൂമും ആയി – ഇത്തരം പുതുക്കിപ്പണിയലുകൾക്കുശേഷം ഗംഭീരമായി മുന്നോട്ടുകൊണ്ടുപോകണമെന്നുണ്ടെങ്കിൽ, അതിനടിയിലുള്ള 'പൊടിക്കൈകൾ' എന്തായിരിക്കണമെന്ന് അനന്തൻനായർ സ്വയം ചോദിച്ചുപോയി.

കൊടികളും എഴുതിപ്പിടിപ്പിച്ച ബോർഡുകളുമായി, ഇങ്കിലാബ് സിന്ദാബാദ് എന്ന് മുദ്രാവാക്യം മുഴക്കി ഘോഷയാത്രയായി റോഡിനു വലതുഭാഗത്തു നിന്നും ഇടതുഭാഗത്തേക്ക് നീങ്ങിക്കൊണ്ടിരിക്കുന്നു, ഒരു കൂട്ടം ജാഥ നയിക്കുന്നവർ ഉം....പതിവുപോലെ പഴവങ്ങാടി മൈതാനത്തിൽ എതെങ്കിലും മീറ്റിംഗ് കാണുമായിരിക്കാം.....! വഴിപോക്കരാകെ ഘോഷയാത്ര നോക്കി രസിച്ചുനില്പാണ്.

"ദിവാൻ പേഷ്ക്കാരുടെ മകൾ ഒരു ക്രിസ്ത്യാനിയോടൊപ്പം ഒളിച്ചോടിപ്പോയി....സായാഹ്നപത്രം....സത്യകീർത്തി...പത്തുപൈസാ..." എന്നുച്ചത്തിൽ കൂവിവിളിച്ചുകൊണ്ട് പേപ്പർ വിൽക്കുവാൻ തിടുക്കപ്പെട്ടുനടക്കുന്നു, ഒരു ബാലൻ. ഉം....പതിനഞ്ചുവർഷങ്ങൾക്കുമുമ്പ് ഈ പത്രം നിലവിലുണ്ടായിരുന്നുവെങ്കിൽ "കൊട്ടാരം ഉദ്യോഗസ്ഥന്റെ ഭാര്യ, ഭർത്താവിനെയും കുഞ്ഞുങ്ങളെയും ഉപേക്ഷിച്ച് തഹസീൽദാരോടൊപ്പം ഒളിച്ചുപോയി"...എന്നു തെരുവുതോറും നടന്ന് കൂവിവിളിച്ച് ഇതുപോലുള്ള ബാലന്മാർ പത്രം വിൽക്കുമായിരുന്നിരിക്കാം....–ഇത്തരത്തിലൊരു ചിന്ത അനന്തൻനായരുടെ മനസ്സിലൂടെ മിന്നൽപ്പിണർപ്പോലെ പാഞ്ഞുപോയി.

ഹയ്യോ ആശ്വാസമായി, ബസ്സുവന്നെത്തി.

ബസ് നിറഞ്ഞുകവിയുകയാണ്.

കൂട്ടത്തിനുള്ളിലൂടെ നുഴഞ്ഞുകയറി മറ്റുള്ളവരെപ്പോലെ മുകളിലുള്ള കമ്പിയിൽ തൂങ്ങി വവ്വാൽപോലെ കിടന്നു, അനന്തൻനായരും!

ബസ്സിനുള്ളിലും വല്ലാത്തതിരക്ക്. ഇതിലും പുരുഷന്മാരേക്കാൾ സ്ത്രീകളാണധികവും. ഒരേ ഉഷ്ണം...ഒരേ വിയർപ്പുഗന്ധം....

റൊട്ടിക്കട ജംഗ്ഷനും കടന്ന്, നേരെ എതിർവശത്തായി, ശാന്തിയും സമാധാനവും വിളംബരം ചെയ്തുനിന്നിരുന്ന പാളയം പള്ളിക്കും അതിനഭിമുഖമായി നിന്നിരുന്ന മുസ്ലീം പള്ളിക്കും ഇടയിലൂടെ പോകുന്ന മെയിൻറോഡിലെത്തിച്ചേർന്നു ബസ്സ്.

ടൗൺഹാൾ ബസ്സ്റ്റോപ്പിലെത്തിയപ്പോൾ ബസ് നിന്നു.

ബസ്സിനുള്ളിലെ തിരക്ക് അവസാനിച്ചു. ഇനിയും സെക്രട്ടറിയേറ്റ് ഗേറ്റിലെത്തുമ്പോഴേക്കും കൂട്ടമായി സെക്രട്ടറിയേറ്റ് ജീവനക്കാരും മറ്റു ഓഫീസ് ജീവനക്കാരും കയറിത്തുടങ്ങും.

അനന്തൻനായർ സൗകര്യമായി ഒരു സീറ്റിലിരിപ്പായി. ടൗൺഹാളിലേതോ നാടകം അരങ്ങേറ്റമാണത്രേ..... ടൗൺഹാളിനു മുന്നിലെന്തൊരു തിരക്കാണ്!

"അനന്തൻ നായരല്ലേ?"

തിരിഞ്ഞുനോക്കുമ്പോഴുണ്ട് പിഷാരടി. അയാൾ നടന്നുവന്ന് അനന്തൻനായരുടെ സമീപം ഇരിപ്പുറപ്പിച്ചു.

തന്നോടൊപ്പം കുറച്ചുകാലം കൊട്ടാരത്തിൽ ജോലിനോക്കിയിട്ടുള്ള ആളാണ് പിഷാരടി. പിന്നീട് റവന്യൂബോർഡിൽ ഉദ്യോഗം ലഭിച്ചപ്പോൾ അങ്ങോട്ടേക്കു മാറിപ്പോയി, അദ്ദേഹം. അയാളെ നോക്കിയിരിക്കുമ്പോൾ അനന്തൻനായർക്കസൂയ തോന്നിപ്പോയി.

"എന്താ ഓഫീസിൽ നിന്നുതന്നെയല്ലേ....?"

" അതെ പക്ഷെ എന്റെ പെൻഷൻ കടലാസ്സൊന്നു തള്ളിവിടുവാനാണ്....!"

"എന്ത്?"

"അതെ....പെൻഷനായിട്ടു രണ്ടുവർഷമായി....! ഇനിയും പെൻഷൻപണം ലഭിച്ചുതുടങ്ങിയിട്ടില്ല. ഞാൻ മുമ്പു ജോലിചെയ്തിട്ടുള്ള ഓരോ ഓഫീസിലും, ഇപ്പോൾ, ഈ വയസ്സുകാലത്ത് കയറിയിറങ്ങുകയാണ്....! അക്കൗണ്ട് ഓഫീസ്, കൺട്രോളർ ഓഫീസ് ഇങ്ങനെ എല്ലാ ഓഫീസിലും കൈമടക്കുകൾ കൊടുത്തിട്ടുപോലും യാതൊരു പ്രയേജനവുമില്ല...ഇന്നും വഞ്ചി തിരുനക്കരത്തന്നെ....!"

ഇതുകേട്ടപ്പോൾ അനന്തൻനായർക്ക് അടക്കുവാൻ കഴിയാത്തത്ര ദുഃഖമുണ്ടായി. ഉം....ഇത്രകാലവും സർക്കാരിനെ സേവിച്ചതിന്റെ ഫലമാണിത്! ഈ വയസ്സുകാലത്തു നൽകുന്ന പ്രതിഫലം! ഹും....നന്ദികെട്ടലോകം! അദ്ദേഹത്തിൽ നിന്നൊരു നെടുനിശ്വാസം ഉതിർന്നു വായുവിൽ ലയിച്ചു.

യൂണിവേഴ്സിറ്റി കോളേജ് കടന്ന് ബസ് ഓടിക്കൊണ്ടിരുന്നു.

" പിന്നെ എന്തൊക്കെയുണ്ട് വിശേഷങ്ങൾ?"

"വിശേഷം അശേഷമില്ല!"

അല്പസമയം കടന്നുപോയി. പിഷാരടി തുടർന്നു.

"ഉം....എന്തുപറയുവാനാണ്, അനന്തൻനായർ ഇനിയും ജീവിതം ഒരു കരയിലെത്തിയിട്ടില്ല. മൂത്തമകന് ബി.എ.യ്ക്ക് ഫസ്റ്റ് ക്ലാസ്സുണ്ട്. കൈക്കൂലികൊടുത്തിട്ടാണ് എം.എ യ്ക്ക് അഡ്മിഷൻ തന്നെ ലഭിച്ചത്...ഉം....എം.എ പാസ്സായിട്ടെന്താണു പ്രയോജനം? ട്രാൻസ്പോർട്ട് ഓഫീസിൽ ഒരു ക്ലാർക്കിനുള്ള വേക്കൻസിയുണ്ട്. അതിനായി കൈക്കൂലിവകയിൽത്തന്നെ ഇതുവരെയായി അയ്യായിരം രൂപ ചിലവായി......! അടുത്തമകൻ രണ്ടുവർഷത്തിനു മുമ്പ് എം.ബി.ബി.എസ് പാസ്സായിട്ടും ഇതുവരെ ജോലിയൊന്നുമാകാതെ അലഞ്ഞുനടക്കുകയാണ്.....അല്ലാ....നിങ്ങളുടെ ഇഞ്ചിനീയറിംഗ് പാസ്സായ മകന്റെ ഉദ്യോഗപ്രശ്നമൊക്കെ എങ്ങിനെയായി? അയാൾക്കു ജോലി എന്തെങ്കിലുമായോ?

"ഇല്ല."

"ഹും...ഇങ്ങനെയായാൽ ഇതെവിടെപ്പോയി അവസാനിക്കുവാനാണ്....! എന്റെ മറ്റുകുട്ടികളുടെ പഠിത്തം ഇനിയും അവസാനിച്ചിട്ടില്ല....പഠിത്തം കഴിഞ്ഞാൽ അവരുടെ കഥയും ഇതുതന്നെയല്ലേ! നാടെങ്ങനെ നന്നാകുമോ, ആ ശ്രീപത്മനാഭനു മാത്രമേ അറിയൂ...!"

അനന്തൻനായർക്ക് പെട്ടെന്നൊരു കാര്യം ഓർമ്മവന്നു. "ഉം രാജമ്മ മെഡിക്കൽ കോളേജ് ഹോസ്പിറ്റലിൽത്തന്നെയല്ലേ....?"

"പിന്നല്ലാതെ....!"

"വിവാഹമെന്തെങ്കിലും....?"

"ഒൻപതുവർഷത്തേക്ക് വിവാഹം കഴിക്കുകയില്ലെന്നല്ലേ എഗ്രിമെന്റ്! നാലുവർഷമേ ആയിട്ടുള്ളു.....! ഇനിയും അഞ്ചുവർഷം കൂടിക്കഴിഞ്ഞു പ്രതീക്ഷിച്ചാൽമതി....അതിനകം അവൾ കിഴവിയാകും. പിന്നെയാരു വിവാഹം കഴിക്കുവാനാണ്.....!"

പിഷാരടി നെടുവീർപ്പിട്ടു.

"ഹും...എല്ലാം ആ മേത്തൻ കാരണമുണ്ടായ ബഹളങ്ങളാണ്....!" എന്ന് അനന്തൻനായർ പറയുന്നതുകേട്ട് പിഷാരടി ദുഃഖപൂർവം ചിരിച്ചു

"ഉം...അതെല്ലാം ഇനിപറഞ്ഞിട്ടെന്താണു പ്രയോജനം? എല്ലാം നമ്മുടെ തലവിധിയാണ്!"

കോളേജിൽ പഠിച്ചുകൊണ്ടിരിക്കവെ, അട്ടക്കുളങ്ങര സ്വദേശിയായ ഉമ്മർ എന്നപേരുള്ള മുസ്ലീം ചെറുപ്പക്കാരനുമായി രാജമ്മ സ്നേഹബന്ധത്തിലകപ്പെടുകയും, ഒടുവിൽ വീട്ടുകാരുടെ എതിർപ്പുകളെ വിഗണിച്ച് അയാളെത്തന്നെ വിവാഹം കഴിക്കുവാൻ തയ്യാറായ രാജമ്മയെ തിരസ്കരിച്ച് അയാൾ സ്വജാതിയിൽത്തന്നെ ഒരു പെൺകുട്ടിയെ വിവാഹം കഴിച്ച് രഹസ്യമായി നാടുവിട്ടുപോവുകയും, അതു കൊണ്ടുണ്ടായ നിരാശയാൽ, "ഒൻപതു വർഷത്തേക്ക് വിവാഹം കഴിക്കുവാൻ പാടില്ല" എന്ന കരാറിൽ ഒപ്പിട്ട് മെഡിക്കൽ കോളേജിൽ നേഴ്സിംഗ് പഠിക്കുവാൻ ചേരുകയും

ചെയ്തത് തനിക്കും അറിവുള്ള പഴംകഥകളാണ്...!ഹും...

ബസ് സ്പെൻസർ ജംഗ്ഷൻ കടന്നുപൊയ്ക്കൊണ്ടിരുന്നു.

വരിവരിയായി എത്രയെത്ര കാറുകൾ....!

വിലകൂടിയ വസ്ത്രാഭരണങ്ങൾക്കുള്ളിൽ എത്രയെത്ര തരക്കാർ!

ഇവരെല്ലാം ഇങ്ങനെ അറ്റുവീണതുപോലെ ഇത്രവേഗതയിൽ പായുന്നതെന്തിനാണാവോ?

എല്ലാ മനുഷ്യരും ചിരിച്ചാർക്കുന്നു....

സംസാരിക്കുന്നു...

ഇവരെല്ലാം കീകൊടുത്താൽ ചലിക്കുന്ന യന്ത്രങ്ങളുടെ ഭാഗങ്ങൾ മാത്രമാണോ? ഇവരുടെയൊക്കെ ഹൃദയങ്ങളിലും തന്റെ ഹൃദയത്തിൽ പുകഞ്ഞെരിയുന്നതുപോലുള്ള തീമാലകൾ എരിയുന്നുണ്ടാകുമോ? അതുമറച്ച്, മൂടുപടമിടുകയാണോ ഈ പല്ലിളിപ്പുകളും ആർപ്പും....!

ദേശാഭിമാനി പരമേശ്വരൻ പിള്ളയുടെ പ്രതിമയും കടന്ന് ബസ് ഓടിക്കൊണ്ടിരുന്നു.

അക്കൗണ്ടന്റ് ജനറൽസ് ഓഫീസിൽനിന്നും വർണപ്പകിട്ടേറിയ സാരികളിൽ പൊതിഞ്ഞ പെൺമണികളുടെ എഴുന്നള്ളത്ത്......

വലതുവശത്തായി കാണപ്പെട്ട കൂറ്റൻ കെട്ടിടത്തിന്റെ കണ്ണാടിച്ചുവരിനുള്ളിൽ, പുറത്തുള്ളവർക്കു കണ്ണിനാനന്ദം നൽകുന്ന തിളക്കമുള്ള കാറുകൾ ഇലക്ട്രിക് ലൈറ്റിന്റെ വെളിച്ചത്തിൽ മിന്നിക്കൊണ്ടിരുന്നു.

സത്യാഗ്രഹഗേറ്റെന്നു പ്രസിദ്ധിയാർജിച്ച സെക്രട്ടറിയേറ്റ് ഗേറ്റിനു സമീപം കെട്ടിയിരുന്ന ഓലമേഞ്ഞ കുടിലുകൾക്കുള്ളിൽ പല തുറകളിലും ജോലി നോക്കുന്നവരും, വിഭിന്നങ്ങളായ ആവശ്യങ്ങൾക്കായി സത്യാഗ്രഹം നടത്തുന്നവരുമായ തൊഴിലാളികൾ, ബോർഡും കൊടികളും കയ്യിലേന്തി ഉച്ചത്തിൽ മുദ്രാവാക്യങ്ങൾ മുഴക്കിക്കൊണ്ടിരുന്നത് ബസ്സിലിരുന്ന യാത്രക്കാരുടെ ശ്രദ്ധയാകർഷിച്ചു.

റോഡിലൂടെ തുരുതുരാ വാഹനങ്ങൾ ഓടിക്കൊണ്ടിരുന്നാലും ജനസഞ്ചാരംമൂലവും, ബസ്സ് അല്പാല്പമായി സാവധാനത്തിലും ഇടക്കിടെ നിറുത്തിയും ഓടിച്ചിരുന്നതിനാൽ, ഇരുവശങ്ങളിലുമുള്ള സംഭവങ്ങളും കാഴ്ചകളും കണ്ടുരസിക്കുവാൻ യാത്രക്കാർക്കു കഴിഞ്ഞു.

സെക്രട്ടറിയേറ്റിനുള്ളിൽനിന്നും, സ്റ്റേറ്റ് കാറിൽ, മന്ത്രിമാർ, ഗേറ്റുവഴി പുറത്തേക്കിറങ്ങവെ, സത്യാഗ്രഹികളിൽ ഒരുതരം പുതിയ ഉണർവും ആവേശവും കൈവന്നു. കാർ തടുത്തുനിർത്തി, കാറിന്റെ ജനൽവഴി കൈ അകത്തേക്കിട്ട്, മന്ത്രിയുടെ മുഖത്തിനു ലക്ഷ്യമാക്കി നീട്ടി, മുഷ്ടിചുരുട്ടി, കൈവീശി, മുദ്രാവാക്യങ്ങൾ മുഴക്കി ആക്രോശിക്കുന്നു, ഇക്കൂട്ടർ.

ഒരു പുരുഷൻ, ഒരു സ്ത്രീ, മൂന്നുനാലു കുഞ്ഞുങ്ങൾ എന്നിവരടങ്ങുന്ന ഒരു കുടുംബം, "പട്ടാളസേവനത്തിനുള്ള പെൻഷൻ ലഭിക്കുവാനായി പത്തനംതിട്ട രാമപ്പണിക്കർ സകുടുംബം സത്യാഗ്രഹം നടത്തുന്നു–പത്താം ദിവസം" എന്നെഴുതപ്പെട്ട തുണികൊണ്ടുള്ള ഒരു ബോർഡും പിടിച്ച് മുദ്രാ

വാക്യം മുഴക്കിക്കൊണ്ടിരുന്ന ദയനീയമായ കാഴ്ചയും അദ്ദേഹത്തിന്റെ കണ്ണിൽപ്പെട്ടു.

'അന്ധവിദ്യാലയത്തിൽ പഠിച്ചുപാസ്സായ ഞങ്ങളെപ്പോലുള്ള അന്ധന്മാർക്കും ജോലി തരിക' എന്ന് എഴുതിപ്പിടിപ്പിച്ചിരുന്ന അതേ വരിതന്നെ മുദ്രാവാക്യമായി ഉച്ചത്തിൽ വിളിച്ചു പറഞ്ഞുകൊണ്ടിരുന്ന പത്തുമുപ്പത് കൂളിംഗ് ഗ്ലാസ്സ്ധാരികളായ അന്ധന്മാർ ഒരു ഭാഗത്ത്.

"ജോലിയിൽനിന്നും പിരിച്ചുവിടപ്പെട്ട ഫാമിലിപ്ലാനിംഗ് വാളണ്ടിയർമാരെ തിരിച്ചെടുക്കുക" എന്ന് മണികിലുങ്ങുന്ന സ്വരത്തിൽ മുദ്രാവാക്യം മുഴക്കിക്കൊണ്ട്, ഗേറ്റുനിരുവശങ്ങളിലുമായി വരിവരിയായിനിന്ന്, ആവേശപൂർവ്വം മുഷ്ടിചുരുട്ടി, ആകാശത്തേക്ക് വീശി തങ്ങളുടെ എതിർപ്പു പ്രകടിപ്പിച്ചുകൊണ്ടിരുന്നു, വെള്ളസാരി ധരിച്ച നൂറുകണക്കിന് സുന്ദരിമാരായ തരുണീമണികൾ.

ആകപ്പാടെ ഒരു ഇരമ്പൽ.

ഇതിനിടയിൽ സെക്രട്ടറിയേറ്റിനുള്ളിലേക്കൊരു പോലീസ് വാൻപാഞ്ഞുപോയി. 'ലാസ്റ്റ്ഗ്രേഡ് ഉദ്യോഗസ്ഥന്മാരെക്കൊണ്ട് കാപ്പിയും ചായയും വാങ്ങിപ്പിക്കുന്ന മേലുദ്യോഗസ്ഥന്മാരുടെ സ്വഭാവത്തെ എതിർത്ത്, അവർ സെക്രട്ടറിയേറ്റ് ഉദ്യോഗസ്ഥന്മാരെ ഘെരാവോചെയ്തുവത്രേ...." എന്ന് റോഡിലൂടെ കാൽനടയായി സഞ്ചരിച്ചുകൊണ്ടിരുന്ന ഒരാൾ തന്റെ സഹയാത്രികനോടു പറയുന്നതു വ്യക്തമായി കേൾക്കുവാൻ കഴിയുന്നു.

"ഹും...കരയുന്ന കുഞ്ഞിനേ പാലുകിട്ടൂ, അനന്തൻനായർ....! ഇപ്പോൾ എന്റെ പ്രശ്നം തന്നെയെടുത്തു നോക്കൂ!...മുപ്പതുവർഷത്തെ സർവീസിനു ശേഷം ഈ വയസ്സുകാലത്ത് ഏതെങ്കിലുമൊരു മൂലയിൽപ്പോയിക്കിടന്നൊന്നു സമാധാനമായി തലചായ്ക്കാമെന്നുവച്ചാൽ, ഇവരീ പെൻഷൻ പണം തരുവാനുള്ള വല്ല ഭാവവമുണ്ടോ? ഭാര്യയേയും കുട്ടികളെയും കൂട്ടിക്കൊണ്ടു വന്ന്, ഞാനും ഈ ഗേറ്റിലൊരു കൊടിയും പിടിച്ചിരുന്ന് സത്യാഗ്രഹം നടത്തിയാലോ എന്നാലോചിക്കയാണ്..." എന്ന് പിഷാരടി ചിരിച്ചുകൊണ്ട് ഉരുവിട്ടു.

അനന്തൻനായർ മൃദുവായൊന്നു ചിരിച്ചു.

"അല്ലാ ഞാൻ വെറുതെ പറയുകയല്ലാ..നിങ്ങളെവിടെപ്പോയാലും ശരി, കൈക്കൂലി കൊടുത്തില്ലെങ്കിൽ കാര്യമൊന്നും നടക്കുകയില്ല. ഇവിടെ മാത്രമല്ലാ....എല്ലാ സ്റ്റേറ്റുകളിലും ഇതുതന്നെയാണവസ്ഥ! ഉദാഹരണമായി ഞാനൊരു സംഭവം പറയാം....കന്യാകുമാരി ജില്ലയിൽ തോവാളയിൽ എന്റെ ഭാര്യയുടെ പേർക്കൊരല്പം വയലുണ്ട്. ഇവിടെ നല്ല അരികിട്ടാനുള്ള ദാരിദ്ര്യം നിങ്ങൾക്കും അറിയാമല്ലോ. ആ സ്വന്തം വയലിൽ വിളയുന്നനെല്ല് ഇവിടംവരെ കൊണ്ടുവരുവാനെത്ര കഷ്ടപ്പെടുന്നുണ്ടെന്നറിയാമോ? എന്റെ റേഷൻകാർഡും ക്യാൻസൽ ചെയ്തു...ഇനിയും എനിക്കിവിടെ നിന്നു റേഷൻ അരിയും വാങ്ങാൻ പറ്റുകയില്ല....അതിനോടൊപ്പം ലഭിക്കുമായിരുന്ന പഞ്ചസാരയും മണ്ണെണ്ണയുമെല്ലാം നഷ്ടമായി! എട്ടുപ്രാവശ്യം

നാഗർകോവിൽ, തോവാള – ഇവിടെ വഞ്ചിയൂർ കളക്ടറേറ്റ് എല്ലായിടവും അലഞ്ഞുതിരിഞ്ഞു....എന്നിട്ടു കാര്യം നടന്നോ? ഒടുവിൽ, തോവാള യിൽനിന്നും ഇവിടെവരെ കണ്ണിൽക്കണ്ട സകലമാന സർക്കാർ ഉദ്യോഗ സ്ഥന്മാർക്കും, പ്യൂൺ മുതൽ തഹസീൽദാർവരെ ആളുകളുടെ നിലയും വിലയുമനുസരിച്ച് കൈക്കൂലി കൊടുത്തിട്ടേ കാര്യം നടന്നുള്ളൂ. ആക പ്പാടെ നോക്കിയാൽ ആ നെല്ലിനുള്ളവിലയേക്കാളേറെ കൈക്കൂലിക്കായി ചെലവഴിച്ചു. എന്നാലെങ്കിലും നല്ല അരി ആഹാരം കഴിക്കാമല്ലോയെന്നു കരുതി....ഉം...മൊത്തമായി രൂപ എണ്ണിക്കൊടുത്തു സ്വന്തമായി വാങ്ങിയ വയലിൽ നിന്നുതന്നെ അരികൊണ്ടുവന്നാലുണ്ടാവുന്ന കഷ്ടപ്പാടുകളെപ്പറ്റി പറയുകയേവേണ്ടാ....ഹും നശിച്ചനാട് ഹും....സ്വാതന്ത്ര്യം ലഭിച്ച ഇന്ത്യ ആകെ ഒന്നാണുപോലും.....നാഷണൽ ഇന്റഗ്രേഷനാണത്രേ...എല്ലാം ഈശ്വ രനു മാത്രമേ അറിയൂ...!"

പിഷാരടി ഒന്നു നിറുത്തി.

മാധവരായരുടെ പ്രതിമയും കടന്ന്, വേലുത്തമ്പിദളവായുടെ പ്രതിമയ്ക്കു മുന്നിൽ, സെക്രട്ടറിയേറ്റ് ബസ്സ്റ്റോപ്പിൽ ബസ് നിന്നു.

വാളും കൈയിലേന്തി തികഞ്ഞ ഗൗരവത്തിൽ ഗംഭീരമായി നിന്നിരുന്ന വേലുത്തമ്പിയെനോക്കി പിഷാരടി വീണ്ടും തുടർന്നു.

"ഉം...ഈ വേലുത്തമ്പിത്തന്നെ തിരിച്ചുവന്ന് ഇക്കൂട്ടരെയെല്ലാം ചാട്ട വാർകൊണ്ട് അടിച്ച് തൊലിപൊളിക്കണം. അപ്പോഴേ ഇവരൊക്കെന ന്നാകൂ.....!"

പിന്നെ എഴുന്നേറ്റ്, "ആട്ടെ. എനിക്കിവിടെയൊന്നിറങ്ങണം.... പോയ്‌വരട്ടെ....അനന്തൻനായർ..."എന്ന് യാത്രപറഞ്ഞ് ബസ്സിൽനിന്നിറങ്ങി പ്പോയി, പിഷാരടി. അയാളുടെ വീട് ഇവിടെ ജനറൽ ആശുപത്രിക്കുസ മീപം എവിടെയോ ആയിരുന്നുവെന്ന് അനന്തൻനായർക്കോർമവന്നു.

ഉം...തെങ്ങുകൾക്കു നികുതിയിടാൻ, ഓരോ വീടുതോറും കയറിയിറങ്ങി, തെങ്ങുകളുടെ എണ്ണം കണക്കുകൂട്ടിയെഴുതുവാനായി സർക്കാരിൽനിന്നും നിയമിച്ചിരുന്ന കണ്ടെഴുത്ത് ഉദ്യോഗസ്ഥൻ, അക്കാ ലത്തു ദിവാനായിരുന്ന തലക്കുളത്ത് വേലുത്തമ്പിദളവയുടെ വീട്ടിൽച്ചെ ന്നപ്പോൾ, "ദിവാനല്ലേ....കാശല്പം കുറഞ്ഞിരുന്നോട്ടെ" എന്നു ചിന്തിച്ച് സത്യവിരുദ്ധമായി തെങ്ങുകളുടെ എണ്ണം കുറച്ചെഴുതിവയ്ക്കുകയും, ഈ വിവരം അയാളിൽ നിന്നറിഞ്ഞ ദിവാൻ, ന്യായത്തിനും നിയമത്തിനും വിരു ദ്ധമായി അങ്ങനെ എഴുതിയ ആ ഉദ്യോഗസ്ഥന്റെ അഞ്ചുവിരലും മുറിച്ചു കളയുകയും ചെയ്തു. ആ വേലുത്തമ്പിദളവയുടെ കൂറ്റൻ പ്രതിമയെ അല്പ നേരം നിർന്നിമേഷനായി നോക്കിക്കൊണ്ടിരുന്ന അനന്തൻനായരുടെ ശരീ രമാകെ കോരിത്തരിച്ചുപോയി.

'ഫുൾ ലോഡാ'യിത്തീർന്ന ബസ് മാസം തികഞ്ഞ ഗർഭിണിയെപ്പോലെ മെല്ലെ ഇഴഞ്ഞുനീങ്ങി.

റോഡിലൂടെ ബസിനുപോലും കടന്നു പോകുവാൻ കഴിയാത്ത ജന

ത്തിരക്ക്...

റോഡിനിരുവശങ്ങളിലുമുണ്ടായിരുന്ന, ഈ നാടിന്റെ ഒരു പ്രത്യേകത യായിരുന്ന നാടിന്റെ ലാളിത്യവും എളിമത്വവും വിളിച്ചോതിയിരുന്ന, ഭംഗി യായ മേൽക്കൂരകൾ ഉള്ള കെട്ടിടങ്ങൾ ക്രമേണ നശിപ്പിച്ച് ആ സ്ഥാനത്ത് അനേകനിലകളുള്ള കൂറ്റൻ മണിമാളികകൾ ഉയർന്നുവന്നുകൊണ്ടിരുന്നതും അദ്ദേഹം ശ്രദ്ധിക്കുകയുണ്ടായി.

പുളിമൂട് ബസ്സ്റ്റോപ്പുംകടന്ന്, ഹിന്ദുമതഗ്രന്ഥശാലയുടെ മുന്നിലൂടെ ബസ് നിരങ്ങി നീങ്ങിക്കൊണ്ടിരുന്നപ്പോൾ അവിടെക്കൂടിയിരുന്ന പച്ചപ്പരി ഷ്ക്കാരികളായ സ്ത്രീപുരുഷന്മാരുടെ തിക്കും തിരക്കും അനന്തൻനായ രുടെ ദൃഷ്ടിയിൽപ്പെട്ടു. അവിടെയേതോ മതപ്രസംഗം നടക്കുകയാവാം. അല്പം ആത്മീയത എന്നതും ഇന്നത്തെ ഇന്റലക്ചൽസിനൊരു ഫാഷ നാണോ? അദ്ദേഹം സ്വയം ചോദിച്ചുപോയി.

# 20

ഓവർബ്രിഡ്ജ് കടന്ന് കിഴക്കേക്കോട്ട ബസ്സ്റ്റോപ്പിൽ ബസ് നിന്നപ്പോൾ അനന്തൻനായർ ക്ഷീണവും തളർച്ചയും ശല്യപ്പെടുത്തിക്കൊണ്ടിരിക്കേ പുറ ത്തേക്കിറങ്ങി.

നിരനിരയായി വന്നുനിൽക്കുന്ന സിറ്റിബസുകളുടെ ഇരമ്പൽ, കാതു തുളയ്ക്കും മട്ടിൽ റോഡിലൂടെ ഹോൺ മുഴക്കിക്കൊണ്ടുപോകുന്ന വാഹ നങ്ങളുടെ ശബ്ദം!... പഴവങ്ങാടി മൈതാനത്തിൽ നിന്നും കണ്ഠം പൊട്ടി പ്പോകുമാറുച്ചത്തിലുള്ള രാഷ്ട്രീയപ്രസംഗം...ഗണപതിക്ഷേത്രത്തിലെ മണി മുഴക്കം, സെൻട്രൽ, അജന്ത, പത്മനാഭതിയേറ്ററുകളിൽ നിന്നും ഒഴുകി യെത്തിയ ഇമ്പമൂറുന്ന സിനിമാ ഗാനങ്ങൾ, പുത്തരിക്കണ്ടം മൈതാനത്തിൽ ഒരു മണൽത്തരിപോലും നിലത്തു വീഴുവാനിടമില്ലാത്തവണ്ണം തിങ്ങിയിരു ന്ന്, സാധനങ്ങളാകെ വാരിവലിച്ചിട്ട്, നിലത്തിരുന്ന്, അലറിവിളിച്ചു ജനശ്ര ദ്ധയാകർഷിക്കുന്ന വ്യാപാരികളുടെ കൂട്ടം, ജ്ഞാനാനന്ദാശ്രമത്തിൽ നിന്നൊഴുകിവരുന്ന സന്ന്യാസിശ്രേഷ്ഠന്മാരുടെ ഭജനഗീതം, കിഴക്കേക്കോ ട്ടയ്ക്കു കീഴിൽ, മഹാരാജാവിന്റെ സാന്നിധ്യം അറിയിക്കുവാൻ നടത്തുന്ന വിളംബരത്തിന്റെ ധ്വനി.

—ഇതിനെല്ലാറ്റിനും പുറമേ സംസ്ഥാന ലോട്ടറി ടിക്കറ്റ് വിൽക്കുന്ന തെരു വുവ്യാപാരികളുടെ മൈക്കിലൂടെയുള്ള, വിജ്ഞാനത്തിന്റെ മുഴക്കം....

എന്നാലും ഈ ആർഭാടങ്ങളിൽ നിന്നെല്ലാം ഒഴിഞ്ഞ്, കോട്ടയ്ക്കുള്ളിൽ, ശ്രീപത്മനാഭസ്വാമിക്ഷേത്രം ശാന്തിയും സമാധാനവും അരുളുമാറ് നിശ്ശ ബ്ദമായി നിലകൊള്ളുന്ന ആ കാഴ്ച.....

പുത്തരിക്കണ്ടം മൈതാനവും കടന്ന്, ചാലത്തെരുവിലെത്തി, പീടിക ലക്ഷ്യമാക്കി ദ്രുതഗതിയിൽ നടന്നു, അനന്തൻനായർ.

നിയോൺ വിളക്കുകൾ, മെർക്കുറിവേപ്പർ ദീപങ്ങൾ, ട്യൂബ് ലൈറ്റുകൾ എല്ലാം ചേർന്നുണ്ടാക്കിയ വെളിച്ചത്തിന്റെ ആ അത്ഭുത പ്രപഞ്ചത്തിലൂടെ അദ്ദേഹം നടന്നു.

കടൽക്കരയിൽ സ്ഥിതിചെയ്തിരുന്ന ടൈറ്റാനിയം ഫാക്ടറി, തുമ്പ റോക്കറ്റ് ലോഞ്ചിംഗ് സ്റ്റേഷൻ, റബ്ബർ ഫാക്ടറി, പേരൂർക്കടയിലുള്ള ഫാമിലിപ്ലാനിംഗ് ഉറകൾ നിർമ്മിക്കുന്ന ഫാക്ടറിയായ ഹിന്ദുസ്ഥാൻ ലാറ്റക്സ് – ഇങ്ങനെ അല്പം ചിലതൊഴിച്ചാൽ, ഈ നഗരത്തിലെ പ്രധാനപ്പെട്ട തൊഴിൽ സ്ഥാപനങ്ങൾ, സർക്കാരാഫീസുകൾ മാത്രമാണ്....! അതിനാൽ സർക്കാരുദ്യോഗസ്ഥന്മാരും ഉദ്യോഗസ്ഥകളും ഷോപ്പിംഗിനിറങ്ങുന്ന ഈ സമയം, സന്ധ്യാവേളകളിൽ, ജനത്തിരക്കു പറയുവാനുണ്ടോ!

റോഡരുകിൽ ഒതുങ്ങിനിന്നിരുന്ന ഒരാൾരൂപം, തന്നെ ലക്ഷ്യമാക്കി നടന്നുവരുന്നത് അനന്തൻനായർ ശ്രദ്ധിച്ചു.

എവിടെയോ കണ്ടു മറന്ന മുഖം....

ചെറുപ്പക്കാരനാണ്. എന്നാൽ ക്രമാതീതമായി വളർന്ന താടിയും മീശയും ഉടഞ്ഞുലഞ്ഞ ഡ്രസ്സും അവനെ ഒരു വയസ്സനെപ്പോലെ തോന്നിച്ചു. നാലുപാടും നോക്കി, എന്തിൽനിന്നോ ഒളിക്കുവാൻ കഷ്ടപ്പെടുന്നതായി തോന്നിച്ചു.

ഇതാ ഇവൻ തന്റടുക്കലെത്തിച്ചേർന്നല്ലോ.....

"എന്നെ നിങ്ങൾക്കറിയില്ലേ?"

തന്നോടു തന്നെയാണു ചോദ്യം....!

ഇവൻ ആരായിരിക്കും?

കൂട്ടം കൂട്ടമായി, സ്ത്രീ പുരുഷന്മാർ അവരെ തള്ളിമാറ്റിക്കടന്നു പൊയ്ക്കൊണ്ടിരുന്നു.

"എനിക്കോർമവരുന്നില്ലല്ലോ...."

ഒരു വിധം പറഞ്ഞൊപ്പിച്ച് അദ്ദേഹം തന്റെ ഓർമയിലാകെയൊന്നു പരതിനോക്കി.

"ഞാൻ നിങ്ങളുടെ വീടുവരെ പോയിരുന്നു. പ്രഭാകരൻനായർ അവിടെയില്ല...."

പെട്ടെന്നൊരു മിന്നൽപ്പിണർ പാഞ്ഞുപോയി.

"തോമസ്..."

അനന്തൻനായർ മെല്ലെ പിറുപിറുത്തു

"അതെ...മെല്ലെ പറയൂ....പോലീസുകാരുടെ കണ്ണിൽപ്പെടാതെ ചുറ്റിക്കൊണ്ടിരിക്കയാണു ഞാൻ.....പ്രഭാകരൻനായർ വീട്ടിലേക്കു വന്നാൽ, തമ്പാനൂരുള്ള രമാലോഡ്ജിൽ അഞ്ചാംനമ്പർ റൂമിൽ ഞാൻ കാണും, അവിടെ വരുവാൻ അവനോട് ഒന്നു പറഞ്ഞാൽ വളരെ ഉപകാരമാകും.... ഞാൻ നാളെ ഇവിടം വിടുകയാണ് എന്നും ദയവായി അവനെയൊന്നറി

യിക്കുമോ?"

ഇതിനിടയിൽ, ഒന്നു രണ്ടുപേർ അവനെ വല്ലാതെ ശ്രദ്ധിക്കുന്നുണ്ടെന്നു മനസ്സിലാക്കിയ തോമസ്, പിന്നെ ഒരക്ഷരംപോലും സംസാരിക്കാതെ കൂട്ടത്തിനുള്ളിൽക്കടന്ന് നടന്നു മറഞ്ഞു.

എങ്ങനെയിരുന്ന പയ്യനാണാ....! അവന്റെ മുഖത്തെ ഐശ്വര്യവും ആഡംബരഭ്രമവുമെല്ലാം എവിടെ പോയി മറഞ്ഞു?

പ്രഭാകരൻനായരുടെ ആത്മാർത്ഥസ്നേഹിതൻ....അവൻ പ്രഭാകരൻനായരോടൊപ്പം തന്നെയാണത്രേ ഇഞ്ചിനീയറിംഗ് കോളേജിൽ പഠിച്ചുകൊണ്ടിരുന്നത്....കോളേജിൽവച്ച് മൂന്നാം വർഷം, ആദ്യമായി പ്രിൻസിപ്പാൾ ഇവനെ വിളിച്ചു ചോദിച്ചുവത്രേ, പ്രഭാകരൻനായർ പറഞ്ഞ് അദ്ദേഹവും അറിഞ്ഞിരുന്നു.

"തോമസ്...പറയുമ്പോൾ തെറ്റിദ്ധരിക്കരുത്....എനിക്ക് സി.ഐ.എ യിൽ നിന്നും ലഭിച്ച ന്യൂസാണ്....വെറും ന്യൂസ് മാത്രം....! ഒരു പക്ഷേ ഇതു കള്ളമാകാം.....പയ്യന്റെ പേർ തോമസ്....അതുകൊണ്ടാണ് നിന്നെത്തന്നെ നേരിട്ടു വിളിച്ച് വിവരങ്ങൾ അറിയാമെന്നു തീരുമാനിച്ചത്...."എന്ന മുഖവുരയോടെ അദ്ദേഹം തുറന്നു ചോദിച്ചുവത്രേ....

"നിനക്കീപ്രദേശത്തുള്ള നക്സൽബാരികളുമായി എന്തെങ്കിലും ബന്ധമുണ്ടോ?"

"ഉണ്ടായിരുന്നാൽത്തന്നെയെന്താണ്? ഈ കോളേജിൽ പഠിക്കുന്നവരുടെയൊക്കെ രാഷ്ട്രീയ ചിന്താഗതികളെപ്പറ്റിയെല്ലാം അങ്ങേക്കറിയേണ്ട കാര്യമുണ്ടോ, സർ? അതു ശരി....എന്നെക്കൂടാതെ ഈ കോളേജിൽ എത്രയെത്ര തോമസ്മാരുണ്ട്....അവരെയെല്ലാം തള്ളിക്കളഞ്ഞിട്ട് സാർ എന്നെ മാത്രം വിളിച്ച് ഈ വിവരം അന്വേഷിക്കുവാൻ കാരണം?"

"മറ്റേ തോമസ്മാരെക്കാളെല്ലാം നീ വളരെ വളരെ ഇന്റലിജന്റായും ബ്രില്യന്റായും എനിക്കു തോന്നിയതുകൊണ്ടുമാത്രം.....!"

ഈ സംഭവം നടന്നതിന്റെ അടുത്തമാസത്തിൽത്തന്നെ, ഏതോ ഒരു അന്യരാജ്യത്തിന്റെ ഗ്രന്ഥശാല വക വാൻ തീവച്ചു നശിപ്പിക്കപ്പെട്ട കേസിൽ ഒരു പ്രതിയെന്ന നിലയിൽ തോമസിനെയും പോലീസ് അന്വേഷിക്കുന്നതായൊരു വാർത്ത പരന്നു. അതോടെ അവന്റെ പഠിത്തവും നിലച്ചു!

അതിനുശേഷം, അവനെവിടെപ്പോയൊളിച്ചു എന്നാർക്കും അറിയില്ല. അഞ്ചാറുമാസങ്ങൾക്കുമുമ്പ്, ചില പോലീസ് സ്റ്റേഷനുകൾ ആക്രമിച്ച കേസിനോടനുബന്ധിച്ച്, തോമസിന്റെ ഫോട്ടോ എല്ലാ പത്രങ്ങളിലും പ്രസിദ്ധപ്പെടുത്തിയിരിക്കുന്നത്, താനും കണ്ടിരുന്നതായി അനന്തൻനായർക്ക് ഓർമയുണ്ടായി. അങ്ങനെയാണെങ്കിൽ ഇവനിനിയും പോലീസ് കസ്റ്റഡിയിൽ അകപ്പെട്ട യാതൊരു ലക്ഷണവുമില്ലല്ലോ. അവനേതു തരത്തിലെല്ലാം കഷ്ടപ്പെടുന്നുണ്ടാകുമോ....,ഉം.....ഈ ചെറുപ്രായത്തിൽത്തന്നെ ഇവനിങ്ങനെയൊരു കഷ്ടകാലമോ എന്നെല്ലാം ചിന്തിച്ചുകൊണ്ട് കടയ്ക്കുള്ളിലേക്കു കടക്കുമ്പോൾ അവിടം ജനനിബിഡമായിരുന്നു. എന്തൊരു തിരക്ക്!

പണപ്പെട്ടിക്കു സമീപം ഇരുന്നിരുന്ന വൈരവൻപിള്ള മുതലാളി ചോദ്യമിട്ടു. "എന്താണ് അനന്തൻനായർ, നിങ്ങളിത്രയധികം താമസിച്ചത്? നിങ്ങൾ നേരത്തെ തന്നെ ആഡിറ്ററുടെ ഓഫീസിൽനിന്നും പുറത്തിറങ്ങിയെന്ന്, അയാൾ പറഞ്ഞുവല്ലോ..."

"ബസ്സുകിട്ടുവാൻ വളരെയധികം താമസിച്ചുപോയി മുതലാളി" എന്നു മറുപടി പറഞ്ഞശേഷം അദ്ദേഹം തന്റെ ഇരിപ്പിടത്തിൽ പോയിരുന്നു. കടയിൽ നിറയെ ആൾക്കൂട്ടമുണ്ടായിരുന്നതിനാൽ, "ഉം...നല്ല ബസ്സ്..." എന്നു പിറുപിറുത്തുകൊണ്ട് നിറുത്തിക്കളഞ്ഞു.

കടയിലെ പയ്യൻമാർ പമ്പരംപോലെ കറങ്ങി പരക്കംപാഞ്ഞുനടന്നു സാധനങ്ങൾ എടുത്തുകൊടുക്കുന്ന ബഹളം.....

അനന്തൻനായർ തന്റെ ജോലിയിൽ മുഴുകി.

ഇടയ്ക്കൊരു പയ്യനെ പറഞ്ഞുവിട്ട് ഒരു ചായവരുത്തിക്കുടിച്ചശേഷം, കണക്കുകളിൽ മുഴുകിയിരുന്നുപോയി, അദ്ദേഹം...നാളെ ഇൻകംടാക്സ് കണക്കുകളെല്ലാം ശരിയാക്കിവെക്കണമല്ലോ....

കടയിൽ മോടിയായി വസ്ത്രധാരണം ചെയ്ത നാലഞ്ചുപേർ കടന്നുവന്നു. മുതലാളി അവരെ ഹൃദ്യമായി സ്വാഗതം ചെയ്ത് ഇരുത്തുന്ന തിരക്കിലാണ്! അവർ കൊടുത്തസംഭാവന ബുക്കിൽ എന്തെല്ലാമോ കുത്തിക്കുറിച്ചശേഷം, "അനന്തൻനായർ....ഇവർക്കൊരു ആയിരംരൂപയുടെ ചെക്കെഴുതിക്കൊടുക്കൂ...." എന്നാജ്ഞാപിച്ചശേഷം, അവരുടെ പക്കൽ സംഭാവനബുക്ക് തിരിച്ചേല്പിച്ചു, മുതലാളി. രസീതുനോക്കി ചെക്കെഴുതി, മുതലാളിയുടെ കയ്യിൽ, വിനീതനായി നിന്ന് കൊടുത്തശേഷം അദ്ദേഹം സ്വസ്ഥാനത്തിരുന്നു. ചെക്കുവാങ്ങി അതിൽ തന്റെ കയ്യൊപ്പിട്ടശേഷം വന്നവരുടെ പക്കൽക്കൊടുത്തു, മുതലാളി. നന്ദിപൂർവം അതു കൈപ്പറ്റിയശേഷം അടുത്ത കടയിലേക്കു നടന്നുപോയി, അവർ.

മെല്ലെ ഈ കടയിലേക്കു കയറി, മുതലാളിക്കു സമീപം ഇരിപ്പുറപ്പിച്ചു, എതിരേയുള്ള കടയിലെ നാരായണ സ്വാമിറെഡ്യാർ.

"ഉം....'നഗരത്തിനുള്ളിൽ പിച്ചക്കാർക്കു പ്രവേശനമില്ല' എന്ന കോർപ്പറേഷൻകാരുടെ ബോർഡുകൾക്കൊന്നിനും യാതൊരു കുറവുമില്ല...ഇപ്പോഴിപ്പോൾ 'ഐയ്യാ...ധർമം' എന്നു ചോദിച്ചു ശല്യംചെയ്യുന്നവരുടെ കൂട്ടം അധികമില്ല. എന്നാലിങ്ങനെ ഡീസന്റായി ഭിക്ഷയ്ക്കിറങ്ങുന്നവരുടെ ശല്യം ഒഴിവാക്കുവാനാരും തന്നെയില്ലേ...?" എന്നിങ്ങനെ നാരായണസ്വാമി റെഡ്യാരോട്, രണ്ടു ഭാഗത്തേക്കും നോക്കി, രഹസ്യമായി ചോദിക്കുകയായി മുതലാളി.

"ഉം...കവലകൾതോറും മാടൻകോവിലിലെ കൊടിയുയർത്തുത്സവം, ലൈബ്രറികളുടെ വാർഷികം, സ്പോർട്സ് ക്ലബ്ബിന്റെ ഉദ്ഘാടനം അങ്ങനെയിങ്ങനെയെന്നെല്ലാം പറഞ്ഞിറങ്ങുന്നവർ പോരാഞ്ഞിപ്പോൾ ഇങ്ങനെ പാർട്ടിപിരിവിനിറങ്ങുന്ന എല്ലാ രാഷ്ട്രീയ കക്ഷികൾക്കും മൊത്തത്തിൽ സംഭാവന നൽകേണ്ടതായിട്ടാണിപ്പോൾ വന്നിരിക്കുന്നത്.....! ഈ പുണ്യ

ഭൂമിയിലാണെങ്കിൽ എല്ലാപേരും മാറിമാറി ഭരണം കയ്യേൽക്കുന്നുമുണ്ട്.... ആർക്കെങ്കിലും കൊടുത്തില്ലെങ്കിൽ, ആ കക്ഷി ഭരണം കയ്യേൽക്കുമ്പോൾ, മറക്കാതെ ഇതുതന്നെ ഓർമയിൽവച്ചുകൊണ്ട് നമ്മെ ഏതെങ്കിലും കുഴപ്പത്തിൽ ചാടിക്കുന്നു....! ഹും....കാലം പോകുന്നപോക്ക്....!" എന്ന് നീണ്ട ഒരു നെടുവീർപ്പോടെ റെഡ്യാർ മുറുമുറുത്തു.

"ഹും....രണ്ടുമാസങ്ങൾക്കുമുമ്പ് ഞങ്ങളുടെ ജാതിയിൽപ്പെട്ട ഒരു കിഴവി, ഇവിടെ ഈ ചാലത്തെരുവിൽക്കിടന്ന് അനാഥമായി മരിച്ചു. സമുദായത്തിന്റെ പ്രസിഡന്റിനെ വിളിച്ചു വിവരമറിയിച്ചപ്പോൾ, അതു ശ്രദ്ധിക്കുവാനാർക്കും സമയമില്ല....ഒരു പോംവഴിയും കണ്ടില്ല. ഒടുവിൽ കോർപ്പറേഷൻ ലോറിവന്ന് അനാഥപ്രേതമെന്നു മുദ്രയടിച്ച് പുത്തൻകോട്ടയിലെ പൊതുശ്മശാനത്തിൽ അടക്കം ചെയ്തു....! ഇന്നലെ അതേ പ്രസിഡന്റ്, ഞങ്ങളുടെ കോവിലിൽ ഉത്സവത്തിന് വെടിക്കെട്ടുവേണം, കഥാപ്രസംഗം മുതലായ കലാപരിപാടികൾ പൊടിപൊടിച്ചുനടത്തണം, ആയിരം രൂപ സംഭാവന തരണമെന്നെല്ലാം പറഞ്ഞുവന്നിരിക്കയാണ്..."എന്നായി വൈരവൻപിള്ള മുതലാളി.

എല്ലാ പേരും ചിരിച്ചുപോയി.

എതിരെയുള്ള കടയിൽനിന്നും റെഡ്യാരുടെ മകൻ വിജയരങ്കൻ ആളയച്ചു വിളിപ്പിക്കയാൽ, മനസ്സില്ലാമനസ്സോടെ റെഡ്യാർ എഴുന്നേറ്റുപോകുന്നതു ശ്രദ്ധിച്ചു, അനന്തൻനായർ. നാരായണസ്വാമി റെഡ്യാർക്ക് ഒരു നിമിഷംപോലും കടയ്ക്കുള്ളിലടങ്ങിയിരിക്കുന്നതിഷ്ടമല്ല. എപ്പോൾ നോക്കിയാലും മകനെ കടയുടെ ചുമതലയാകെ ഏല്പിച്ചശേഷം, സമീപത്തുള്ള കടകൾതോറും കയറിയിറങ്ങി നാട്ടുകാര്യങ്ങളെക്കുറിച്ച് രസകരമായി സംഭാഷണം നടത്തി സമയം കളയുവാൻ അയാൾക്കത്രയധികം ഉത്സാഹമുണ്ട്.

# 21

പതിവുപോലെ കട പൂട്ടുമ്പോൾ മണി പത്ത്. അനന്തൻനായർ കുടയും കയ്യിലേന്തി റോഡിലേക്കിറങ്ങി, ക്ഷീണവും ആയാസവും പ്രയാസപ്പെടുത്തിക്കൊണ്ടിരിക്കവേ നടക്കുവാൻ തുടങ്ങി.

ശ്രീധരൻനായരുടെ പുകയിലക്കടയും ഇപ്പോഴാണ് പൂട്ടുന്നത്. ശ്രീധരൻനായരുടെ സമീപം നിന്നിരുന്ന നിഷ്കളങ്കൻ നാടാർ അനന്തൻ നായരെക്കണ്ടതും, "എന്നാൽ ഞാൻ പോയി വരട്ടെ....മുതലാളീ..." എന്ന് ഭവ്യതയോടെ യാത്രചോദിച്ചശേഷം അനന്തൻനായരുടെ സമീപത്തെത്തി. നിഷ്കളങ്കൻ നാടാർക്ക് ആ പുകയിലക്കടയിലാണു ജോലി.

"എന്താണ്...കട പൂട്ടുവാൻ ഇത്ര താമസമുണ്ടോ?" എന്നു രണ്ടുപേരും

പരസ്പരം ചോദിച്ചുകൊണ്ട്, ദൂരെ ദൃശ്യമായ പത്മനാഭസ്വാമിക്ഷേത്ര ത്തിന്റെ ഗോപുരത്തിലെ വിളക്കുതെളിഞ്ഞുകാണുന്ന കിഴക്കേക്കോട്ട ലക്ഷ്യമാക്കി മെല്ലെ നടന്നുപോയി.

മുറുക്കാൻ കട, ചായക്കട ഇവയൊഴികെ ബാക്കി മിക്കകടകളും അടച്ചു കഴിഞ്ഞു. ചില കടകളെല്ലാം പടപടാ പലകകളെടുത്തിട്ടും, കിർകിർ എന്ന ശബ്ദത്തിൽ മുകളിൽനിന്നും താഴേക്കു വലിച്ചിട്ടും പൂട്ടിക്കൊണ്ടിരിക്കുന്ന തേയുള്ളു.

ചന്തയിലിപ്പോൾ വാഹനങ്ങളുടെ ഗതാഗതവും, ജനത്തിരക്കും വളരെ യധികം കുറഞ്ഞിട്ടുണ്ട്. കടയിൽനിന്നും ആവശ്യമില്ലാതെ പുറത്തേക്കെറി യപ്പെട്ട പനയോലവട്ടികൾ, മൺപാത്രങ്ങൾ, ചുരുട്ടിയെറിയപ്പെട്ട കടലാ സുതുണ്ടുകൾ, അല്പായുസ്സോടും ജീവനില്ലാതെയും കിടന്നിരുന്ന എലി കൾ, പാറ്റകൾ ഇവകളാൽ റോഡാകെ അലങ്കോലപ്പെട്ടു കിടന്നിരുന്നു.

ഒന്നു രണ്ടു കൊല്ലിപ്പട്ടികൾ വളരെ ശ്രദ്ധിച്ച് ഓടയെ മണംപിടിച്ചു കൊണ്ടിരുന്നു.

അനന്തൻനായർക്കൊന്നും തന്നെ സംസാരിക്കുവാനേ തോന്നിയില്ല. അത്രത്തോളം ക്ഷീണമുണ്ടായിരുന്നു, അദ്ദേഹത്തിന്. നിഷ്കളങ്കൻ നാടാരും അദ്ദേഹത്തെപ്പോലെതന്നെ വളരെയധികം ക്ഷീണിതനായി കാണപ്പെട്ടു.

"നായർ...ഇനി വീട്ടിലെത്തിയശേഷമല്ലേ എന്തെങ്കിലും ആവുകയുള്ളു, വരൂ...ഓരോ കപ്പ് ചുക്കുകാപ്പി കുടിച്ചിട്ടു പോകാം...."എന്നുള്ള നാടാരുടെ ക്ഷണം നിരസിക്കുവാൻ കഴിയാതെ, ചാലയിൽ ഇടതുവശത്തേക്കു തിരി യുന്ന ഒരു ഇടവഴിയിലുള്ള പപ്പടവട പപ്പുപിള്ളയുടെ ചായക്കടയിലേക്കു നാടാരോടൊപ്പം അനന്തൻനായരും കയറിപ്പോയി.

പപ്പുപിള്ളയുടെ ആ കട നന്നായി വറുത്ത് പല്ലുകൾക്കു കടിക്കുവാൻ പാകത്തിലുള്ളതും രുചികരവുമായ പപ്പടവടയ്ക്കും ചുക്ക്, കരുപ്പട്ടി, കൃഷ്ണതുളസി, ഇത്തരം സിദ്ധൗഷധങ്ങളിട്ട് സ്പെഷ്യലായി തയ്യാറാക്ക പ്പെട്ട ആനമാർക്ക് ചുക്കുകാപ്പിക്കും (മേൽപ്പടി കാപ്പിക്ക് മിസ്റ്റർ കട്ടൻ എന്നൊരു അപരനാമധേയം കൂടിയുണ്ട്) പ്രസിദ്ധപ്പെട്ടതാണ്. പപ്പടവട കടി ച്ചവരും കാപ്പി കുടിച്ചവരും ഇതിനെ വളരെയധികം പുകഴ്ത്തിപ്പറയാറു ണ്ട്.

കടയിൽ ചായ കുടിക്കുവാനെത്തുന്ന ഓരോരുത്തരേയും പ്രത്യേകം സൽക്കരിച്ചുവിടുന്നതിൽ പപ്പുപിള്ളയുടെ പ്രത്യേകശ്രദ്ധയും സ്തുത്യർഹ മാണ്! സമീപകാലത്ത് പാലുകാച്ചൽ കഴിഞ്ഞ ഒരു പുതിയ ബംഗ്ലാവ് ഈ കടയിൽ നിന്നുള്ള സമ്പാദ്യം ഒന്നുകൊണ്ടുമാത്രമുണ്ടായതാണെന്ന് ചാല യിലാകെ സംസാരമുണ്ട്.

മകരവിളക്കിനും, മണ്ഡലപൂജയ്ക്കും ശബരിമലക്ഷേത്ര സന്നിധാന ത്തിൽ വച്ച്, അവിടെ സന്നിഹിതരാവാറുള്ള അയ്യപ്പൻമാർക്കെല്ലാം സ്നേഹ പൂർവം ചുക്കുകാപ്പി ദാനംചെയ്യുക മുതലായ ധർമക്കാര്യങ്ങളിലെല്ലാം ഇദ്ദേഹം ഇപ്പോൾ ഇടപെട്ടിരിക്കുന്നതായി വാർത്തകൾ പ്രചരിച്ചുവരുന്നു.....

ഈ പപ്പടവടക്കടയിൽ നെടുനീളത്തിൽ ആറു മേശകൾ....ആറു ബഞ്ചുകൾ...ഒരു കോണിലായി എല്ലാറ്റിലും പ്രധാനമായി ഒരു ചെറിയ മേശ, കസേര, ഗംഭീരവദനനായി നെറ്റിനിറയെ ഭസ്മം വാരി പൂശി, അർധനഗ്നനായി, തപസ്സുചെയ്യുന്നമട്ടിൽ സാക്ഷാൽ പപ്പുപിള്ള, ഐശ്വര്യം വഴിഞ്ഞൊഴുകുന്ന മുഖവുമായി ഇരിപ്പുണ്ട്.

അദ്ദേഹത്തിന്റെ തലയ്ക്കു മുകളിലായി, ഒരു ചെറിയ സ്റ്റാൻഡിൽ, താടി മീശയെല്ലാം വളർത്തി, പത്മാസനത്തിലിരുന്ന് ധ്യാനനിമഗ്നനായി തപസ്സു ചെയ്യുന്ന നിലയിലുള്ള ചട്ടമ്പിസ്വാമികളുടെ ഒരു വലിയ ഫോട്ടോ ഇരിപ്പുണ്ട്....ആ ഫോട്ടോയുടെ മുന്നിൽ ഒരു ചെറിയ നിലവിളക്ക്.....അഞ്ചാറു പുഷ്പങ്ങൾ, രണ്ടുമൂന്നു സാമ്പ്രാണിത്തിരികൾ.

ഉള്ളിൽ പുകപിടിച്ചു കറുത്ത അടുക്കള.

ഒരു കോണിൽ കൈകഴുകുവാൻ വെള്ളം നിറച്ച ഒരു ബക്കറ്റും, അഷ്ട കോണുകളായി ചുളിഞ്ഞു പോയിട്ടുപോലും തങ്ങളുടെ കടമ ഭംഗിയായി നിർവഹിക്കുവാൻ ശേഷിച്ചിട്ടുള്ള ഏഴെട്ട് അലൂമിനിയം കോപ്പകളും....!

ഇതാണ് പപ്പുപിള്ളയുടെ കട. കടയടയ്ക്കുന്ന പതിവേയില്ല. വെളുക്കുവോളം കടയിൽ വ്യാപാരമുണ്ട്. ഈ നെടുനീളൻ മേശകളും ബഞ്ചുകളും എപ്പോഴും നിറഞ്ഞിരിക്കും എന്നതാണേറ്റവും വിശേഷം.....

"എന്തൊക്കെയുണ്ട്....നായരും നാടാരും ഒരുമിച്ചാണല്ലോ പുറപ്പാട്.... ഉം....മതമേതായാലും മനുഷ്യൻ നന്നാകണം....!" നാരായണഗുരുസ്വാമികളുടെ വാക്യം എടുത്തുച്ചരിച്ച്, ഹൃദ്യമായൊരു സ്വാഗതപ്രസംഗം നടത്തി, പപ്പുപിള്ള.

കുറച്ചു പപ്പടവടയും രണ്ടുമൂന്നു ഗ്ലാസ്സ് ചുക്കുകാപ്പിയും രണ്ടുമൂന്നു പൂവൻപഴവും കഴിച്ച് പുറത്തേക്കിറങ്ങിയപ്പോൾ അവരുടെ ക്ഷീണവും തളർച്ചയും പമ്പകടന്നു. ചുറുചുറുക്കോടെ കടയ്ക്കു പുറത്തിറങ്ങി.

തോളിൽക്കിടന്നിരുന്ന രണ്ടാംമുണ്ടിൽ മുഖത്തും കഴുത്തിലുമെല്ലാമുണ്ടായിരുന്ന വിയർപ്പു തുടച്ചശേഷം, അവർ സമീപമുള്ള നാണുപിള്ളയുടെ മുറുക്കാൻ കടയിൽക്കയറി വിസ്തരിച്ചൊന്നു മുറുക്കിയശേഷം മെല്ലെ നടക്കുവാനാരംഭിച്ചു.

"നിങ്ങളുടെ കടയ്ക്കു മുന്നിലുള്ള സത്യാഗ്രഹമൊക്കെ എവിടം വരെയായി?" അനന്തൻനായർ ചോദിച്ചു.

"ഉം....ലേബർ കോർട്ടിൽ അവസാനതീർപ്പിനു വിട്ടിരിക്കയാണ്. 'ഇത്രയുംകാലം ഇക്കാര്യത്തിൽ ബഹളമുണ്ടായസ്ഥിതിക്ക് അവനെ ഇനി തിരിച്ചെടുക്കുകയില്ലാ ഞാൻ, എത്ര രൂപവേണമെങ്കിലും കൊടുക്കാൻ തയ്യാർ' എന്ന ഒറ്റ തീരുമാനത്തിൽത്തന്നെ നില്ക്കുകയാണ് മുതലാളി" എന്ന് നാടാർ പറഞ്ഞു.

"അങ്ങനെയോ?"

"ഉം....ഇപ്പോൾപ്പിന്നെ എവിടെനോക്കിയാലും ഈ ബഹളം മാത്രമല്ലേയുള്ളു....! ഒരു വിശേഷം കേൾക്കണോ? ഇന്ന് എന്റെ മൂത്തമകന്റെ ഓഫീ

സിൽ ഒരു ഘേരാവോ! അതിരാവിലെ ഓഫീസിൽപ്പോയിരുന്നവനെ ഇപ്പോൾ അല്പം മുമ്പ് ഒൻപതുമണിക്കാണ് ഇരുന്നിരുന്ന കസേര യിൽനിന്നും അനങ്ങുവാൻപോലും അനുവദിച്ചതത്രേ....അതും പോലീ സെത്തിയശേഷം മാത്രം! അല്പം മുമ്പ് കടയിലേക്കു ഫോൺ ചെയ്ത് എല്ലാവിവരവും അവനെന്നോടു പറയുകയുണ്ടായി!

അവന്റെ ഓഫീസിൽ മൂന്നു ക്ലാർക്കുമാർ ഉണ്ടത്രേ....അവിടെ രണ്ടു പേർ പത്തു ദിവസമായി ലീവ്...അവർക്കു ലീവ് സാംങ്ഷൻ ചെയ്തില്ലെ ങ്കിൽ അവർ വെറുതെ വിടുകില്ല....! മിനിസ്റ്റീരിയൽ സ്റ്റാഫ് ചെയ്യേണ്ട ശമ്പ ളബിൽ എഴുതുന്ന ജോലി തങ്ങൾ ചെയ്യുകയില്ലെന്ന് 'ടെക്നിക്കൽ സ്റ്റാഫ്' എതിർപ്പു പ്രകടിപ്പിച്ചുവത്രേ. ഒടുവിൽ ഈ മാസത്തെ ശമ്പള ബിൽ റെഡി യായില്ല....അതിനാൽ ട്രഷറിയിൽനിന്നും പണമെടുക്കുവാൻ ചെക്കും വരി കയുണ്ടായില്ല. ടെക്നിക്കൽ സ്റ്റാഫെല്ലാം ചേർന്ന് ശമ്പളം ഉടനെ ഓഫീ സർതന്നെ തരണമെന്ന് ഒരേ നിർബന്ധം പിടിച്ച് ഓഫീസറുടെ മേശയ്ക്കു ചുറ്റും ഇരിപ്പുറപ്പിച്ചുവത്രേ!....

അപ്പോഴത്തെ മാനസികാവസ്ഥയിൽ, നാടാർ പറഞ്ഞ കഥകളൊന്നും അത്ര രസകരമായി അനന്തൻനായർക്കു തോന്നുകയുണ്ടായില്ല.

പെട്ടെന്നെന്തോ ഓർത്തിട്ടെന്നപോലെ, നിഷ്ക്കളങ്കൻ നാടാർ ചോദിച്ചു: "അനന്തൻനായർ.....നിങ്ങൾക്കൊരു വിശേഷം അറിയാമോ?"

അനന്തൻനായർ ചോദ്യരൂപത്തിൽ നാടാരുടെ മുഖത്തേക്കു നോക്കി. "വേറൊന്നുമല്ല....ഞങ്ങളുടെ മുതലാളിയുടെ ഇളയമകൻ കഴിഞ്ഞവർഷ മാണ് വക്കീൽപ്പരീക്ഷ പാസ്സായതത്രേ...ബന്ധത്തിൽത്തന്നെയിരുന്നോട്ടെ യെന്നു കരുതി നിങ്ങളുടെ അമ്മായിയുടെ മകൻ ഗോവിന്ദൻനായരുടെ ജൂനിയറായി പ്രാക്ടീസു ചെയ്യുവാനായി തന്റെ മകനെയും മുതലാളി അയ ച്ചു. ഗോവിന്ദൻനായർ ഈ സ്റ്റേഷനിലെ പ്രധാനപ്പെട്ട സിവിൽ, ക്രിമിനൽ അഡ്വക്കേറ്റ് ആണല്ലോ!...."

നിഷ്കളങ്കൻ നാടാർ ജോലിചെയ്യുന്ന പുകയിലക്കട മുതലാളി ശ്രീധ രൻനായരുടെ അനുജത്തിയെയാണ് ഗോവിന്ദൻനായർ വിവാഹം കഴിച്ചി രിക്കുന്നതെന്ന് അനന്തൻനായർക്കും അറിവുള്ളതാണ്.

"ഇപ്പോൾ അതിനെന്തുണ്ടായി?..."

ഗോവിന്ദൻനായരെക്കുറിച്ചുള്ള അത്തരം സംഭാഷണങ്ങൾ കേൾക്കു വാൻ തനിക്കൊട്ടുംതന്നെ താല്പര്യമില്ലെന്ന ഒരു ചിന്താഗതി അനന്തൻനാ യരുടെ ആ ചോദ്യത്തിൽ സ്ഫുരിച്ചിരുന്നു.

"പയ്യനിന്ന് കോർട്ടിൽനിന്നും നേരിട്ടു കടയിലെത്തി, ഞാനിനി മാമന്റ ടുക്കൽ പഠിക്കുവാൻ പോകുന്നില്ലെന്നുറപ്പിച്ചു പറഞ്ഞുകളഞ്ഞു. അവന്റ ച്ഛനാണെങ്കിൽ പോവുകതന്നെവേണമെന്ന് ഒരേ പിടിവാശി. രണ്ടുപേർത മ്മിൽ വഴക്ക്!"

"ഉം....കാരണമെന്താണ്?"

"ഗോവിന്ദൻനായരുടെ കാര്യം നിങ്ങൾക്കു നന്നായറിയാമല്ലോ....! അല്ലെ

ങ്കിൽത്തന്നെ അയാളുടെയടുക്കൽ മൂന്നു ജൂനിയേഴ്സ്...അതിൽ രണ്ടുപേരും സ്ത്രീകൾ....! അതോടൊപ്പം നാലാമതൊരു ജൂനിയറിനെക്കൂടി – അതും ബന്ധത്തിൽപ്പെട്ടതായപ്പോൾ ഗോവിന്ദൻ നായർക്കത്ര ഉത്സാഹമൊന്നും തോന്നുകയുണ്ടായില്ല....എന്നാൽ ഭാര്യയുടെ നിർബന്ധം സഹിക്കവയ്യാതായപ്പോൾ സമ്മതിച്ചതാണത്രേ....എന്നാലും പയ്യൻ വല്ലാത്ത സാമർത്ഥ്യക്കാരനാണ്....ഈ ഒരു വർഷത്തിനകം ഗോവിന്ദൻ നായരുടെ ഓഫീസിൽ നടക്കുന്ന എല്ലാക്കാര്യങ്ങളും അവൻ നന്നായിട്ടു മനസ്സിലാക്കിക്കൊണ്ടാണിരുന്നതത്രേ...! ഹും...ഗോവിന്ദൻനായരെപ്പറ്റി നിങ്ങൾക്കറിഞ്ഞുകൂടേ....ഞാൻ വേറെന്തെങ്കിലും എടുത്തു പറയേണ്ടതായിട്ടുണ്ടോ.....!" എന്ന് അർത്ഥഗർഭമായ ഒരു ചിരിയോടെ നിറുത്തി, നിഷ്കളങ്കൻ നാടാർ.

അനന്തൻനായരുടെ മനസ്സാകെ ഗോവിന്ദൻനായരെ ചുറ്റിപ്പറ്റി പറക്കുവാൻ തുടങ്ങി.

കൊച്ചുകൃഷ്ണക്കർത്താവിന്റെ മകനല്ലേ.....? പിന്നെങ്ങനെയിരിക്കുവാനാണ്....! വിത്തുഗുണം പത്തുഗുണം....!

ചെറുപ്രായത്തിൽ കണ്ടിട്ടുള്ള കൊച്ചുകൃഷ്ണക്കർത്താവിന്റെ രൂപവും ഭാവവുമെല്ലാം താനിപ്പോൾ മറന്നുപോയി. എന്നാൽ......

അല്പാല്പമായി നരച്ചുതുടങ്ങിയ ശേഷവും ഭംഗിയായി ചീകിക്കെട്ടിവയ്ക്കാറുള്ള ഉച്ചിക്കുടുമ.....

കുടുമയിൽ ചേർത്തുകെട്ടിവയ്ക്കാറുള്ള ചുവന്ന തെറ്റിപ്പൂ....

കനൽക്കട്ടപോലെ ജ്വലിക്കുന്ന കണ്ണുകൾ....

ചുരുണ്ടെഴുന്ന നീണ്ടുകറുത്ത രോമരാജികൾ തിങ്ങിവളർന്നു കിടക്കുന്ന ശരീരം.

കട്ടികുറഞ്ഞ മൽമൽ വേഷ്ടിക്കുള്ളിൽ പുറകുവശത്തേക്ക് തൂങ്ങിക്കിടക്കുന്ന മഞ്ഞനിറത്തിലുള്ള കൗപീനം....

....ഇതു മാത്രമേ ഓർമ്മയിലെത്തുന്നുള്ളു.

"ശരി....എന്നാൽ സമയം വളരെയാകുന്നു ഇനി നാളെക്കാണാം....ഇനി മണക്കാടുവരെ നടക്കണം..." എന്നു യാത്രപറഞ്ഞ് റോഡിനിടതുവശത്തേക്കു തിരിഞ്ഞുനടന്നു മറയുന്ന നിഷ്കളങ്കൻ നാടാരെ നോക്കി നിർന്നിമേഷനായി നിൽക്കുമ്പോഴും, പിന്നെ, മെല്ലെതിരിഞ്ഞു വലതുവശത്തേക്കു നടന്ന്, സിറ്റി ബസ്സുകൾക്കിടയിലൂടെ, പഞ്ചസാര മണൽ വാരിവിതറിയിരുന്ന പരന്ന മൈതാനത്തിൽ ഒറ്റിക്കിരിയ്ക്കുമ്പോഴുമെല്ലാം അദ്ദേഹത്തിന്റെ മനസ്സിൽ നിറയെ കുഞ്ഞിലക്ഷ്മിയമ്മാവിയുടെ രണ്ടാമത്തെ ഭർത്താവായ – ഗോവിന്ദൻനായരുടെ അച്ഛനായ – കൊച്ചുകൃഷ്ണക്കർത്താവിന്റെ രൂപം മാത്രം നിറഞ്ഞുനിന്നിരുന്നു.

തന്റെ അച്ഛൻതന്നെ എത്രയധികം ആഗ്രഹങ്ങളോടും പ്രതീക്ഷകളോടും ചാരിതാർത്ഥ്യത്തോടുമാണ് ശങ്കുണ്ണിനായർക്ക് കുഞ്ഞിലക്ഷ്മിയമ്മാവിയെ വിവാഹം കഴിച്ചുകൊടുത്തത്.

വിവാഹം കഴിഞ്ഞ് പേരൂർക്കടയിലുള്ള ശങ്കുണ്ണിനായരുടെ വീട്ടിലേക്ക്

കുഞ്ഞിലക്ഷ്മിയമ്മാവിയെ കൂട്ടിക്കൊണ്ടുപോയിപോലും. ശങ്കുണ്ണിനായർ അമ്മാവിയേക്കാൾ രണ്ടുവയസ്സിനു മൂത്തതാണ്......നല്ല അഴകും ആരോ ഗ്യവുമുള്ള കടഞ്ഞെടുത്തതുപോലുള്ള ശരീരം. പേരൂക്കട ജംഗ്ഷനിൽ ഒരു വലിയ ജൗളിക്കടയുണ്ടായിരുന്നുവത്രേ, അമ്മാവന്. അവിടെ എപ്പോൾ നോക്കിയാലും തിരക്കാണ്...അതോടൊപ്പം നിലങ്ങളും പുരയിടങ്ങളും ഒരു വലിയ വീടുമെല്ലാം സ്വന്തമായുണ്ടായിരുന്നുവത്രേ.

അമ്മാവിയ്ക്കവിടെ യാതൊരു കുറവുമുണ്ടായിരുന്നില്ല. അവരെ അദ്ദേ ഹത്തിനു ജീവനായിരുന്നുവത്രേ....തീരെ ചെറുപ്പത്തിൽത്തന്നെ അദ്ദേഹ ത്തിന്റെ അച്ഛനും അമ്മയും മരിച്ചുപോയിരുന്നതിനാൽ അമ്മാവിയോടുള്ള അദ്ദേഹത്തിന്റെ അടങ്ങാത്ത വാത്സല്യവും അളവറ്റ സനേഹവും പ്രകടി പ്പിക്കുവാൻ യാതൊരു തടസ്സവുമുണ്ടായിരുന്നില്ല.

പാൽക്കുളങ്ങരനിന്നും പേരൂർക്കടയിലേക്ക് മൂന്നുനാലു മൈലിലേറെ കാണുകയില്ല. ഭർത്തൃഗൃഹത്തിലേക്ക് പോയതിനുശേഷം അമ്മാവി രണ്ടു മൂന്നു പ്രാവശ്യം സ്വന്തം വീട്ടിലേക്കു വന്നിരുന്നുവത്രേ.......അച്ഛനും അമ്മയും അമ്മാവിയെക്കാണാൻ അങ്ങോട്ടു പോകുമായിരുന്നു.

അങ്ങിനെയിരിക്കെയാണാസംഭവം നടന്നത്...അതിനെക്കുറിച്ച് ഒരിക്കൽ അമ്മ തന്നോടു പറഞ്ഞിരുന്നത് അനന്തൻനായർക്കിപ്പോൾ ഓർമവരിക യാണ്.

"ഒരു ദിവസം ത്രിസന്ധ്യ സമയം കിണറ്റുകരയിൽ നിന്നു കുളിച്ച് ഈറൻമുണ്ടുടുത്ത് തോളിൽ തോർത്തുമിട്ട് വീട്ടിലേക്ക് കാലെടുത്തുവച്ചു, കുഞ്ഞിലക്ഷ്മി. കാൽവഴുതിയോ ഏതോ മഹാപാപിയുടെ ദൃഷ്ടിദോഷമേ റ്റതോ എന്നറിയില്ല, കുഞ്ഞിലക്ഷ്മി കാൽവഴുതി നിലത്തു മലർന്ന ടിച്ചുവീണു. കുഞ്ഞിലക്ഷ്മിയുടെ ശരീരം സാധാരണ ശരീരമാണോ? നല്ല കടഞ്ഞെടുത്ത ഉരുക്കുപോലെ ഉറച്ച ശരീരം. വീണ ഊക്കിൽ മുട്ടിയത് പൃഷ്ഠത്തിനാണ്! എല്ലുകളാകെ വല്ലാത്ത വേദന...ശബ്ദംകേട്ട് ജോലിക്കാരി പുറത്തുവന്നു. കുഞ്ഞിലക്ഷ്മി അപ്പോഴും എഴുന്നേൽക്കുവാനാകാതെ കിട പ്പാണ്.....വേലക്കാരി പിടിച്ചാൽ പിടിപറ്റുന്ന ശരീരമാണോ? ശങ്കുണ്ണിനാ യർക്ക് കടയിലേക്ക് ആൾ പോയി....അയാൾ പരിഭ്രമിച്ച് വിയർത്തോടിയെ ത്തി. എല്ലാപേരും ചേർന്ന് അവളെ ഒരു വിധത്തിൽ പൊക്കിയെടുത്ത് തിണ്ണ യിലുണ്ടായിരുന്ന കട്ടിലിൽ കിടത്തി! ഞങ്ങൾക്കും ഉടനേ ആളുവന്നു. നിന്റ ച്ഛനും ഞാനും ഓടിപ്പാഞ്ഞ് അങ്ങെത്തി....അതിനുശേഷം സകലവൈദ്യ ന്മാരും പഠിച്ചപണി പതിനെട്ടും നോക്കിയിട്ടും അവൾക്ക് കാൽ നിലത്തൂ ന്നാൻ കഴിയുകയുണ്ടായില്ല. അവൾ കട്ടിലിൽക്കിടന്ന് വേദനയാൽ പുളയു കയും ഉരുളുകയും ചെയ്തിട്ടുള്ളതുകണ്ടാൽ....അയ്യയ്യോ....സഹി ക്കുവാനാവുകയില്ല ആർക്കും....ഒടുവിലാണ് ആ സാമദ്രോഹി, ആനത്തു ണ്ടി, മർമാണി കൊച്ചുകൃഷ്ണൻ കർത്താവിനെ കൂട്ടിക്കൊണ്ടു വന്നത്......!"

ആനയ്ക്കു കാൽ ഉളുക്കിയാൽപ്പോലും, തന്റെ ചെറുവിരൽകൊണ്ടു ശരിയാക്കിവിടുന്ന, അത്രത്തോളം സാമർഥ്യവും കൈപ്പുണ്യവുമുള്ള

**മർമാണി വൈദ്യനാണത്രേ ഈ കർത്താവ്! അയാൾ ഒരു കുപ്പി എണ്ണയു മായി വന്നുവത്രേ...അയാൾ തടവുമ്പോൾ അറയിൽ ആരും നിൽക്കുവാൻ പാടില്ലാ....അവൻ എവിടെ തടവിയോ, എങ്ങനെയെല്ലാം തടവിയോ മൂന്നു മാസം കഴിയുന്നതിനു മുമ്പ് അയാൾ കൊണ്ടുവന്ന ഒരു കുപ്പിമരുന്നു കാലി യായി....കുഞ്ഞിലക്ഷ്മിയമ്മായിയുടെ കാലും ശരിയായി....അവൾക്കു ശരി ക്കു നടക്കുവാനും കഴിഞ്ഞു....അതോടെ അയാളെന്തു മറിമായം കാണി ച്ചുവോ മന്ത്രം ജപിച്ചുവോ....അയാളില്ലാതെ തനിക്കിനി ജീവിതമില്ല,, ഉട നെതന്നെ ശങ്കുണ്ണിനായരെ ഉപേക്ഷിച്ച് കൊച്ചുകൃഷ്ണക്കർത്താവിനെ വിവാഹം കഴിക്കണമെന്നൊരേ നിർബന്ധമായി കുഞ്ഞുലക്ഷ്മിയമ്മായി! അവൾക്കീ ധൈര്യവും അഹങ്കാരവും എങ്ങിനെയുണ്ടായി എന്ന് ഈശ്വര നുമാത്രമേ അറിയുള്ളു....!**

## 22

കടൽപോലെ നീണ്ടുപരന്നു കിടന്നിരുന്ന ആ മൈതാനത്തിൽ ദൂരെ അവി ടവിടെയായി ചുവപ്പുരേഖകൾപോലെ കാണപ്പെട്ട തീക്കുണ്ഡങ്ങളെയാകെ ഒന്നവലോകനം ചെയ്തശേഷം, അനന്തൻനായർ വീണ്ടും ഇരുന്നു. നഗര ത്തിൽവന്നു താവളമടിച്ചിരിക്കുന്ന കുറവന്മാരുടെ പാചകത്തിന്റെ ബഹള ത്തിനിടയിലും അവിടെ വേറെ പല നിഴലുകളും അനങ്ങുന്നതു കാണു വാൻ കഴിഞ്ഞു....

പെട്ടെന്നു മൂന്നു പോലീസുവാനുകൾ ഒന്നിനുപിറകിൽ ഒന്നായി ഇര മ്പിപ്പാഞ്ഞുവന്ന്, അവിടെ നിലയുറപ്പിച്ചു. ലാത്തിയും തോക്കുകളുമായി വാനിൽ നിന്നും പോലീസുകാർ നിലത്തേക്കുകുതിച്ചുചാടി മൈതാനത്തിനു ചുറ്റിലുമായി നിലയുറപ്പിച്ചു. മൂന്നുവശത്തുനിന്നിരുന്ന പോലീസുകാരും മൈതാനത്തിന്റെ മധ്യത്തിലേക്കോടിയെത്തുന്നത് നന്നായിക്കാണുവാൻ കഴി ഞ്ഞു. അല്പസമയത്തിനുശേഷം അയ്യോ...അയ്യോ...എന്നുള്ള നിലവിളി കളും അട്ടഹാസങ്ങളും.....പോലീസുകാരുടെ അലർച്ചകൾ......

ഇതിനിടെ അവിടെ നിലവിളിച്ചുകൊണ്ടിരുന്ന കൂട്ടത്തിനുള്ളിൽനിന്നും ഈ മിന്നൽ നായാട്ടിൽ പിടികൂടപ്പെട്ട നാലഞ്ചുപുരുഷന്മാരെയും രണ്ടു മൂന്നു സ്ത്രീകളെയും വലിച്ചിഴച്ചുകൊണ്ടുവന്ന് വാനിനുള്ളിലേക്കു തള്ളു കയായി, പോലീസുകാർ.

ഉം...ഇതുമൊരുകച്ചവടം തന്നെയെന്ന് ആത്മഗതം ചെയ്തുപോയി അന ന്തൻനായർ.

പതിവായി ദിവസവും നടക്കാറുള്ള ഒരു ബഹളംതന്നെയല്ലേ ഇതും? ഈ സ്ഥലത്തിന്റെ മാഹാത്മ്യമായിരിക്കാമിതെന്നു തോന്നുന്നു....രണ്ടുമൂന്നു

വർഷങ്ങൾക്കു മുമ്പുവരെ, സിറ്റിയിലെ ഉയർന്ന പോലീസുദ്യോഗസ്ഥ ന്മാർക്കും നഗരസഭയ്ക്കും വല്ലാത്തൊരു ചോദ്യചിഹ്നമായി, ഇതേസ്ഥല ത്തുതന്നെ കുടിലുകൾക്കെട്ടി, ആർഭാടമായി ജീവിച്ചിരുന്ന തന്റേടിയായ സെൻട്രൽ ചെല്ലമ്മയെ അനന്തൻനായർക്കോർമ്മവന്നു. എതിർവശത്തുള്ള തിയേറ്ററിന്റെ പേർകൂടി ചേർത്താണ് അവൾ പരക്കെ അറിയപ്പെട്ടിരുന്നത്.

നഗരത്തിലെ പരസ്യമായ ഒരു രഹസ്യമായിരുന്നു ഇതെന്നറിവില്ലാത്തവർ ഈ നഗരത്തിലാരെങ്കിലുമുണ്ടോ?

നാടിന്റെ നാനാഭാഗങ്ങളിൽനിന്നും നാനാജാതി മതസ്ഥരായ, വിവിധ തരക്കാരായ, അഴകും ആരോഗ്യവും ഒത്തിണങ്ങിയ വില്പനച്ചരക്കുകളെ ഈ കുടിലുകളിൽ എത്തിക്കാറുണ്ടെന്നും, അവയെ അനുഭവിച്ചാഹ്ലാദി ക്കുവാൻ നഗരത്തിന്റെ ഉന്നത മണ്ഡലങ്ങളിൽ വിഹരിക്കുന്നവർ മുതൽ ഏറ്റവും കീഴ്ത്തരത്തിലുള്ളവർവരെ ഇവിടെ വന്നെത്താറുണ്ടായിരുന്നെ ന്നുള്ള വാസ്തവം, അനന്തൻനായരുടെ ചെവിയിലുമെത്തിയിട്ടുണ്ട്. പണ്ടു കാലങ്ങളിൽ കൊട്ടാരങ്ങളിലെന്നപോലെ, ഇവളുടെ കണ്ണാടിക്കുടിലിനു മുന്നിലും ഒരു കിടങ്ങും കൊച്ചാറ് എന്ന തോടും ഉണ്ടായിരുന്നുവത്രേ. കുറേക്കാലങ്ങൾക്കു മുമ്പ് എങ്ങനെയോ അവിടെ വന്നൊളിച്ചിരുന്ന ഒരു കടുവയെ എത്ര ഭഗീരഥപ്രയത്നം ചെയ്തിട്ടും പിടിക്കുവാനാകാതെ, ഒടു വിൽ ഒരു നായാട്ടു വിദഗ്ദ്ധനെ വരുത്തി, അവിടെവച്ചുതന്നെ വെടിവയ്പി ക്കുകയാൽ, 'കടുവാത്തോപ്പ്' എന്ന പേരിൽ പ്രസിദ്ധിയാർജിച്ച വിസ്താര മേറിയ ഒരു തെങ്ങിൻതോപ്പ് ആ കുടിലുകൾക്കു മൂന്നുവശവും ഭദ്രമായ ഒരു കോട്ടപോലെ ഉറപ്പായി നിലനിന്നിരുന്നു. പിന്നെ അവളുടെ സുരക്ഷി തത്വത്തെക്കുറിച്ചെടുത്തു പറയുവാനുണ്ടോ? അതോടൊപ്പം ഉന്നതോ ദ്യോഗസ്ഥന്മാരുടെയും നഗരപ്രമാണികളുടെയും അനുഗ്രഹാശിസ്സുകളും! പിന്നെന്തു വേണം....!

എങ്ങനെയായാലും പല പോലീസുദ്യോഗസ്ഥന്മാരും പട്ടാപ്പകലും രാത്രി കാലങ്ങളിലും, കയ്യോടെ, തൊണ്ടിസഹിതം പിടിച്ചിട്ടുപോലും ചെല്ല മ്മയെ ഒന്നും ചെയ്യാൻ കഴിഞ്ഞില്ല. എത്ര രൂപ വേണമെങ്കിലും എപ്പോൾ വേണമെങ്കിലും പിഴയൊടുക്കുവാൻ അവൾ തയ്യാറായിരുന്നു.....അത്ര ത്തോളം പണക്കൊഴുപ്പായിരുന്നുവത്രേ അവൾക്ക്....! അതോടൊപ്പം അവ ളുടെ ചട്ടമ്പിത്തരവും അഹങ്കാരവും പ്രസിദ്ധമായിരുന്നു. ഒന്നുരണ്ടു പോലീ സുദ്യോഗസ്ഥന്മാരുടെ മുഖത്തുനോക്കി "ഫൂ, പട്ടി" എന്നോ 'പോടാ പുല്ലേ' എന്നോ ആട്ടിയശേഷം നീട്ടിത്തുപ്പിയിട്ടുള്ള കഥകളും കുറവല്ല....! അങ്ങനെ നഗരത്തിന്റെ ഹൃദയഭാഗത്തുതന്നെ കോലാഹലമായി, ആർഭാടപൂർവം, നിർഭയമായി ജീവിച്ചിരുന്ന നരമാംസ വ്യാപാരകേന്ദ്രത്തെ അവിടെനിന്നും നിർമാർജനം ചെയ്യുകയെന്നത്, അവരെ കുടിയൊഴിപ്പിച്ച് വിടുകയെന്നത്, നഗരപ്രമാണികൾക്ക് വല്ലാത്തൊരു തലവേദനതന്നെയായിരുന്നു. ഒടുവിൽ സിറ്റിയിലേക്കു പുതുതായി സ്ഥലംമാറി വന്ന ഇൻസ്പെക്ടർ ഇടിയൻ ഗംഗാധരൻപിള്ള വല്ലാത്തൊരു തന്റേടിയും അസാമാന്യ ധൈര്യശാലിയു

മായിരുന്നു....അദ്ദേഹം ഉന്നതോദ്യോഗസ്ഥന്മാരുടെയൊന്നും ഭീഷണികൾക്കോ പ്രലോഭനങ്ങൾക്കോ വശംവദനാകാതെ, 'സമത്വ പുഷ്പം', 'സത്യകീർത്തി' എന്ന് അന്നു പ്രചാരത്തിലിരുന്ന പ്രധാന പത്രങ്ങൾ മുഖേനയും, സ്വപ്രയത്നത്താലും, വളരെയധികം കഷ്ടപ്പാടുകൾ സഹിച്ച്, അവരെയാകമാനം അവിടെനിന്നും കുടിയൊഴിപ്പിക്കുകയുണ്ടായി. ഭയപ്പെട്ടു ജീവിച്ചിരുന്ന കോർപ്പറേഷൻ അധികാരികൾ ധൈര്യപൂർവം മുന്നോട്ടുവന്ന് ആ തെങ്ങിൻതോപ്പും കുടിലുകളുമാകെ നശിപ്പിച്ച്, വെണ്ണീറാക്കുകയുണ്ടായി. എന്നിട്ടും ആ കുടിലുകളിൽനിന്ന് സമാധിയിൽനിന്നുണർന്നുവരുന്നതുപോലെ, നൂറുകണക്കിന് തടവിലാക്കപ്പെട്ടിട്ടുകൂടി, യക്ഷികളെപ്പോലെ, വീണ്ടും പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കുകയാണോ എന്നും അദ്ദേഹത്തിനു തോന്നി.

അല്പസമയത്തേക്കുകൂടി അവിടെ കൂടിനിന്നവരുടെ ബഹളം കേൾക്കുവാൻ കഴിഞ്ഞു. ആ സ്ത്രീകളെയും പുരുഷന്മാരെയും പോലീസുകാർ വേട്ടയാടിക്കൊണ്ടുപോയി അല്പസമയത്തേക്കു കൂടിയിരുന്ന ബഹളം നിശ്ശേഷം അവസാനിച്ച് അവിടമാകെ ശാന്തമായി ഉം....ഇതുതന്നെയുമാണ് നാളെയുമുള്ള സ്ഥിതി! ഇതിവിടൊരു പതിവുപരിപാടി മാത്രം.....!

അനന്തൻനായരുടെ മനസ്സു വീണ്ടും ഗോവിന്ദൻനായരുടെ അച്ഛൻ കൊച്ചുകൃഷ്ണൻ കർത്താവിനെ വട്ടമിട്ടു പറക്കുകയുണ്ടായി.

കർത്താവിന്, ഭാര്യയും അഞ്ചാറു കുഞ്ഞുങ്ങളുമുണ്ടായിരുന്നുവത്രേ. മർമവൈദ്യത്തിനു പുറമേ, ജലം ജപിച്ചൊഴിക്കുക, രക്ഷയെഴുതിക്കെട്ടുക, മരുന്നുകൾ ശരിയാക്കിക്കൊടുക്കുക മുതലായ പല വിദ്യകളും അയാളുടെ കൈമുതലായിരുന്നുവത്രേ......അയാളുടെ വീട് മുടവൻമുഗളിലായിരുന്നുവത്രേ.

അച്ഛൻ, അമ്മ, കരയോഗപ്രമാണികൾ, ബന്ധുക്കൾ സകലരും കുഞ്ഞിലക്ഷ്മിയമ്മാവിയോട് നയത്തിലും, ഭയപ്പെടുത്തിയും, ശാസിച്ചും, ഉപദേശിച്ചും പഠിച്ച പണി പതിനെട്ടും ശ്രമിച്ചുനോക്കിയിട്ടും, അവർ ഒരേ പിടിവാശി പിടിച്ചിരുന്നു. ശങ്കുണ്ണിനായരുടെ സ്ഥിതിയാണെല്ലാപേരുടെയും മനസ്സ് അലിയിച്ചത്.

അയാൾക്ക് കച്ചവടത്തിലുണ്ടായിരുന്ന ശ്രദ്ധയും താല്പര്യവുമെല്ലാം നിശ്ശേഷം നശിച്ചുപോയി. അയാൾ തന്റെ ഭാര്യയോടുണ്ടായിരുന്ന അഗാധവാത്സല്യംമൂലം നിശ്ശേഷം തകർന്നുപോയിരുന്നു.....

"എടീ എന്റെ പൊന്നു കുഞ്ഞിലക്ഷ്മീ......എന്റെ കരളേ......ദയവുചെയ്ത് എന്നെ ഉപേക്ഷിച്ചുപൊയ്ക്കളയരുതേ.....നീയില്ലാതെ ഒരൊറ്റനിമിഷംപോലും എനിക്കു ജീവിക്കുവാനാവുകയില്ല...." എന്നിങ്ങനെ അവളുടെ കാൽപിടിച്ച് കരഞ്ഞപേക്ഷിക്കുകയുണ്ടായത്രേ......

കുഞ്ഞിലക്ഷ്മിയമ്മാവിയുടെ മനസ്സ് അല്പംപോലും ആർദ്രമാവുകയുണ്ടായില്ല. "നിങ്ങളോടെനിക്ക് യാതൊരുവിധ വെറുപ്പോ വിരോധമോ ഇല്ലാ.... എന്നാൽ...കർത്താവില്ലാതെ എനിയ്ക്കു ജീവിച്ചിരിക്കാനാവില്ലാ...."ഇത്തര

ത്തിൽ ഉറപ്പിച്ചു പറഞ്ഞുകളഞ്ഞു അവർ.

പിന്നെയെന്താണ്....! കരയോഗംകൂടി നായർസമാജം സൊസൈറ്റിയുടെ നിയമമനുസരിച്ച്, ഒരു സ്ത്രീക്ക്, തന്റെ ഭർത്താവിനോടൊപ്പം ജീവിക്കുവാൻ തൃപ്തിയില്ലെന്നുണ്ടെങ്കിൽ അയാളെ ഉപേക്ഷിച്ച് വേറൊരു വിവാഹം കഴിക്കുവാനുള്ള അനുവാദമുണ്ടായിരുന്നതിനാൽ, കുഞ്ഞുലക്ഷ്മിയമ്മാവി –ശങ്കുണ്ണിയമ്മാവൻ ബന്ധം വേർപെടുത്തുവാൻ നീണ്ട, ചൂടുപിടിച്ച തർക്കങ്ങൾക്കുശേഷം സൊസൈറ്റി അനുവദിക്കുകയുണ്ടായി. നായർ സർവീസ് സൊസൈറ്റി കെട്ടിടത്തിലേക്ക് ഭാര്യാഭർത്താക്കന്മാരെന്ന നിലയിൽ കയറിച്ചെന്നശേഷം, ഒരു പരസ്ത്രീയായും പരപുരുഷനായും തിരിച്ചിറങ്ങിവന്ന ശങ്കുണ്ണി അമ്മാവനെയും കുഞ്ഞിലക്ഷ്മിയമ്മാവിയെയും പറ്റി അമ്മ കൂടെക്കൂടെ പറയുമായിരുന്ന വാക്കുകൾ അനന്തൻനായർ ഓർക്കുകയായിരുന്നു.

"ഉം....അവൾ, 'ആട്ടെ. ശരി എന്നാൽ ഞാൻ പോയ്വരട്ടെ?......" എന്നു യാത്രയും പറഞ്ഞ് തന്റെ പെട്ടിയുമെടുത്ത് പുറത്തേക്കിറങ്ങിയതും ശങ്കുണ്ണിനായർ അവളുടെ കാലിൽ വീണു കെട്ടിപ്പിടിച്ചു തേങ്ങിത്തേങ്ങിക്കരഞ്ഞു. ആ മഹാപാപിയുടെ ശിലാഹൃദയം അലിയുകയുണ്ടായില്ല. അവൾക്ക് ശിലഹൃദയമോ...അതോ, ഇരട്ടക്കരളോ....? ഒരു നിമിഷം, നിർന്നിമേഷയായിനിന്ന് അയാളെ നോക്കിയശേഷം, തിടുക്കത്തിൽ വീടുവിട്ടിറങ്ങി, തയാറാക്കി നിർത്തിയിരുന്ന വണ്ടിയിൽക്കയറി നേരെ മുടവൻമുഗളിലേക്ക്–കൊച്ചുകൃഷ്ണക്കർത്താവിന്റെ ഗൃഹത്തിലേക്ക് പോയി –പിറ്റേദിവസം തന്നെ വിവാഹം രജിസ്റ്റർ ചെയ്യുകയുണ്ടായി! അതിനുശേഷം ശങ്കുണ്ണിനായർ എഴുന്നേൽക്കുയുണ്ടായില്ല....നെല്ലരിയാഹാരമേ കഴിക്കാതെ ഒരേകിടപ്പ്....ഒരു മാസത്തിനുള്ളിൽ ഹൃദയംപൊട്ടി അയാൾ മരിച്ചുപോയി! ഹും...കുഞ്ഞുലക്ഷ്മിക്കും കൊച്ചുകൃഷ്ണക്കർത്താവ്, അയാളുടെ ആദ്യഭാര്യ, കുഞ്ഞുങ്ങൾ എന്നിവരോടൊപ്പം പത്തുമാസമേ ജീവിക്കുവാൻ കഴിഞ്ഞുള്ളൂ...! പത്താം മാസം ഈറ്റുനോവുവന്ന് മയങ്ങിവീണു...അതിനുശേഷം അവൾക്ക് സ്വബോധം തിരിച്ചുകിട്ടിയിട്ടേയില്ലത്രേ....കുഞ്ഞ്–അതാണാ ഗോവിന്ദൻനായർ–സാമാന്യത്തിലധികം വലുതായിരുന്നുവത്രേ...വയറുകീറിയാണുപോലും കുഞ്ഞിനെ പുറത്തേക്കെടുത്തത്....ഉം...അങ്ങനെ പ്രസവിച്ച പിഞ്ചുകുഞ്ഞിന്റെ മുഖംകൂടി ഒരു നോക്കുകാണുവാൻ കഴിയാതെ, അവൾ ഈ ലോകം ഉപേക്ഷിച്ചുവത്രേ....! ഉം....മോനേ....അനന്താ....ഈ ലോകത്തെല്ലാം അത്രയ്ക്കേയുള്ളൂ...! എല്ലാറ്റിനുമൊരു രീതിയും അതിർവരമ്പുമൊക്കെയുണ്ട്....അതു കടന്നാൽ ഇങ്ങനെയെല്ലാമേ സംഭവിയ്ക്കൂ.....ഹും....എങ്ങനെയൊക്കെയായാലും ഏച്ചുകെട്ടിയാൽ മുഴച്ചുതന്നെ നിൽക്കും....!"

ഇത്തരത്തിലൊരു ഗുണപാഠത്തോടെയായിരിക്കും അമ്മയെപ്പോഴും കുഞ്ഞിലക്ഷ്മിയമ്മാവിയുടെ കഥ അവസാനിപ്പിക്കുന്നത്.

എന്നാൽ ആ ഗോവിന്ദൻനായർക്ക് ഇന്ന് സമൂഹത്തിലുള്ള സ്ഥാനം, അയാളുടെ കുടുംബത്തിനുണ്ടായ ഉയർച്ച, പ്രസിദ്ധി, മാഹാത്മ്യം എല്ലാം

തനിക്കെന്നെങ്കിലും സ്വപ്നം കാണുവാനെങ്കിലും കഴിയുമോ? ഉം....എല്ലാം കളഞ്ഞു കുളിച്ചു നശിപ്പിച്ചു കളഞ്ഞല്ലോ....ഉം...ഇനിയെന്ത് അഭിമാനം... കുടുംബ മാഹാത്മ്യം....!

ഗോവിന്ദൻനായർ എങ്ങനെയോ പോകട്ടെ...എന്നാൽ, അയാളുടെ അമ്മയായ കുഞ്ഞിലക്ഷ്മിയമ്മാവിയെ ആക്ഷേപിക്കുവാൻ തനിയ്ക്കെന്താണധികാരം? എന്തുയോഗ്യത? അവർക്കും താൻ താലികെട്ടി വിവാഹം കഴിച്ചുകൊണ്ടുവന്ന കാർത്ത്യായനിക്കും ഉള്ള യോജിപ്പ്....!

അനന്തൻനായരുടെ ശരീരമാകെ വിയർത്തൊഴുകി.

കാർത്ത്യായനിയെ അപേക്ഷിച്ച് കുഞ്ഞിലക്ഷ്മിയമ്മാവി ഒരു കണക്കിനു നോക്കിയാൽ ഒരു പടിയെങ്കിലും ഉയർന്നവളല്ലേ....?

എങ്ങനെ?

കുഞ്ഞിലക്ഷ്മിയമ്മാവി, നാട്ടുകാരെയാകെ അറിയിച്ച്, കരയോഗം കൂട്ടി പഴയ ബന്ധത്തെ നിശ്ശേഷം പിഴുതെറിഞ്ഞ ശേഷമല്ലേ പുതുബന്ധത്തിലേക്കു കാലെടുത്തുവയ്ക്കുവാൻ മുതിർന്നുള്ളു...

ഇവൾ കാർത്ത്യായനി....

മനസ്സ്, കടുത്ത സംഘട്ടനങ്ങളിൽ അസ്വസ്ഥമാകുന്നതായി അനന്തൻനായർ മനസ്സിലാക്കി. ഈ ചിന്ത അങ്ങനെ തുടർന്നുപോകുവാനനുവദിച്ചാൽ, അല്പസമയത്തേക്കെങ്കിലും സ്വന്തം മാനസികവൈഷമ്യങ്ങൾ വിസ്മരിക്കണമെന്നാഗ്രഹിച്ച തന്റെ മനസ്സ് താറുമാറായിപ്പോയി, ഒരു ചിത്രവധത്തിനേ അതുപകരിക്കുകയുള്ളു എന്ന ഭയം അദ്ദേഹത്തിന്റെ മനസ്സിൽ കടന്നു കൂടിയതിനാലും, ഒരേയിരുപ്പിരുന്നതിനാൽ കാൽ മരവിച്ചു തുടങ്ങിയതിനാലും, മെല്ലെ എഴുന്നേറ്റ്, മൂരി നിവർത്ത് മൈതാനത്തിന്റെ മധ്യഭാഗത്തേക്കു മെല്ലെ മെല്ലെ നടക്കുവാനാരംഭിച്ചു, അദ്ദേഹം.

ഇപ്പോൾ അവിടെയാകെ തികഞ്ഞ നിശ്ശബ്ദത കളിയാടുകയാണ്. അടുപ്പിലെ തീയെല്ലാം അണഞ്ഞുകഴിഞ്ഞു. യുദ്ധക്കളത്തിൽ മുറിവേറ്റു കിടക്കുന്നവരെപ്പോലെ താറുമാറായി, തളർന്നുറങ്ങുന്ന കുറേ മനുഷ്യക്കോലങ്ങൾ....

ആകാശത്തിലുയർന്നുനിൽക്കുന്ന പൂർണേന്ദു പ്രകാശവർഷം ചൊരിയുകയായി. ആ പ്രകാശത്തിൽ തിളങ്ങുന്ന വെള്ളിമണലും കാറ്റത്തുലയുന്ന, വിദൂരതയിൽ വെള്ളിവാളുകളായിത്തോന്നിക്കുന്ന തെങ്ങോലപ്പീലികളും അദ്ദേഹത്തിന്റെ മനസ്സിനാശ്വാസമരുളുന്നുവോ?

എവിടെനിന്നോ ഒരു രാക്കുയിൽ നീട്ടിപ്പാടുന്നു. നിശാഗന്ധിപ്പൂവിന്റെ വാസനയുമായി ഒരു കുളിർതെന്നൽ അദ്ദേഹത്തെ തഴുകിക്കടന്നുപോയി.

മേത്തമണി പതിനൊന്നടിച്ചു....ഉം....മാധവിക്കുട്ടിയും കാമാക്ഷിയമ്മയും തന്നെ ഉപദേശിച്ചു മടുത്തിരിക്കണം....ഈ പതിനഞ്ചുവർഷമായി ശീലിച്ചുപോന്ന ജീവിതമല്ലേ....? രാത്രിയിൽ വീട്ടിലെത്തിയാലുമായി എത്തിയില്ലെങ്കിലുമായി! ആ വീട്ടിൽ താൻകഴിച്ചുകൂട്ടുന്ന ഓരോ നിമിഷവും – പ്രത്യേകിച്ചും നിശ്ശബ്ദയാമിനികളിൽ ഒറ്റയ്ക്കുകിടക്കുമ്പോൾ – ചിന്തകൾതന്നെ

കൊല്ലാക്കൊലചെയ്യുകയാണ്! ഉം.....ഇപ്പോൾ വീടിനുപുറത്തുസഞ്ചരിക്കു മ്പോൾപോലും എന്തു ജീവിതമാണ് താൻ നയിക്കുന്നത്! താൻ പോകു ന്നിടത്തേക്കെല്ലാം, തന്റെ പിന്നാലെ തൊട്ടതിനും പിടിച്ചതിനുമെല്ലാം ക്രൂര തനിറഞ്ഞ ഓർമകളുടെ നിഴലുകൾ തുടർന്നുവന്ന്, തുരത്തി വേട്ടയാടു മ്പോൾ, സ്ഥലകാലങ്ങളെല്ലാം താൻ വിസ്മരിച്ചുപോവുകയാണ്....! എങ്ങ നേയും ജീവൻ ഈ ശപ്തമായ ശരീരത്തിൽനിന്നു പറന്നുപോവുന്നതിനു മുമ്പ് തനിക്കല്പം സമാധാനം ലഭിക്കുമോ?

മൈതാനത്തിനുചുറ്റും വച്ചുപിടിപ്പിച്ചിരുന്ന പവിഴമല്ലി മരങ്ങളിൽനിന്നും സുഖകരമായ ഒരു ഗന്ധം തന്നെ തലോടി ആശ്വസിപ്പിക്കുന്നതായി അദ്ദേ ഹത്തിനൊരു തോന്നലുണ്ടായി.

ചതിവിന്റെ അവസാന പടിവരെ കണ്ടുകഴിഞ്ഞ തന്റെ ജീവിതത്തിലിനി സുഖകരമായ ചിന്തകൾക്കും സമാധാനത്തിനും സ്ഥാനമുണ്ടോ? ജീവിത ത്തിൽ യാതൊരു പരിമിതികളുമില്ലാതെ കയ്പുനീർ കുടിച്ചു മടുക്കുമ്പോ ഴാണോ മനുഷ്യൻ ആധ്യാത്മിക മണ്ഡലങ്ങളിലേക്കു കടക്കുന്നത്?

കാലിനടിയിൽ കിരുകിരാ ശബ്ദമുണ്ടാക്കി ഞെരിഞ്ഞമരുന്ന മണൽപ്പ രപ്പിലേക്കു നോക്കി, അനന്തൻനായർ നിന്നു. ഉം....ഈ മണൽപ്പരപ്പിന്റെ വിരിമാറിൽ പതിഞ്ഞ് തെളിവില്ലാതെ തേഞ്ഞുമാഞ്ഞു മറഞ്ഞുപോയ കാൽപ്പാടുകൾ എത്രയെത്ര എന്നദ്ദേഹം സ്വയം ചോദിച്ചു.

## 23

താൻ നിന്നിരുന്നതിനല്പം അകലെയായി അഞ്ചാറുപേർ വട്ടമിട്ടിരിക്കുന്നത് അനന്തൻനായർ കണ്ടു. മെല്ലെ അവരെ ലക്ഷ്യമാക്കി നടന്നു, അദ്ദേഹം.

സമീപമെത്തുംതോറും നിലാവെളിച്ചത്തിൽ അദ്ദേഹത്തിനവരെ വ്യക്ത മായി കാണുവാൻ കഴിഞ്ഞു. അവരിലൊരാൾ ഏതോ വിഷയത്തെക്കു റിച്ച് ദീർഘമായും വിശദമായും തികച്ചും ഗൗരവത്തോടെ പ്രസംഗിച്ചു കൊണ്ടിരിക്കുകയാണ്. മറ്റുള്ളവർ ആകാംക്ഷാപൂർവം, താല്പര്യപൂർവം അതു ശ്രദ്ധിച്ചുകൊണ്ടിരിപ്പാണ്. പ്രാസംഗികന് മറ്റുള്ളവരെക്കാൾ ഇളപ്പം തോന്നിക്കുന്നുണ്ട്. കൂട്ടത്തിലൊരാൾ കാവിവസ്ത്രധാരിയാണെന്ന് അദ്ദേ ഹത്തിന് മനസ്സിലാക്കുവാൻ കഴിഞ്ഞു.

അല്പംകൂടി അവരുടെ സമീപത്തേക്കു നീങ്ങിനിന്നു, അനന്തൻനായർ.

സ്വരം വളരെയധികം താഴ്ത്തി, താളലയങ്ങളോടെ, തന്റെ ആത്മാവിന്റെ അടിത്തട്ടിൽനിന്നും നിർഗമിക്കുന്ന ആ വരികൾ, അത്യധികം ആവേശ ത്തോടെ പ്രസംഗിച്ചുകൊണ്ടിരുന്ന ആ ചെറുപ്പക്കാരൻ, അദ്ദേഹത്തിന്റെ സാന്നിധ്യം അറിഞ്ഞിട്ടും അതൊന്നും ശ്രദ്ധിക്കാതെ തന്റെ പ്രസംഗത്തിന്റെ

ഒഴുക്കിനു യാതൊരു തടസ്സവും വരാതെ, തുടർന്നുകൊണ്ടിരുന്നു.

സംസാരം വേദാന്തപരമായ കാര്യങ്ങളെക്കുറിച്ചാകയാൽ, അവിടെ ശ്രദ്ധാപൂർവം ശ്രവിച്ചുകൊണ്ടിരുന്ന ആ അഞ്ചുപേരിലൊരാളായി അദ്ദേഹവും ഇരിപ്പുറപ്പിച്ചു. ആ നവാഗതനെ ചമ്രം പടിഞ്ഞിരിക്കുന്ന ആ ശ്രോതാവിനെ, അവിടെ കൂടിയിരുന്ന അഞ്ചുപേരും മെല്ലെ തല തിരിച്ചുനോക്കിയത്, അദ്ദേഹത്തിനു മനസ്സിലാക്കുവാൻ കഴിഞ്ഞു.

പ്രസംഗിച്ചുകൊണ്ടിരുന്ന ചെറുപ്പക്കാരന്റെ മുഖത്ത് ഒരു ദിവ്യതേജസ്സും ശരീരത്തിൽ നല്ല അഴകും ആരോഗ്യവും നിറഞ്ഞിരിക്കുന്നതായി അദ്ദേഹത്തിനു കാണുവാൻ കഴിഞ്ഞു. എന്നാലും അവൻ ധരിച്ചിരുന്ന ടെർലിൻ പാന്റ്, ഷർട്ട്, അതോടൊപ്പം മുട്ടയുടെ പുറംതോടുപോലെ മിനുസമായി ക്ഷൗരം ചെയ്തു ഭംഗിയാക്കിയിരുന്ന അവന്റെ മുഖം ഇവയ്ക്കും, അവനപ്പോൾ സംസാരിച്ചുകൊണ്ടിരുന്ന വിഷയത്തിനും അജഗജാന്തരമുള്ളതായി അദ്ദേഹത്തിനു തോന്നി.

ആ മുഖം, തനിക്കു സുപരിചിതവും കണ്ടുമറന്നതുമാണെന്നൊരു തോന്നൽ അദ്ദേഹത്തിനു യാദൃച്ഛികമായുണ്ടായി. എങ്ങനെയും, അവന്റെ പ്രസംഗം നിശ്ശബ്ദം ശ്രവിച്ചുകൊണ്ടിരിക്കുമ്പോഴും, തനിക്കേറ്റവുമധികം പരിചിതനായ ഈ വ്യക്തി ഏതാണ്, ഇവനാരാണ്, തനിക്കിവെയൊന്നു വേർതിരിച്ചറിയുവാൻ കഴിഞ്ഞിരുന്നെങ്കിൽ എന്നദ്ദേഹം അവഗാഢം ചിന്തിച്ചുകൊണ്ടിരുന്നു.

അവൻ പ്രസംഗിച്ചുതീർന്നപ്പോൾ, ഒരു ഘോരമഴപെയ്തുതോർന്നതു പോലുള്ള നിശ്ശബ്ദത അവിടമാകെ കളിയാടിയെങ്കിലും, അവന്റെ സംസാരത്തിലുണ്ടായിരുന്ന മുഴക്കം, ആ അന്തരീക്ഷത്തിലാകെ തങ്ങിനിന്നിരുന്നതായി അനന്തൻനായർക്കു തോന്നിപ്പോയി.

തന്റെ വായിൽനിന്നുതിർന്നുവീണ കരുത്തും വീര്യവുമുള്ള ആവേശകരമായ ആ പ്രസംഗത്തെക്കുറിച്ചു ഗഹനമായി ചിന്തിച്ചുകൊണ്ട്, ചുറ്റും കൂടിയിരുന്ന ആ ശ്രോതാക്കളെയാകെ ഒരു വിഹഗവീക്ഷണം നടത്തിയ ശേഷം, അല്പസമയത്തേക്ക് നിശ്ശബ്ദനായിരുന്നു, അവൻ. പിന്നീട് അനന്തൻനായരെ നോക്കി മെല്ലെ പുഞ്ചിരിച്ചുകൊണ്ട് ചോദിക്കുകയായി.

"അമ്മാവാ....കണ്ടിട്ടു വളരെനാളായല്ലോ....സുഖം തന്നെയല്ലേ?"

അദ്ദേഹം തിടുക്കത്തിൽ തലയുയർത്തി.

"ഇത്...."

"ഇത്....."

"അമ്മാവനെന്നെ ഇനിയും മനസ്സിലായില്ലേ? ഞാനാണ് ഭാസ്ക്കരൻ നായർ!"

"എന്ത്? കല്യാണിച്ചേച്ചിയുടെ മകൻ ഭാസ്ക്കരൻനായരോ?"

അത്ഭുതാവേശത്താൽ അദ്ദേഹത്തിനു വാക്കുകൾ കിട്ടിയില്ല.

"നിന്നെ...." എന്നദ്ദേഹത്തിന്റെ വായിൽനിന്നും തിടുക്കത്തിലുതിർന്നു വീണവാക്ക് വളരെ തിടുക്കത്തിൽ നിറുത്തിയശേഷം, എന്തോ തിരുത്ത

പ്പെടാനാവാത്ത തെറ്റു ചെയ്തതുപോലെ, ക്ഷമാപണ സ്വരത്തിൽ, വീണ്ടും തുടർന്നു. "നിങ്ങളെക്കണ്ടിട്ട് നാലഞ്ചുവർഷമായല്ലോ....അതുകൊണ്ടാണ് വേർതിരിച്ചറിയുവാൻകൂടി കഴിയാതെപോയത്...." എന്ന് വല്ലാത്തൊരു ഇട റിയ സ്വരത്തിൽ അദ്ദേഹം പറഞ്ഞു നിർത്തിയത്, സമീപസ്ഥരായ അഞ്ചു പേരും അത്ഭുതപൂർവം വീക്ഷിച്ചുകൊണ്ടിരുന്നു.

"എന്താണ് അമ്മാവാ....! നിങ്ങളെന്നെ 'നിങ്ങൾ, താങ്കൾ' എന്നൊന്നും സംബോധന ചെയ്യേണ്ട ആവശ്യമില്ല.....അമ്മാവൻ പഴയതുപോലെ 'ഭാസി' എന്നും 'എടാ'എന്നും വിളിച്ചാൽ മതി.....അതാണെനിക്കു സന്തോഷവും തൃപ്തിയും.....!"

ഇത്രയും സമയം അവന്റെ വേദാന്തത്തിലുള്ള അഗാധമായ പാണ്ഡി ത്യവും ആശയങ്ങൾ പുറമെ പ്രകടിപ്പിക്കുവാനുള്ള അവന്റെ അപാര സാമർഥ്യവും എല്ലം നേരിൽക്കണ്ട അദ്ദേഹത്തിന്, അവൻ ഇന്നയാളാ ണെന്നു മനസ്സിലായപ്പോഴുണ്ടായ ആഹ്ലാദത്തിനും അഭിമാനത്തിനും അതി രില്ലായിരുന്നു.

ഇന്നു രാവിലെ കല്യാണിചേച്ചി, ജ്ഞാനാനന്ദാശ്രമത്തിൽവച്ച് പറഞ്ഞ പ്പോൾപ്പോലും, ഇവനിത്രയധികം ഭയങ്കരനായ ഒരു വേദാന്തിയായിത്തീരു മെന്നു താൻ സ്വപ്നേപി പ്രതീക്ഷിച്ചിരുന്നില്ലല്ലോ! എത്രയധികം ഗംഭീര മായി, അടുക്കും ചിട്ടയുമായി , പിടികിട്ടുവാൻ കൂടി പ്രയാസമുള്ള വേദാ ന്തവിഷയത്തെക്കുറിച്ച് അവൻ തെളിച്ചും വ്യക്തമായും സംസാരിക്കുന്നു.

അല്പസമയത്തേക്ക് അനന്തൻനായർക്ക് ഒരക്ഷരംപോലും സംസാരി ക്കുവാൻ കഴിഞ്ഞില്ല. മൗനമായി, അവന്റെ കണ്ണുകളിലേക്കുതന്നെ ഉറ്റു നോക്കിക്കൊണ്ടിരിക്കുമ്പോൾ, നിരർഥകമായി, ഈ ആധ്യാത്മികലോക ത്തിൽനിന്നും, പാഴായിപ്പോയ തന്റെ ലൗകിക ജീവിതത്തെക്കുറിച്ചും അതിൽ ജീവിക്കുന്ന തന്റെ സ്നേഹമയിയായ മകൾ മാധവിക്കുട്ടിയെക്കു റിച്ചും അവളുടെ വൈവാഹിക ജീവിതത്തെക്കുറിച്ചും അദ്ദേഹം ചിന്തി ച്ചുപോയി. ഉം....ഇവനു വേണ്ടി മാത്രം ജനിച്ചവളാണു തന്റെ മാധവിക്കുട്ടി എന്നു താനും കല്യാണിച്ചേച്ചിയും ഒരായിരം സ്വപ്നങ്ങൾ നെയ്തിരുന്ന ത്, മനക്കോട്ടകൾ കെട്ടിയിരുന്നത്, അദ്ദേഹത്തിന്റെ സ്മരണയിലെത്തി.... മാധവിക്കുട്ടിയുടെ മുറച്ചെറുക്കനല്ലേ ഇവൻ.....!

ആരും ഒന്നും ഉരിയാടിയില്ല. തെങ്ങോലകൾ കാറ്റിലാടുന്ന സ്വരം മാത്രം നിശ്ശബ്ദതയെ ഭഞ്ജിച്ചുകൊണ്ടിരുന്നു. സമീപമുള്ള സിനിമാതിയേറ്ററിൽ നിന്നും ഒഴുകിയെത്തിയ ഗാനശകലങ്ങൾ കാതുകളെ തഴുകിക്കൊണ്ടിരു ന്നു. ഒരു കാർ ഓവർസ്പീഡിൽ ചാല റോഡിൽനിന്നും പാഞ്ഞുവന്ന് മെയിൻറോഡിലൂടെ ഇരമ്പിപ്പാഞ്ഞുപോയി.

അവൻ, അദ്ദേഹത്തിൽനിന്നും വിരമിച്ച്, നിറുത്തിയിരുന്നിടത്തു നിന്നു വീണ്ടും തുടർന്നു!

"അതിനാൽ, വേദാന്തത്തെ എത്രതന്നെ അരച്ചുകലക്കിക്കുടിച്ചാലും ശരി, ഓംകാരത്തിന്റെ അന്തരാർഥം മനസ്സിലാക്കാത്തിടത്തോളം കാലം

യാതൊരു പ്രയോജനവുമില്ല...അതിനെ ലഘുവായും വ്യക്തമായും മന സ്സിലാക്കുവാൻ പല വഴികളുമുണ്ട്....ഇപ്പോൾ ഉദാഹരണത്തിനായി എന്നെ ത്തന്നെ എടുത്തുനോക്കൂ....എനിക്കറിവുവച്ച കാലം മുതൽ എന്തുകൊണ്ടോ ഈ സ്പിരിച്വൽ ഫീൽഡിൽ ഒരു പ്രത്യേക ശ്രദ്ധയും ഉത്സാഹവും....അ തിനെന്താണു കാരണമെന്നു ചോദിച്ചാൽ എനിക്കറിയില്ലാ! എന്നാലെന്റെ അച്ഛന് ഈ രംഗത്ത് അറിയപ്പെടാത്ത ധാരാളം അനുഭവങ്ങളുണ്ടായിരു ന്നിരിക്കാം....ഇല്ലെന്നു ഞാൻ പറയുന്നില്ലാ....എന്നാൽ അതിൽനിന്ന് നേരി ട്ടെനിക്കൊരു പ്രയോജനവും ഉണ്ടായതായി പറയുകവയ്യ. എന്തുകൊണ്ടെ ന്നാൽ അദ്ദേഹം സമാധിലായശേഷമാണല്ലോ എന്റെ ജനനം തന്നെയു ണ്ടായത്....!"

അല്പസമയത്തെ മൗനത്തിനുശേഷം അവൻ വീണ്ടും തുടരുകയു ണ്ടായി:

"അങ്ങനെ എങ്ങനെയോ എന്നെ അള്ളിപ്പിടിച്ചിരുന്ന, എന്നിൽ ലയിച്ചു ചേർന്നിരുന്ന ആധ്യാത്മിക ചിന്തകളെ, ശരിയായ മാർഗത്തിലേക്കു തിരി ച്ച്, ജ്ഞാനമാർഗത്തെ ലഘുവാക്കി എനിക്കുപദേശിച്ചു തന്നത് എന്റെ ഗുരു തൃപ്പരപ്പ് നീലകണ്ഠൻ നായരാണ്! ഞാനിപ്പോൾ നിങ്ങളോടുച്ചരിക്കുന്ന ഓരോ വാക്കുപോലും, അദ്ദേഹത്തിൽനിന്നും പത്തു പതിനഞ്ചു വർഷങ്ങ ളായി, എനിക്കു ലഭിച്ചുകൊണ്ടിരിക്കുന്ന അറിവുകൾ മാത്രം....!"

"അദ്ദേഹം ഏതാശ്രമത്തിലുള്ള സ്വാമികളാണ്?" കാവിവസ്ത്രധാരിയായ സന്ന്യാസിയുടെ ചോദ്യമാണ്.

ഭാസി ഇപ്പോൾ മൃദുവായിട്ടൊന്നു പുഞ്ചിരിച്ചുപോയി.

"വീടുപേക്ഷിച്ചു കാട്ടിലേക്കോ ഏതെങ്കിലും ആശ്രമത്തിലേക്കോ പൊയ്ക്കളഞ്ഞ ആളല്ലാ അദ്ദേഹം! ഗൃഹസ്ഥജീവിതത്തിനുശേഷം ആധ്യാ ത്മികമണ്ഡലത്തിലേക്കു കടന്നിട്ടും വീടുവിട്ടിറങ്ങിയില്ല അദ്ദേഹം! ഗവൺമെന്റ് ഓഫീസിൽ രജിസ്ട്രാറായിരുന്ന് റിട്ടയറായതാണദ്ദേഹം. ഒൻപതു കുട്ടികളുടെ പിതാവ്! അദ്ദേഹത്തിനോ, അദ്ദേഹത്തിൽനിന്നും മോക്ഷമാർഗം ഉപദേശിച്ചു കിട്ടിയ അദ്ദേഹത്തിന്റെ ശിഷ്യന്മാരായ ഞങ്ങൾ നാലഞ്ചുപേർക്കോ അദ്ദേഹത്തിന്റെയീ ലൗകികജീവിതം ഒരു തടസ്സമായി ഒരിക്കലും അനുഭവപ്പെട്ടിട്ടില്ലെന്നുള്ളതാണു വാസ്തവം!"

എന്തുകൊണ്ടോ ഈ വരികൾ അനന്തൻനായർക്കല്പം ആശ്വാസമരു ളുന്നവയായിത്തീർന്നു.

"ഇപ്പോഴദ്ദേഹം സമാധിയായിക്കഴിഞ്ഞോ?"

"അതെ...! തൃപ്പരപ്പിൽവച്ചും, ഇവിടെവച്ചും മിക്കവാറും കണ്ടുമുട്ടു മ്പോൾ സമയം കടന്നുപോകുന്നതുപോലുമറിയാതെ ഞങ്ങൾ ആധ്യാ ത്മിക കാര്യങ്ങളെക്കുറിച്ച് ചർച്ച ചെയ്യാറുണ്ട്. ഒരിക്കൽ ഞങ്ങൾക്കു നാലു പേർക്കും ഒരേ കൈപ്പടയിൽ ഏകകാലത്ത് എഴുത്തുവരികയുണ്ടായി. 'ഉടനേ തൃപ്പരപ്പിലെത്തണ'മെന്നു കാണിച്ച്. ഞങ്ങളവിടെയെത്തുമ്പോൾത്തന്നെ അദ്ദേഹം സമാധിയിലായിക്കഴിഞ്ഞിരുന്നു....അന്നു രാവിലെതന്നെ....! ഹും....

അദ്ദേഹത്തെ എന്റെ ജീവിതത്തിൽ കണ്ടുമുട്ടാതിരുന്നുവെങ്കിൽ ഞാനി പ്പോൾ കേവലം മന്ത്രവാദങ്ങൾ ചെയ്യുന്ന ഒരു മന്ത്രവാദിയായി മാറുമായി രുന്നു എന്നു തോന്നുന്നു....!"

# 24

മേത്തമണി പന്ത്രണ്ടടിച്ചതിനെത്തുടർന്ന് അതേറ്റുപാടുവാനെന്നോണം പിത്തളമണിയും പന്ത്രണ്ടടിച്ചു.

പിറ്റേദിവസം രാത്രി പത്തുമണിക്ക് മണക്കാടു സമാധിത്തോപ്പിൽവച്ചു തമ്മിൽ കാണാമെന്ന കരാറിൽ അവർ ഓരോരുത്തരായി യാത്ര പറഞ്ഞു പിരിഞ്ഞു പോവുകയുണ്ടായി.

എല്ലാപേരും പിരിഞ്ഞുപോയിട്ടും അവിടെനിന്നും എഴുന്നേറ്റു പോകു വാനുള്ള യാതൊരുദ്ദേശവും ഭാസിയിലില്ലെന്നു തോന്നുകയാൽ അന ന്തൻനായർ മെല്ലെ ചോദിക്കുകയുണ്ടായി.

"എന്തുപറ്റി ഭാസീ...അമ്മ നിന്നെ അന്വേഷിക്കില്ലേ? വീട്ടിൽപ്പോകുവാ നിനിയും നിനക്കു നേരമായില്ലെന്നുണ്ടോ? ഇനി ബസും കിട്ടുകയില്ലല്ലോ....!"

അവൻ ചിരിച്ചു.

"അമ്മാവാ! അതെല്ലാം അമ്മയ്ക്കറിയാം, ഞാനിനിയും ഒരിക്കലും നന്നാ വുകയില്ലെന്ന്! ഇപ്പോഴെല്ലാം അമ്മയുടെ മനസ്സിക്കാര്യത്തിൽ കല്ലായിപ്പോ യി. എന്നും സമയാസമയത്തിനു വീട്ടിലെത്തുന്നു എന്ന ഏർപ്പാടേ ഞാൻ മറന്നിട്ടിപ്പോൾ പത്തുപതിനഞ്ചു വർഷമാകുന്നു!"

അനന്തൻനായർക്കൊരു വല്ലായ്മയനുഭവപ്പെട്ടു.

"ഉം....ഇന്നു രാവിലെ ജ്ഞാനാനന്ദാശ്രമത്തിൽവച്ച് ചേച്ചിയെ ഞാൻ കണ്ടു. അല്പസമയം സംസാരിക്കുകയും ചെയ്തു...."

അദ്ദേഹമങ്ങനെ പറഞ്ഞതുകേട്ടിട്ടും അവനിൽ യാതൊരു കുലുക്കവു മുള്ളതായിത്തോന്നിയില്ല. എന്നാലും അദ്ദേഹം തന്നെ തുടർന്നു!

"അപ്പോൾ രാത്രിയിൽ നിന്റെ ഊണും ഉറക്കവുമെല്ലാം....?"

അവൻ വീണ്ടും ചിരിച്ചു.

"എന്താണ് അമ്മാവാ....! മനുഷ്യൻ വീട്ടിൽ നിന്നുതന്നെ, അതും അമ്മ വിളമ്പിത്തരുന്ന ആഹാരം തന്നെ കഴിക്കണം, കട്ടിലിലും വിരിച്ചിട്ട മെത്ത യിലും തന്നെ കിടന്നുറങ്ങണം-ഇങ്ങനെയെല്ലാം ആരെങ്കിലും എഴുതിവ ച്ചിട്ടുണ്ടോ? വീട്ടിൽ നിന്നുതന്നെ കഴിക്കണമെന്താണിത്ര നിർബന്ധം? എന്താഹാരം എവിടെനിന്നു കഴിച്ചാലും ദഹിക്കണം...ഒരു പൂവൻപഴം, ഒരു കപ്പു കാപ്പി ഇതുതന്നെ എനിക്കധികമാണ്. ഏതുസ്ഥലത്തു വച്ചായാലും ശരി, നിന്നായാലും ഇരുന്നായാലും ശരി, സ്വിച്ചണച്ചാൽ ഉടനേ ഉറങ്ങു

വാൻ കഴിയണം! ഒരു ദിവസം രണ്ടുമണിക്കൂറിലേറെ ഉറങ്ങുവാനെനിക്ക നുവാദമില്ല. രാവിലെ മണിമൂന്നടിച്ചാലുടനേ എഴുന്നേറ്റ് കുളത്തിൽപോയി പച്ചവെള്ളത്തിൽ കുളിക്കണം....! ഇത്തരത്തിലൊരു ജീവിതം തുടർന്നു പോരുവാൻ തുടങ്ങിയിട്ട് അനേക വർഷങ്ങളാകുന്നു അമ്മാവാ....!"

അവന്റെ ശരീരം കണ്ടപ്പോൾ ഇപ്പറയുന്നതെല്ലാം വാസ്തവമാണെന്നു വിശ്വസിക്കുവാനദ്ദേഹത്തിനു കഴിഞ്ഞില്ല. എന്നാലും തന്നോടു കള്ളം പറ ഞ്ഞിട്ടിവനെന്തു നേടുവാനാണ് എന്നദ്ദേഹം സ്വയം ചോദിച്ചുപോയി.

അല്പസമയം നിശ്ശബ്ദം കടന്നുപോയി.

"ഉം....അല്ലെങ്കിൽത്തന്നെ അമ്മ, അച്ഛൻ, ഭാര്യ, കുഞ്ഞുങ്ങൾ ഇതി ലൊക്കെ എന്തർഥമാണുള്ളത് അമ്മാവാ?"

അദ്ദേഹം തിടുക്കപ്പെട്ടു. ഇവൻ എന്താണു ലക്ഷ്യമാക്കുന്നത്? തന്നെ കുത്തിപ്പറയുകയാണോ?

യാദൃച്ഛികമായി മുഖമുയർത്തി അവന്റെ കണ്ണുകളിലേക്കുനോക്കിയ പ്പോൾ, അവയുടെ അഗാധതയിലലയടിച്ചിരുന്ന ആ ഗംഭീരഭാവം അദ്ദേഹ ത്തിന്റെ തലകുനിപ്പിച്ചു.

മണലിലേക്കുതന്നെ മിഴികളുറപ്പിച്ചിരിപ്പാണ് അനന്തൻനായർ. അല്പം മുമ്പ് അവൻ ചോദിച്ച അതേ ചോദ്യം തുടർന്നുപോകുവാനനുവദിക്ക രുതെന്നും, അതു തന്റെ അല്പമായുള്ള മനശ്ശാന്തിയെപ്പോലും തകർത്തു കളയുമെന്നും അദ്ദേഹം പേടിച്ചു. എങ്ങനെയും സംഭാഷണം അവനെ ക്കുറിച്ചുതന്നെ ആയിക്കോട്ടെയെന്നു തീരുമാനിച്ച് "ഉം....തൃപ്പരപ്പ് നീലക ണ്ഠൻനായർ സമാധിയടഞ്ഞശേഷം നിനക്കു വേറെ ഗുരു ആരെങ്കിലു മുണ്ടോ?" എന്ന് ബുദ്ധിപൂർവം ഒരു ചോദ്യമെറിഞ്ഞു.

അല്പം മുമ്പ് അവന്റെ മുഖത്ത് കളിയാടിയിരുന്ന ആ ഗാംഭീര്യം ഉരു കിയൊലിച്ചുപോകുന്നതായി അദ്ദേഹം കണ്ടു. പിന്നെ, "അമ്മാവാ....നിങ്ങ ളിന്നും ആ പഴയ ആൾതന്നെ" എന്നുദ്യോതിപ്പിക്കുന്ന രീതിയിലുള്ള ഒരു പുഞ്ചിരിയോടെ അവൻ പറഞ്ഞു:

"ഉണ്ട്....കോവളത്തിനു സമീപം താമസമാണ്...."

"പേരെന്താണ്......?"

"ചൊക്കലിംഗം"

"തമിഴനാണോ?"

"അതെ."

"കുടുംബജീവിതം ഉപേക്ഷിച്ച ആളാണോ....അതോ?"

"അല്ലാ....അദ്ദേഹവും ഇപ്പോഴും ഭാര്യയും കുഞ്ഞുങ്ങളുമായി ജീവി ക്കുന്ന ആളാണ്....എന്റെ ആദ്യഗുരു തൃപ്പരപ്പ് നീലകണ്ഠൻനായരിൽനി ന്നും എനിക്കു ലഭിച്ചിരുന്ന അറിവുകളെല്ലാം പ്രായോഗികമാക്കുവാൻ കഴിഞ്ഞത് ഇദ്ദേഹത്തിന്റെ ശിഷ്യനായശേഷമാണ്....!"

അല്പസമയത്തേക്ക് തികഞ്ഞ മൗനം....അനന്തൻനായരുടെ മനസ്സിലി പ്പോൾ ചില പ്രത്യേക സംശയങ്ങൾ ഉയർന്നുപൊങ്ങി. കുടുംബജീവിതവും

സന്ന്യാസവും ഒരുമിച്ചുകൊണ്ടു നടത്തുവാനൊരാൾക്കാകുമോ? അതു സാധ്യമാണെന്നുണ്ടെങ്കിൽ ഭാസിക്കും അതായിക്കൂടേ? അവനോടെങ്ങനെയാണൊന്നു ചോദിക്കുക?

എങ്ങനെയാണ്?

ഉം....എത്രകാലമായി തന്റെ മനസ്സിൽ അത്തരമൊരാഗ്രഹം വേരൂന്നിക്കിടക്കുന്നു! ഒടുവിൽ തന്റെ കുടുംബജീവിതത്തിന്റെ തകർച്ചയും, ഇവന്റെ ജ്ഞാനമാർഗത്തിലേക്കുള്ള സഞ്ചാരവും തന്റെ ആഗ്രഹങ്ങളാകെ അടിയോടെ തകർത്തുവല്ലോ.

ഇപ്പോൾ.....

കുടുംബജീവിതം ആധ്യാത്മിക ചിന്തകൾക്കൊരു തടസ്സമല്ല, ഒരിക്കലും എന്ന വാസ്തവത്തെ, അത്തരത്തിൽ കുടുംബജീവിതവും ആധ്യാത്മികജീവിതവും ഒരുമിച്ചു തടസ്സമില്ലാതെ തുടർന്നുകൊണ്ടുപോകുന്നവരെ ഗുരു ഭൂതന്മാരായി സ്വീകരിച്ചു എന്നതിനാൽ, ഒരു വിധത്തിൽ ഇവൻ മൗനമായി സമ്മതിച്ചിരിക്കുന്നു എന്നറിയുമ്പോൾ, മനസ്സിൽ വാടിക്കരിഞ്ഞ സ്വപ്നങ്ങളുടെ മുളപൊട്ടുന്നു.....

കൂടാതെ, രാവിലെ വാസുപിള്ള, ബസ്സിൽവച്ച് തന്നെ അറിയിച്ച മാധവിക്കുട്ടി–ധർമപാലൻ സ്നേഹബന്ധം....അത് അവാസ്തവമാകണമെന്നേ തനിക്കു മോഹമുള്ളു. എന്നാൽ, ഒരു പക്ഷേ, അതു വാസ്തവമാണെന്നു വന്നാൽ.....

തിടുക്കപ്പെട്ട് എന്തെങ്കിലും സംഭവിക്കുന്നതിനുമുമ്പ്–ആ പരിചയം വേർതിരിക്കാനാവാത്തവിധം വളർന്നു പടർന്നുപന്തലിച്ചു വേരുറയ്ക്കുന്നതിനുമുമ്പ് – ഈ ഭാസിയുടെ കയ്യിൽ തന്റെ മാധവിക്കുട്ടിയുടെ കരം പിടിച്ചേല്പിക്കാൻ കഴിഞ്ഞിരുന്നെങ്കിൽ തന്റെ ഭാരം തീരുമായിരുന്നു – എന്നാൽ....

ഇവനോടെങ്ങനെ ചോദിക്കുവാനാണ്?

കല്യാണിച്ചേച്ചിപോലും എത്രയധികം മോഹിച്ചിരുന്നതാണ്! ഇവന്റെ സമ്മതം മാത്രമൊന്നുലഭിച്ചിരുന്നുവെങ്കിൽ, അവളും എത്രയധികം ആഹ്ലാദിക്കുമായിരുന്നു.....! എന്നാൽ....! ഇവനോട് മാധവിക്കുട്ടിയുടെ അച്ഛനായ താനെങ്ങനെയാണിക്കാര്യം പ്രസ്താവിക്കുന്നത്?

മാധവിക്കുട്ടിയുടെ അച്ഛനാണെങ്കിലും, താൻ ഭാസിയുടെ അമ്മാവൻ കൂടിയല്ലേ....! ഇതുപോലൊരു സന്ദർഭം തനിക്കെപ്പോൾ ലഭിക്കുവാനാണ്!

"എന്തു പറ്റി അമ്മാവാ....! ചൂടുപിടിച്ച ചിന്തകളിൽ മുഴുകിയിരിയ്ക്കുന്നല്ലോ......?"

അദ്ദേഹം സ്വരം കനപ്പിച്ചു കണ്ഠം ശരിയാക്കി.

"ഒന്നുമില്ലാ......നിന്നോടു ഞാനൊരുകാര്യം ചോദിച്ചാൽ നീ തെറ്റിദ്ധരിക്കില്ലല്ലോ...."

അവനൊന്നു ചിരിച്ചു.

"അമ്മാവനെന്നോടെന്തു വേണമെങ്കിലും ചോദിക്കുവാനുള്ള അധികാ

രമുണ്ട്...."

അനന്തൻനായർ പിന്നെ അധികമൊന്നും ചിന്തിക്കുവാൻ മിനക്കെട്ടി ല്ല. നേരിട്ടു കാര്യത്തിലേക്കുതന്നെ കടന്നു.

"വലുതായിട്ടൊന്നുമില്ല....നിന്റെ രണ്ടുഗുരുക്കൾക്കും ഭാര്യയും കുഞ്ഞു ങ്ങളുമെല്ലാം ഉണ്ടായിരുന്നുവല്ലോ, പിന്നെ നീ മാത്രമിങ്ങനെ വിവാഹം വേണ്ടെന്നു വാശി പിടിക്കുന്നതെന്തിനാണ്?"

ഇത്രയും നേരം പ്രകാശമാനമായിരുന്ന അവന്റെ സുന്ദരവദനം എന്തു കാരണത്താൽ എന്നറിയില്ലാ, പെട്ടെന്നു മങ്ങിക്കാണപ്പെട്ടു. അവന്റെ മുഖ മാകെ ഒരു കാളിമ വ്യാപിച്ചതായി അദ്ദേഹത്തിനുതോന്നി.

"അമ്മാവാ....! വിവാഹമേ വേണ്ടെന്നു തന്നെയാണ് ഞാൻ ഇതുവരെയും തീരുമാനിച്ചിരുന്നത്....."

അനന്തൻനായരുടെ ഹൃദയത്തിലെവിടെയോ നേരിയൊരു കുളിർക്കാറ്റു തലോടിക്കടന്നുപോയി.

"അങ്ങനെയാണെങ്കിൽ......ഇപ്പോൾ.....?"

അല്പസമയത്തേയ്ക്ക് വീണ്ടും മൗനം.

"ഇപ്പോഴെന്റെ ആ തീരുമാനത്തിനിളക്കം തട്ടിയിരിക്കുന്നു. അല്ലാ, മാറ്റം വരുത്തപ്പെട്ടു എന്നു പറയുന്നതാവും ശരി......" അടുത്തതായി ഇവനോട് എന്താണ്, എങ്ങനെയാണ് ചോദിക്കേണ്ടതെന്ന കാര്യത്തിൽ ചിന്താക്കുഴ പ്പത്തിലായി, അദ്ദേഹം. തന്റെ അന്തരംഗത്തിലെ ചിന്തകളും ആഗ്രഹങ്ങ ളുമാകെ ഗ്രഹിച്ചിട്ടാണോ ഇവനിങ്ങനെ സംസാരിക്കുന്നത്.....! അങ്ങനെ യാണെങ്കിൽ ഈ പതിനഞ്ചു വർഷങ്ങൾക്കുശേഷം, ഈ ഒരൊറ്റക്കാര്യ ത്തിലെങ്കിലും, ഈശ്വരൻ തന്റെമേൽ കണ്ണുതുറന്ന്, തനിക്കൊന്നു ഹൃദ യംതുറന്നു ചിരിക്കുവാനനുവാദം തരുന്നുണ്ടോ?

അവന്റെ മുഖത്തേക്കുനോക്കുമ്പോൾ, എന്തോ അവഗാഢം ചിന്തിച്ച് തല പുകയ്ക്കുകയാണ് അവനെന്ന് അദ്ദേഹത്തിനു തോന്നിപ്പോകുന്നു. അവനാദ്യം സംസാരിക്കട്ടെ എന്നു കരുതി അല്പസമയം മൗനമായിരു ന്നിട്ടും അവൻ യാതൊന്നും സംസാരിക്കുന്നില്ലെന്നു മനസ്സിലാക്കി അദ്ദേഹം തന്നെ വീണ്ടും തുടർന്നു:

"അതേതായാലും നന്നായി....! പാവം കല്യാണിച്ചേച്ചിയുടെ മനഃസമാ ധാനത്തിനുവേണ്ടിയെങ്കിലും നീ നിന്റെ തീരുമാനങ്ങൾക്കുമാറ്റം വരുത്തി യത് വളരെ വളരെ പുണ്യം കിട്ടുന്ന കാര്യമായിപ്പോയി....!"

അല്പസമയം കൂടി മൗനമായിരുന്നശേഷം അവൻ തുടർന്നു:

"ഞാൻ മനസ്സുമാറ്റിയത് എന്റെ അമ്മയ്ക്കുവേണ്ടിയിട്ടല്ലാ....! എന്റെ ഗുരുവിനുവേണ്ടി!"—

അനന്തൻനായരുടെ മനസ്സ് ഏതോ അറിയപ്പെടാത്ത അനിഷ്ടശങ്കയാൽ തുടിച്ചു.

"അതെ അമ്മാവാ...! എന്റെയീ മനസ്സുമാറ്റത്തെക്കുറിച്ചുള്ള വിവരം ആദ്യമായി ഞാൻ നിങ്ങളെയാണ് അറിയിക്കുന്നത്....അമ്മപോലും ഇനിയും

അറിഞ്ഞിട്ടില്ല.....അഥവാ അറിഞ്ഞാൽപ്പോലും ഇതമ്മയ്ക്ക് തൃപ്തിയും സന്തോഷവും നൽകുന്ന ഒന്നാണെന്നെനിക്കു വിശ്വാസമില്ല...."

"എന്ത്....?"

"അതെ....ഞാനമ്മാവനോടെല്ലാം തുറന്നു പറയാം....അമ്മാവനെ ഞാനിന്നു കണ്ടതെത്ര നല്ലതായിപ്പോയി! ഞാനിക്കാര്യം പോയി അമ്മയോടു വിസ്തരിക്കുവാനും പോകുന്നില്ല. എപ്പോഴെങ്കിലും ഇനിയും അമ്മയെക്കണ്ടാൽ അമ്മാവൻ തന്നെ ഈ വിവരം അമ്മയെ അറിയിച്ചാൽ മതി..... ശരി....ഏതായാലും പപ്പുപിള്ളയുടെ കടയിൽപ്പോയി നമുക്കോരോ ചുക്കു കാപ്പി കുടിച്ചിട്ടു വരാം....വല്ലാത്ത ദാഹം...." എന്നുപറഞ്ഞുകൊണ്ട് അവൻ എഴുന്നേറ്റു.

മനസ്സിനുള്ളിലെന്തൊക്കെയോ ചോദ്യശരങ്ങൾ.....വേറൊരു പോംവഴിയും കാണാഞ്ഞതിനാൽ അവനോടൊപ്പം എഴുന്നേറ്റ് പപ്പുപിള്ളയുടെ കട ലക്ഷ്യമാക്കി നടന്നു അനന്തൻനായർ.

മണി ഒന്നടിച്ചു. സിനിമാതിയേറ്ററിൽനിന്നും സെക്കന്റ്ഷോ കഴിഞ്ഞ് ആളുകൾ കൂട്ടംകൂട്ടമായി ഒച്ചവെച്ചു പിരിഞ്ഞുപൊയ്ക്കൊണ്ടിരുന്നു.

## 25

കാപ്പി കുടി കഴിഞ്ഞ് വീണ്ടും മണലിൽ വന്നിരിക്കുന്നതുവരെ ഭാസിയൊന്നും തന്നെ സംസാരിക്കുകയുണ്ടായില്ല. അവൻ തീവ്രവും അഗാധവുമായ ഏതോ ചിന്തയിൽ ലയിച്ചിരിക്കുയാണെന്നുമാത്രമേ, ആ മുഖഭാവത്തിൽ നിന്നും അദ്ദേഹത്തിനു ഗ്രഹിക്കുവാൻ കഴിഞ്ഞുള്ളു. അദ്ദേഹത്തിന്റെ ഹൃദയത്തിനുള്ളിലും, ഏതോ ഒരു വാഗ്ദാന ലംഘനത്തെക്കുറിച്ചുള്ള ഭയം നിറഞ്ഞ ചിന്തകൾ ഉണർന്നെഴുന്നേറ്റ് പത്തിവിടർത്താനാരംഭിച്ചിരുന്നു.

മണലിൽ വന്നിരുന്ന് അല്പസമയം കഴിഞ്ഞപ്പോൾ അവൻ സംസാരിക്കുവാനാരംഭിച്ചു.

"അമ്മാവാ....! വിവാഹമേ വേണ്ടെന്നു ഞാൻ തീരുമാനമെടുത്തിരുന്നതിനു കാരണം, എന്റെയീ നിയന്ത്രണമോ, അടുക്കോ, ചിട്ടയോ ഒന്നുമില്ലാത്ത ജീവിതരീതി മാത്രമായിരുന്നു! എന്നാൽ....ഇന്നലെ കോവളത്തേക്കു പോയിരുന്നപ്പോൾ അപ്രതീക്ഷിതമായി എന്റെ ഗുരുവിന്റെ ആജ്ഞ ശിരസാവഹിക്കേണ്ട ഒരു സാഹചര്യം എനിക്കുണ്ടായിപ്പോയി......!"

അല്പസമയത്തേക്കു നിറുത്തിയശേഷം വീണ്ടും അവൻ തന്നെ തുടർന്നു: "എന്നെക്കൊണ്ടതു കഴിയുകയില്ലെന്നു പറയുവാൻ സാധിക്കാത്തത്ര വിഷമം പിടിച്ച ഒരു സംബന്ധമായിപ്പോയി അത്! അദ്ദേഹമെന്നോടു

വായ് തുറന്നു പറഞ്ഞില്ലെങ്കിൽപ്പോലും, എനിക്കുകൂടി ഒരു ധാർമിക കട മയുള്ള ഒരു ബന്ധമാണിത്! കണ്ണടച്ചു പിടിച്ചുകൊണ്ട് എനിക്കു സമ്മതമാ ണെന്നൊരേ ശ്വാസത്തിൽപ്പറഞ്ഞിട്ട് ഞാനിങ്ങോടിപ്പോന്നു....എന്നാൽ....ഇ പ്പോഴും അത് ശരിയായില്ല എന്നെന്റെ അന്തരാത്മാവ് എന്നോടു മന്ത്രി ക്കുന്നു; പെൺവീട്ടുകാർ ഈ വിവാഹത്തിൽ എന്നെ വിവാഹച്ചെറുക്ക നായി കാണരുതായിരുന്നു എന്ന് എന്റെ മനസ്സ്. വീണ്ടും വീണ്ടും മന്ത്രിച്ചു ക്കൊണ്ടിരിക്കയാണ്".

"പെണ്ണേതാണ്?"

ചുണ്ടുവരെ വന്നുനിന്നു വീർപ്പുമുട്ടിച്ച ഈ ചോദ്യം പിടിച്ചു നിർത്തു വാനാകാതെ പുറത്തു ചാടിയപ്പോൾ, ഛേ...ചോദിക്കരുതായിരുന്നു എന്നു പശ്ചാത്തപിച്ചു, അനന്തൻനായർ.

മറുപടി പറയുമ്പോൾ അവന്റെ സ്വരത്തിൽ ഗാംഭീര്യം കലർന്നിരുന്നു. "സമാധിയടഞ്ഞ എന്റെ ആദ്യഗുരു തൃപ്പരപ്പ് നീലകണ്ഠൻ നായരുടെ ഏറ്റവും ഇളയ മകൾ...!"

വാഗ്ദാന ലംഘനത്തിന്റെ ഓർമയിൽ അനന്തൻനായരുടെ മനസ്സിൽ വല്ലാത്ത കോപം ഇരച്ചുകയറി.

"അതാണല്ലോ ഞാനും ശ്രദ്ധിച്ചത്....! ഉം....എല്ലാം അത്രയ്ക്കേയുള്ളു....!"

ഇതിലപ്പുറം വേറൊന്നും സംസാരിക്കാനാവാത്ത വിധം അദ്ദേഹത്തിന്റെ മനസ്സാകെ അസൂയകലർന്ന, താറുമാറായ ഭാവനകൾ തകിടം മറിഞ്ഞു.

എന്നാൽ അദ്ദേഹത്തിന്റെ ആ വാക്കുകൾ ഭാസിക്കത്ര രസിച്ചില്ലെന്നു തോന്നുന്നു.

"അമ്മാവാ...! ദയവുചെയ്ത് തിടുക്കപ്പെട്ട് ആരെയും കുറ്റപ്പെടുത്ത രുത്! തൃപ്പരപ്പു നീലകണ്ഠൻനായർ വളരെയധികം ഉന്നതനായ ഒരു വ്യക്തി യാണ്....ഇതേ മണലിലും വേറെവിടെയെല്ലാമോ വച്ചും, അദ്ദേഹത്തോട് രാപകൽ ഭേദമന്യേ ഞാൻ സംസാരിച്ചു കൊണ്ടിരുന്നിട്ടുണ്ട്..... അദ്ദേഹ ത്തിനിങ്ങനെയൊരു ഉദ്ദേശമേ ഉണ്ടായിരുന്നില്ലെന്ന കാര്യം എനിക്കു നിസ്സം ശയം പറയുവാൻ കഴിയും. അദ്ദേഹം ജീവനോടിരിക്കുമ്പോഴും, സമാധി യിലായശേഷം സമാധികർമങ്ങൾക്കു വേണ്ടിയും, എത്രയെത്ര ദിവസം രാപ കൽ ഭേദമന്യേ തൃപ്പരപ്പിൽ അദ്ദേഹത്തിന്റെ വീട്ടിൽ ഞാൻ കയറിയിറങ്ങി യിട്ടുണ്ട്.....എന്നാൽ അപ്പോഴൊന്നും അവർക്കാർക്കും ഇത്തരമൊരു ചിന്ത ഉണ്ടായിരുന്നതായി എനിക്കറിയില്ല....! എന്നാൽ....ഉം...എല്ലാം വരുന്നതു പോലെ വരും.......! അദ്ദേഹം കുടുംബത്തിനായി യാതൊന്നും വച്ചിട്ടില്ല. ഉണ്ടായിരുന്ന സ്വത്തെല്ലാം വിറ്റ് മൂത്ത രണ്ടു പെൺകിടാങ്ങളെ കെട്ടിച്ചു വിട്ടു, അദ്ദേഹത്തിന്റെ ഭാര്യ. ആൺകുട്ടികളെല്ലാം പഠിച്ചുകൊണ്ടിരിക്കുന്ന തേയുള്ളു! ഇത്തരമൊരു ചുറ്റുപാടിലായിരിക്കാം ആ അമ്മ കോവളം സ്വാമികളോട് എന്നെ മരുമകനാക്കുവാൻ ആഗ്രഹമുള്ളതായി അറിയിച്ച തെന്നു തോന്നുന്നു......!"

അനന്തൻനായരുടെ മനസ്സിനിപ്പോഴും സമനില കൈവന്നിട്ടില്ല.

"കോവളം സ്വാമികളോട് നിനക്കു പറയാമായിരുന്നില്ലേ....?"

"എന്താണ്?"

"ഈ വിവാഹത്തിന് നിനക്കിഷ്ടമില്ലെന്ന്!"

പെട്ടെന്നു തന്നെ ഭാസി മൗനം പൂണ്ടു.

വാനമധ്യത്തിൽനിന്ന് ചന്ദ്രൻ വളരെ ദൂരെ സഞ്ചരിച്ചു കഴിഞ്ഞു. വീശിക്കൊണ്ടിരുന്ന കാറ്റ് അനന്തൻനായരുടെ ശരീരമാകെ കുളിർ കോരിയിട്ടു. എന്നിരുന്നാലും അദ്ദേഹത്തിന്റെ മനസ്സുനിറയെ, കൈയ്ക്കെത്തിയിട്ടും വായ്ക്കെത്തിക്കുവാൻ കഴിഞ്ഞില്ലല്ലോ എന്ന ചിന്ത ശല്യം ചെയ്തുകൊണ്ടിരുന്നു.

അല്പസമയത്തിനുശേഷം, അവൻ വീണ്ടും സംസാരിക്കുവാൻ തുടങ്ങി. ഇപ്പോൾ അവന്റെ സ്വരത്തിന് അസാധാരണമാംവിധം ഘനവും ഗൗരവവും കൂടിയിരുന്നത് അദ്ദേഹത്തിന്റെ ശ്രദ്ധയിൽപ്പെടുകയുണ്ടായി.

"അമ്മാവാ...! അമ്മാവനറിയുമോ എന്റച്ഛൻ മരിച്ചുപോകുവാൻ കാരണമെന്താണെന്ന്......?"

അനന്തൻനായർ തിടുക്കപ്പെട്ട് അവനെത്തന്നെ നോക്കി. താനവനോട് ചോദിച്ച ചോദ്യമെന്താണ്, ഇവൻ നൽകുന്ന സമാധാനമെന്താണ് എന്നദ്ദേഹം വിസ്മയപൂർവം ചിന്തിച്ചിരുന്നു. എന്നാലും അറിയില്ലെന്ന മട്ടിൽ തലകാട്ടി.

"സുമാർ മുപ്പത്താറ് വർഷങ്ങൾക്കു മുമ്പ്, ആ സംഭവം നടന്നപ്പോൾ ഞാൻ ജനിക്കുകതന്നെയുണ്ടായിട്ടില്ല എനിക്കെല്ലാം കേട്ടറിവു മാത്രമേയുള്ളു....! അമ്മാവനപ്പോൾ എത്ര വയസ്സു കാണും....?"

"എനിക്കപ്പോൾ പതിനാറു വയസ്സേയുള്ളു. ഒരു ഓണക്കാലത്ത് അത്തം നാളിൽ നിന്റച്ഛനെ മൂന്നുനാലുപേർ ചേർന്ന് തൂക്കിക്കൊണ്ടു വന്നത് എനിക്കിപ്പോൾ നേരിയ ഓർമ മാത്രമേ വരുന്നുള്ളു!"

"അപ്പോഴവിടെ ചട്ടമ്പിസ്വാമികൾ അരുളിച്ചെയ്തതെന്തെങ്കിലും അമ്മാവൻ കേട്ടുവോ?"

"ഓഹോ....! ഗുരുവിനെ ഒരിക്കലും പരീക്ഷിക്കരുതെന്നദ്ദേഹം പറഞ്ഞതെനിക്കോർമയുണ്ട്....എന്നാൽ....ആ സമയത്ത് അദ്ദേഹം അങ്ങനെ പറയുവാനുണ്ടായ കാരണം എന്താണെന്ന് എനിക്കിനിയും പിടി കിട്ടിയിട്ടില്ല....!"

ഭാസി നിശ്ശബ്ദനായി ചിരിച്ചു. ആ ചിരി വേദനാനിർഭരവുമായിരുന്നു എന്നദ്ദേഹത്തിനു തോന്നി.

"അതെ.....അമ്മയുൾപ്പെടെ ആർക്കും ഇന്നും ഇക്കാര്യം പിടികിട്ടിയിട്ടില്ല. ഞാൻ ചെറു ബാലനായിരിക്കുമ്പോൾത്തന്നെ അച്ഛനെപ്പറ്റി അമ്മയും, മറ്റു ബന്ധുക്കളും പറഞ്ഞിട്ടുള്ള വിവരങ്ങൾ എനിക്കറിയാം. എല്ലാപേരും ചട്ടമ്പിസ്വാമികൾ വന്നതും അദ്ദേഹം പറഞ്ഞതും പറയുകയുണ്ടായി. എന്നല്ലാതെ അങ്ങനെ പറയുവാനുള്ള കാരണം ആർക്കും പിടികിട്ടിയിട്ടില്ല....എന്നാൽ....ആധ്യാത്മിക മണ്ഡലങ്ങളിലേക്ക് അല്പാല്പമായി പ്രവേശിച്ചു

കൊണ്ടിരുന്ന എന്റെ ബാലമനസ്സിൽ, ആ ചോദ്യം നിസ്സാരമാക്കി തള്ളത്തക്കതായിരുന്നില്ല.....എന്റെ ജ്ഞാനസമ്പാദന മാർഗത്തിന്റെ താക്കോലുതന്നെ ആ രഹസ്യത്തിലാണ് ബന്ധപ്പെട്ടു നിൽക്കുന്നതെന്ന നിരർഥകമായ ഒരു ചിന്ത എന്നെ സദാസമയവും കാർന്നുതിന്നുകൊണ്ടിരുന്നു....!"

ഒന്നും സംസാരിക്കുവാനാകാതെ അവനെത്തന്നെ ഉറ്റുനോക്കിക്കൊണ്ട് നിശ്ശബ്ദനായി ഇരുന്നു, അനന്തൻനായർ. ചട്ടമ്പിസ്വാമികൾ എന്താണ് അങ്ങനെ പറഞ്ഞതെന്ന കാര്യത്തെപ്പറ്റി തന്റെ ചെറുപ്രായത്തിലും അറിവുവന്ന കാലഘട്ടങ്ങളിലും ഉണ്ടായിരുന്ന ഊഹാപോഹങ്ങളെല്ലാം അദ്ദേഹത്തിന്റെ ഓർമ്മയിലോടിയെത്തി. പിന്നീട് ലൗകികജീവിതത്തിലെ അനുഭവങ്ങൾ ബലമായി ബന്ധിച്ചുനിറുത്തുകയാൽ ഇത്തരം പാഴ്ചിന്തകളിലൂടെ സഞ്ചരിക്കുവാൻ അദ്ദേഹത്തിനു കഴിയുകയുണ്ടായില്ല. കാർത്ത്യായനി തന്നെ ഉപേക്ഷിച്ചുപോയ ശേഷം, അല്പകാലത്തേക്ക് പൂന്തുറ ആശ്രമത്തിൽപ്പോയി ധ്യാനത്തിൽ ലയിച്ചിരുന്നപ്പോൾ, കൂടെക്കൂടെ തന്റെ മനസ്സിൽ ഉയർന്നു വന്നുകൊണ്ടിരുന്ന ഈ പ്രശ്നം ഉത്തരം കിട്ടാത്തൊരു ചോദ്യമായി തന്റെ മനസ്സിൽ അമർന്നു കിടന്നിരുന്നു....അത്രതന്നെ....!

എന്നാൽ ഇവനോ.....?

ആ അച്ഛന്റെ മകൻ തന്നെയല്ലേ? എന്നാലും ഇവൻ അതൊരു ജീവിതവ്രതമായി ഒഴിച്ചുകൂട്ടുവാനാകാത്ത പ്രശ്നമായി മനസ്സിലേറ്റി നടന്നിരിക്കുന്നു എന്നറിഞ്ഞപ്പോൾ അനന്തൻനായർക്ക് വല്ലാത്തൊരു തലചുറ്റൽ തന്നെ അനുഭവപ്പെട്ടു.

അവന്റെ മുഖഭാവം കണ്ടപ്പോൾ, മേലിൽ യാതൊന്നും തന്നെ സംസാരിക്കുവാൻ അവനുദ്ദേശമില്ലെന്ന് അദ്ദേഹത്തിനു മനസ്സിലായി. അദ്ദേഹത്തിനൊരു വല്ലായ്മ അനുഭവപ്പെട്ടു. തന്റെ ചോദ്യത്തിന് ശരിക്കൊരു മറുപടി അവനിനിയും തന്നിട്ടില്ല എന്നദ്ദേഹം മനസ്സിലാക്കി.

എന്നാൽ അവൻ കോവളം സ്വാമികളോട് ഈ വിവാഹത്തിന് തനിക്കിഷ്ടമില്ലെന്ന് എന്തുകൊണ്ടു പറഞ്ഞില്ല എന്നു താനല്പം മുമ്പ് ചോദിച്ച ചോദ്യത്തിന് അവന്റെ അച്ഛനെ സംബന്ധിച്ച കാര്യത്തിൽ ഗുരുവിനെ പരീക്ഷിയ്ക്കരുതെന്നു ചട്ടമ്പിസ്വാമികൾ ഉപദേശിച്ചതിനെപ്പറ്റി ചെറുതായി ഒന്ന് സൂചിപ്പിച്ചിട്ട് നിശബ്ദനായിയെന്നാൽ അത് തന്റെ ചോദ്യത്തിന് ഒരു പരോക്ഷമായ-പക്ഷെ ശക്തമായ ഉത്തരമല്ലേ?

അനന്തൻനായർക്ക് വല്ലാത്ത ലജ്ജതോന്നി. ഇവൻ തന്റെ മകളെ വിവാഹം കഴിക്കുകയില്ലെന്ന നൈരാശ്യത്തിന്റെ ഫലമായുണ്ടായ സ്വാർഥതാല്പര്യമല്ലേ, അവന്റെ ജീവിതത്തെത്തന്നെ അർപ്പിച്ച് അതിനുവേണ്ടി ആത്മാർഥമായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന അവന്റെ പ്രവർത്തന രംഗത്തിന് എതിരായി എന്തുകൊണ്ട് അവൻ ചോദ്യം ഉന്നയിക്കുന്നില്ല എന്ന് അവനോടുതന്നെ നേരിട്ടു ചോദിക്കാൻ തന്നെ പ്രകോപിച്ചതുതന്നെ! എന്തായിരുന്നാലും അവൻ തുടങ്ങിവച്ച ഒരു കാര്യത്തിന്റെ അവസാനം വരെ അവനിൽനിന്നുതന്നെ അറിഞ്ഞേതീരൂ എന്നൊരു ബാലിശമായ

ആഗ്രഹം തനിക്കെങ്ങനെയുണ്ടായി എന്നാശ്ചര്യപ്പെട്ടുകൊണ്ട് അദ്ദേഹം ചോദിച്ചു:

"ചട്ടമ്പിസ്വാമികൾ എന്തുകൊണ്ടാണിങ്ങനെ പറഞ്ഞതെന്ന് ഞാൻ കൂടി അറിയരുതോ ഭാസീ....?"

അവൻ മറുപടിയൊന്നും പറയുകയുണ്ടായില്ല. അവന്റെ മുഖഭാവം എന്താണെന്നുപോലും പഠിക്കുവാൻ കഴിയാതെ അനന്തൻനായർ നിശ്ശബ്ദനായിരുന്നു.

"അമ്മാവൻ അറിയുന്നതിലെനിക്കു യാതൊരാക്ഷേപവുമില്ല....എന്നാൽ.... അതിന്റെ ആവശ്യമുണ്ടോ? അത്യാവശ്യമുള്ളതെല്ലാം പറഞ്ഞു കഴിഞ്ഞു എന്നാണെന്റെ വിശ്വാസം....."

അദ്ദേഹം ഇടയ്ക്കു കടന്നു പറഞ്ഞു:

"ഇല്ല ഭാസീ.....അതു നീ തീർച്ചയായും എന്നോടു പറഞ്ഞേതീരൂ...."

അല്പസമയത്തേക്ക് രണ്ടുപേരും മൗനം ഭജിച്ചു. നിശ്ശബ്ദത അവർക്കിടയിൽ ഒഴുകിനടന്നു. പഞ്ഞിപോലുള്ള വെള്ളിമേഘശകലങ്ങൾ നിലാവിനെ കുറെനേരം മറച്ചിരുന്നിട്ട് കടന്നുചെന്നു.

"അമ്മാവാ....! അതറിയുവാൻ ഞാൻ വളരെയധികം കഷ്ടപ്പെടേണ്ടിവന്നിട്ടുണ്ട്. അച്ഛന്റെ പഴയ ഡയറികൾ, പഴക്കംചെന്ന പുസ്തകങ്ങൾ എല്ലാം ഞാൻ സശ്രദ്ധം വായിച്ചുനോക്കി. അത്തരമൊരു പരീക്ഷണത്തിൽനിന്ന്, അച്ഛന്റെ ഗുരു ആരാണെന്നു മനസ്സിലാക്കുവാൻ എനിക്കു വളെരെക്കാലം വേണ്ടിവന്നു. അദ്ദേഹമാണെങ്കിൽ അച്ഛൻ സമാധിയടയുന്നതിനൊരു വർഷം മുമ്പ് സമാധിയിലായെന്നും എനിക്കറിയുവാൻ കഴിഞ്ഞു. അദ്ദേഹത്തിന്റെ ആശ്രമം തേടിയലഞ്ഞു, ഞാൻ. ഒടുവിൽ കുറ്റാലത്ത് തേനരുവിക്കു സമീപം ഒരു കാട്ടിൽ ഒരു ഇരുണ്ട ഗുഹക്കുള്ളിൽവച്ച് അച്ഛന്റെ ഗുരുവിന്റെ മറ്റൊരു ശിഷ്യനായ ഒരു ഋഷിയെ കാണുവാൻ കഴിഞ്ഞു. അച്ഛനെ തൂക്കിയെടുത്തു വീട്ടിലെത്തിച്ചവരിൽ ഒരാൾ അദ്ദേഹമായിരുന്നു! അദ്ദേഹത്തിൽ നിന്നാണെനിക്കീകാര്യങ്ങളെല്ലാം പിടികിട്ടിയത്...."

പഴവങ്ങാടി റോഡിലൂടെ സംസാരിച്ചുകൊണ്ടു നടന്നുചെല്ലുന്നുവരുടെ കാലൊച്ചകൾ......ഒന്നിനുപുറകിലൊന്നായി പാഞ്ഞുപോകുന്ന രണ്ടുമൂന്നു കാറുകളുടെ ഇരമ്പൽ......രണ്ടു കൊല്ലിപ്പട്ടികളുടെ ശണ്ഠകൂടൽ....

അല്പസമയത്തേക്ക് വീണ്ടും പഴയ നിശ്ശബ്ദത കളിയാടി....മൗനമായി വീശിക്കൊണ്ടിരുന്ന കാറ്റിൽ തെങ്ങോലകളിളകുന്ന മർമര ശബ്ദം....

ഭാസി ദീർഘമായൊന്നു നിശ്വസിച്ചു.

"അച്ഛന് കുണ്ഡലിനീയോഗം, സിദ്ധവൈദ്യം എല്ലാം പഠിപ്പിച്ചുകൊടുത്തിരുന്നു കുറ്റാലം സ്വാമികൾ. അച്ഛനാണ് അദ്ദേഹത്തിന്റെ വിശ്വാസത്തിനും സ്നേഹത്തിനും പാത്രമായിരുന്ന ഏക ശിഷ്യൻ. ഒരുനാൾ അച്ഛനെ വിളിച്ച്, 'കുറുപ്പേ ഞാനിന്നു രാത്രിയിൽ സമാധിയടയും. എന്നാൽ നിനക്കു മാത്രം ഞാനൊരുപദേശം തരാം പരമ രഹസ്യമായിരിക്കട്ടെ....! ഞാൻ സമാധിയടഞ്ഞതിനുശേഷം എപ്പോഴെങ്കിലും എന്തെങ്കിലും അത്യാവശ്യ

ത്തിനെന്നെ കാണണമെന്നു നിനക്കാഗ്രഹമുണ്ടെങ്കിൽ അതിനുള്ള മാർഗം ഇതാണ്! എന്നാൽ....അത്യാവശ്യത്തിനല്ലാതെ വേറൊന്നിനും നീയിത് ഉപയോഗിച്ചു പോകരുത്...!' എന്നരുളിച്ചെയ്തശേഷം അല്പം യോഗമുറകളും, മന്ത്രങ്ങളും, അഭ്യാസങ്ങളുമെല്ലാം അച്ഛന്റെ ചെവിയിൽ ഉപദേശിച്ചുകൊടുത്തു. സ്വാമികൾ സമാധിയടഞ്ഞ് വളരെക്കാലത്തേക്ക് അച്ഛൻ അതു മനസ്സിലടക്കിക്കൊണ്ടുതന്നെ നടന്നുവത്രെ.....എന്നാൽ....ഉം....! തലവിധി തടുക്കാനാവുമോ? ഗുരു അരുളിച്ചെയ്തിരുന്നവയിലെല്ലാം എത്രത്തോളം വാസ്തവമുണ്ടെന്ന കാര്യത്തിലൊരു നിസ്സാരസംശയത്തിന്റെ തീപ്പൊരി അച്ഛന്റെ മനസ്സിൽ ഉദയം ചെയ്തു... നിസ്സാര തീപ്പൊരി വിശ്വരൂപമെടുത്ത് ഹൃദയമാകെ നിറഞ്ഞു നിൽക്കുന്ന അഗ്നികുണ്ഡമായിത്തീരുവാൻ അധികകാലം വേണമെന്നുണ്ടോ? അങ്ങനെയാണച്ഛൻ ആ ദിവസം സമീപത്തുള്ള മുക്കുന്നിമലയിൽ ഒരു ഇരുണ്ട ഗുഹയ്ക്കുള്ളിൽപ്പോയിരുന്ന് വളരെയധികം ഘോരമായി അല്പംപോലും തെറ്റുവരുത്താതെ തപസ്സനുഷ്ഠിച്ചു പരീക്ഷിച്ചത്.....ഉം....അധികമെന്തിന്? ശേഷം നടന്ന സംഭവങ്ങൾ എല്ലാപേർക്കും അറിയാമല്ലോ...!"

അനന്തൻനായരുടെ മനസ്സിൽ വീണ്ടും എന്തൊക്കെയോ കുഴപ്പങ്ങൾ തലയുയർത്തി. അറിയപ്പെടാത്ത പുതിയ സംശയങ്ങൾ പടമെടുത്തു ചീറിപ്പായുന്നതുപോലെ അദ്ദേഹത്തിനൊരു തോന്നൽ.

ഭാസി വീണ്ടും തുടർന്നു.

"അതുകൊണ്ട് അമ്മാവൻ ഒന്നു മനസ്സിലാക്കണം! വിശ്വാസം - അന്ധമായ വിശ്വാസം - അതൊന്നു മാത്രമാണ് ഞങ്ങളുടെ ഈ രംഗത്തിന്റെ ജീവനാഡി....!ഇവയിൽ അണു അളവെങ്കിലും വ്യത്യാസം വരുത്തുകയെന്നാൽ അവ മോക്ഷമാർഗത്തിനു തടസ്സമാവും – അവ പൂർണതയിലെത്തുന്നില്ല. അതാണ് ഞങ്ങളുടെ നിഘണ്ടുവിലെ അർത്ഥം. അതുകൊണ്ട് എന്റെ അച്ഛന്റെ അന്ത്യകാലം തന്നെയാണെനിക്കെന്നും ഒരു ഗുണപാഠം! ഇവയെല്ലാം ഞങ്ങളെസംബന്ധിച്ചിടത്തോളം തർക്കിച്ചു ജയിക്കേണ്ട പ്രശ്നങ്ങളുമല്ലാ...! കൂട്ടുവിധികളിലൊന്നും ഉൾപ്പെടാതെ ഓരോ ആത്മാവും, അവരവർ സ്വയം അറിഞ്ഞുമനസ്സിലാക്കിയിരിക്കേണ്ട ഈ വ്യവച്ഛേദിയ്ക്കുവാനാകാത്ത വിഷയത്തെ, ഒരു ജീവിതമാർഗമാക്കി, ബഹളങ്ങൾ സൃഷ്ടിച്ച്, വാഗ്വാദങ്ങൾ നടത്തി, നിർബന്ധപൂർവം അടിച്ചേല്പിക്കുന്നതിലൊന്നും യാതൊരർഥവുമില്ല. അതുകൊണ്ട് കോവളം സ്വാമികളെ ഞാൻ അവിശ്വസിക്കുക എന്നതിനെക്കുറിച്ചു ചിന്തിക്കുവാൻ കൂടി എനിക്കു കഴിയുകയുമില്ല. എന്റെ അപക്വതകാരണം ആദ്യം അല്പം മനശ്ചാഞ്ചല്യമെല്ലാമുണ്ടായിരുന്നാലും ശരി, എന്തായാലും ശരി, അദ്ദേഹം എന്നോടാജ്ഞാപിക്കുന്നതെന്തായിരുന്നാലും ഞാനതു തീർച്ചയായും അനുസരിക്കുവാൻ ബാധ്യസ്ഥനാണ്...ഞാനതനുസരിച്ചു തന്നെ തീരണം..... തീരും....! എന്നാൽ സൗന്ദര്യം, അന്തസ്സ്, പണം എന്നീ പ്രശ്നങ്ങളാൽ അമ്മയീ വിവാഹത്തിന് അനുകൂലിക്കുമെന്നെനിക്ക് വിശ്വാസമില്ല.....എന്നാലും.....ആ ഒരൊറ്റക്കാരണ

ത്താൽ മാത്രം ഈ വിവാഹം നടക്കാതിരിക്കുവാനും പോകുന്നില്ല....എ ന്തുകൊണ്ടെന്നാൽ എന്റെ ആധ്യാത്മിക ജീവിതത്തിന്റെ പുരോഗതിക്ക് ഇതൊരു മൈൽക്കുറ്റി കൂടിയായിരിക്കും....!"

# 26

ഭാസിയോടു യാത്ര പറഞ്ഞ് അനന്തൻനായർ തിരിഞ്ഞതും മണി രണ്ടടി ച്ചതും ഒപ്പമായിരുന്നു.

ഇത്ര സമയവും മറഞ്ഞിരുന്ന അസുഖങ്ങൾ മെല്ലെ മെല്ലെ തലയു യർത്തി അവയുടെ സാമർഥ്യം പ്രകടിപ്പിക്കുകയുണ്ടായി.

ഉം....ഭാസിയെക്കണ്ടു സംസാരിച്ചുകൊണ്ടിരുന്നപ്പോൾ തനിക്കു തോന്നിയ അർഥശൂന്യമായ ചാപല്യത്തെ മനസാ ശപിച്ചുകൊണ്ട്, മെല്ലെ നടക്കുമ്പോൾ, വിശ്രമിച്ചുകൊണ്ടിരുന്ന ചില സിറ്റി ബസുക ളുടെയുള്ളിൽനിന്നും അടക്കിപ്പിടിച്ച, അമർത്തപ്പെട്ട സ്ത്രീപുരുഷ ശബ്ദ ങ്ങൾ കേൾക്കുവാൻ കഴിഞ്ഞു.

"അടങ്ങിക്കിടക്കെടീ അസത്തേ...."

"ഇവനൊരു കാലമാടൻ തന്നെ...."

ഇത്തരത്തിലുള്ള മുറുമുറുപ്പുകൾ....

അനന്തൻനായർ മെല്ലെ നടന്നു

മനുഷ്യർക്കെത്രവിധം വിശപ്പുകളാണ്....

വയറുവിശപ്പ്....

മാംസവിശപ്പ്....

അറിവിനുവേണ്ടിയുള്ള വിശപ്പ്......

ഈ വിശപ്പുകളൊക്കെ ശമിപ്പിക്കുവാൻ തന്നെ എത്രയെത്ര മാർഗങ്ങൾ....!

ഓരോരുത്തരും തങ്ങളെക്കൊണ്ടാകുന്ന മാർഗങ്ങളിലൂടെ ഇത്തരം വിശ പ്പുകൾ ശമിപ്പിച്ചുകൊണ്ടുതന്നെയാണിരിക്കുന്നത് എന്നു വിചാരിച്ചുകൊണ്ട് കാലുകൾക്കു വല്ലാത്ത തളർച്ചയുണ്ടായിരുന്നിട്ടും, വീടു ലക്ഷ്യമാക്കി നട ക്കുകയായി അദ്ദേഹം.

വടക്കേതെരുവിലേക്ക് കടന്നപ്പോൾ, അന്ധകാരത്തിലാണ്ട്, തിങ്ങിക്കി ടന്നിരുന്ന, മഠങ്ങൾ നിഴലുകളായി കാണപ്പെട്ടു. ഒരൊറ്റ വീട്ടിൽപ്പോലും പ്രകാശത്തിന്റെ നേരിയ കിരണംപോലുമില്ല. എന്നാൽ കുഞ്ഞുങ്ങളുടെ കരച്ചിൽ, ചുമ, ഇരുമ്പുകല്ലിൽ വെറ്റിലയും അടയ്ക്കായും ചേർത്തിടിക്കുന്ന ശബ്ദം, പൈപ്പുകളിൽനിന്നു ജലം നിലത്തേക്കൊഴുകുന്ന ശബ്ദം – ഇത്ത രത്തിൽ ചില ശബ്ദങ്ങൾ മാത്രം നിശ്ശബ്ദതയെ ഭഞ്ജിക്കുന്നുണ്ട്.

തന്നെ തലോടിക്കടന്നുപോയ കാറ്റിന് മല്ലികപ്പൂവിന്റെ മാദകഗന്ധം....

നീലാകാശം......

അങ്ങിങ്ങായി ചിതറിക്കിടന്നിരുന്ന വെണ്മേഘ ശകലങ്ങൾക്കുള്ളിലൂടെ, തിളങ്ങുന്ന പനിമതി....

അനന്തൻനായരുടെ അന്തരംഗമാകെ, കലങ്ങിമറിഞ്ഞു.

തന്നെ സംബന്ധിച്ചിടത്തോളം, തന്റെ വിശപ്പുകൾക്കൊന്നിനും ആഹാരമില്ലാത്ത അവസ്ഥ.......

എന്നാലും ഈ നശിച്ച ജീവിതം എങ്ങനെയെല്ലാമോ നീട്ടിവലിച്ചുകൊണ്ടുപോകുന്നുവെന്നേയുള്ളൂ......

ഈ വീടുകൾക്കുള്ളിലിപ്പോഴെന്തായിരിക്കും സംഭവിച്ചുകൊണ്ടിരിയ്ക്കുന്നത്? ഇത്തരത്തിലൊരു വിചിത്രമായ ചോദ്യം അദ്ദേഹത്തിന്റെ മനോമുകുരത്തിൽ തെളിഞ്ഞു.

പകലിലെ കഠിനാധ്വാനംമൂലം ക്ഷീണിതഗാത്രരായി ഉറക്കമോ?

അതോ അച്ഛൻ, അമ്മ, കുഞ്ഞുങ്ങൾ, സഹോദരങ്ങൾ എല്ലാം ചുറ്റിനും കിടന്നു ഗാഢനിദ്രയിലായിരിക്കുമ്പോൾപ്പോലും ഉണർന്നെഴുന്നേൽക്കുന്ന മോഹവികാരങ്ങൾ ഉണർത്തുന്ന വിശപ്പ്, ഇരുളിന്റെ മറവിൽ സൂത്രത്തിൽ ശമിപ്പിച്ചു തൃപ്തരാകുന്ന പരിതഃസ്ഥിതിയോ? 'ഛേ....ഛേ....' എന്നു പട്ടാപ്പകലിൽ, ഈ പൂച്ചയും പാൽക്കുടിക്കുമോ എന്നു മറ്റുള്ളവരുടെ മുന്നിൽ യോഗ്യത നടിക്കുന്ന ഓരോ മനുഷ്യനും, ഓരോ രാത്രി കടന്നുപോകുമ്പോഴും, വീട്ടിൽ തന്നോടൊപ്പം ജീവിക്കുന്ന മറ്റുള്ളവരുടെ മുഖങ്ങളിൽ നോക്കുമ്പോൾ ലജ്ജതോന്നാറില്ലേ?

ഇതെന്തു വിപരീതചിന്തകളാണ്.....! എന്തിനു ലജ്ജിക്കണം? താനെപ്പോഴെങ്കിലും ലജ്ജിച്ചുവോ? സമുദായം അംഗീകരിച്ചിട്ടുള്ള ഒരേർപ്പാടു മാത്രമല്ലേയിത്....?

അനന്തൻനായർക്കപ്പോൾ ആശ്ചര്യമുണ്ടായി. തന്റെ മനസ്സിൽ വർഷങ്ങളോളമായി കടന്നുവരാതിരുന്ന അനുഭൂതികൾ, അതും വിപരീതാർത്ഥത്തിൽ, ഇന്ന്, ഈ അർദ്ധരാത്രി കഴിഞ്ഞ സമയം, തന്റെ മനസ്സിനുള്ളിൽ കടന്നുവരുവാൻ കാരണമെന്താണ്.....?

ഇന്നുവൈകുന്നേരം ശാസ്താംകോവിലിൽവച്ച് താൻ കാർത്ത്യായനിയെ കണ്ടുമുട്ടിയതിനാലാണോ?

അങ്ങനെയാകുമോ? അവളെ വൈകുന്നേരം കണ്ടതുകൊണ്ടാണോ തന്റെ വികാരങ്ങൾ ഉണർന്നു പത്തിവിരിച്ചാടുന്നത്?

അതോ ഉണർന്നുയരുന്ന വികാരങ്ങൾ തിടുക്കപ്പെട്ട് തന്നിൽനിന്നും കുതറിത്തെറിക്കുകയാണോ?

അദ്ദേഹം സ്വയം ഒരു ആത്മപരിശോധനയിലേർപ്പെട്ടു.

ഉം.....ഏതും എങ്ങനെയുമായിക്കൊള്ളട്ടെ, ഈ ചെറിയ ചെറിയവീടുകളിലെല്ലാം എത്ര സമാധാനപരമായ ജീവിതമാണ് നിലനിൽക്കുന്നത്....തന്റെ ദാമ്പത്യജീവിതത്തിനു മാത്രമാണല്ലോ ഇത്തരത്തിലൊരു വിടവ്....അ

തുകൊണ്ട്.....തന്റെ ജീവിതപന്ഥാവുതന്നെ എത്രയധികം കുഴഞ്ഞുമറിഞ്ഞ് താറുമാറായിപ്പോയി....! മനസ്സമാധാനം അടിയോടെ തകർത്തുകളഞ്ഞല്ലോ....! തനിയ്ക്കുമാത്രം ഇങ്ങനെയൊക്കെ സംഭവിക്കാൻ കാരണം എന്താണ്?

ഈ ഭാസിക്കുപോലും എത്ര ഉറപ്പുള്ള മനസ്സാണ്!

അത്തരമൊരു ഉറപ്പുള്ള മനസ്സ് തനിക്കും ഇല്ലെന്നുപറയുവാൻ കഴിയുമോ? വലിക്കുന്ന വശത്തേക്കെല്ലാം തിരിയുന്ന ഒരാളായിരുന്നു താനെങ്കിൽ, ഈ പതിനഞ്ചുവർഷക്കാലമായി, മനഃശ്ചാഞ്ചല്യം എങ്ങനെയുമാകട്ടെ, ജീവിതത്തിൽ ഇത്രയധികം നെഞ്ചൂറ്റത്തോടെ, തന്റേടത്തോടെ, നിന്ന് കാര്യങ്ങളെല്ലാം ഒതുക്കിത്തീർക്കുവാൻ തനിക്കു കഴിയുമായിരുന്നുവോ?

പത്തുവർഷങ്ങൾക്കുമുമ്പ് തന്നെ വീണ്ടും കണ്ടുമുട്ടിയപ്പോൾ തന്നോടൊപ്പം ഇറങ്ങിവരുവാൻ തയ്യാറായിരുന്നവളല്ലേ കാർത്ത്യായനി...! ഇറങ്ങിത്തിരിക്കുകകൂടി ചെയ്തുവല്ലോ....! അതുമാത്രമല്ലാ, തന്റെ വിശപ്പുകളടക്കുവാനുള്ള പോംവഴിക്ക് വിശാലമായ ഈ മഹാനഗരത്തിലാണോ കഷ്ടപ്പാട്....?

അല്പം മുമ്പ് ആ മൈതാനത്തിൽവച്ചു താൻ കണ്ട നരവേട്ട.....

സിറ്റിബസിനുള്ളിൽ മുഴങ്ങിക്കേട്ട സ്വരം.....

–അങ്ങനെ എത്രയെത്ര മാർഗങ്ങൾ തന്റെ മുമ്പിൽ തെളിഞ്ഞുകാണാമായിരുന്നിട്ടുപോലും, താനവയെല്ലാം കഠിനമായി നിയന്ത്രിച്ച്, ചില ദുർബലനിമിഷങ്ങളിൽ താളംതെറ്റിപ്പോകാറുള്ള മനസ്സിനെ കടിഞ്ഞാണിട്ടുകൊണ്ട് ഈ ബ്രഹ്മചര്യം ഇത്രകാലം തുടർന്നുപോന്നതെങ്ങനെയാണ്?

താനും മനസ്സിനെ തോന്നുന്നിടത്തെല്ലാം മേയാൻ അനുവദിച്ചിരുന്നുവെങ്കിൽ, മനസ്സിനെ നിയന്ത്രിച്ചില്ലായിരുന്നുവെങ്കിൽപ്പിന്നെ തനിക്കും കാർത്ത്യായനിയ്ക്കും തമ്മിലെന്തു വ്യത്യാസം?

എന്നാൽ.....

ഈ ജീവിതത്തിൽ താൻ നേടിയെടുത്തതെന്താണ്?

ഉപ്പും ചപ്പുമൊന്നുമില്ലാത്ത, അർഥശൂന്യമായ ഈ ആത്മസംതൃപ്തി മാത്രമാണോ?

ബസിൽ....

മൈതാനത്തിലെ നരവേട്ട....

ഇവയെല്ലാം എന്താണു സൂചിപ്പിക്കുന്നത്?

മാനസികസംതൃപ്തിയോ?

അങ്ങനെയൊരു തീർപ്പുകൽപ്പിക്കുവാൻ തന്നെക്കൊണ്ടാകുമോ? അദ്ദേഹം സ്വയം ചോദിച്ചുപോയി.

ഇവയെല്ലാം പണത്തിനുവേണ്ടിമാത്രമാണെങ്കിൽ, പണമില്ലാത്ത ദരിദ്രർ –എന്തിനധികം? ചുമടെടുക്കുന്നവർ, വീട്ടുജോലിചെയ്യുന്നവർ ഇത്തരക്കാരെല്ലാം ഇമ്മാതിരി കാര്യങ്ങൾക്കായി തുനിഞ്ഞിറങ്ങി പണം സംഭരിക്കുമായിരുന്നില്ലേ എന്ന ചോദ്യത്തിൽപ്പെട്ടദ്ദേഹത്തിന്റെ മനസ്സുഴറി. കൂടാതെ

പണം ഒരു പ്രശ്നമല്ലായിരുന്ന കാലഘട്ടത്തിൽപ്പോലും ഇത്തരം കാര്യങ്ങൾ, ഈ പുണ്യഭൂമിയിൽ നിലവിലുണ്ടായിരുന്നുവല്ലോ....ഇന്ന് പണവും പ്രതാപവുമൊന്നും ഒരു പ്രശ്നമല്ലാതായിത്തീർന്നിരിക്കുന്ന രാജ്യങ്ങളിൽപ്പോലും ഇവയെല്ലാം സർവസാധാരണമാണല്ലോ....! അങ്ങനെയാണെങ്കിൽ ഇതിനെല്ലാം പ്രധാനകാരണം....?

മനുഷ്യനിൽ രക്തമാംസാദികൾ നിലനിൽക്കുന്നിടത്തോളം കാലം ഇത്തരം പ്രശ്നങ്ങൾ നിലനിൽക്കുകതന്നെ ചെയ്യും?

അദ്ദേഹത്തിന് തലയ്ക്കുള്ളിലൊരു പുകച്ചിൽ അനുഭവപ്പെട്ടു. ഭാസിയിൽ ഉണർന്നുകാണപ്പെട്ട ദിവ്യമായ ജ്ഞാനവിശപ്പെവിടെ? ഇത്തരം വൃത്തികെട്ട, അറപ്പുളവാക്കുന്ന മാംസത്തിന്റെ വിശപ്പെവിടെ?

എന്നാൽ.....ജീവിതത്തിൽ ജ്ഞാനസമ്പാദനത്തിനുവേണ്ടിയുള്ള വിശപ്പുമാത്രമാണ് യാഥാർഥ്യം എന്നു പറഞ്ഞ് ഒഴിയുവാൻ സാധ്യമാണോ?

അതുപോലെ ഇത്തരം വിശപ്പുകളും യാഥാർഥ്യമല്ലേ? അത്തരത്തിൽത്തന്നെ ഈ വിശപ്പിനെയും അംഗീകരിക്കുകയല്ലാതെ വേറെന്താണൊരു പോംവഴി?

ഇത്തരം പ്രശ്നങ്ങളെക്കുറിച്ചു ചിന്തിച്ചു തലപുകക്കുവാനോ മനസ്സിനെ ശിഥിലമാക്കുവാനോ അദ്ദേഹത്തിന്റെ ഹൃദയം വിസമ്മതിച്ചു.

## 27

മിത്രാനന്ദപുരംകുളം നിലാവെളിച്ചത്തിൽ വെള്ളിപോലെ തിളങ്ങിക്കൊണ്ടിരുന്നതു നോക്കി, അനന്തൻനായർ നിശ്ചലനായിനിന്നുപോയി.

അദ്ദേഹത്തിന്റെ ശ്വാസഗതിക്കു വല്ലാത്തതടസ്സം അനുഭവപ്പെട്ടു. മനസ്സല്പാല്മായി ശാന്തമായിക്കൊണ്ടിരിയ്ക്കുന്നതായി അദ്ദേഹത്തിനു തോന്നി. എന്നാലിതൊരു ശാന്തതയാണോ?

ഉം...അഴകും ലൗകികജീവിതത്തിലെ മോഹനസൗഭാഗ്യങ്ങളുമെല്ലാം താൻ കൊതിതീരെ അനുഭവിച്ചിരുന്ന ആ സുന്ദരദിനങ്ങൾ, തന്നെ സംബന്ധിച്ചിടത്തോളം ഇനിയൊരിക്കലും തിരിച്ചുവരാനാകാത്തവിധം കടന്നുപോയിരിക്കുന്നു. അങ്ങനെയായിരുന്നിട്ടുപോലും എന്തുകൊണ്ടാണ് തനിക്കീ അവശത?

ഇത്തരം അവശതകളാകെ ഒരു ഭാണ്ഡംകെട്ടി, ഹൃദയത്തിന്റെ ആഴമുള്ള കയങ്ങളിൽ താഴ്ത്തിത്തള്ളിക്കളഞ്ഞിരുന്നിട്ടും, പ്രലോഭനങ്ങൾ ഒന്നിനുപുറകേ ഒന്നായി തന്നെ അലട്ടിയിട്ടും, കോട്ടംതട്ടാതെ, ബലമായി നിയന്ത്രിച്ചിരുന്ന മനസ്സ്, ബാഹ്യലോകത്തിലുള്ള നിസ്സാരപ്രശ്നങ്ങളാൽ കലങ്ങിമറിയുവാൻ കാരണമെന്താണ്?

അദ്ദേഹത്തിന്റെ ഹൃദയാന്തരാളത്തിൽനിന്നും ഒരു ദീർഘനിശ്വാസം ഉയർന്നുപൊങ്ങി വായുവിലലിഞ്ഞുചേർന്നു.

അന്നത്തെ ആ ആറാട്ടിൻനാൾ, വിക്രമൻതമ്പി കാർത്ത്യായനിയെ കണ്ട ശേഷം, തന്റെ ജീവിതംതന്നെ ഏതോ അനിശ്ചിതത്തിലേക്കു തള്ളപ്പെട്ടു വല്ലോ.....തനിക്കപ്പോൾ ഇരുപത്തിയേഴുവയസ്സു തികഞ്ഞിരുന്നുവോ?

ഡോക്ടർ കേശവൻനായരുടെ മരുന്നും, ഔഷധമൂല്യങ്ങളുള്ള, പോഷകങ്ങൾ അടങ്ങിയ ആഹാരസാധനങ്ങളും, ഡോക്ടറുടെ ഉപദേശങ്ങളെ ഒരളവുവരെയെങ്കിലും കണ്ണടച്ചനുസരിച്ചുപോന്നതിനാലുണ്ടായിരുന്ന പഥ്യജീവിതവും, ശരീരത്തിലെ അസ്വാസ്ഥ്യങ്ങൾ അകറ്റി. തനിക്കല്പം ആശ്വാസം ലഭിച്ചുകൊണ്ടുതന്നെയായിരുന്നു. എങ്ങനെയും ഓഫീസിൽ വീണ്ടും പോകുവാനാരംഭിച്ചിരുന്ന കാലഘട്ടം......

തഹസീൽദാർ വിക്രമൻതമ്പിക്ക് കൊട്ടാരഓഫീസിൽ നിലങ്ങളുടെ കരം പിരിക്കൽ, എസ്റ്റേറ്റുവ്യവഹാരങ്ങൾ ഇവ സംബന്ധിച്ച് ജോലികളുണ്ടായിരുന്നതിനാൽ, പ്രൈവറ്റ് സെക്രട്ടറിയുടെ റൂമിലിരുന്ന്, സംസാരിച്ചുകൊണ്ടിരിക്കാറുള്ള അയാളെ എത്രപ്രാവശ്യം താൻ കണ്ടിരിക്കുന്നു.

എന്നാൽ.....

ആ ആറാട്ടിനുശേഷം, സെക്രട്ടറിയുടെ ഓഫീസിലേക്കുള്ള അയാളുടെ വരവിൽ, അനാവശ്യമായി ചെലവഴിച്ചിരുന്ന സമയം വളരെയധികം ചുരുങ്ങിവരുന്നതായി തനിക്കൊരു സംശയം.....

ഒരു ദിവസം....

ഫയലിൽ ഗാഢമായി മുഴികിയിരിയ്ക്കുമ്പോൾ പ്യൂൺ വന്നറിയച്ചു.

"സർ....നിങ്ങളെ സെക്രട്ടറി വിളിക്കുന്നു...."

താൻ ധൃതിയിൽ എഴുന്നേറ്റു. സാധാരണയായി ഓഫീസിലെ ഒരു സാധാരണഗുമസ്തനെ പ്രൈവറ്റ് സെക്രട്ടറി നേരിട്ടുവിളിച്ചു സംസാരിച്ചിട്ടുള്ള ഒരു ചരിത്രം കേട്ടുകേഴ്വിപോലുമില്ല. മേൽഗുമസ്തനെപ്പോലും പ്രൈവറ്റ് സെക്രട്ടറി തന്റെ റൂമിൽ കയറ്റുകയില്ല. ഹെഡ്ക്ലാർക്കുമാത്രം കൂടെക്കൂടെ പ്രൈവറ്റ് സെക്രട്ടറിയുടെ റൂമിലേക്ക് പതർച്ചയോടെ പായുന്നതും, വിയർത്തുവിളറി വല്ലാതായി, കുനിഞ്ഞശിരസ്സോടെ തിരിച്ചിറങ്ങിവരുന്നതും കണ്ടിട്ടുണ്ട്.....

അങ്ങനെയിരിക്കവെ....

കൈകാലുകളാകെ നടുങ്ങി വിറച്ചുകൊണ്ടിരിക്കവെ, ഹാഫ്ഡോർ പകുതി തുറന്ന് സെക്രട്ടറിയുടെ റൂമിൽ പ്രവേശിച്ചതും, നമസ്ക്കരിക്കുവാനുള്ള തിടുക്കത്തിൽ കതകിൽനിന്നും കൈയെടുക്കവേ, ആ സ്പ്രിംഗ് കതകുകൾ പുറമുതുകിൽ വന്നടിച്ച് ആടി ഉലഞ്ഞുകൊണ്ടിരിക്കവെ, താൻ രണ്ടുമൂന്നടികൂടി മുന്നിലേക്കെടുത്തുവച്ച് ഒതുക്കത്തോടെ, സബഹുമാനം ആചാര്യമര്യാദകൾ പാലിച്ചുനിലയായി.

പ്രൈവറ്റ് സെക്രട്ടറിക്കുസമീപം ഒരു കസേരയിലമർന്ന് സിഗാർ അശ്ര

ഢമായി പുകച്ചുകൊണ്ടിരുന്ന ആ മനുഷ്യൻ........,

വിക്രമൻ തമ്പിയല്ലേ.......?

കറുത്തുകൊഴുത്ത അയാളുടെ മീശയും, സ്പ്രിംഗ്പോലെ ചുരുണ്ടിട തൂർന്നു കിടന്നിരുന്ന കറുത്തതലമുടിയും, നെറ്റിയിൽ നെടുനീളത്തിൽ വര ച്ചിരുന്ന ചന്ദനക്കുറിയും, അലക്ഷ്യമായി തോളിൽ മടക്കിയിട്ടിരുന്ന വീതി യുള്ള പച്ചക്കരയൻ ടർക്കിടൗവലും ഇപ്പോഴും ഓർമയിൽത്തന്നെ നിറഞ്ഞു നിൽക്കുന്നു.

"ഉം......എന്താ അനന്തൻനായർ.......താൻ പാൽക്കുളങ്ങരത്തറവാട്ടിലെ ഭഗവതിപ്പിള്ളക്കാരണവരുടെ മകനാണ്; അല്ലേ? എനിക്കിത്രനാളും ഇതറി യാതെ പോയല്ലോ......അദ്ദേഹവും എന്റച്ഛനും ഉറ്റസ്നേഹിതന്മാരായിരു ന്നു.....!"

എന്തോ ഭയങ്കരപ്പെട്ട ഒരു രഹസ്യം കണ്ടുപിടിച്ചതുപോലുള്ള ഗാംഭീ ര്യത്തോടെ ഉത്സാഹപൂർവം സംസാരിച്ചുകൊണ്ടിരുന്നു തമ്പി. അയാൾക്കു സമീപമിരുന്ന് എല്ലാം ശിരസ്സുനമിച്ച് തലയാട്ടി ശരിവച്ചുകൊണ്ടിരുന്നു, പ്രൈവറ്റ് സെക്രട്ടറി ശിവരാമൻനായർ.

അതിനുശേഷം ദേവികുളം റ്റീ എസ്റ്റേറ്റിന്റെ ഫയൽ എടുത്തു കൊണ്ടു വരുവാൻ തന്നോട് ഉത്തരവിട്ടു സെക്രട്ടറി. ഫയലെടുക്കുവാൻ സെക്ഷനി ലെത്തിയപ്പോൾ സഹഗുമസ്തന്മാർ, ഹെഡ്ക്ലാർക്ക് എല്ലാം അസൂയാ പൂർവ്വംതന്നെ നോക്കിയിരുന്നതു മനസ്സിലാക്കി, ഒരു യന്ത്രം കണക്കെ ആ ഫയലുമായി താൻ പ്രൈവറ്റ് സെക്രട്ടറിയുടെ റൂമിലെത്തി.

ഫയൽവാങ്ങി അല്പസമയം തിരിച്ചു മറിച്ചു നോക്കിക്കൊണ്ടിരുന്നശേ ഷം, തിരിച്ചുവച്ച വിക്രമൻതമ്പിയുടെ മുഖം സംതൃപ്തമായിരുന്നു.

"ശിവരാമൻനായർ.....തറവാട്ടിൽപ്പിറന്ന ഒരുവൻ ചെയ്യുന്ന ജോലികളി ലെല്ലാം പ്രകടമായിക്കാണുവാൻ കഴിയും, അടുക്കും ചിട്ടയും വെടിപ്പും ഭംഗിയുമെല്ലാം......! വെരിഗുഡ്.....അനന്തൻനായർ....! മഹാരാജാവിന് വള രെയധികം താൽപര്യമുള്ള ഒരു വ്യവഹാരമാണിത്.....!" എന്നൊരു പുക ഴ്ത്തൽ വേറെയും.....!

അപ്പോഴേ തനിക്ക് ഒരു പേടിതോന്നി! ഇതെല്ലാം എന്തിനുവേണ്ടിയാണ്?

പിന്നെയൊരുനാൾ ഓഫീസ് വിട്ടിറങ്ങുമ്പോഴേ മണി ആറിലധികമാ യി. ഇപ്പോഴത്തെപ്പോലെ അന്ന് വാഹനസൗകര്യമെവിടെ? കുടയും കയ്യി ലേന്തി നടപ്പാരംഭിച്ചു.

തന്നെ തൊട്ടുരുമ്മിക്കൊണ്ടൊരു കൂറ്റൻകാർ വന്നു ബ്രേക്കിട്ടുനിന്നു. ഭയപ്പാടോടെ തിരിഞ്ഞുനോക്കിയപ്പോഴുണ്ട്, കാറിന്റെ പിൻഡോർ വലിച്ചു തുറന്നുകൊണ്ട്, "വരൂ അനന്തൻനായർ....ഞാനും ആ വഴിക്കുതന്നെയാ ണ്....തന്നെ ഞാൻ വീട്ടിൽകൊണ്ടുപോയിറക്കാം......" എന്നു സ്നേഹപൂർവം ക്ഷണിക്കുകയായി, വിക്രമൻതമ്പി.

'ഇല്ലാസാർ....ക്ഷമിക്കണം......ഞാൻ നടന്നുപൊയ്ക്കൊള്ളാം.....' എന്നു ക്ഷമാപണസ്വരത്തിൽ പറഞ്ഞുകൊണ്ട് രണ്ടുമൂന്നടി മുന്നിലേക്കു നടന്നു

താൻ......ഹൃദയത്തിന്റെ ഏതോ ഒരു കോണിൽ വല്ലാത്തൊരു ഭയം....

എന്നാൽ വിക്രമൻതമ്പി വിട്ടില്ല. കാറിൽനിന്നിറങ്ങി, "എന്താണ് അന ന്തൻനായർ.......നിങ്ങളൊരു വല്ലാത്ത ലജ്ജാശീലനനാണെന്നു തോന്നുന്നു വല്ലോ..... ഞാനും തന്നെപ്പോലൊരു മനുഷ്യനാണ്....തന്നെപ്പിടിച്ചുതിന്നു കയൊന്നുമില്ലാ ഞാൻ...." എന്ന് കളിയാക്കി തന്റെ കൈപിടിച്ച് കാറിനു ള്ളിൽക്കയറ്റി ഡോർ വലിച്ചടച്ചു തമ്പി.

തമ്പിയുടെ മിഴികളാകെ ചുവന്നുകലങ്ങി കാണപ്പെട്ടു......വായിൽനിന്നും വല്ലാത്തൊരു മണം.....

ഡ്രൈവർ ഊറിച്ചിരിച്ചുകൊണ്ട് കാർ സ്റ്റാർട്ടാക്കിയത് തന്റെ കണ്ണിൽപ്പെ ടുകയുണ്ടായി.

അവിടെനിന്നും പെരുന്താന്നിയിൽ വീട്ടുപടിക്കലെത്തുന്നതുവരെ, തമ്പി, ഒന്നിനോടൊന്നുബന്ധമില്ലാതെ വായിൽത്തോന്നിയതെല്ലാം സംസാരിച്ചു കൊണ്ടിരുന്നു.

'അനന്തൻനായർ......ഈ ലോകത്തിലെ ഏറ്റവും വലിയ ഭാഗ്യവാൻ ആരാണെന്നു ചോദിച്ചാൽ, ഉർവ്വശിയെപ്പോലെയും തിലോത്തമയെപ്പോ ലെയും, മേനകയെപ്പോലെയും സൗന്ദര്യറാണിമാരായ സ്ത്രീകളെ ഭാര്യ യായി ലഭിച്ചവരാണെന്ന് ഞാൻ തീർച്ചയായും പറയും!"

താൻ മറുപടിയൊന്നും പറയുകയുണ്ടായില്ല. കൂടെക്കൂടെ പുറത്തേക്കു നോക്കിക്കൊണ്ടും, തമ്പിയുടെ സംസാരമാകെ ശ്രദ്ധാപൂർവം കേൾക്കു ന്നമട്ടിലും, വല്ലാത്തൊരു ധർമ്മസങ്കടത്തിൽപ്പെട്ട് വലഞ്ഞുപോയി.

"അനന്തൻനായർ.......ഞാൻ കാര്യകാരണസഹിതമാണിതു പറയുന്നത്.... അല്പം മുമ്പ് ദിവാന്റെ മാളികയിൽ ഒരു പാർട്ടിയുണ്ടായിരുന്നു. ഇപ്പോൾ ഞാനവിടെനിന്നും നേരിട്ടിങ്ങുപോരുകയാണ്.....പാർട്ടിഹാളിൽ തടിപോലെ ഞാനൊരുത്തൻ കയറിച്ചെന്നിട്ട് ഒരുത്തനെങ്കിലും എന്നെയൊന്നു കണ്ട ഭാവം കാണിക്കണമല്ലോ....! എന്നാൽ ധർമ്മപത്നിയോടൊപ്പം അങ്ങോ ട്ടേക്കു കടന്നുവന്ന ഡെപ്യൂട്ടി തഹസീൽദാർ വേലുപ്പിള്ളയെ സ്വീകരിക്കു വാൻ, സൽക്കരിക്കുവാൻ ഞാനാദ്യം ഞാനാദ്യം എന്നു മത്സരിച്ചുകൊണ്ട് എത്രയെത്ര ആൾക്കാരാണ് മുന്നിലേക്കു വരുന്നത്......! ആസനസ്ഥരായി രുന്ന എല്ലാ പ്രമുഖ ഉദ്യോഗസ്ഥന്മാരും, അസത്യം പറഞ്ഞുകൂടല്ലോ ഞാൻ ഉൾപ്പെടെ, എഴുന്നേറ്റ് അവരെ ഉപചരിച്ചിരുത്തുകയുണ്ടായി......സമീപത്തു വന്നിരിക്കുവൻ വളരെയധികം കൊതിച്ചുനോക്കി ഞങ്ങൾ......കാരണം വേറെ യാതൊന്നുമല്ലാ.....താൻ മിസ്സിസ് വേലുപ്പിള്ളയെ എന്നെങ്കിലും കണ്ടിട്ടു ണ്ടോ......?"

താൻ ഇല്ലെന്ന അർത്ഥത്തിൽ തലയാട്ടി.

തോളിൽക്കിടന്ന പച്ചക്കരയൻ ടർക്കിടവലിൽ മുഖം അമർത്തിത്തുടച്ച ശേഷം, "നീ ചെയ്തപുണ്യം അത്രത്തോളമാണ്....! ഹൂം....എന്തൊരു സൗന്ദ ര്യം....എന്തൊരു സൗന്ദര്യം.....അയ്യോ...!" എന്ന് വർണിക്കുവാൻ വാക്കു കൾ കിട്ടാതെ ഉഴറിക്കൊണ്ടിരുന്നു തമ്പി.

"സൊസൈറ്റിയിൽ പ്രസ്റ്റീജ്, സ്റ്റാറ്റസ് എല്ലാം നിലനിറുത്തണമെന്നുണ്ടെങ്കിൽ, തീരുമാനങ്ങളെല്ലാം നടപ്പിൽവരണമെന്ന് ആഗ്രഹമുണ്ടെങ്കിൽ, വേറൊന്നും തന്നെ വേണ്ടാ, അനന്തൻനായർ.....നമ്മുടെ സമീപത്തായി നമ്മുടെ മിസ്സിസ്സ് കൂടി മുഖം കാണിച്ചിട്ട് നിശ്ശബ്ദയായങ്ങുനിന്നു തന്നാൽ മാത്രം മതി...എന്നാൽ ഒരു കാര്യം....അവൾ മിസ്സിസ് വേലുപ്പിള്ളയെപ്പോലെ വളപ്പ്ച്ചസ്സായിരിക്കണം...!"

—ഇത്തരത്തിൽ സ്വബോധമില്ലാതെ വായ്തോരാതെ സംസാരിച്ചുകൊണ്ടിരുന്നു, വിക്രമൻതമ്പി....തന്റെ നെഞ്ചിനുള്ളിൽക്കിടന്നൊരു തീമല എരിഞ്ഞാളുകയാണ്....

വീട്ടുനടയിൽ കാർവന്നുനിന്നതും, ഒരുവിധം രക്ഷപ്പെടാൻ കഴിഞ്ഞ ആശ്വാസത്തോടെ കാറിൽനിന്നും ചാടിയിറങ്ങിയ തന്നെ നോക്കി, "എന്താണ് അനന്തൻനായർ.......? വെറുതെ ഔപചാരികമായിട്ടെങ്കിലും വീട്ടിലേക്കൊന്നു ക്ഷണിക്കുവാൻകൂടി സന്മനസ്സുകാണിക്കാതെ താനിറങ്ങിപ്പോകുന്നതെന്താണ്?"....എന്നു തമാശരൂപത്തിൽ പറഞ്ഞശേഷം, "ഓ....സാരമില്ല....ഇനിയൊരിക്കലാകാം, ശരിയല്ലേ.....!" എന്നു സമാധാനിപ്പിച്ച് കാർ വിട്ടുപോയി, വിക്രമൻതമ്പി.

ഉം.....കാള വാലുയർത്തുന്നതെന്തിനാണെന്ന് തനിക്ക് അറിവില്ലാത്തതൊന്നുമല്ലല്ലോ എന്ന് ആത്മഗതം ചെയ്തശേഷം, അന്നുവീട്ടിനുള്ളിൽ തികച്ചും മനസ്സമാധാനം തകർന്നനിലയിൽ താൻ കയറിച്ചെന്നത് അനന്തൻനായർക്കിന്നും ഓർക്കാൻ കഴിയുന്നു.

പെരുന്താന്നി റോഡിലെത്തി വളരെയധികം സാവധാനത്തിൽ നടന്നുകൊണ്ടിരുന്നു, അനന്തൻനായർ. ശരീരമാസകലം ക്ഷീണത്താൽ തളർന്നുപോവുകയാണ്. എന്നാൽ എന്തുകൊണ്ടോ അല്പംപോലും ഉറക്കക്ഷീണമേയില്ലായിരുന്നു....... ഓർമകളാണെങ്കിൽ നല്ല ചുറുചുറുക്കോടെ ഉണർന്നെഴുന്നേൽക്കുകയാണല്ലോ, ഒന്നിനുപുറകിൽ ഒന്നായി....!

ഒരു ദിവസം ചീഫ്സെക്രട്ടറി, തന്നെ സ്വന്തം റൂമിലേക്കു വിളിപ്പിച്ച് തന്റെ കയ്യിൽ ഒരു ഓർഡറേല്പിച്ചശേഷം "അനന്തൻനായർ.....ഹാർട്ടി കൺഗ്രാച്ചുലേഷൻസ്" എന്ന് അഭിനന്ദിക്കുകയുണ്ടായി.

അത് തനിക്ക് മേൽ ഗുമസ്തനായി പ്രമോഷൻ നൽകിയിരിക്കുന്ന ഓർഡറായിരുന്നു.

താൻ അന്തംവിട്ടു നിന്നുപോയി.

താനിതല്പംപോലും പ്രതീക്ഷിച്ചിരുന്നതേയില്ലല്ലോ. ജോലി കിട്ടിയിട്ട് മൂന്നുവർഷംപോലും തികഞ്ഞിട്ടില്ല....സർവീസിൽ തന്നേക്കാൾ സീനിയറായി എത്രപേരുണ്ട്....അവരെയെല്ലാം വിഗണിച്ച് തനിക്കുമാത്രം ഈ പ്രമോഷൻ എന്നുവച്ചാൽ......

താൻ സന്തോഷപൂർവമൊന്നു ചിരിക്കുവാൻ കൂടി മറന്നുപോയി. വിയർപ്പുകൊണ്ട് ശരീരമാകെ നനഞ്ഞു കുളിച്ചു.

"നിങ്ങളുടെ ഈ പ്രമോഷന്, തമ്പി അങ്ങത്തെയാണു കാരണം....

തൽക്കാലം നിങ്ങളിത്രയും മാത്രം മനസ്സിലാക്കിയിരുന്നാൽ മതി..." എന്നു കൂടി സെക്രട്ടറി കൂട്ടിച്ചേർത്തപ്പോൾ താൻ സ്തംഭിച്ചുപോയി....ഒരാഴ്ച യ്ക്കുമുമ്പ് തമ്പിയുടെ കാറിൽ താൻ സഞ്ചരിക്കവെ അയാൾ പറഞ്ഞി രുന്ന കാര്യങ്ങൾ പെട്ടന്നദ്ദേഹത്തിനോർമവന്നു.....

ഒരു പ്രേതബാധയേറ്റവനെപ്പോലെ നടന്നുവന്ന് സ്വന്തം സീറ്റിലിരിക്കു മ്പോൾ സഹ ഉദ്യോഗസ്ഥന്മാരെല്ലാം ഓർഡർ വാങ്ങി നോക്കിയശേഷം വായ് പൊളിച്ചിരുന്നുപോയി....

എന്നാൽ...ഈ ഒരൊറ്റ സംഭവത്തിനുശേഷം തന്റെ മനസ്സമാധാനവും സ്വസ്ഥതയും അപ്പാടെ തകർന്നുപോയതാണല്ലോ.....

സദാസമയവും, രാപകലില്ലാതെ, ഒരേ മനശ്ചാഞ്ചല്യം....ഈ ഔദ്യോ ഗികക്കയറ്റം സ്വീകരിക്കാമോ......?

തമ്പിയെക്കണ്ട് നന്ദിരേഖപ്പെടുത്തണോ?

ഈ ഉദ്യോഗക്കയറ്റം ഏതോ അനിഷ്ടസംഭവത്തിന്റെ മുന്നോടി മാത്ര മല്ലേ...?

—ഇത്തരത്തിലെത്രയെത്ര മനശ്ശല്യങ്ങൾ.....

രണ്ടു ദിവസത്തേക്ക് ശരീരത്തിനു നല്ല സുഖമില്ലെന്ന കാരണം കാണിച്ച് ലീവെഴുതിക്കൊടുത്ത് തീരാത്ത അസ്വസ്ഥതകളോടെ, മാനസിക സംഘ ട്ടനങ്ങളോടെ, വീടെത്തിച്ചേർന്നു.

## 28

പെരുന്താന്നി റോഡിൽ ആളനക്കമേയില്ല. കടമ നിർവഹിക്കുവാനെന്ന പോലെ രണ്ടു മൂന്നു തെരുവുവിളക്കുകൾ മാത്രം മങ്ങി പ്രകാശിച്ചുകൊ ണ്ടിരിക്കുന്നതു കാണുവാൻ കഴിഞ്ഞു.

വിളക്കുകൾക്കു ചുറ്റിലുമായി വട്ടമിട്ടു പറന്നു കളിക്കുന്ന ഈയാംപാറ്റ കൾക്കെന്തൊരുത്സാഹമാണ്....!

ഈ മുടിഞ്ഞ പെരുവഴി ഒരിക്കലുമൊന്നവസാനിക്കുകയില്ലേ? ശരീ രത്തിലെ ഓരോ അണുവിലും തീപ്പൊള്ളലേറ്റതുപോലുള്ള നീറ്റൽ....! എപ്പോൾ തുടങ്ങിയനടപ്പാണ്....! വീടു ചെന്നെത്തണമെങ്കിൽ ഈ വഴി യാകെ പദയാത്ര ചെയ്യാതെ വേറെന്താണൊരു പോംവഴി?

ഇഞ്ചക്കൽമുക്കും കടന്ന് ഈ ഇടവഴിയിലേക്കു കടന്നു, അനന്തൻനായർ.

ഇവിടെ എന്തുകൊണ്ടോ തെരുവുവിളക്കുകൾപോലും ഗാഢനിദ്രയി ലാണ്. എങ്കിലും നിലാവെളിച്ചം നാലുപാടും പ്രസരിക്കുന്നതിനാൽ വഴി തെറ്റാതെ , വീടു ലക്ഷ്യമാക്കിനടന്നു, അനന്തൻനായർ.

വീടിനുമുന്നിലെത്തി നിശ്ശബ്ദം ഗേറ്റു തള്ളിത്തുറന്ന് മുറ്റത്തേക്കു കയ

റിയശേഷം ഗേറ്റു മെല്ലെ അടച്ചു.

തികഞ്ഞ നിശ്ശബ്ദതമായണു ചുറ്റും....

എല്ലാപേരും ഗാഢനിദ്രയിലായെന്നു തോന്നുന്നു.....

മുറ്റത്തു നിന്നിരുന്ന കൂറ്റൻ മാവുമാത്രം ഉറങ്ങുവാൻ വിസമ്മതിച്ച്, നിലാവിൽ കുളിച്ച്, കാറ്റിൽ ചില്ലകളിളക്കി മർമരശബ്ദം പുറപ്പെടുവിച്ച്, രസിച്ചു നിന്നിരുന്നു.

മെല്ലെ പൂമുഖത്തേക്കു കയറി, ചാരുകസേര മടക്കി കയ്യിലെടുത്തു കൊണ്ട് മുറ്റത്തേക്കിറങ്ങി മരത്തിനു കീഴിലിട്ട്, ശ്രീപത്മനാഭാ എന്ന വിളിയോടെ കസേരയിലേക്കു ചാഞ്ഞു അദ്ദേഹം.

ഒരേ ക്ഷീണം......

മണി മൂന്നായിക്കാണുകില്ലേ?

ഉറക്കം കൺപോളകളെ തഴുകുന്നു. ഉം....തന്റെ മനസ്സമാധാനമാകെ തകർന്നശേഷം, രണ്ടുദിവസത്തെ ലീവുമെടുത്ത് ഈ മരത്തിനടിയിൽ ചിന്തയിലാണ്ട്, ശിലാപ്രതിമ കണക്കെ കിടന്നിരുന്ന ആ ദിവസങ്ങൾ.....

ആദ്യദിവസം കാർത്ത്യായനി തടസ്സപ്പെടുത്തുകയുണ്ടായില്ല....രണ്ടാംദിവസം താനിങ്ങനെ ഇവിടെത്തന്നെ ചിന്തയിലാണ്ടിരിയ്ക്കവെ, "ഉം...എന്തിനാണിങ്ങനെ കിടന്നു കഷ്ടപ്പെടുന്നത്.....! ഇതിനുള്ള കാരണമെന്താണെങ്കിലും എന്നോടെങ്കിലുമൊന്നു പറഞ്ഞുകൂടെ? ഞാനത്രയ്ക്കന്യയാണോ?" എന്ന് തന്റെ സമീപം വന്നുനിന്ന് അവൾ ദയനീയമായി ചോദിച്ച ആ ചോദ്യം ഇന്നലെയെന്നതുപോലെ തന്റെ മനോമുകുരത്തിൽ തെളിഞ്ഞുവരുന്നു.

തലയുയർത്തി അവളെ നോക്കിയപ്പോൾ തനിക്കും മനസ്സിനൊരു വല്ലായ്മയനുഭവപ്പെട്ടു. ഇവൾ തന്റെ ഭാര്യയാണ് ഇവളോടല്ലാതെ തന്റെ മാനസിക വൈഷമ്യങ്ങളെയും കഷ്ടപ്പാടുകളെയും കുറിച്ച് വേറെ ആരോടാണൊന്നുപറയുക?

എന്നാൽ.....

അത്തരം മാനസികസംഘട്ടനങ്ങളും തീരാവൈഷമ്യങ്ങളുമെല്ലാം ഇവളെ സംബന്ധിച്ചുള്ളതാകയാൽ ഇവളോടുതന്നെ ഇവയെല്ലാം തുറന്നു പറയുന്നതിലെന്താണർഥം?

"ഉം......കുറച്ചു നാളായി നിങ്ങൾക്കെന്തു സംഭവിച്ചുപോയി? എന്തെടുത്താലും ഏതെടുത്താലും എന്നോട് ഒരേദേഷ്യം....ഞാനെന്താ ശത്രുവാണോ?" അവളുടെയീ ചോദ്യം അനാദ്യമായി തന്നെ ഒരു ആത്മപരിശോധനക്കു വിധേയനാക്കി എന്ന വാസ്തവും അദ്ദേഹം ഓർത്തു.

ഇക്കാര്യം തികച്ചും അസത്യമാണെന്നു സ്ഥാപിക്കുവാൻ തന്നെക്കൊണ്ടെന്നെങ്കിലും കഴിയുമോ? ഉം....അന്നത്തെ ആ ആറാട്ടിനുശേഷം, തന്റെ ഔദ്യോഗിക മണ്ഡലത്തിൽ വിക്രമൻതമ്പിയുടെ അനാവശ്യമായ ഇടപെടലുകൾക്കു കാരണം, ഇന്നതാണെന്ന് തന്റെ അന്തരാത്മാവിൽ ഉറുമ്പിഴയുന്നതുപോലൊരു സംശയം ഉയർന്നിട്ടും സംശയിക്കുന്നേയില്ലെന്ന തന്റെ കപടവിശ്വാസത്തിൽ, ഈ ആത്മവഞ്ചനയിൽ, ഉണർന്ന കുറ്റബോധം, തന്റെ

മനസ്സമാധാനമാകെ നശിപ്പിച്ചുകൊണ്ടിരുന്ന കാലഘട്ടത്തിൽ, കാർത്ത്യായനിയുമായുള്ള തന്റെ ദാമ്പത്യജീവിതത്തെയും അതുസാരമായി ബാധിച്ചിട്ടുണ്ടാകണം. ഇതു മനസ്സിലാകാതിരിക്കത്തക്കവിധം ബുദ്ധിശൂന്യയൊന്നുമല്ലല്ലോ ഇവൾ!

"എന്താ നിങ്ങളിങ്ങനെ മൗനം പൂണ്ടിരിക്കുന്നത്? ചോദിക്കുന്നതൊന്നും കാതിലേറുന്നില്ലേ?"

അവൾ വീണ്ടും തന്നെ ഓർമപ്പെടുത്തുകയാണ്.

ഉം......എപ്പോഴും ഇവളെക്കണ്ടാൽ സ്നേഹമല്ലാതെ വേറൊന്നും തന്നെ തോന്നിയിട്ടില്ലാത്ത തനിക്ക്, പകൽ വെളിച്ചത്തിൽ ഇവളെക്കാണുമ്പോൾ, വർണിക്കുവാനാകാത്തവിധം അസൂയയും, അകാരണമായ കോപവും ആരംഭിച്ചു തുടങ്ങിയിരിക്കുന്നു....! എതു സൗന്ദര്യത്തിനും സൗശീല്യത്തിനും താനിത്രയും കാലവും അടിമയായിരുന്നുവോ, അതേ സൗന്ദര്യത്തെ അടിമയാക്കി അടക്കിഭരിക്കണമെന്നൊരു അർഥശൂന്യമായ അന്തർദാഹം പകൽ സമയത്തു മാത്രം....! ഇവൾ ചെയ്യുന്ന ഓരോ പ്രവൃത്തിയിലും കുറ്റങ്ങളും കുറവുകളുമല്ലാതെ മറ്റൊന്നും തന്നെ കാണുവാൻ കഴിയാത്തമട്ടിൽ തന്റെ ഹൃദയാന്തരാളത്തോളം ഉറപ്പായി സ്ഥലം പിടിച്ച്, തന്റെ വിചാരങ്ങളെയും വികാരത്തെയും സ്തംഭിപ്പിച്ച്, തന്നെ വർധിച്ച മാനസികസംഘട്ടനങ്ങൾക്കടിമയാക്കുന്ന ഈ വികാരമെന്ത്? ഇതിന്റെ അർഥമെന്താണ്?

കാപ്പികൊണ്ടു വന്നുതന്നാൽ, ഒന്നുകിൽ അതിൽ പഞ്ചസാര പോരെന്നൊരു തോന്നൽ......ഇല്ലെങ്കിൽ അധികമെന്ന തോന്നൽ....ഇവയെല്ലാം ശരിയായിരുന്നാൽ, കടുപ്പം പോരാ....! ദോശയുണ്ടാക്കിത്തന്നാൽ, ഇഡ്ഡലിയായിക്കൂടെ? അടുത്ത ദിവസം ഇഡ്ഡലിയാക്കിയാൽ, കഞ്ഞിമതിയായിരുന്നുവല്ലോ......ഇത്തരത്തിൽ മാനസികാസ്വാസ്ഥ്യങ്ങൾ പുറത്തു ചാടുന്നു....

ഷർട്ടോ, വേഷ്ടിയോ അലക്കിയിട്ടാൽ അഴുക്കല്പംപോലും പോയില്ലെന്നു തോന്നുകയായി. അതുടൻ തന്നെ കോപരൂപത്തിൽ പുറത്തുവരുന്നതു തടയുവാൻ തനിക്കൊരിക്കലും സാധിയ്ക്കാത്ത വല്ലാത്ത ഒരവസ്ഥ...!

അതുകൊണ്ടു തീരുകയില്ല. ഉച്ചയ്ക്ക്, ഇവൾ കൊടുത്തുവിടുന്ന ഊണ് അപ്പാടെ തിരിച്ചുകൊടുത്തു വിടണമെന്നൊരു അടങ്ങാത്ത വാശി.....എന്തുകൊണ്ടോ കറികൾക്കൊന്നും ഒരിക്കലും രുചിതോന്നിക്കാറില്ല. ഇതു തന്റെ നാവിന്റെ ദോഷമോ, അതോ മനസ്സിന്റെ വൈഷമ്യമോ? അതോ ആഹാർസാധനങ്ങളുടെ തകരാറോ?

വൈകുന്നേരം താൻ വീട്ടിലേക്കുതിരിച്ചുവരുമ്പോൾ, ഭംഗിയായി ഡ്രെസ്സു ചെയ്ത് ഇവൾ പുറത്തുവന്നു നിൽക്കുന്നതുപോലും സഹിക്കുവാൻ കഴിയാത്ത അളവിൽ തന്നിൽ അസൂയ നിറഞ്ഞു കവിയുന്നുവോ......?

എന്നാൽ....നിശയുടെ നിശ്ശബ്ദതകളിൽ, താൻ ലജ്ജാലേശമെന്യേ, അവളെ, സാന്ത്വനിപ്പിച്ച്, ശൃംഗാരവാക്കുകളാൽ പൊതിഞ്ഞ്, സരസ സംഭാഷണങ്ങളിലൂടെ അവളെ മയക്കി തന്റെ ആഗ്രഹങ്ങൾക്കു വിധേയമാക്കാറുണ്ട്.....

അത്തരത്തിൽ കടന്നുപോകാറുള്ള രാത്രികളിൽ, അഭിമാനവും അന്ത സ്സുമാകെ അവളുടെ കാൽക്കൽ അർപ്പിച്ച്, അവളെ ശരണം പ്രാപിക്കാ റുള്ള അനുഭവങ്ങളുടെ ഓർമകൾ, പകൽവെളിച്ചത്തിൽ ഒരു തീമലമായി രൂപാന്തരപ്പെട്ട് തന്റെ മാനസികോല്ലാസത്തെയപ്പാടെ തകർത്ത്, അവളോ ടുള്ള സ്നേഹമാകെ വെറുപ്പായി രൂപാന്തരപ്പെടുത്തുവാൻ മാത്രമേ ഉപ കരിക്കുന്നുള്ളു.....

ഓഫീസിൽവച്ച് വിക്രമൻതമ്പിവന്ന് അനാവശ്യമായി പ്രകടിപ്പിക്കാറുള്ള സ്നേഹപ്രകടനങ്ങൾ കാണുമ്പോൾ, നിശ്ശബ്ദമായി എല്ലാം സഹിച്ചിരി ക്കാറുള്ള തന്റെ നീറുന്ന മനസ്സ്, വീടെത്തുമ്പോൾ, അതും ഇവളുടെ മുന്നി ലെത്തുമ്പോൾ വല്ലാതെ കോപകലുഷിതമാവുകയും ആ കോപമെല്ലാം ഇവളുടെ മേൽ ചൊരിയുകയും ചെയ്യുന്നു.....പിന്നെയിവിടം യുദ്ധകാണ്ഡ മാണ്! കാര്യമെന്താണെന്നവൾക്കറിയില്ലെന്നിരിക്കട്ടെ....തനിക്കു തന്നെ വ്യക്തമായി അറിയുമോ?

ഇതിനോടൊപ്പം, രാത്രികാലങ്ങളിൽ, അടക്കമോ ആത്മനിയന്ത്രണമോ ഇല്ലാതെ ഇവളോടു താൻ പെരുമാറുന്നതുകൊണ്ടാണോ എന്തോ, പകൽ സമയത്തുള്ള തന്റെ വിരട്ടലുകളും ശാസനകളും എല്ലാം അവൾ നിസ്സാര മാക്കിത്തള്ളുവാനുള്ള ഘട്ടത്തിലേക്ക് അവൾ വന്നു കഴിഞ്ഞിരുന്നത്?

"എന്താ.....ഉറക്കമോ?"എന്ന് കാർത്ത്യായനി തന്നെ കുലുക്കിയുണർത്തി പ്പോഴാണ്, തന്റെ സ്വപ്നസാമ്രാജ്യത്തിൽനിന്നും ഞെട്ടിയുണർന്ന് അന ന്തൻനായർ അവളെ ഏറുകണ്ണിട്ടൊന്നു നോക്കിപ്പോയത്.

അവളുടെ മുഖത്ത് മുമ്പുണ്ടായിരുന്ന ആ അത്ഭുത തേജസ്സിനിന്നും യാതൊരു കുറവുമില്ല. കണ്ണുകളുടെ കയങ്ങളിൽ മങ്ങാതെ നിന്നിരുന്ന ആ ശോകഭാവം.....

പെട്ടെന്നുണർന്ന വികാരാവേശത്താൽ ഉന്മത്തനായി അവളുടെ രണ്ടു കരങ്ങളും പിടിച്ചവളെ തന്റെ മടിയിലേക്കു വലിച്ചിട്ടു അദ്ദേഹം.

"വേണ്ടാ.....വേണ്ടാ....എനിക്കെല്ലാം അറിയാം....ഇപ്പോഴിങ്ങനെ....! നേരം പ്രഭാതമായാൽ നടന്നതെല്ലാം അപ്പാടെമറന്ന്, യാതൊരു ദാക്ഷണ്യവുമി ല്ലാതെ എന്നോടൊരേവഴക്ക്....! ഇതുനിങ്ങൾക്കൊരു പതിവായിത്തീർന്നി രിക്കയാണ്.....!"

എന്തുകൊണ്ടോ തനിക്കപ്പോൾ കോപം വരുകയുണ്ടായില്ല.

മാമ്പൂക്കൾവിടർന്നു പരിമളം പരത്തിക്കൊണ്ടിരുന്നു. അവയിൽനിന്നു യർന്ന സുഖകരമായ ഗന്ധത്തോടൊപ്പം, അവളിൽനിന്നുയർന്ന നേരിയവി യർപ്പിന്റെ ഗന്ധവും കൂടിച്ചേർന്ന് തന്റെ വികാരങ്ങൾക്കു തീകൊളുത്തി.

ഇവളെ ഉപേക്ഷിക്കുന്ന കാര്യം തനിക്കു സ്വപ്നേപി ചിന്തിയ്ക്കുകവയ്യ! എത്രതന്നെ വഴക്കുകളും തെറ്റിദ്ധാരണകളും തങ്ങൾക്കിടയിലുണ്ടായാലും ശരി, ഇവളില്ലാതെ തനിക്ക് ഒരൊറ്റനിമിഷം എങ്കിലും ജീവിക്കുവാനാകുമോ?

തന്റെ മനസ്സിൽ തങ്ങിനിന്നിരുന്ന അസൂയ ഒഴുകി ഒഴുകി നിശ്ശേഷം ഇല്ലാതായി. മനസ്സിന്റെ ഓരോ കോണും മൃദുലമാവുകയാണ്.

"കാർത്തീ....! എനിക്കു പ്രമോഷനുള്ള ഓർഡർ സാംഗ്ഷനായിരിക്കുന്നു....!"

അവളുടെ മുഖം അത്ഭുതത്താൽ വികസിച്ചു.

"ഇതു വാസ്തവമോ? ഈ മംഗളവാർത്ത എന്നെ അറിയിക്കുവാൻ ഇത്ര വൈകിയതെന്താണ്? ഇതുകൊണ്ടാണോ സകലതും നഷ്ടപ്പെട്ടവനെപ്പോലെയിങ്ങനെ കുത്തിയിരിക്കുന്നത്.....?"

അവളോടൊരു വ്യക്തമായ മറുപടി പറയുവാനാകാതെ, ഒരു അനിശ്ചിതാവസ്ഥയിൽപ്പെട്ട്, അനുഭൂതികളിൽ ലയിച്ച്, താൻ കിടന്നു.

അവൾ മെല്ലെയെഴുന്നേറ്റ് സമീപം കിടന്നിരുന്ന സ്റ്റൂളിൽ ഇരിപ്പുറപ്പിച്ചു. അല്പസമയം കടന്നുപോയി.

"ഉം....ഈ പ്രമോഷൻ നീ ചിന്തിക്കുന്നതുപോലെ ഒരു സന്തോഷവാർത്തയൊന്നുമല്ലാ...." എന്നുതാൻ നിരാശയോടെ ആരംഭിച്ചപ്പോൾ അവൾ ചോദ്യമിട്ടു....

"എന്തുകൊണ്ടാണിങ്ങനെ നിങ്ങൾക്കു തോന്നുന്നത്?"

അല്പസമയത്തേക്കുകൂടി താൻ നിശ്ശബ്ദതപാലിച്ചു.

ഇവളോടെല്ലാം തുറന്നുപറയാമോ?

പറയാമെന്നുവച്ചാൽത്തന്നെ എന്തുകാര്യം, എവിടെനിന്നും, എങ്ങനെ ആരംഭിക്കും?

ഇവളെ ബന്ധപ്പെടുത്തിയുള്ള തന്റെ അനുമാനങ്ങൾ – അവയെല്ലാം കറകളഞ്ഞ വാസ്തവമാണെന്ന് തനിക്കറിവുണ്ടെങ്കിലും വിക്രമൻ തമ്പിയിൽനിന്നും തനിക്കു നേരിട്ട് യാതൊരു സൂചനയും ലഭിക്കാതിരിക്കുന്നിടത്തോളം കാലം – ഇവളോട് തുറന്നുപറയുന്നതിലുള്ള അനൗചിത്യം, തന്നെ പുറകിലേക്കു പിടിച്ചുതള്ളുന്നതായി ഒരു തോന്നൽ....

എന്നാൽ ഈ വിവരങ്ങളെല്ലാം ഇവളിൽനിന്നും മറച്ചുവച്ച് താൻ രഹസ്യമായി ഓഫീസിൽപ്പോയി പ്രമോഷൻ സ്വീകരിക്കുന്നുവെന്നുവന്നാൽ, ഒരു കൊടുംവഞ്ചനയായിത്തീരുമെന്ന് തന്റെ അന്തഃകരണം മന്ത്രിക്കുന്നതായി ബലമായ ഒരു തോന്നലുണ്ടാവുകയാൽ, രണ്ടും കല്പിച്ച് അങ്ങു വെളിപ്പെടുത്തി.

"കാർത്തീ...! ഇതെന്റെ വെറുമൊരു ഊഹം മാത്രമാണ്....! എന്നാൽ ഇതൊരു തെറ്റിദ്ധാരണയല്ലെന്നെനിക്കു തീർച്ചയുണ്ട്. എങ്കിലും, ഇക്കാര്യം നിന്നോടു നേരത്തെതന്നെ തുറന്നുപറയുന്നതാണുചിതം എന്ന് എനിക്കു തോന്നുന്നു...."

അവൾ മൃദുവായി ഒന്നു പുഞ്ചിരിച്ചു.

"അല്ലാ.....മുഖവുരതന്നെ വളരെയധികം കട്ടികൂടിയിരിക്കുന്നല്ലോ! കാര്യമെന്താണെന്നു തെളിച്ചു പറയൂ....!"

മൗനമുദ്രിതമായ ഏതാനും നിമിഷങ്ങൾകൂടി കടന്നുപോയി.

"ഇപ്പോൾ എനിക്കു ലഭിച്ചിരിക്കുന്ന ഈ പ്രമോഷൻ, ന്യായമായി ചിന്തിച്ചുനോക്കിയാൽ, എനിക്കു ലഭിക്കുവാനിനിയും കുറഞ്ഞത് അഞ്ചുവർഷം കൂടിയെങ്കിലും കടന്നുപോകണം....!"

"അങ്ങനെയാണെങ്കിൽ നിങ്ങൾക്കിപ്പോഴെങ്ങിനെയാണിതു ലഭിച്ചത്?"

"എന്റെ സീനിയർ ഉദ്യോഗസ്ഥന്മാരുടെ തലയ്ക്കുമുകളിലൂടെ, കുറു ക്കുവഴികളിലൂടെ, എനിക്കുനൽകിയിരിക്കുന്ന ഒരു പ്രമോഷനാണിത്....!"

"അതു നിങ്ങളുടെ അസാമാന്യമായ ബുദ്ധിശക്തിയും സാമർഥ്യവും കാരണമാണെന്നുവന്നുകൂടെ?"

"അങ്ങനെതന്നെയാകാം എന്റെ സർവീസ്ബുക്കിൽ ഇതിനുള്ള കാരണം വ്യക്തമാക്കിയിരിക്കുന്നത്......എന്റെ കൃത്യനിർവഹണത്തിൽ എനിക്കല്പം പോലും സംശയവുമില്ല. എന്നാൽ ഇതിനുള്ള മുഖ്യകാരണം അതൊന്നു മല്ലെന്നെനിക്കറിയാം...."

"പിന്നെയെന്തായിരിക്കാം?"

അല്പസമയത്തെ നിശ്ശബ്ദതയ്ക്കുശേഷം, അവളുടെ മിഴികളിലേക്കു തറച്ചുനോക്കി, വളരെയധികം ശാന്തമായി, സമചിത്തത കൈവിടാതെ, എന്നാൽ അടക്കാനാവാത്ത ശോകഭാരത്തോടെ താൻ പറയുകയുണ്ടായി:

"കാരണം നീ തന്നെ!"

അവളുടെ മുഖത്ത് വല്ലാത്തൊരു അമ്പരപ്പു പ്രകടമായി നെറ്റിയിൽ വിയർപ്പുകണികകൾ തെളിയുന്നു.

"ഞാനോ?"

"അതെ!"

"എങ്ങനെ?"

അവളുടെയീ ചോദ്യത്തിന് "നീ വിക്രമൻതമ്പിയെ അറിയുമോ?" എന്നൊരു മറുചോദ്യമായിരുന്നു തന്റെ മറുപടി.

"ഏതു വിക്രമൻതമ്പി?"

"തഹസീൽദാർ വിക്രമൻതമ്പി—"

അവളുടെ നെറ്റിയിൽ ചിന്തയുടെ ചാലുകൾ തെളിഞ്ഞു.

"എനിക്കറിയില്ലല്ലോ...."

"അദ്ദേഹം നിന്നെ അറിയും....."

"അറിയുമായിരിക്കാം....നാമറിയാത്ത എത്രയെത്ര പേർക്ക് നമ്മെക്കുറി ച്ചറിവുണ്ടായിരിക്കും....ഇപ്പോഴക്കാര്യമൊക്കെ സംസാരിക്കുന്നതെന്തിനാണ്? നിങ്ങൾക്കുലഭിച്ച പ്രമോഷനുകാരണക്കാരി ഞാനാണെന്നു നിങ്ങൾ ആരോ പിക്കുന്നുവല്ലോ.....അതെന്തുകൊണ്ട്....?" എന്നു വീണ്ടും പഴയസ്ഥാനത്തു വന്ന്, ഒന്നും മനസ്സിലാകാത്തവളെപ്പോലെ അവൾ നില്ക്കുന്നതുകണ്ടപ്പോൾ തനിക്കു ചിരിപൊട്ടിപ്പോയി.

"സത്യമായിട്ടും നിനക്കിനിയും മനസ്സിലായില്ലേ...?"

അവളുടെ മുഖത്തൊരു പരിഭ്രമം പ്രകടമായി.

"ദയവുചെയ്ത് എന്റെ മനസ്സിനെ കുഴയ്ക്കാതിരിക്കൂ...! എനിക്കു നിങ്ങ ളെപ്പോലെ വളച്ചുകെട്ടി സംസാരിക്കാനൊന്നുമറിയില്ലാ, ഊഹിക്കുവാനും കഴിയില്ലാ.....എന്തെങ്കിലും കാര്യമുണ്ടെങ്കിൽ വ്യക്തമായി തെളിച്ചു പറയൂ....."

തനിക്കല്പം ദേഷ്യമുണ്ടായി.

"ആറാട്ടു ദിവസം മഹാരാജാവ് എഴുന്നെള്ളിയപ്പോൾ, പരിവാരങ്ങളുടെ ഇടയിൽ ചുരുണ്ടമുടിയും കസവുവേഷ്ടിയുമുള്ള മാലയണിഞ്ഞ് നടന്നു വന്നിരുന്ന തഹസീൽദാർ വിക്രമൻതമ്പിയെ വാസ്തവത്തിൽ നീ കാണു കയുണ്ടായില്ലേ....?"

തന്റെ ശബ്ദത്തിൽ കലർന്നിരുന്ന ഗൗരവത്തിനാലോ, നോട്ടത്തിന്റെ തീക്ഷ്ണതയാലോ എന്തോ അവളുടെ മുഖത്തു വല്ലാത്തൊരു ചലനം ദൃശ്യമായി.

"നിന്നെ അപ്പാടെ വിഴുങ്ങുവാനെന്നവണ്ണം നോക്കിക്കൊണ്ടുനടന്നിരുന്ന അയാളെ നീയും നോക്കിനിന്നിരുന്നതു ഞാൻ കണ്ടില്ലെന്നു വിചാരിക്കു ന്നുണ്ടോ?"

ഏതോ ഗാഢചിന്തയിൽ ലയിച്ചിരുന്നതുപോലെ അവളുടെ മുഖത്ത് ചാലുകൾ ദൃശ്യമായി.

"ഓഹോ...അയാളോ! അയാളാണു വിക്രമൻതമ്പി എന്നു മനസ്സിലാക്കു വാൻ ഞാനെന്താ കണിയാട്ടിയാണോ?"

തനിക്കല്പം സമചിത്തതയുണ്ടായി. ഗൗരവപൂർവം താൻ പറഞ്ഞു.

"വേറെ യാതൊന്നുമില്ലാ....അയാൾക്കെന്നേക്കാൾ നാലഞ്ചുവയസ്സിനു മൂപ്പുണ്ടെന്നേയുള്ളു.....അതായത് മുപ്പതു മുപ്പത്തിരണ്ടു വയസ്സുകാണുമാ യിരിക്കും....... സമുദായമധ്യത്തിൽ ഇപ്പോഴുള്ള പ്രസ്റ്റീജും, സ്റ്റാറ്റസും എക്കാ ലവും ഉറപ്പായി നിലനിറുത്തുവാൻ അതിസുന്ദരിയും കാര്യശേഷിയു ള്ളതുമായി ഒരു ഭാര്യയെ അത്യന്താപേക്ഷിതമാണത്രേ...."

"അതിന്....?"

കാർത്ത്യായനിയുടെ സ്വരത്തിൽ കോപം ധ്വനിച്ചിരുന്നു. അതത്ര വക വെക്കാതെ, ഇത്രനാൾ താനനുഭവിച്ചുപോന്ന മനോദുരിതങ്ങളെ അവളുടെ മുന്നിൽ തുറന്നുവെക്കുവാൻ വെമ്പൽപൂണ്ട് താൻ തുടർന്നു.

"അയാൾ ഒരു വലിയ തഹസീൽദാർ....മഹാരാജാവു പതിച്ചുനല്കിയ കണ്ണേറ്റുമുക്കിലുള്ള കൊട്ടാരത്തിലാണു താമസം.....അച്ഛനും അമ്മയുമി ല്ലാ.....വെള്ളംപോലെ കുമിഞ്ഞുകിടക്കുന്ന പണം. നവീന സൗകര്യങ്ങൾ ഉൾക്കൊള്ളുന്ന രണ്ടു കാറുകൾ. ഔദ്യോഗികവാഹനം വേറെ, ഇവയ്ക്കെ ല്ലാറ്റിനും പുറമേ കണ്ടമാനം സ്വത്ത്....! തമ്പിക്ക് യാതൊരു രോഗങ്ങളും ഇല്ല..... ആരോഗ്യപൂർണമായ കടഞ്ഞെടുത്ത ശരീരം....കാഴ്ചയ്ക്കോ സുന്ദ രൻ.....പിന്നെ സൗന്ദര്യറാണിമാർക്കാണോ പഞ്ഞം....? അയാളെ വിവാഹം കഴിക്കുവാൻ ഏതു പെൺകുട്ടിക്കാണ് കയ്ക്കുന്നത്?"

കാർത്ത്യായനി തികട്ടിവന്ന കോപം അടക്കാനാവാതെ ഇടയിൽക്കടന്നു പറഞ്ഞു, "ഇപ്പോഴിതെല്ലാം എന്റെ മുന്നിൽ വർണിച്ചു കാണിക്കേണ്ട ആവ ശ്യം....? ഞാനാണെങ്കിൽ വിവാഹിതയായി ഒരു കുഞ്ഞിന്റെ അമ്മയുമാ ണല്ലോ.....!"

"അതയാൾക്കൊരു പ്രശ്നമല്ലെങ്കിലോ?" എന്നും താൻ തറപ്പിച്ചു ചോദി

ക്കവെ "നിങ്ങളൊരു പുരുഷനാണോ? എന്നോടിങ്ങനെയൊക്കെ ചോദി ക്കുവാൻ നിങ്ങൾക്കു ലജ്ജയില്ലേ? അങ്ങാടിയിൽ തോററതിന് അമ്മയെ തല്ലിയവനും നിങ്ങൾക്കും തമ്മിലെന്താണു വ്യത്യാസം.....?" എന്നവൾ കോപാവേശത്താൽ ഉറക്കെ ചോദിച്ചപ്പോൾ, അതേ സ്വരത്തിൽത്തന്നെ, "സത്യം പറയുവാൻ ലജ്ജിക്കേണ്ട കാര്യമുണ്ടോ?" എന്നു താൻ മറുചോദ്യം ചോദിച്ചതുമെല്ലാം അടുക്കും ചിട്ടയുമില്ലാതെ, ഒരു ചലച്ചിത്രത്തിലെന്ന പോലെ അനന്തൻനായരുടെ മനോമുകുരത്തിൽ തെളിഞ്ഞുവന്ന് അദ്ദേ ഹത്തെ വല്ലാതെ വേദനിപ്പിച്ചു.

അങ്ങനെ ആ രാത്രിയും ഒരു തീരുമാനവും എടുക്കാനാവാതെ കടന്നു പോയി.

അടുത്ത പകലെത്തി. അതിരാവിലെ എഴുന്നേൽക്കുമ്പോൾ പരപരാ പ്രകാശിച്ചുകൊണ്ടിരുന്ന വെയിലിൽ, വിശ്വരൂപം കാട്ടി പല്ലിളിച്ചുനിന്നിരുന്ന സ്വന്തം ജീവിതപ്രശ്നങ്ങൾ, 'ഹൃദയാസ്വാസ്ഥ്യം' 'മനസ്സാക്ഷിയുടെ സ്വരം'- എന്നിങ്ങനെ അർഥശൂന്യമായ വാക്കുകൾ ഉരുവിട്ട് സമയം പാഴാക്കുവാൻ കഴിഞ്ഞില്ല.

ഇപ്പോഴേ കിട്ടുന്ന രൂപ, കഷ്ടിച്ചുവീട്ടുചെലവിനുപോലും തികയുന്നി ല്ല. അപ്പോൾ, തന്റെ നിരപരാധിത്വം വിളിച്ചറിയിക്കുവാനായി, ഇപ്പോൾ നിലവിലുള്ള ഉദ്യോഗം കൂടി രാജി കൊടുക്കുന്നതും വിഡ്ഢിത്തമാണ്..... അതൊരു ഭ്രാന്തമായ പ്രവൃത്തിയായിരിക്കും....! യഥാർഥജീവിതത്തിലെ നാനാവശങ്ങളെയും ചൂണ്ടിക്കാട്ടി, സ്വന്തം ബുദ്ധി ഉപദേശിക്കുകയുണ്ടായി.

കുറഞ്ഞത് നൂറുരൂപയെങ്കിലും ശമ്പളക്കൂടുതൽ ലഭിക്കാവുന്ന ഉദ്യോ ഗക്കയറ്റം......! ഉം.....അന്നത്തെക്കാലം നൂറുരൂപയെന്നുവച്ചാൽ ഇന്നത്തെ ആയിരം രൂപയ്ക്കു തുല്യമായിരുന്നു എന്നദ്ദേഹം ആത്മഗതം ചെയ്തു പോയി.

എങ്ങനെയായിരുന്നാലും....വരുന്നിടത്തുവച്ചു കാണുക തന്നെ....റോഡി നവസാനം തോടാണെന്നുകരുതി ഇവിടെ നിന്നുതന്നെ വേഷ്ടി മടക്കി ക്കുത്തിക്കൊണ്ടു നടക്കണോ? ഇപ്പോൾ ധൈര്യപൂർവം ഓഫീസിൽപ്പോയി ഡ്യൂട്ടിയിൽ ചേരുകതന്നെ.....! പിന്നീടു സംഭവിച്ചേക്കാവുന്ന ജീവിതത്തിലെ ചൂടുപിടിച്ച പ്രശ്നങ്ങളെയൊക്കെ ധൈര്യപൂർവം നേരിടുവാൻ തയ്യാറെടു ത്തിരിക്കുകയാണുത്തമം, എന്നൊരുറച്ച തീരുമാനത്തോടെ ഉദ്യോഗത്തിൽ പ്രവേശിച്ചതും അദ്ദേഹം ഓർത്തിരുന്നുപോയി.

# 29

എവിടെയോ ഒരു കോഴി നീട്ടിവിളിച്ച് പ്രഭാതത്തിന്റെ ആഗമനം വിളിച്ചറിയിക്കുന്ന ശബ്ദം.

അനന്തൻനായർ മിഴികൾ തുറന്നു നോക്കിയപ്പോൾ നിലാവെളിച്ചം നിശ്ശേഷം അസ്തമിച്ചിരിക്കുന്നതായും തനിക്കു ചുറ്റും ഇരുൾപരന്നിരിക്കുന്നതായും കാണുവാൻ കഴിഞ്ഞു.

കിഴക്ക് ബാലസൂര്യന്റെ ആഗമനത്തിന്റെ സൂചനയായി കന്നിക്കുടം ഉടഞ്ഞ് ചെങ്കതിരുകൾ ജലമായി ഒഴുകി, പ്രകാശകിരണങ്ങൾ ചൊരിഞ്ഞു തുടങ്ങി.

തണുപ്പിന്റെ ആധിക്യത്താൽ തന്റെ കൈകാലുകളാകെ മരവിച്ചിരിക്കുന്നതായി അദ്ദേഹത്തിനു മനസ്സിലായി.

മെല്ലെയെഴുന്നേറ്റ്, ഉറക്കച്ചടവോടെ, ആടിയാടിനടന്ന് പൂമുഖത്തേയ്ക്കു കയറി. അദ്ദേഹത്തിനു വല്ലാത്ത തലചുറ്റലും അനുഭവപ്പെടുന്നുണ്ടായിരുന്നു.

ഒരരുകിൽ രണ്ടു ബെഞ്ചുകൾ ചേർത്തിട്ട്, അദ്ദേഹത്തിനായി, അതിൽ ജവുക്കാളം വിരിച്ച് തലയ്ക്കലും കാല്ക്കലും തലയണകൾവച്ച്, പുതയ്ക്കുവാൻ കമ്പിളിയും തയ്യാറാക്കിയിട്ടിരുന്നത്, അദ്ദേഹത്തിനൊരു മങ്ങലായി തോന്നി....... പാവം മാധവിക്കുട്ടി....!

മേശമേലുണ്ടായിരുന്ന കൂജയിൽ ജീരകവെള്ളം തയ്യാറാക്കിവച്ചിരുന്നു. വല്ലാതെതണുത്തു പോയിരുന്നുവെങ്കിലും രണ്ടുമൂന്നു കവിൾ കുടിച്ചശേഷം ബഞ്ചിൽ കയറിക്കിടന്നു.

എത്രസമയം കിടന്നുറങ്ങിയെന്നറിയില്ല. ചൂടുള്ള കിരണങ്ങൾ മുഖത്തടിച്ചു. അതോടൊപ്പം മാധവിക്കുട്ടിയുടെ 'അച്ഛാ', എന്ന വിളിയും കാതിൽ മുഴങ്ങുകയാണ്.

കനമുള്ള കൺപോളകൾ വളരെയധികം കഷ്ടപ്പെട്ടു തുറന്നപ്പോൾ, ചൂടുള്ള സൂര്യരശ്മികൾതട്ടി, കണ്ണുകൾ മങ്ങിപ്പോയി. കുളിച്ച് എണ്ണമയത്താൽ തിളങ്ങുന്ന, ഐശ്വര്യം വഴിഞ്ഞൊഴുകുന്ന മുഖവുമായി മാധവിക്കുട്ടി മുന്നിൽനിന്നിരുന്നു. കുളികഴിഞ്ഞ്, ഈറനുണങ്ങാത്ത നീണ്ടചുരുണ്ടമുടി.... വെള്ളമുണ്ടും പച്ച ബ്ളൗസും മാത്രം ധരിച്ചവൾ നിൽക്കുകയാണ്.

"അച്ഛാ, മണി എട്ടായി..... കടയിലേക്കു പോകണ്ടേ? ഇന്നലെ രാത്രിയിലെപ്പോഴാണ് വന്നുകിടന്നത്? ഞാൻ കിടക്കുമ്പോൾ ഒരു മണിയായി....അതുവരെയും അച്ഛൻ വന്നിട്ടില്ലായിരുന്നു....സുഖക്കേടു പിടിച്ച ഈ ശരീരത്തെയിങ്ങനെയിട്ടു കഷ്ടപ്പെടുത്തുന്നതെന്തിനാണച്ഛാ.....?"

"മണി എട്ടായോ?"

അനന്തൻനായർ എഴുന്നേറ്റിരുന്നു. മൊന്തയിൽ മുഖം കഴുകുവാൻ ജല

വുമായി മാധവിക്കുട്ടി വീണ്ടുമെത്തി. എഴുന്നേറ്റ്, പൂമുഖത്തു നിന്നുകൊണ്ടുതന്നെ വായ്കുലുക്കിയുഴിഞ്ഞ് മുഖവും നന്നായി കഴുകിയശേഷം വന്നിരുന്ന്, മാധവിക്കുട്ടി നൽകിയ ആവി പറക്കുന്ന കട്ടൻ കാപ്പി ഊതിക്കുടിക്കുവാൻ തുടങ്ങി....

അന്തൻനായരുടെ പതിവുദിനചര്യയാണിത്.

പെട്ടെന്നെന്തോ ഓർത്തിട്ടെന്നപോലെ അദ്ദേഹത്തിന്റെ മിഴികൾ പ്രഭാകരൻനായരെ കാണുവനുഴറി.

ഇന്നലെ രാവിലെ മാധവിക്കുട്ടിയുമായുള്ള അവന്റെ വാഗ്വാദം, ഉച്ചയ്ക്ക്, ലീലാകുമാരിത്തങ്കച്ചിയോടൊപ്പം ജൗളിക്കടയിലെ നില്പ്, അതിനുശേഷം രാത്രിയിൽ തോമസ് അവനെ അറിയിക്കുവാനായി തന്നോടു പറഞ്ഞേല്പിച്ചിരുന്ന കാര്യങ്ങൾ എല്ലാം അദ്ദേഹത്തിന്റെ സ്മൃതിപഥത്തിലെത്തി.

“പ്രഭാകരൻ എവിടെ?” എന്നുള്ള അദ്ദേഹത്തിന്റെ ചോദ്യത്തിന്, ഏതോ ഒരു പഴയ കൂട്ടുകാരനെ കാണുവാനായി അതിരാവിലെ കാപ്പികുടി കഴിഞ്ഞിറങ്ങി എന്നു മാധവിക്കുട്ടി മറുപടു പറയുകയുണ്ടായി.

ഒരു പക്ഷേ തോമസിനെ കാണുവാനായിരിയ്ക്കുമോ?

ഒഴിഞ്ഞ ഗ്ലാസ് മാധവിക്കുട്ടിയെ ഏല്പിച്ചശേഷം ഉള്ളിലേക്കു പോകുവാനായി തിരിഞ്ഞ അവളെനോക്കി വാത്സല്യപൂർവം അദ്ദേഹം വിളിച്ചു: “മോളേ.....ഇവിടെ വന്നിരിക്ക്....”

തിരികെവന്ന് അദ്ദേഹത്തിന്റെ മുന്നിൽനിന്ന മാധവിക്കുട്ടിയുടെ മുഖം അത്ഭുതത്താൽ ചുളിയുന്നത്, അദ്ദേഹത്തിനു കാണുവാൻ കഴിഞ്ഞു.

കാപ്പികുടി കഴിഞ്ഞ ഉന്മേഷത്തോടൊപ്പം, സ്വസ്ഥാനത്തിരുന്നുകൊണ്ടു തന്നെ പുറകിലേക്കു കൈനീട്ടി, കാൽക്കൽ വച്ചിരുന്ന തലയണ എടുത്ത് തലയ്ക്കൽവെച്ച്, അതിൽ കൈമുട്ടൂന്നി, ഭിത്തിയിലേക്കു ചാരി സൗകര്യപൂർവം ഇരിപ്പുറപ്പിച്ചു, അദ്ദേഹം.

“ഉം...ഇവിടിരിക്കൂ, കുഞ്ഞേ...” എന്ന് വീണ്ടും അദ്ദേഹം ആവശ്യപ്പെട്ടപ്പോൾ മാധവിക്കുട്ടി ബെഞ്ചിന്റെ അരികിലായി ഇരിപ്പുറപ്പിച്ചശേഷം കൈയിലിരുന്ന ഗ്ലാസ്സ് നിലത്ത് ഒതുക്കിവച്ചു. പിന്നെ ചോദ്യരൂപത്തിൽ അച്ഛന്റെ മുഖം നോക്കിയിരിപ്പായി.

എത്തരത്തിലാണാരംഭിക്കേണ്ടതെന്നറിയാതെ അദ്ദേഹം നിശ്ശബ്ദനായിരുന്നുപോയി, അല്പനേരത്തേക്ക്.

തന്റെ മകളാണിവൾ.....

എന്നാലും പ്രായമായ മകളാണ്....

തന്റെ വീടിന്റെ ചുമതലയാകെ ഏറ്റെടുത്ത്, തന്റെ കുടുംബം നടത്തുന്നവൾ. ഇവളെ തന്റെ വഴിക്കു കൊണ്ടുവരുവാൻ ഉപദേശിച്ചു ഗുണദോഷിക്കുന്നതിനുപകരം, അനാവശ്യമായി ശാസിച്ച് ഇവളുടെ മനസ്സിനെ വ്രണപ്പെടുത്തിക്കൂടാ.....

ഇവളുടെ മിഴികൾ ഒരല്പംപോലും കലങ്ങുന്നതു കാണുവാൻ തനിക്ക് ധൈര്യമോ മനസ്സുറപ്പോ ഇല്ല.

"ആട്ടെ....ഇന്നലെ ബസ്സിൽവച്ച് ഏഡ്ഢങ്ങത്ത വാസുപിള്ളയെ കാണു കയുണ്ടായി. അയാളെന്നോടു വിവരം പറഞ്ഞു....അതു ഞാൻ വിശ്വസി ക്കുന്നില്ല.... എന്നാലും അത് നിന്റെ വായിൽനിന്നു തന്നെ. വെറുമൊരു അപവാദം മാത്രമാണിതെന്ന് ഒന്നു പറഞ്ഞു കേൾക്കണമെന്നെനിക്കൊരാ ഗ്രഹം. ആ ഒരാശ്വസത്തിനുവേണ്ടിയാണിത് നിന്നോടു ചോദിക്കാമെന്നു വച്ചത്....!"

മാധവിക്കുട്ടിയുടെ പുരികങ്ങൾ പ്രശ്നസൂചകമായി വളഞ്ഞു. എന്നാൽ അവൾ അച്ഛന്റെ മുഖത്തുനോക്കി, "അച്ഛാ....അച്ഛന്റെ മനസ്സിനെ ഞാനും വേദനിപ്പിക്കുകയില്ല....പൊതുവേ ഞങ്ങൾ കാരണം കഷ്ടപ്പാടും കണ്ണു നീരുമല്ലാതെ, സന്തോഷിക്കുവാനോ അഭിമാനിക്കുവാനോ യാതൊന്നും തന്നെയില്ലെന്ന് എനിക്കു നന്നായിട്ടറിയാം അച്ഛാ...." എന്നവൾ വിമ്മി ക്കൊണ്ടു പറഞ്ഞശേഷം, ഒരു നീണ്ടനിശ്വാസം പുറത്തേക്കു വിട്ടതിനുകാ രണം അദ്ദേഹത്തിനും നന്നായറിയാം.

അനന്തൻനായർ യാതൊരു മുഖവുരയും കൂടാതെ, നേരിട്ടു കാര്യത്തി ലേക്കു പ്രവേശിച്ചു.

"നിനക്കു ധർമ്മപാലനെ അറിയാമോ?"

അദ്ദേഹത്തെ ഒരേയൊരു പ്രാവശ്യം തലയുയർത്തി നോക്കിയശേഷം, പെട്ടെന്നു തലകുനിച്ചുകളഞ്ഞു അവൾ. ആ പേർ താനുച്ചരിച്ചപ്പോൾ അവ ളുടെ മഷിയെഴുതിക്കറുപ്പിച്ച നീണ്ട കൺതടങ്ങളിൽ, ഒരു നവചൈതന്യം കളിയാടിയത് അനന്തൻനായരുടെ സൂക്ഷ്മനയനങ്ങൾ കണ്ടുപിടിച്ചു....!

"നീ അയാളെ അറിയുമോ, അതോ അറിയില്ലേ?"

മനഃപൂർവം, വീണ്ടും അദ്ദേഹം അതേ ചോദ്യംതന്നെ ആവർത്തിച്ചു. അവൾ യാതൊരു ഭാവഭേദവും കൂടാതെ മറുപടി പറഞ്ഞു.

"ഞാനറിയും."

"അങ്ങനെയാണെങ്കിൽ വാസുപിള്ള പറഞ്ഞതെല്ലാം വാസ്തവമാണ്. അല്ലേ?"

തന്റെ സ്വരത്തിലുണ്ടായിരുന്ന നടുക്കം അദ്ദേഹത്തിനുതന്നെ മനസ്സി ലാക്കുവാൻ കഴിഞ്ഞു.

അല്പസമയം നിശ്ശബ്ദയായിരുന്നശേഷം, മാധവിക്കുട്ടി ഏതോ ഒരു ദൃഢനിശ്ചയത്തോടെ തുടർന്നു:

"അച്ഛനോടു വാസുപിള്ള പറഞ്ഞതെന്താണെനിക്കറിയില്ല...! എന്നാൽ... അച്ഛനോടിക്കാര്യത്തെക്കുറിച്ചു സംസാരിക്കണമെന്ന് ഞാൻ വളരെനാളായി ആഗ്രഹിക്കുന്നു....എന്നാൽ...ഇതിനായി അച്ഛന്റെ മുന്നിലെത്തുമ്പോഴെല്ലാം ഞാൻ നിസ്സഹായയായിപ്പോകുന്നു.....ഇന്നച്ഛൻ തന്നെ നേരിട്ട് എന്നോടി ക്കാര്യത്തെക്കുറിച്ചു ചോദിച്ച സ്ഥിതിക്ക് ഞാനിനിയും യാതൊന്നും തന്നെ മറയ്ക്കണമെന്നുദ്ദേശിക്കുന്നില്ല. ഞാനെല്ലാം തുറന്നു പറയാം....എന്നാൽ.... ഒരു കാര്യം! ഞാൻ വ്രണത്തിൽകുത്തി മുറിവേല്പിക്കുകയില്ല....അച്ഛന്റെ പൂർണസമ്മതമില്ലാതെ ഒരു കാര്യവും എനിക്കില്ല....!"

അവളുടെ മിഴികൾ നിറഞ്ഞുതുളുമ്പി. അനന്തൻനായരുടെ മനസ്സിൽ അതൊരു പോറലേല്പിച്ചു. ഇപ്പോൾ, അവളുടെ പക്ഷത്തേക്ക് താൻ വലിച്ചടുപ്പിക്കപ്പെടുകയാണോ, അതോ താനവളെ തന്റെ പക്ഷത്തേക്ക് അടുപ്പിക്കയാണോ എന്ന കാര്യത്തിൽപ്പോലും നിശ്ചയമില്ലാതായി.

അല്പസമയം കഴിഞ്ഞ് മനസ്സിനല്പം നിയന്ത്രണം വരുത്തിക്കൊണ്ട് അവൾ ചോദിച്ചു:

"അച്ഛനു വിലാസിനിയെ അറിയില്ലേ?"

അല്പനേരം ചിന്തയിലാണ്ടിരുന്നശേഷം അദ്ദേഹം സംസാരിച്ചു:

"നിന്നോടൊപ്പം ബി.എ.യ്ക്ക് വിമൻസ് കോളേജിൽ പഠിച്ചിരുന്ന നിന്റെ കൂട്ടുകാരിയല്ലേ? ആറേഴു മാസങ്ങൾക്കുമുമ്പ് വെല്ലൂർ ആശുപത്രിയിൽവച്ച് ഏതോ ഓപ്പറേഷനു വിധേയമായി മരിച്ചുപോയതായി നീ അന്നൊരു നാൾ ദുഃഖിച്ചിരിക്കുകയുണ്ടായല്ലോ....!"

"അതെ....അവൾതന്നെ....!"

മാധവിക്കുട്ടിയുടെ സ്വരം ശോകാർദ്രമായിരുന്നു. ഒരു ദീർഘനിശ്വാസം ഉതിർത്തശേഷം അവൾ തുടർന്നു:

"ആ വിലാസിനിയുടെ അണ്ണനാണ് ധർമപാലൻ!"

അനന്തൻനായർക്ക് അതൊരു പുതിയ അറിവായിരുന്നു.

"ഓഹോ....അങ്ങനെയോ? ആ വിവരം എനിക്കറിയില്ലായിരുന്നുവല്ലോ....!" അദ്ദേഹം അത്ഭുതപൂർവം പറഞ്ഞു.

"അതെ....അച്ഛനോടിക്കാര്യത്തെക്കുറിച്ചു സംസാരിക്കുവാൻ എനിക്കിനിയും സന്ദർഭം ലഭിക്കുകയുണ്ടായില്ല..." എന്നു പറഞ്ഞുകൊണ്ട് അവളേതോ ഗാഢചിന്തയിൽ ലയിച്ചിരുന്നു.

സമയം വൈകുന്നു, നിത്യകർമങ്ങൾ യാതൊന്നും ഇനിയും ആരംഭിച്ചിട്ടുപോലുമില്ല. ഇന്നുതന്നെ ഇൻകംടാക്സ് ഓഫീസിലും പോകണമല്ലോ എന്നുള്ള പരിഭ്രമവും അദ്ദഹത്തെ അലട്ടിക്കൊണ്ടിരുന്നു. എങ്കിലും തനിക്കു പറയുവാനുള്ളതെല്ലാം പറയുവാൻ ഒരവസരം മാധവിക്കുട്ടിക്കു നൽകേണ്ടത് സ്വന്തം കടമയും കർത്തവ്യവുമാണെന്ന വാസ്തവം ഓർമ്മയിലുണർന്നതോടെ, അദ്ദേഹം അവളെത്തന്നെ നിർന്നിമേഷനായി നോക്കിയിരുന്നുപോയി.

മാധവിക്കുട്ടി മെല്ലെ ആരംഭിച്ചു.

"അച്ഛനുതന്നെയറിയാമല്ലോ, പതിനഞ്ചുവർഷങ്ങൾക്കുമുമ്പ്, എന്നെ പ്രസവിച്ചവൾ, നമ്മെ ഉപേക്ഷിച്ചുപോകുമ്പോൾ എനിയ്ക്കു വെറും അഞ്ചു വയസ്സു പ്രായമേയുള്ളൂ. അന്നു ഞാൻ തെക്കേത്തെരുവിലുള്ള പെൺപള്ളിക്കൂടത്തിൽ ഒന്നാം ക്ലാസ്സിൽ പഠിക്കയാണ്....! ടീച്ചേഴ്സ്, സഹപാഠികൾ എല്ലാം എന്നെനോക്കി പരിഹാസപൂർവം ചിരിച്ചിരുന്നതും കുശുകുശുത്തിരുന്നതുമെല്ലാം എനിക്കു മനസ്സിലാക്കുവാനേ കഴിഞ്ഞിരുന്നില്ല....എന്നാൽ എനിക്കു പ്രായമേറിവരുംതോറും പഠിച്ചിരുന്ന ക്ലാസ്സുകൾക്കുയർച്ചയുണ്ടാകവെ, എന്റെ പിന്നിൽനിന്നും പരിഹാസം ചൊരിഞ്ഞിരുന്നവ

രിൽനിന്നും എനിക്കെല്ലാം മനസ്സിലാകുമായിരുന്നു....അന്നൊക്കെ എന്റെ മന സ്സിൽ അലയടിച്ചിരുന്ന വെറുപ്പും ദുഃഖവുമാകെ, ആ അപവാദം പറഞ്ഞി രുന്നവരുടെ തലയിൽത്തന്നെ വീഴ്ത്തി, ഞാൻ. എന്തെങ്കിലും നിസ്സാരപി ണക്കങ്ങളുണ്ടായാൽ ഉടനെ നമ്മുടെ ജാതിയിൽപ്പെട്ട പെൺകുട്ടികൾ എന്റെ അമ്മയെ അനാവശ്യമായ, പരസ്യമായി ആക്ഷേപിച്ച് എന്നെ പോരിനു വിളി ക്കുമ്പോൾ, എന്റെ പിഞ്ചു മനസ്സ് അപമാനഭാരത്താൽ താണുപോകും..."

അനന്തൻനായർ ധർമസങ്കടത്തിലായി. താൻ പത്തുമാസം ചുമന്നു പ്രസ വിച്ച മകൾതന്നെ, അമ്മയെക്കുറിച്ച് – ഒരുകാലം അദ്ദേഹത്തിന്റെ ജീവിത പങ്കാളിയായിരുന്ന, വാത്സല്യഭാജനമായിരുന്ന ഭാര്യയെക്കുറിച്ച് – തന്നോ ടുതന്നെ വിമർശിക്കുന്നുവെന്നുവന്നാൽ......

"മോളേ....ഇതെല്ലാം എനിക്കറിവില്ലാത്ത കാര്യങ്ങളാണോ? ഒരു വിദ്യാർഥിനിയായിരിക്കുമ്പോൾ, എത്രയെത്ര നാളുകളിൽ, 'ഇനി ഞാൻ സ്ക്കൂളിലേക്കുപോവുകയില്ലച്ഛാ' എന്നു കരഞ്ഞു ബഹളം കാട്ടിയിട്ടുണ്ട് നീ.....! ഉപേക്ഷിച്ചുപോയവൾക്കില്ലാത്ത മാനക്കേടാണോ നമുക്ക് എന്നു സമാധാനപ്പെടുത്തി ഞാൻ നിന്നെ സമാശ്വസിപ്പിച്ച് സ്ക്കൂളിൽ കൊണ്ടു പോയി വിട്ടിട്ടുണ്ട്....ഇപ്പോൾ ഇതെല്ലാം സംസാരിക്കുവാനെന്തുണ്ടായി?"

അവൾ നിശ്ശബ്ദമായിരുന്നു. പിന്നെ ദീർഘനിശ്വാസത്തോടെ തുടർന്നു! "ഞാനിപ്പോൾ ഇക്കാര്യത്തെക്കുറിച്ചു, സംസാരിക്കുവാൻ കാരണമെന്താ ണെന്നാൽ, ഇത്തരമൊരു ധർമസങ്കടത്തിൽപ്പെട്ടുഴഞ്ഞിരുന്നതിനാൽ, പ്രൈമറി സ്ക്കൂളിൽ നിന്നു മുതൽക്കേ, നമ്മുടെ ജാതിയിൽപ്പെട്ട പെൺകു ട്ടികളുമായി സഹകരിച്ചുപോകുവാൻ എനിക്കു കഴിഞ്ഞില്ല എന്നറിയിക്കു വാനാണ്....അതിനാൽ സദാസമയവും, വീട്ടിലും പുറത്തും ഏകാകിനിയായി ജീവിക്കേണ്ട ഗതികേടാണ് എന്റെ കുഞ്ഞുനാൾ മുതൽ ഉണ്ടായിരുന്നത്. അപ്പോഴാണ് വിലാസിനി പുതുതായി ആ സ്ക്കൂളിൽ വന്നുചേർന്നത്....!"

അതിരാവിലെ അച്ഛനും മകളും പ്രഭാതകർമങ്ങളെല്ലാം മറന്ന് എന്താണി ത്രയധികം രസകരമായി സംഭാഷണം നടത്തുന്നതെന്നറിയുവാനായി കാമാ ക്ഷിയമ്മ, ഈ സമയം അടുക്കളയിൽനിന്നും പുറത്തുവന്ന് വരാന്തയിലേ ക്കെത്തി നോക്കിയത് അനന്തൻനായരുടെ ദൃഷ്ടിയ്ക്കു വിഷയീഭവിച്ചു.

സംസാരം പെട്ടെന്നു നിലച്ചു.

മാധവിക്കുട്ടി സ്വരം താഴ്ത്തി വീണ്ടും ആരംഭിച്ചു.

"വിലാസിനി നമ്മുടെ കുടുംബത്തിലുണ്ടായ ദുരന്തങ്ങളെ അല്പംപോലും പ്രശ്നമായി കണക്കിലെടുത്തില്ല. എന്നോട് വളരെയധികം സ്നേഹപൂർവം അടുത്തു പെരുമാറുകയായി. എന്റെ മാനസികവൈഷമ്യ ങ്ങളാകെ അവളോടു തുറന്നു പറഞ്ഞ് മനസ്സമാധാനം നേടിയെടുക്കുവാനും ആശ്വസിക്കുവാനും എനിയ്ക്കു കഴിഞ്ഞു. എന്നാൽ സ്ക്കൂളിൽ അതിനും എതിർപ്പുകളുണ്ടായി. അച്ഛനു തന്നെ അറിയാമല്ലോ ഈഴവരെ, എല്ലാപേരും കൊട്ടികൾ, തീയന്മാർ എന്നെല്ലാം പരിഹസിച്ച്, സമീപത്തുപോലും വരു വാൻ അനുവദിക്കാതിരുന്ന കാലം....അയിത്തം കൊടുമ്പിരിക്കൊണ്ടിരിക്കുന്ന

കാലഘട്ടം. അക്കാലത്ത് ഒരു ഈഴവപ്പെൺകുട്ടിയായ അവളോട്, ഒരു നായർ പെൺകുട്ടിയായ ഞാനിത്രയധികം അടുത്തിഴപഴകിയതിൽ, നമ്മുടെ സമുദായക്കാർക്ക് എന്നോടുണ്ടായിരുന്ന വെറുപ്പ് കൂടുവാനല്ലാതെ, കുറ യുവാനുപകരിച്ചില്ല. ടീച്ചേഴ്സ് എന്നെ പല പ്രാവശ്യം വിളിച്ച് ഉപദേശി ക്കുകയുണ്ടായി. എന്നാൽ എന്റെ ഏക ആശ്വാസകേന്ദ്രമായിരുന്ന വിലാ സിനിയെ അണു അളവുപോലും മറക്കുവാനോ വേർപിരിയുവാനോ എന്നെക്കൊണ്ടു കഴിയുകയുണ്ടായില്ല. പോരെങ്കിൽ, അവളോടെനിക്കു ണ്ടായിരുന്ന അമിതസ്നേഹത്തിനു വേറൊരു കാരണം കൂടിയുണ്ടായി രുന്നു......!"

മാധവിക്കുട്ടി നിറുത്തിക്കളഞ്ഞു.

അനന്തൻനായർക്ക് കാര്യങ്ങളുടെ ഒഴുക്ക് കുറേശ്ശെ പിടികിട്ടിത്തുടങ്ങി. അപ്പോൾ....ഇവൾ സ്ക്കൂളിൽ പഠിക്കുമ്പോഴേ ആരംഭിച്ച ബന്ധമാണല്ലോ ഇത്....!

"അന്ന് നമ്മുടെ കുടുംബസ്ഥിതി എത്രമോശമായിരുന്നുവെന്ന് ഞാൻ വളരെ നന്നായി മനസ്സിലാക്കിയിരുന്നു. പഠിത്തം മുന്നോട്ടു തുടർന്നുകൊ ണ്ടുപോകുവാൻകൂടി കഴിയാത്ത ഒരവസ്ഥ.....! എന്നാൽ ഞാനെത്രയധികം തടഞ്ഞിട്ടും വിലാസിനി എനിക്കു ധനസഹായം നിർല്ലോഭം ചെയ്തു കൊണ്ടിരുന്നു....എന്റെ അഭിമാനം വിലങ്ങുതടിയായി നിൽക്കുമെങ്കിലും, നമ്മുടെ കുടുംബത്തെ ബാധിച്ചിരുന്ന തീരാക്കളങ്കംമൂലം കുടുംബത്തോ ടെനിക്കു ചില കടമകൾ നിർവഹിക്കുവാനുള്ളതായും, അവയുടെ പൂർത്തീ കരണത്തിന് എന്റെ തുടർന്നുള്ള പഠിത്തവും ഉദ്യോഗവും അത്യന്താപേ ക്ഷിതമാണെന്ന് എന്റെ മനസ്സാക്ഷി എന്നെ നിരന്തരം ഉപദേശിച്ചുകൊണ്ടി രുന്നതായും എനിക്കുതോന്നി. കൂടാതെ അവളുടെ നിഷ്ക്കളങ്കസ്നേഹ ത്തിനു മുന്നിൽ തലകുനിക്കാതിരിക്കാനും എനിക്കു കഴിഞ്ഞില്ല. ഈ ബന്ധം കോളേജ് ജീവിതത്തിലും ഞങ്ങൾ തുടർന്നുപോന്നു. ഒടുവിൽ ബി.എ.യ്ക്ക് ഞങ്ങൾ പഠിച്ചുകൊണ്ടിരിക്കുമ്പോഴാണ് ഈ നിസ്വാർഥ ഉപ കാരങ്ങൾക്കെല്ലാറ്റിനും പിന്നിൽ പെരുമാറിക്കൊണ്ടിരുന്നത് അവളുടെ ജ്യേഷ്ഠനായ ധർമപാലന്റെ കൈകളായിരുന്നു എന്നു ഞാൻ മനസ്സിലാ ക്കിയത്...."

മാധവിക്കുട്ടി നിശ്ശബ്ദയായിരുന്നു.

അനന്തൻനായർ എന്തോ പറയുവാനായി വായ് തുറന്നെങ്കിലും തിടു ക്കത്തിൽ ഏതോ ഓർത്തിട്ടെന്നപോലെ വായടച്ചുകളഞ്ഞു.

അദ്ദേഹം അവളെത്തന്നെ നോക്കിയിരുന്നു.

"വിലാസിനിക്ക് അവളുടെ അണ്ണനല്ലാതെ വേറെ ആരും തന്നെയില്ല...... അവളുടെ പൂർവികകുടുംബം ചെമ്പഴന്തിയിലാണത്രേ....... രണ്ടുപേരും അപ്പോൾ പേട്ടയിലുള്ള സ്വന്തം വീട്ടിലായിരുന്നു താമസം...."

എന്തൊക്കെയോ സംശയങ്ങളുടെ ചുരുളഴിയുന്നതായി അദ്ദേഹത്തിനു തോന്നിത്തുടങ്ങി.......

“നീ അവരുടെ വീട്ടിൽ പോയിട്ടുണ്ടോ?”

തന്റെ സ്വരത്തിൽ കാർക്കശ്യം കലർന്നിരുന്നതായി അദ്ദേഹത്തിനുതന്നെ ഒരു തോന്നലുണ്ടായി. സാരമില്ലാ....ഇത്രയധികം ക്ഷമാപൂർവം ഇവളുടെ വിവരങ്ങൾക്കു താൻ കാതുകൊടുക്കുന്നതേ ആശ്ചര്യമല്ലേ?

അദ്ദേഹത്തിന്റെ ആ ചോദ്യത്തിന് മാധവിക്കുട്ടി ഉടനേ മറുപടി പറയുകയുണ്ടായില്ല. അല്പനേരത്തേക്ക് ആലോചനാമഗ്നയായി അദ്ദേഹത്തെ തന്നെ ഉറ്റുനോക്കിയിരുന്നു അവൾ.

ആ സമയം അയൽവീട്ടിലെ ഒരു കുഞ്ഞാട്, വേലിക്കിടയിലൂടെ നുഴഞ്ഞുകയറിവന്ന് അദ്ദേഹം പ്രതീക്ഷകളോടെ നട്ടുവളർത്തി, തളിർത്തുവരുവാൻ തുടങ്ങിയിരുന്ന മധുരക്കിഴങ്ങിന്റെ വള്ളികൾ വെപ്രാളപ്പെട്ട് തിന്നുകൊണ്ടിരുന്ന കാഴ്ച, അദ്ദേഹത്തിനെ എഴുന്നേൽക്കുവാൻ പ്രേരിപ്പിച്ചു.

“കുഞ്ഞമ്മേ.....ആ ആട്ടിൻകുട്ടിയെ വിരട്ടൂ...,മരച്ചീനിയിലതിന്ന ആടു ചത്തുപോവുകയേയുള്ളൂ....” എന്നദ്ദേഹം ഒച്ചയിടുന്നതും, മാധവിക്കുട്ടി എഴുന്നേറ്റു പൂമുഖത്തുനിന്നുകൊണ്ട് ആടിനെ വിരട്ടുകയും, കാമാക്ഷിയമ്മ അടുക്കളവഴി മുറ്റത്തേക്കിറങ്ങി വേലിക്കരുകിൽ നിന്നിരുന്ന ആടിനെ ഓടിക്കുയും ചെയ്തു.

“വേലികെട്ടിയടച്ചിരുന്നാലും എങ്ങനെയാണിത് അകത്തേക്കു കയറിയത്....അസത്ത് ആട്...!” എന്ന് സ്വയം പറഞ്ഞുകൊണ്ട്, അകത്തേക്കു കയറി, “എന്താ അച്ഛനും മകൾക്കും ഇനിയും പാടും ദുരിതവും പറഞ്ഞു തീരാറായില്ലേ....? ഇന്ന് കടയിലേക്കോ ഓഫീസിലേക്കോ ഒന്നും പോകണ്ടേ?” എന്നൊരു ചോദ്യത്തോടെ അടുക്കളയിലേക്കുതന്നെ കയറിപ്പോയി, കാമാക്ഷിയമ്മ.

“മോളെ, മണിയെത്ര ആയെന്നു നോക്കൂ...” എന്ന് അനന്തൻനായർ തിടുക്കപ്പെട്ടു ചോദിക്കവേ, മാധവിക്കുട്ടി ഉള്ളിലേക്കു പോയി തന്റെ റിസ്റ്റ് വാച്ചിൽ നോക്കി “മണി ഒൻപതായി അച്ഛാ....സമയം കടന്നുപോയതറിഞ്ഞില്ല...” എന്നു മറുപടി പറഞ്ഞതുകേട്ട് തിടുക്കത്തിലെഴുന്നേറ്റ്, അദ്ദേഹം പറയുകയായി “ആട്ടെ......ശരി....നേരം വളരെയായി......രാവിലെ യാതൊന്നും തന്നെ നടന്നിട്ടില്ല.....ബാക്കി നമുക്കു രാത്രി സംസാരിക്കാം.....”

പിന്നീടദ്ദേഹം വീടിന്റെ പുറകിലേക്കു നടന്നുപോയി.

## 30

“ഇന്നു ചോറുകൊണ്ടുപോകുവാൻ ഉണ്ണിവരുകയില്ല. അവൻ ഇന്നലെയേ പറഞ്ഞിട്ടുപോയിരിക്കയാണ്...... അവന്റെ ചേച്ചിക്കു കല്യാണമാണത്രേ...... മാധവിക്കുട്ടി മധ്യാഹ്നഭക്ഷണത്തിനായി രണ്ടുമൂന്ന് ഇഡ്ഡലി പൊതിഞ്ഞു

കൊണ്ടുപോയി....." എന്നുപറഞ്ഞ കാമാക്ഷിയമ്മയോട്, "പറ്റുമെങ്കിൽ ഞാൻ ഉച്ചയ്ക്ക് ഊണുകഴിക്കുവാൻ നേരിട്ടിങ്ങുതന്നെപോരാം.... വരുവാൻ പറ്റി യില്ലെന്നുണ്ടെങ്കിൽ കടയിൽനിന്നെന്തെങ്കിലും കഴിച്ചുകൊള്ളാം....." എന്നു മറുപടി പറഞ്ഞ്, കുടയുമെടുത്ത്, ധൃതിയിൽ കടയിലേക്കു പുറപ്പെട്ടു, അന ന്തൻനായർ.

കടയിൽച്ചെന്നു കയറിയതും മുതലാളിയിൽനിന്നും ചോദ്യം ഉയർന്നു: "എന്താ അനന്തൻനായർ....ഇന്നും ക്ഷേത്രദർശനത്തിനു പോയിരുന്നോ.....?"

മറുപടിയൊന്നുമുരിയാടാതെ, മെല്ലെ കുറ്റസമ്മതംപോലെയൊന്നു പുഞ്ചിരിച്ചശേഷം തന്റെ ഇരിപ്പിടത്തിനരികിലായി കുട ചാരിവച്ചു, അദ്ദേഹം.

"ശരി......ശരി ആഡിറ്റർ കൈമൾക്കു ഞാൻ ഫോൺ ചെയ്തിട്ടുണ്ട്...... കണക്കുപുസ്തകങ്ങളുമെടുത്ത് കാറിൽത്തന്നെപോയി, ആഡിറ്ററേയും കൂട്ടി ക്കൊണ്ട് ഇൻകംടാക്സ് ഓഫീസിലേക്കു പൊയ്ക്കോളൂ....മണി പത്താ കുവാൻ പോകുന്നു....ആദ്യമായി നമ്മുടെ കണക്കുകൾ തന്നെ തീരട്ടെ" എന്നു മുതലാളി ധൃതികൂട്ടിത്തുടങ്ങി.

അനന്തൻനായർ തിടുക്കത്തിൽ കണക്കുപുസ്തകങ്ങളെല്ലാം അടുക്കി ക്കെട്ടിയെടുത്തു കൊണ്ടെത്തുമ്പോൾ, "ഭാർഗവൻ! ഓഫീസർ ഇന്ദുചൂ ഡൻനായർക്ക് നാളെ കാർ എപ്പോഴാണ് ആവശ്യമെന്നു ചോദിച്ചോളൂ....! നാളെ തിരുവട്ടാർവരെ പോകണമെന്നു പറയുകയുണ്ടായി.....അദ്ദേഹം ആവ ശ്യപ്പെടുന്ന സമയത്തുതന്നെ കാറുമായി അദ്ദേഹത്തിന്റെ വീട്ടിലെത്തണം. പെട്രോൾ കിട്രോളൊന്നും അടിക്കുവാൻ അയാളെ അനുവദിക്കരുത്....." എന്ന് ഡ്രൈവർ ഭാർഗവനോട് അടക്കിയസ്വരത്തിൽ പറയുകയായി, മുത ലാളി.

"ശരി....ശരി....എന്നാൽ പോയ് വരൂ....."എന്ന് അയാൾ അനന്തൻനായരെ യാത്രയയച്ച ഉടൻതന്നെ, അദ്ദേഹം കടയ്ക്കു പുറത്തിറങ്ങി, പുസ്തകങ്ങ ളുമായി കാറിന്റെ മുൻസീറ്റിൽക്കയറി, ഡ്രൈവർക്കു സമീപം ഇരുപ്പുറപ്പിച്ചു.

കാർ നേരെ ആഡിറ്റർ കൈമളുടെ വീട്ടിലെത്തി അദ്ദേഹത്തെയും വഹി ച്ചുകൊണ്ട് ഇൻകംടാക്സ് ഓഫീസിനെ ലക്ഷ്യമാക്കി പാഞ്ഞു.

കൈമൾ മുന്നിൽ നടക്കവേ, കണക്കുപുസ്തകങ്ങളുമായി അദ്ദേഹത്തെ പിൻതുടർന്ന് ഓഫീസിനുള്ളിലേക്ക് അവർ കയറി.

ഓഫീസിൽ ഉദ്യോഗസ്ഥന്മാർ ഓരോരുത്തരായി വെയിലിൽ വിയർത്തു കുളിച്ചു കയറിവന്നുകൊണ്ടിരുന്നു.

കൈമൾ മാത്രം ഓഫീസറുടെ റൂമിലേക്കു കയറിച്ചെന്നു. അദ്ദേഹം തന്റെ മുന്നിലിരുന്ന വേറൊരു മാന്യനുമായി സംഭാഷണത്തിൽ മുഴുകിയി രിപ്പാണ്.

പുറത്തു നിന്നുകൊണ്ടുതന്നെ ഇന്ദുചൂഡൻനായരെ സശ്രദ്ധം വീക്ഷി ച്ചു, അനന്തൻനായർ. റോസാദളങ്ങൾപോലെ ചുവന്നുതുടുത്തിരുന്നു ആ മുഖം. മുപ്പതിനോടടുത്ത പ്രായം കാണും. അദ്ദേഹത്തിനു വന്ദനം പറഞ്ഞ ആഡിറ്ററെ നോക്കിയൊന്നു പുഞ്ചിരിച്ചശേഷം, പ്രത്യഭിവന്ദനം പറഞ്ഞ് ഇരി

പ്പിടം ചൂണ്ടിക്കാട്ടി ഇരിക്കുവാനാവശ്യപ്പെട്ടു. കൈമൾ ഉപവിഷ്ടനായിക്കഴിഞ്ഞപ്പോൾ നിറുത്തിയിരുന്നിടത്തുനിന്നും സംഭാഷണം വീണ്ടും തുടർന്നു, ഇന്ദുചൂഡൻനായർ. മുറിക്കുള്ളിലിരുന്ന് അയാൾ സംസാരിച്ചിരുന്നത് പുറത്തുനിന്നിരുന്ന അനന്തൻനായരുടെ ചെവിയിലുമെത്തി.

സംഭാഷണവിഷയം രാജകീയ വ്യവഹാരങ്ങളായിരുന്നതിനാൽ അതു കേൾക്കാതിരിക്കുവാൻ അദ്ദേഹത്തിന്റെ ഹൃദയം അനുവദിച്ചില്ല.

"നാഗപ്പൻനായർ....! ഇന്നോ ഇന്നലെയോ ഒന്നുമല്ലാ...എത്രയോ തലമുറകൾക്കു മുമ്പ്, ഇവിടെ രണ്ടു തമ്പുരാട്ടിമാർ റീജന്റായി നാടു ഭരിച്ചുകൊണ്ടിരുന്നിട്ടില്ലേ....? അപ്പോൾ ശത്രുക്കളായ എട്ടുവീട്ടുപിള്ളമാരുടെ നിരന്തര ശല്യത്താൽ രാജ്യമാകെ അരക്ഷിതാവസ്ഥ കളിയാടി.....ആകെ അലങ്കോലപ്പെട്ടുപോയി......പാവം! തമ്പുരാട്ടിമാർക്കുമാത്രം എന്തുചെയ്യുവാൻ കഴിയും? മാർത്താണ്ഡവർമ മഹാരാജാവിനാണെങ്കിൽ ഭരണഭാരം കയ്യേൽക്കുവാനുള്ള പ്രായവും ആയിട്ടില്ല.....ഇവിടെത്തന്നെയുള്ള മറ്റുള്ളവരെ വിശ്വസിക്കുവാനും നിവൃത്തിയില്ലാ....അതിനാൽ ഖജനാവ് മുതലായ പ്രധാനപ്പെട്ടവയെല്ലാം ഭദ്രമായി, വിശ്വാസത്തോടെ കാത്തുസൂക്ഷിക്കുവാനായി, കോഴിക്കോട്ടുനിന്നും അടിതട, കളരിപ്പയറ്റ് മുതലായവയിൽ നിപുണരായ, രാജ്യസ്നേഹികളായ, ഏഴെട്ടു നായർകുടുംബങ്ങളെ, അവിടം വാണിരുന്ന സാമൂതിരിയുടെ അഭീഷ്ടപ്രകാരം വരുത്തുകയുണ്ടായി....അവർ മാത്രമാണ് എട്ടുവീട്ടിൽപിള്ളമാരുടെ യാതൊരു ഭീഷണികൾക്കും മധുരവാഗ്ദാനങ്ങൾക്കും വശഗതരാകാതെ, അവസാനംവരെയും, ഈ രാജകുടുംബത്തെ ഏതാപത്തിൽനിന്നും കാത്തുരക്ഷിച്ചുപോന്നിരുന്നത്.....അവരുടെ സ്നേഹത്തിലും സേവനത്തിലും സന്തുഷ്ടനായി, ഈ രാജ്യത്തുതന്നെ അവർക്കു സ്വന്തമായി നിലങ്ങളും പുരയിടങ്ങളും പതിച്ചുനല്കി, അവരെയും ഈ രാജ്യത്തിലെ പൗരന്മാരാക്കിത്തീർത്തു, പിന്നീട് രാജ്യഭാരം കയ്യേറ്റ യുവരാജാവ്. ആ ഏഴെട്ടു കുടുംബങ്ങളിലൊന്നിൽ, തലമുറകളായി തുടർന്നുവരുന്ന അംഗങ്ങളിൽ ഒരാളാണു ഞാൻ....ആ രാജ്യസ്നേഹികളുടെ, രക്തമാണ് എന്റെ ഞരമ്പുകളിലൂടെയും ഒഴുകിക്കൊണ്ടിരിക്കുന്നത്.... അതുകൊണ്ട് കൈക്കൂലിയൊന്നും തന്ന് എന്നെ ആർക്കും വിലയ്ക്കുവാങ്ങുവാൻ പറ്റുകയില്ല...." എന്നൊരു സൂചനയോടെ നിറുത്തിക്കളഞ്ഞു അദ്ദേഹം.

"പിന്നീട് മണി പത്തരയായി....സമയം കടന്നുപോയതറിഞ്ഞില്ല....! വൈകുന്നേരം സേവ്യേഴ്സിൽവച്ച് കാണാം..." എന്നു യാത്രയാക്കിയശേഷം തന്റെ മുന്നിലിരുന്ന കൈമളെ നോക്കി, "ശരി....ആട്ടെ ഇന്ന് വൈരവൻപിള്ളയുടെ കടക്കണക്കുകളെല്ലാം ശരിക്കുണ്ടല്ലോ....അല്ലേ.....?" എന്നു തുടങ്ങിയപ്പോൾത്തന്നെ, അനന്തൻനായർ കണ്ക്കുപുസ്തകങ്ങളുമായി ഉള്ളിൽക്കടന്നു.

അതിനുശേഷം, കണക്കുബുക്കുകളാകെ കുഴച്ചുമറിച്ച് ആകെ നാശമാക്കി എന്നുതന്നെ പറയാം....! നിസ്സാരമായ കാര്യങ്ങൾപോലും ഇന്ദുചൂ

ഡൻനായരുടെ കണ്ണുകൾ വിട്ടുകളഞ്ഞില്ല. കൈമളുടെ തടസ്സവാദങ്ങളും വിസ്താരങ്ങളുമെല്ലാം എതിർഭാഗത്ത് വാഗ്വാദം ചെയ്ത് തന്റെ ഡയറിയിൽ ഓരോ കണക്കും വിസ്തരിച്ച് ചുവന്ന മഷിയിൽ അയാൾ കുറിച്ചിടുവാനാരംഭിച്ചപ്പോൾ, താൻ കണക്കെഴുതിയ രീതികളെല്ലാം തെറ്റാണെന്ന് തന്റെ നേരെ മുതലാളി തട്ടിക്കയറുന്നതോർത്ത് അനന്തൻനായർക്ക് ഭയം ജനിച്ചു.

ഇടയ്ക്ക്, ഭാർഗവൻ സാവധാനം മുറിക്കുള്ളിലേക്കു തലനീട്ടി. അവനെതലയുയർത്തി നോക്കിയശേഷം, "ആരത്...? ഓഹോ...വൈരവൻപിള്ളയുടെ കാർ ഡ്രൈവറാണോ?" എന്നു ചോദിച്ചശേഷം എന്തുവേണമെന്നർഥത്തിൽ ഒരു നോട്ടമയച്ചു, ഇന്ദുചൂഡൻ നായർ.

അനന്തൻനായർക്ക് യാതൊന്നും തന്നെ സംസാരിക്കുവാനുള്ള ധൈര്യമുണ്ടായില്ല....രാജവിശ്വാസത്തിന്റെ രക്തം കുതിച്ചൊഴുകുന്ന ശരീരമാണല്ലോ മുമ്പിലിരിക്കുന്നത്!

'അല്ലാ....നാളെ തിരുവട്ടാർവരെ പോയിവരേണ്ടതെപ്പോഴാണെന്നറിഞ്ഞു വരുവാൻ മുതലാളി ആവശ്യപ്പെട്ടു...." എന്ന് വിനയാന്വിതനായി ചോദിച്ചശേഷം തലചൊറിഞ്ഞു നില്പായി, ഭാർഗവൻ.

"ഓഹോ...അതിനാണോ....! നാളെ രാവിലെ പോകണം....നീ കൃത്യം അഞ്ചുമണിക്ക് വീട്ടിൽ വന്നാൽ മതി.....നിനക്കെന്റെ വീട് നന്നായറിയാമല്ലോ.....ഇതിനുമുമ്പ് നീയവിടെ വന്നിട്ടില്ലേ? നാളെ തിരിച്ചുവരുവാൻ കഴിയുകയില്ലെന്ന് വൈരവൻപിള്ളയോട് പറഞ്ഞേക്കൂ....നീയും അതിനായി തയ്യാറായി വന്നേക്കൂ...." എന്നല്പം കർശനമായി അവനോടാജ്ഞാപിച്ച്, അവനെ യാത്രയയച്ചശേഷം, വീണ്ടും കണക്കുകളാകെ ചിതറിനോക്കുന്ന പണിയിലേർപ്പെട്ടു ഇന്ദുചൂഡൻനായർ.

അതിനുശേഷം അയാൾ ഒന്നും തന്നെ കുറിച്ചിടുകയുണ്ടായില്ല.....ആദ്യം കുറിച്ച ഡയറി പുറത്തെടുക്കുകയുണ്ടായില്ല....

കണക്കെല്ലാം പരിശോധിച്ചുകഴിഞ്ഞ്, ഓഫീസിൽനിന്നും പുറപ്പെടുമ്പോൾ മണി ഒന്ന്. ആഡിറ്ററെ അയാളുടെ വീടിനു മുന്നിൽ ഇറക്കിവിട്ടശേഷം മുതലാളിയുടെ വീട്ടിലേക്ക് കാറിൽത്തന്നെയെത്തി കണക്കുപുസ്തകങ്ങളാകെ ഏല്പിച്ചു, അദ്ദേഹം.

മുതലാളിയുടെ മുഖത്ത് പരിപൂർണ തൃപ്തിയും ആഹ്ലാദവും ദൃശ്യമായി.

"ഉം..... ആഡിറ്റർ കൈമൾ എന്നോട് ഫോണിൽ ഇപ്പോൾ സംസാരിച്ചതേയുള്ളൂ....ഞാനെല്ലാം അറിയുകയുണ്ടായി.....! ഉം....അങ്ങനെ ഇൻകംടാക്സിന്റെ വായിൽനിന്നു രക്ഷപ്പെട്ടു. ഇനി സെയിൽസ്ടാക്സ് കണക്കുകൾ വേറെയുണ്ട്....." എന്നു പറഞ്ഞുകൊണ്ട് അനന്തൻനായർക്ക് യാത്രാനുമതി നൽകിയപ്പോൾ, വീടുവരെപ്പോയി ഊണു കഴിച്ചുവരുവാൻ അനുവാദം വാങ്ങുവാൻ മറന്നുപോയില്ല, അനന്തൻനായർ.

പിന്നീട് ഭാർഗവനോട് മുതലാളി രഹസ്യമായി സംസാരിച്ചുകൊണ്ടിരുന്നതൊന്നും ശ്രദ്ധിക്കാതെ അനന്തൻനായർ മെല്ലെ കട ലക്ഷ്യമാക്കി നടന്നു.

കടയിൽപ്പോയി കൊച്ചുമുതലാളിയോട് അനുവാദവും വാങ്ങി, കുടയു മെടുത്ത് കിഴക്കേക്കോട്ട സിറ്റി ബസ്സ്റ്റോപ്പ് ലക്ഷ്യമാക്കി നടന്നു, അദ്ദേഹം.

# 31

ബസ്സു വന്നപ്പോൾ എങ്ങനെയും അതിനുള്ളിൽ കയറിപ്പറ്റി, അനന്തൻ നായർ വീടെത്തിയപ്പോൾ മണി രണ്ടു കഴിഞ്ഞിരുന്നു.

ഊണു കഴിച്ചുകൊണ്ടിരിക്കവെ, കമലാക്ഷിയമ്മയോട്, "പ്രഭാകരൻ വന്നില്ലേ?" എന്നു ചോദിച്ചതിന് "അതിരാവിലെ പോയവനാണ്... ഇനിയും ഊണുകഴിക്കാൻ കൂടി വരുകയുണ്ടായില്ല. എവിടപ്പോയിക്കിടക്കയാ ണാവോ...?" എന്നുമറുപടി കിട്ടി.

തോമസിനെക്കാണുവാൻ പോയതാവാം.

ഇന്നലെ രാവിലെ മാധവിക്കുട്ടിയുമായുണ്ടായ അവന്റെ പിണക്കവും, പിന്നീട്, ഉച്ചയ്ക്ക് തുണിക്കടയിൽ വച്ച് ലീലാകുമാരിത്തങ്കച്ചിയോടൊപ്പം അവനെ കണ്ടതുമെല്ലാം അനന്തൻ നായർക്ക് വീണ്ടും ഓർമവന്നു.

ഈ പതിനഞ്ചു വർഷത്തെ തന്റെ ജീവിത്തെയാകെ പരിഹസിക്കുവാ നെന്നവണ്ണം ഇവൻ തന്റെ അമ്മയുമായി ലോഹ്യത്തിലാവുകയെന്നു വന്നാൽ...?

അദ്ദേഹത്തിന്റെ മനസ്സാകെ ദു:ഖമായി.

ഇതിനെ സംബന്ധിച്ചിനിയും ഇവനുമായി സംസാരിക്കാതിരിക്കുന്നത് തെറ്റാണെന്നദ്ദേഹത്തിന് തോന്നിപ്പോയി.

എന്നാൽ... ഇന്നലെ മുതൽ അവനെയൊന്നു കാണുവാൻ കൂടി കിട്ടു ന്നില്ലല്ലോ....

ഒരു പക്ഷെ.... ഇതെല്ലാം അറിഞ്ഞശേഷം... താൻ അവനുമായി സംസാ രിക്കുമെന്ന് അവന് അറിയാമായിരിക്കാം. അവന് മനസ്സിലായിക്കാണുമോ?

കടമയ്ക്കായി ഭക്ഷിക്കുന്നതുപോലെ, എന്തൊക്കെയോ അല്പാല്പം വാരിക്കഴിച്ചശേഷം, പൂമുഖത്തു കിടന്ന ഈസിച്ചെയറിൽ വന്നിരിക്കു മ്പോൾ,അനന്തൻനായരുടെ മനസ്സാകെ ഛേ... ഛേ.... തന്റെ കുടുംബജീ വിതമാകെ എത്രയധികം താറുമാറായിപ്പോയി എന്ന വാസ്തവത്താൽ നീറി പ്പുകഞ്ഞു.

ഒരേവീട്ടിൽ നാലു ചുമരുകൾക്കുള്ളിൽ താമസിച്ചിട്ടും സ്വന്തം മകനോട് രണ്ടുവാക്കെങ്കിലും നേരിട്ടുസംസാരിക്കുവാൻ കഴിയാത്ത ഒരവസ്ഥ....

മകളുമായി, അവളുടെ ജീവിതപ്രശ്നംപോലും ശരിയായി കൈകാര്യം ചെയ്യുവാൻ കൂടി കഴിയാത്ത ഒരു വല്ലാത്ത ഉദ്യോഗം....

ഇതുകൊണ്ടെല്ലാം നേടിയെടുക്കുന്നതെന്താണ്?

ഇതിനെല്ലാം കാരണമെന്താണ്?

ചുമതലാബോധമുള്ള ഒരു വീട്ടമ്മയുടെ അഭാവമല്ലേ?

വീണ്ടും അനന്തൻനായരുടെ മനസ്സിൽ ഇന്നലെ വൈകുന്നേരം ശാസ്താംകോവിലിൽ വച്ചു കണ്ട കാർത്ത്യായനിയുടെ രൂപം ഓർമവന്നു.

താനാണല്ലോ ഇത്തരമൊരു ജീവിതം അപ്പാടെ പാഴാക്കിക്കളഞ്ഞത്! പ്രഭാകരൻപോലും വീണ്ടും അടുത്തിടപഴകുംവിധം, എത്രയധികം ആഡംബരപൂർവമാണവൾ ജീവിക്കുന്നതെന്നോർത്തപ്പോൾ അദ്ദേഹത്തിനൊരു ശ്വാസം മുട്ടലുണ്ടായി.

അങ്ങനെ പറയുവാനാകുമോ?

തന്റെ ആന്തരിക ജീവിതവും ബാഹ്യജീവിതവും ഒന്നുപോലെ ശൂന്യമായിപ്പോയി. അവളുടെ ബാഹ്യമായ ധാടിമോടികളിൽ മയങ്ങി അത്തരമൊരു തീരുമാനമെടുക്കുന്നതു ശരിയാണോ?

അവളുടെ ആന്തരിക ജീവിതം വെറും ശൂന്യവും ദുഃഖമയവുമാണെന്നുള്ളതിനെന്താണു തെളിവ്?

പത്തുവർഷങ്ങൾക്കുമുമ്പ് സാധിതമായ ആ പ്രഥമസമാഗമം മാത്രം!

അനന്തൻനായർ കണ്ണുതുറന്ന് ചുറ്റുപാടുമൊന്ന് വീക്ഷിച്ചു. വീടും പരിസരവുമെല്ലാം ഉച്ചവെയിലിൽ കുളിച്ച് നിശ്ശബ്ദമായി നിൽക്കയാണ്.

ഞിംഗ്...... ഞിംഗ്... എന്ന് നേരിയ ശബ്ദത്തിൽ കരഞ്ഞുകൊണ്ട് രണ്ട് അണ്ണാൻ കുഞ്ഞുങ്ങൾ മാവിൽ നിന്നും നിലത്തുവീണ് ഉരുണ്ടു പിരണ്ടെഴുന്നേറ്റ് ഓടിക്കളഞ്ഞു.

മാവിന്റെ നീണ്ടനിഴൽ പൂമുഖത്തിനൊരു തണലായിരുന്നുവെങ്കിലും വേലിയിൽ അടിച്ചുകൊണ്ടിരുന്ന ചൂടുവെയിൽ നോക്കുമ്പോൾ കണ്ണഞ്ചിപ്പോകുന്ന പ്രതീതി..... ഉടനേ എഴുന്നേറ്റു കടയ്ക്കുപോകാനനുവദിക്കാത്ത ശാരീരികാസ്വാസ്ഥ്യങ്ങളോടെ, അദ്ദേഹം അങ്ങനെ തന്നെ കിടന്നുപോയി. അർധനഗ്നമായ ശരീരത്തിൽ തലോടിക്കടന്നുപോയ കാറ്റിന്റെ കുളിർമയിൽ ലയിച്ചങ്ങിനെ തന്നെ കിടന്നു അദ്ദേഹം.

വീണ്ടും അദ്ദേഹത്തിന്റെ മിഴികൾ താനേ അടഞ്ഞുപോയി.

എവിടെയോ ഒരു കാക്കയിരുന്നു കരയുന്ന കർണകഠോരമായ ശബ്ദം അന്തരീക്ഷമാകെ മാറ്റൊലിക്കൊണ്ടു.

ഈ പതിനഞ്ചു വർഷങ്ങളായി കൂട്ടം കൂട്ടമായി ഇടതിങ്ങി ജീവിക്കുന്ന മറ്റു ജനങ്ങളോടൊപ്പം ജീവിച്ചിട്ടുപോലും, ഏകാന്തമായ ഒരു ദ്വീപിൽ

ഒറ്റയ്ക്കു ജീവിക്കേണ്ടിവന്നുപോയ ഒരു മനുഷ്യന്റെ മാനസികാവസ്ഥ തനിക്കനുഭവപ്പെടുന്നതെന്താണ്? താനിങ്ങനെ ഒറ്റപ്പെടുവാൻ കാരണം?

മാധവിക്കുട്ടിപോലും ഇന്ന് അവളെക്കുറിച്ച് എന്തൊക്കെയോ പറയുകയുണ്ടായല്ലോ ! അക്കാര്യങ്ങൾപോലും ഇതേ നാട്ടിൽ, ഇതേ വീട്ടിൽ അവളോടൊപ്പം താമസിച്ചുകൊണ്ടിരുന്ന തനിക്കെന്തുകൊണ്ട് മനസ്സിലാക്കുവാൻ കഴിഞ്ഞില്ല?

അവന്റെ വീട്ടിലേക്കുപോലും അവൾ പോയിക്കാണുമെന്ന് തോന്നുന്നു. പ്രഭാകരൻ നായരുടെ അമ്മയുമായുള്ള ബന്ധം പുതുക്കൽ....

ലീലാകുമാരി തങ്കച്ചിയുമായുള്ള ബന്ധം വേറെ....

വീട്ടിൽ കാർത്ത്യായനി ഭരണം നടത്തിയിരുന്നുവെങ്കിൽ ഇങ്ങനെയെല്ലാം സംഭവിക്കുമായിരുന്നോ?

എന്തുകൊണ്ട് സംഭവിച്ചുകൂടാ? എന്തുകൊണ്ടും അവളുടെ ജീവിതം എന്നും ഒരനർഥമായിരുന്നു.

അരവും അരവും ചേർന്നാൽ....?

കിന്നരം...!

ഉം.... എന്തൊക്കെ എങ്ങിനെയൊക്കെ സംഭവിച്ചാലും അന്നത്തെപ്പോലൊരു മാനസിക സംഘർഷം തനിക്കിപ്പോൾ അനുഭവപ്പെടുന്നുണ്ടോ?

ജീവിക്കുവാനും മരിക്കുവാനും കഴിയാതെ, അഭിമാനം പണയപ്പെടുത്തി ജീവിക്കുന്നതിനെക്കാൾ, ഒരു നിമിഷത്തെ വേദന സഹിച്ച്, ജീവൻ അവസാനിപ്പിക്കുന്നതല്ലേ നല്ലത്.?

സഹജീവനക്കാരുടെ അസൂയ നിറഞ്ഞ നോട്ടവും അർഥംവച്ചുള്ള സംസാരവുമെന്നും വകവയ്ക്കാതെ, ക്ഷമാപൂർവം സഹിച്ചുകൊണ്ട്, ഉദ്യോഗക്കയറ്റം സ്വീകരിച്ച്, ഒരു മാസത്തിലേറെയായിട്ടും വിക്രമൻ തമ്പിയെ ഓഫീസിൽ കാണുകയുണ്ടായില്ല. മനഃപൂർവം, നന്ദിപ്രകടനത്തിനായി താനും അങ്ങോട്ടു ചെല്ലുകയുണ്ടായില്ല. ആ അരിശത്തിൽ, തന്റെയീ ഉദ്യോഗക്കയറ്റം പിൻവലിക്കുകയോ, ജോലിയിൽ നിന്നും നീക്കം ചെയ്യുകയോ ചെയ്താൽ അതും തന്റെ നന്മയ്ക്കായിരിക്കാമെന്നു സങ്കൽപ്പിച്ച് സന്തോഷത്തോടെ പിരിഞ്ഞു പോകുവാൻ തയ്യാറായിട്ടാണ് താൻ ജോലി ചെയ്തുകൊണ്ടിരുന്നത്.

എന്നാൽ പ്രശ്നങ്ങൾ അത്രത്തോളം നീളുകയുണ്ടായില്ല. ഒരു ഞായറാഴ്ച... ഒഴിവുദിവസമാകയാൽ, നിത്യകർമങ്ങളെല്ലാം കഴിഞ്ഞ് ഇതുപോലൊരു മധ്യാഹ്ന സമയം, ഇതേ ഈസിച്ചെയറിൽ മയങ്ങിക്കിടക്കുമ്പോൾ ചിരിച്ചാർത്തു കൊണ്ട്, "എന്നാലും നീ ഇത്തരത്തിലൊരാണാണെന്ന് ഞാൻ സ്വപ്നത്തിൽപ്പോലും കരുതിയിരുന്നില്ല... നേരിട്ടു കാണുമ്പോൾ ഒരു കാപ്പിയെങ്കിലും വാങ്ങിത്തരണമെന്നു ഭയന്നിട്ടല്ലേ മിണ്ടാതങ്ങ് ഇരുന്നു

കളഞ്ഞത്...." എന്നു തമാശാരൂപത്തിൽ ശാസിച്ചുകൊണ്ട് കയറിവരുക യായി, തമ്പി.

ക്ഷണിക്കപ്പെടാതെ കയറിവരും ഇയാൾ എന്ന് താൻ സ്വപ്നേപി കരു തുകയുണ്ടായില്ല. അതിനാൽ അയാളോടെന്തു പറഞ്ഞ്, എങ്ങനെയാണ് സൽക്കരിച്ചാദരിക്കേണ്ടതെന്നറിയാതെ അന്തം വിട്ടുപോയി.

“അല്ലാ അങ്ങ് ഓഫീസിലേക്കു വരുമ്പോൾ എന്റെ കൃതജ്ഞത അറി യിക്കാമെന്നു കരുതി ഞാൻ കാത്തിരിക്കുകയായിരുന്നു” എന്നുള്ള തന്റെ പതർച്ചയാർന്ന മറുപടിക്ക്, “അങ്ങനെ വരുന്നിടത്തുവച്ച് നീ നന്ദിപ്രകാശി പ്പിക്കേണ്ടെന്ന് കരുതിത്തന്നെയാണ് ഞാൻ നിന്റെ ഓഫീസിലേക്കു വരു ന്നതേ നിറുത്തിക്കളഞ്ഞത്. അതുമല്ലാ നിന്റെ സീനിയർ ഹാൻഡ്സ് എന്നെ കണ്ടാൽ, മനസ്സിലെന്തെങ്കിലും സങ്കല്പിച്ച് എന്നെ മനസ്സെരിഞ്ഞു പിരാ കാതിരിക്കില്ല, ഉവ്വോ?” എന്ന് ഉറക്കെ ചിരിച്ചുകൊണ്ട് അയാൾ പറയുക യുണ്ടായി.

അല്പസമയം ഓഫീസ് കാര്യങ്ങൾ ചർച്ചാ വിഷയമാക്കി സ്വയം കട ത്തിവിട്ടുവെങ്കിലും, അയാളുടെ കഴുകക്കണ്ണുകൾവീട്ടിനുള്ളിൽ ആരെയോ കാണുവാനുഴറുന്നത് സൂക്ഷ്മദൃഷ്ടികൾ കണ്ടുപിടിച്ചു.

ഇയാൾ ഒരു ഉയർന്ന തഹസീൽദാർ....!

എത്രയെത്ര ഗ്രാമത്തിന്റെ അധികാരികൾ കൈകെട്ടി, പഞ്ചപുച്ഛമടക്കി, വായ്പൊത്തി, കിടുകിടാ വിറച്ചുകൊണ്ട് ഇയാളുടെ മുന്നിൽ നിൽക്കുന്ന കാലഘട്ടം....... അത്തരത്തിലൊരുദ്യോഗസ്ഥൻ തന്നോടൊപ്പമിരുന്ന് സരസ സംഭാഷണങ്ങളിൽ മുഴുകിയിരിക്കുന്നുവെന്നുവച്ചാൽ ...?

ഉന്നത സ്ഥാനങ്ങളിൽ, താൻപോലും അറിയാതെ ശുപാർശചെയ്ത് അനർഹമായ ഒരു ഉദ്യോഗക്കയറ്റം നേടിത്തന്നിരിക്കുന്നുവെന്നുവന്നാൽ...

ഇത്തരത്തിലെല്ലാം ചിന്തിച്ച് തീ തിന്നുകൊണ്ടിരിക്കവെ, ഏതോ ഒരു അപൂർവ വസ്തുവിനെത്തേടി സഞ്ചരിച്ചിരുന്ന അയാളുടെ ദൃഷ്ടികൾ, തന്റെ മാനസികാവസ്ഥയാകെ തകിടം മറിക്കുംവിധം, തന്നിൽ തന്നെ തറ ഞ്ഞുനിന്നിരുന്ന ആ നിമിഷങ്ങൾ...

എത്ര സമയമാണിതു സഹിക്കുക അയാളാണെങ്കിൽ പോകുവാനുള്ള യാതൊരു ലക്ഷണവുമില്ല.

നീയും നിന്റെ പ്രമോഷനും പോടാപുല്ലേ എന്ന് അയാളുടെ പിടലിക്കു പിടിച്ചു പുറം തള്ളി, കതകടയ്ക്കാൻ തന്റെ കൈകൾ തരിച്ചതാണ്...

എന്നാൽ....

എന്തോ ഒരാന്തരികഭയം....

അതിനുശേഷം, അടുത്തതായി എന്താണു സംഭവിക്കുകയെന്നോർത്ത പ്പോൾ സ്വയം ചുരുണ്ടുകൂടുകയായിരുന്നു. ഭീരുത്വം, ദൗർബല്യം എന്നെല്ലാം

മറ്റുള്ളവർ വിശേഷിപ്പിക്കുന്ന വികാരം ഇതാണോ?

താനൊരു ബലഹീനനാണോ?

ഇത്തരത്തിൽ തന്റെ മനസ്സാകെ, അഭിമാനബോധത്താലും ദു:ഖത്താലും ത്രസിച്ചുകൊണ്ടിരിക്കവേ,

"എന്താണ് അനന്തൻ നായർ..... ഞാൻ വന്നിട്ടെത്ര സമയമായി.... ഒരു കവിൾ സംഭാരമെങ്കിലും തരുവാനുള്ള ഭാവമില്ലെന്നു തോന്നുന്നല്ലോ.... ഞാനും തറവാട്ടിൽ പിറന്ന നായർ തന്നെയാണ്. എനിക്കെന്തെങ്കിലും കുടിക്കുവാൻ നൽകിയെന്നുവച്ച് തീണ്ടലൊന്നും വന്നുപോവുകയില്ലെടോ...."എന്നുള്ള വിക്രമൻ തമ്പിയുടെ ബുദ്ധിപൂർവമായ, സന്ദർഭോചിതമായ സ്വരം കേട്ട ശേഷം എന്തു ചെയ്യുവാനാണ്?

കാർത്ത്യായനിയുമായി പ്രമോഷനെപ്പറ്റി അന്നൊരു രാത്രി ചൂടുപിടിച്ച വാദപ്രതിവാദവും നടത്തിയശേഷം, പരസ്പരം വികാരശമനത്തിനായി മാത്രം, അതും തീരെ ഒഴിച്ചുകൂടുവാൻ പാടില്ലാതെ തോന്നുന്ന രാത്രികളിൽ മാത്രം, ശാരീരിക ബന്ധം പുലർത്താറുണ്ടെന്നതൊഴിച്ചാൽ പരസ്പരം മാനസികമായി അല്പം പോലും അടുക്കുയുണ്ടായിട്ടില്ല.... രണ്ടുപേരും അണു അളവുപോലും വിട്ടുകൊടുക്കുന്ന മട്ടില്ല. എന്നാൽ അപരിചിതനായ ഒരു വ്യക്തിയുടെ മുന്നിൽ അതെല്ലാം തുറന്നറിയിക്കുന്ന പെരുമാറ്റം സാധ്യമാണോ?

"അതുകൊണ്ട് ഇതാ കൊണ്ടുവരുവാൻ പറയുന്നുണ്ട്". എന്നൊരു ക്ഷമാപണത്തോടെ ഉള്ളിലേക്കു നോക്കി തന്റെ സഹജമായ സ്വരത്തിൽ., "കാർത്ത്യായനീ... അല്പം മോരുവെള്ളം ഇങ്ങെടുത്തോളൂ...." എന്നു വിളിച്ചു പറയാതിരിക്കുവാൻ പറ്റാത്ത ഒരവസ്ഥയിലായിപ്പോയി താൻ...

മുറിക്കുള്ളിൽ നിന്നും മറുപടിയൊന്നുമുണ്ടായില്ല. എന്നാൽ ഇതുവരെയും നിശ്ശബ്ദമായിരുന്ന അകത്തളത്തിൽ നിന്നും പ്രഭാകരന്റെ നിറുത്താതുള്ള കരച്ചിൽ മുഴങ്ങിക്കേട്ടു.

വിക്രമൻ തമ്പിയുടെ മുഖത്ത്, കൊച്ചുകുഞ്ഞിന്റെ കരച്ചിൽ വല്ലാത്ത മാനസിക വിക്ഷോഭം സൃഷ്ടിച്ചിരിക്കുന്നതായി ആ മുഖത്തുനിന്നദ്ദേഹം മനസ്സിലാക്കി.

അല്പസമയത്തിനുശേഷം, അടുക്കളയിലെ കരിപിടിച്ച വേഷവിധാനങ്ങളോടെ തന്നെ, ഒക്കത്തു കരയുന്ന പ്രഭാകരനും, ഒരു കൈയിൽ മോരുവെള്ളവുമായി കാർത്ത്യായനി പ്രത്യക്ഷപ്പെട്ടു.

തമ്പിയെ ഒന്നേറുകണ്ണിട്ടു നോക്കുകപോലും ചെയ്യാതെ മേശപ്പുറത്തു വച്ചശേഷം, അടുക്കളയിലേക്കു തന്നെ തിരിച്ചുപോകുവാൻ തിരിഞ്ഞ അവളെ, സംഭാഷണത്തിലേർപ്പെടുത്തി ഒരു നിമിഷമെങ്കിലും അവിടെ നിറുത്തണമെന്നതിനാൽ കുഞ്ഞിനെ ഒരിരയാക്കി ഉപയോഗിക്കുകയായി വിക്രമൻ തമ്പി.

"എടാ, .... മോനേ... ഇങ്ങുവരൂ...." എന്നു വാത്സല്യപൂർവം വിളിച്ചു കൊണ്ട്, എഴുന്നേറ്റ് അവളുടെ നേരെ കുഞ്ഞിനുവേണ്ടി കൈനീട്ടി നിന്ന വിക്രമൻ തമ്പിയുടെ കയ്യിൽ പ്രഭാകരനെ നൽകാതിരിക്കാനും കാർത്ത്യായനിക്കു കഴിഞ്ഞില്ല.

താൻ പ്രതീക്ഷിച്ചിരുന്നതുപോലെ തന്നെ വിക്രമൻതമ്പിയുടെ കഴുകക്കണ്ണുകളുമായി കാർത്ത്യായനിയുടെ ആയതലോചനങ്ങൾ ഇടഞ്ഞു. അതോടൊപ്പം പ്രഭാകരനെ വാങ്ങുമ്പോൾ കൈവിരലുകൾ കാർത്ത്യായനിയുടെ കയ്യിൽ സ്പർശിച്ചില്ലേ എന്നൊരു സംശയം....

അല്പസമയത്തേക്ക് പ്രഭാകരനെ കയ്യിൽ വച്ച് "കൊച്ചുകള്ളാ... എടാ പോക്കിരിക്കുട്ടാ..." എന്നെല്ലാം കൊഞ്ചിച്ച ശേഷം വിക്രമൻ തമ്പി യാത്രയായി. അയാൾ പോയി വളരെ സമയം കഴിഞ്ഞിട്ടും കിടന്ന കിടപ്പിൽ നിന്നെഴുന്നേൽക്കുവാനോ സംസാരിക്കുവാനോ സാധിക്കാതെ തന്റെ മനസ്സാകെ കലങ്ങിമറിഞ്ഞിരുന്നു.

അല്പസമയത്തിനുശേഷം, കാർത്ത്യായനിയെ വിളിച്ച തന്റെ സ്വരത്തിൽ കോപം കലർന്നിരുന്നുവോ?

യാതൊരു ഭാവഭേദവുമില്ലാതെ, അല്പം മുമ്പു കണ്ട വേഷത്തിൽ തന്നെ കാർത്ത്യായനി പ്രത്യക്ഷപ്പെട്ടു.

"എന്താ സന്തോഷമായല്ലോ. അല്ലേ?"

തന്റെ വളച്ചുകെട്ടിയുള്ള ഈ ചോദ്യം കേട്ടപ്പോൾ കാർത്ത്യായനിയുടെ നാസിക വിരിഞ്ഞ് മുഖം തുടുത്ത് അവളാകെ കോപാവേശത്താൽ ചുരുങ്ങിപ്പോകുന്നതുപോലെ തനിക്കു തോന്നി.

"നിന്നോടാണ് ചോദിച്ചത്.... മനഃപൂർവമല്ലേ പ്രഭാകരനെ കരയിപ്പിച്ച് ഒക്കത്തേന്തിക്കൊണ്ട് നീ തമ്പിയുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടത്..?"

ആജ്ഞാ സ്വരത്തിലാണ് തന്റെ ആ ചോദ്യം പുറത്തുചാടിയത്.

"അതെ."

സമാധാനപൂർവം പുറത്തുവന്ന ആ മറുപടി, തന്നെ കൂടുതൽ കോപകലുഷിതനാക്കിത്തീർക്കുവാനേ ഉപകരിച്ചുള്ളു. തന്റെ സ്വരം കോപത്താൽ വിറച്ചിരുന്നു.

"എന്തിനുവേണ്ടി?"

"മറുപടി പറഞ്ഞേതീരു എന്നുണ്ടെങ്കിൽ ഞാൻ പറയാം.... നിങ്ങളന്ന് ഇയാളെപ്പറ്റി പറഞ്ഞതെല്ലാം എനിക്കോർമയുണ്ട്. ഒരു കുഞ്ഞിന്റെ മാതാവാണ് ഞാൻ എന്നയാൾക്കു നേരിട്ടുകാട്ടിക്കൊടുക്കുവാൻ വേണ്ടി മാത്രമാണ് ഞാൻ പ്രഭാകരനെയും കൂടി ഒക്കത്തെടുത്തുകൊണ്ടുവന്നത്...."

യാതൊന്നും വിശേഷവിധിയായി സംഭവിച്ചിട്ടില്ലാത്തതുപോലെ വളരെ സമചിത്തതയോടെ, പുറത്തുവന്ന ആ വരികൾ, അവളുടെ ആ നിൽപ്,

എല്ലാം തന്റെ കോപം ഉച്ചകോടിയിലെത്തിച്ചു.

"അല്ലാ.. അതല്ല കാരണം. അയാളോടല്പം സമയം നിന്ന് കൊഞ്ചി ക്കുഴഞ്ഞു സംസാരിക്കാനും, പരസ്പരമുള്ള സ്പർശനസുഖം അനുഭവി യ്ക്കുന്നതിനും മാത്രം...!"

അവളുടെ മുഖം ചെമ്പരത്തിപ്പൂപോലെ ചുവന്നു തുടുത്തു. നിശ്ചല യായി തന്റെ മുഖത്തുറപ്പിച്ചിരുന്ന ആ മിഴികളിൽ നിന്നും തീപ്പൊരി പാറി–! കോപാവേശത്താൽ അവളുടെ ശരീരമാകെ വിറച്ചുതുള്ളുന്നതും തനിക്കു കാണുവാൻ കഴിഞ്ഞു.

"അതേ.... അതിനുവേണ്ടിതന്നെയാണ്... അയാളുടെ കൂടെ വിടുവാനാ യിട്ടല്ലേ നിങ്ങളെന്നെ മാനവും നാണവുമില്ലാതെ വിളിച്ചുവരുത്തിയത്...!"

അഗ്നിബാണങ്ങൾ തൊടുത്തുവിട്ടതുപോലെ അവളുടെ വായിൽ നിന്നും ഈ വരികൾ പുറത്തുചാടിയതും താനൊരു മൃഗമായി, അവളെ തല്ലിച്ചത ച്ചതും എല്ലാം ഒരു വിദൂരസ്വപ്നംപോലെ തന്റെ അബോധമണ്ഡലത്തിൽ ഇപ്പോഴും ഉയിർത്തെഴുന്നേറ്റു നിൽക്കുന്നു....!

## 32

"ചേട്ടാ, എന്താ..... ഉച്ചയുറക്കമാണോ?" എന്ന് ആരോ വിളിക്കുന്നതുപോ ലൊരു സ്വരം അദ്ദേഹത്തിന്റെ കാതിലൊഴുകിയെത്തി.

അതോടൊപ്പം പാദപതനശബ്ദവും....

മിഴികൾ തുറക്കുമ്പോൾ, കസേരയിൽ തന്റെ അനുജൻ മധുസൂദനൻനാ യർ ചിരിച്ചുകൊണ്ടിരിക്കുന്നതാണദ്ദേഹം കണ്ടത്. അല്പം അകലെയായി, മൃദുമന്ദഹാസം ചൊരിഞ്ഞ്, അടക്കവും ഒതുക്കവുമുള്ള ഒരു ചെറുപ്പക്കാ രൻ നിന്നിരുന്നു.

"വാ ധർമപാലാ വന്നിരിക്ക്..." എന്ന് മധുസൂദനൻ നായർ അവനെ ക്ഷണിച്ചപ്പോൾ, സമീപം കിടന്നിരുന്ന സ്റ്റൂളിൽ വന്നിരുന്നു അവൻ.

'ധർമപാലൻ' എന്ന് മധുസൂദനൻ നായരുടെ വായിൽ നിന്നുവീണ ആ പേർ അനന്തൻനായരുടെ ഉറക്കച്ചടവെല്ലാം നിശ്ശേഷം തുരത്തിയോടിച്ച്, അദ്ദേഹത്തെ എഴുന്നേല്പിച്ചിരുത്തിക്കളഞ്ഞു.

മാനിറം. എന്നാൽ ലക്ഷണമുള്ള മുഖം. ആരോഗ്യപൂർണമായ കടഞ്ഞെ ടുത്ത ശരീരം... ഒരു മുപ്പത്തിയഞ്ചു വയസ്സെങ്കിലും മതിക്കും... മധുസൂദ നൻ നായരേക്കാൾ അല്പം ചെറുതായിരുന്നാലും കാഴ്ചയിൽ വീതിയുള്ള മേൽമീശ! വെള്ള ഷർട്ടും മൽമൽവേഷ്ടിയും അവനു നന്നേ യോജിച്ചി

രുന്നു. തികച്ചും സുന്ദരനായ ഒരു പയ്യൻ.

"ചേട്ടാ....ധർമപാലൻ സമത്വപുഷ്പം ദിനപ്പത്രത്തിൽ സഹപത്രാധിപ രായി ജോലിനോക്കുന്നു... ചേട്ടൻ ആളിനെ നന്നായികണ്ടല്ലോ, അല്ലേ....?"

മധുസൂദനൻനായരുടെ ഈ ചോദ്യത്തിന്റെ ശരിയായ ആന്തരാർഥം പിടികിട്ടാതിരുന്നതിനാൽ അനന്തൻനായർ ചോദ്യരൂപത്തിലൊന്നു നോക്കി പ്പോയി.

"ചേട്ടാ . . ബാക്കിയെല്ലാം ഇവനെ യാത്രയയച്ചശേഷം നമുക്കു സംസാ രിക്കാം. ഇവിടെ വള്ളക്കടവ് യൂണിയൻ ആഫീസിൽ ഞങ്ങൾക്കു രണ്ടു പേർക്കും അല്പം ജോലിത്തിരക്കുണ്ട്. ലേബർ മിനിസ്റ്ററും ഒരു പക്ഷെ വന്നേക്കും. ടാക്സി പുറത്തുകിടപ്പുണ്ട്. ഇവിടെനിന്നും ഇവനെ അവിടെ എത്തിച്ചശേഷം എന്നെകൊണ്ടുപോകുവാൻ ടാക്സി എത്തുന്നതിനുമുമ്പ് ഞാൻ വിവരമെല്ലാം ചുരുക്കത്തിൽ പറഞ്ഞുകേൾപ്പിക്കാം. എന്നാൽ.... അതി നുമുമ്പ് ആളിനെ ശരിക്കൊന്നു കണ്ടിരിക്കണമല്ലോ.. അതുകൊണ്ടാണിങ്ങു കൂട്ടിക്കൊണ്ടുവന്നത്..." എന്ന് മുഖവുരയായി പറഞ്ഞശേഷം അദ്ദേഹ ത്തിന്റെ മറുപടിക്കായ് കാത്തുനിൽക്കാതെ, "ധർമപാലാ.... അപ്പോൾ നീ മുമ്പേപോയി വണ്ടി അയയ്ക്കണം". എന്ന് അർഥപൂർണമായി അവനെ നോക്കിയൊന്നു മന്ദഹസിക്കുകയും, അവനൽപം സങ്കോചത്തോടെ, "ശരി എന്നാൽ ഞാനിറങ്ങട്ടെ", എന്ന് അനന്തൻ നായരോട് വിനയാന്വിതനായി ചോദിക്കുകയുമുണ്ടായി.

"ശരി" എന്ന് തലകുലുക്കി സമ്മതം പ്രകടിപ്പിക്കുമ്പോൾ, മുൻകൂട്ടി യുള്ള തീരുമാനമനുസരിച്ചാണ്, മധുസൂദനൻ നായർ ധർമപാലനെ അവിടെ നിന്നും ഒഴിവാക്കുന്നത് എന്നദ്ദേഹം മനസ്സിലാക്കാതിരുന്നില്ല.

ധർമപാലൻ പോയ ശേഷം, മധുസൂദനൻ നായർ അല്പസമയം മൗന മവലംബിച്ചു.

"ചേട്ടൻ വീട്ടിൽ കാണുമെന്ന കാര്യത്തിൽ എനിക്കൽപം സംശയമു ണ്ടായിരുന്നു. കടയിലേക്ക് ഫോൺ ചെയ്തു ചോദിച്ചപ്പോൾ ഊണു കഴി ക്കുവാൻ വീട്ടിലേക്കു പുറപ്പെട്ടിട്ടുണ്ടെന്നറിവുകിട്ടി...." എന്ന് അവൻ തന്നെ മൗനം ഭഞ്ജിച്ചു.

അനന്തൻനായർക്ക് മനസ്സിനൊരു വല്ലായ്മ അനുഭവപ്പെട്ടു.

മഹാദേവയ്യരുടെ മകളുടെ വിവാഹപ്രശ്നത്തിൽ ഇവൻ ഇടപെട്ടതിനെ താഴ്ത്തി, പുച്ഛിച്ചു, കുറ്റപ്പെടുത്തി മുതലാളി തന്നോടു സംസാരിച്ചിരുന്ന തിനാൽ, ഇന്നിവൻ നേരിട്ടു കടയിലേക്ക് ഫോൺ ചെയ്ത് സ്വസഹോദര നാണ് എന്ന ബന്ധത്തെ ഒരിക്കൽ കൂടി ഓർമിപ്പിച്ചത് അത്ര പന്തിയായില്ല എന്നൊരു തോന്നൽ അദ്ദേഹത്തിനുണ്ടായി. തന്റെ വയറ്റത്തടിക്കുവാനിനി വേറൊന്നും വേണ്ടാ. വൈരവൻ പിള്ള മുതലാളി അത്തരക്കാരനാണ്....! ഹും.... താനിവന്റെ സഹോദരനാണെന്ന ഒരു യോഗ്യതാപത്രം മാത്രം ഇല്ലാ

യിരുന്നുവെങ്കിൽ, ഇനിയും അല്പം കൂടി, കൊട്ടാരത്തിൽ തന്നെ ഒരു പക്ഷെ, ജോലിചെയ്തു ജീവിക്കാമായിരുന്നോ എന്നൊരു ചിന്തയും അന ന്തൻ നായരുടെ മനസ്സിനെ മഥിച്ചു.

കഴിഞ്ഞപ്രാവശ്യം കണ്ടതിനെക്കാൾ ഇവന് അല്പം കൂടി ചെറുപ്പം തോന്നിക്കുന്നുണ്ട്. തൂവെള്ളജുബ്ബയും വേഷ്ടിയും ഇവന്റെ ഭംഗിക്കു മാറ്റു കൂട്ടുന്നുണ്ട്.

"സുകുമാരനെങ്ങനെയിരിക്കുന്നു"?

"ഉം.... അവന്റെ കാര്യമൊന്നും പറയേണ്ടാ. അധികമായി പുറത്തെങ്ങും ഇറങ്ങിനടക്കരുതെന്നു ഞാൻ പറഞ്ഞാലാരു കേൾക്കുവാനാണ്? രണ്ടുമൂന്നു ദിവസങ്ങൾക്കു മുമ്പ് ശ്രീകണ്ഠേശ്വരം ക്ഷേത്രക്കുളത്തിൽ കുളിക്കുവാൻ പോയിരുന്നു. നല്ലകാലം... വെള്ളത്തിലിറങ്ങുന്നതിനു മുമ്പ് ചുഴലിവന്നു.. അതുകൊണ്ട് ആപത്തൊന്നും ഉണ്ടാകാതെ കഴിഞ്ഞു. കൂട്ടുകാരെല്ലാം ചേർന്നെടുത്തുകൊണ്ടുവന്ന് വീട്ടിൽ കിടത്തുകയായിരുന്നു.!" മധുസൂദ നൻനായരുടെ മുഖം ദു:ഖമയമായി.

അല്പസമയം കഴിഞ്ഞ് ആ പഴയ ഉത്സാഹത്തോടെ അവൻ തുടർന്നു!

"ശരി... എന്നാൽ, ഞാൻ വന്നതെന്തിനാണെന്ന് ചേട്ടൻ ചോദിച്ചില്ലല്ലോ.... എന്നെ പട്ടണത്തിലെ മിശ്രവിവാഹസംഘത്തിന്റെ പ്രസിഡണ്ടായി തിര ഞ്ഞെടുത്തിരിക്കുന്നു. അതുകൊണ്ട് ഇപ്പോൾ രാഷ്ട്രീയ കാര്യങ്ങളോ ടൊപ്പം വിവാഹപ്രശ്നങ്ങളും കൈകാര്യം ചെയ്യേണ്ടിയിരിക്കുന്നു....!"

"മഹാദേവയ്യരുടെ മകൾ ഗീതയും അലോഷ്യസുമായുള്ള മിശ്രവിവാ ഹവും നീ നടത്തിക്കൊടുത്തതായി കടയിൽ ഇന്നലെ ഒരു സംസാരമു ണ്ടായി....! അപ്പോൾ അതു വാസ്തവമാണോ....?" എന്ന് ഇടയ്ക്കു കടന്നു ചോദിച്ച അനന്തൻ നായരോട്, "അതൊരു നീണ്ടകഥയാണ്! അതു പറയു വാൻ തുടങ്ങിയാൽ ഇപ്പോഴൊന്നും തീരുകയില്ല... ഇനിയൊരിക്കൽ വിസ്ത രിച്ചു പറയാം.... ഞാനിപ്പോൾ പറയുവാൻ തുടങ്ങുന്നതു വേറെയാണ്..." എന്നു പറഞ്ഞുകൊണ്ട്, വീണ്ടും സാവധാനം ആരംഭിച്ചപ്പോൾ, കാര്യമെ ന്താണെന്ന് നന്നായി ഊഹിച്ചു കഴിഞ്ഞിരുന്ന അനന്തൻ നായർ, അവനു സംസാരിക്കേണ്ടതെല്ലാം സംസാരിക്കട്ടെ, എന്ന ചിന്തയോടെ, നിശ്ശബ്ദ നായി അവനെത്തന്നെ നോക്കിയിരുന്നുപോയി.

"ധർമപാലൻ, ഞാൻ പ്രസിഡണ്ടായിരിക്കുന്ന പല തൊഴിൽ സംഘ ങ്ങളുടെയും കാര്യദർശിയാണ്... അല്പ നാളുകളായി അവനെന്നോടൊരു പ്രധാന കാര്യം പറഞ്ഞുകൊണ്ടിരിക്കുകയാണ്... എനിക്കവനെ കുറിച്ച് ശരി ക്കറിവുള്ളതിനാൽ, അക്കാര്യം അറിഞ്ഞപ്പോൾ മുതൽ വലിയ സന്തോ ഷവും.... സംതൃപ്തിയും. ഇവൻ പൊതുകാര്യങ്ങളിൽ ഇത്രയധികം സാമർഥ്യമുള്ളവനായിരുന്നിട്ടും, ഈ ഒരൊറ്റകാര്യത്തിൽമാത്രം ലജ്ജിത നായി കാണപ്പെടുകയാണ്.... അതിനെല്ലാം പുറമെ, അവനു ബന്ധുക്ക

ളെന്നു പറയുവാൻ ഞങ്ങളല്ലാതെ വേറെയാരും തന്നെയില്ല... അതുകൊണ്ടാണ് ഞാൻ തന്നെ നേരിട്ട് ഇക്കാര്യത്തെപ്പറ്റി സംസാരിച്ചു തീരുമാനിക്കാമെന്ന് വച്ചത്.... അതിനായിട്ടാണ് ഞാനവനെയും എന്നോടൊപ്പം കൂട്ടിയത്....!"

ഒരേശ്വാസത്തിൽ ഇത്രയും പറഞ്ഞു നിർത്തിയശേഷം, അനന്തൻ നായരെ ഏറുകണ്ണിട്ടു നോക്കി, മധുസൂദനൻ നായർ.

വെയിൽ വേലിയും കടന്ന് മുറ്റം ആക്രമിച്ചപ്പോൾ, "മണിയെത്രയായി?"എന്ന് അനന്തൻ നായർ ചോദിച്ചതിന് "മൂന്നരയായി' എന്ന് സ്വന്തം റിസ്റ്റു വാച്ചുനോക്കി മറുപടി പറയുകയുണ്ടായി മധുസൂദനൻ നായർ. "എനിക്കു കടയ്ക്കു പോകുവാൻ സമയമാകുന്നു" എന്നദ്ദേഹം തിടുക്കപ്പെടുത്തിയപ്പോൾ, അയാൾ തുടർന്നു.

"ഞാൻ പറയുന്നതെല്ലാം ശ്രദ്ധിച്ചുകേട്ടിട്ട്, ചേട്ടൻ പെട്ടെന്നുള്ള വികാരാവേശത്താൽ യാതൊരു തീരുമാനങ്ങളുമെടുക്കരുത്... നമ്മുടെ കുടുംബനിലയും, സാമ്പത്തിക സ്ഥിതിയും എല്ലാം നാമിപ്പോൾ കണക്കിലെടുക്കേണ്ടതുണ്ട്.... ഇന്ന് കാലം വളരെയധികം മുന്നേറുകയാണ്. ഇതിനായി ചേട്ടൻ കാൽ പൈസപോലും ചെലവഴിക്കേണ്ട ആവശ്യമില്ല... എല്ലാം ഞാൻ തന്നെ നോക്കിക്കൊള്ളാം..."

ഇവൻ മുഖവുരവിട്ട് കാര്യത്തിലേക്കു കടക്കുന്നില്ലല്ലോ എന്നോർത്തപ്പോൾ അദ്ദേഹത്തിന് അടക്കുവാൻ വയ്യാത്ത കോപമുണ്ടായി. കടയിൽപോകുവാനാണെങ്കിൽ സമയം വൈകുന്നു. രാവിലെ തന്നെ മുതലാളി പരിഹസിച്ചതാണ്... അതിനാൽ അദ്ദേഹം തന്നെ നേരിട്ട് കാര്യത്തിലേക്കു കടന്നു. "നീ ഇവനെയും കൂട്ടിക്കൊണ്ടിങ്ങുവന്ന വിവരം മാധവിക്കുട്ടിക്കറിയാമോ?"

മധുസൂദനൻ നായരുടെ മുഖം വിളറിവെളുത്തു.

"എന്ത്"?

"ഇന്നു രാവിലെ മാധവിക്കുട്ടിയോട് ഇക്കാര്യത്തെപ്പറ്റി ഞാൻ ചർച്ച ചെയ്യുകയുണ്ടായി.... അപ്പോൾ ഇതിൽ നീയും ഉൾപ്പെട്ടിട്ടുണ്ടെന്ന വിവരം അവൾ പറയുകയുണ്ടായില്ല... അതാണ് ഞാൻ ചോദിച്ചത്...!"

മധുസൂദനൻ നായർ ഒരു വിധം മനസാന്നിധ്യം നേടിക്കൊണ്ട് തുടർന്നു.

"ഇക്കാര്യം എനിക്കറിയാമെന്ന് മാധവിക്കുട്ടിക്കൽപംപോലും അറിഞ്ഞുകൂടാ. ഞാനും ധർമപാലനും കൂടി ഇവിടെ വന്നിരുന്നു എന്ന വിവരം പോലും ദയവുചെയ്ത് മാധവിക്കുട്ടിയെ കുറച്ചുകാലത്തേക്കെങ്കിലും അറിയിക്കരുത്. എന്തുകാരണവശാലും തന്റെ അച്ഛന്റെ പരിപൂർണസമ്മതമില്ലാതെ ഈ വിവാഹം നടക്കുവാൻ പാടില്ല എന്ന് മാധവിക്കുട്ടി ധർമപാലനോട് ഉറപ്പിച്ചു പറഞ്ഞിരിക്കുന്നുവത്രേ. എന്നാൽ ചേട്ടനോട് ഞാനൊരു കാര്യം മാത്രം പറയുന്നു.... മാധവിക്കുട്ടിയുടെ ചിറ്റപ്പനെന്ന അധികാരത്തോടെ തന്നെ ഞാൻ പറയുകയാണ്... ചേട്ടനിതിൽ ആലോചിച്ചു

ദു:ഖിക്കുവാനൊന്നും തന്നെയില്ല... മനുഷ്യൻ ചന്ദ്രനിൽ വരെ പോയിട്ട് സുരക്ഷിതനായി തിരിച്ചെത്തിയിരിക്കുന്ന കാലം....!ഇവിടെ നാം നായർ, ഈഴവൻ എന്നെല്ലാം ജാതിഭേദം തിരിച്ച് വേലികെട്ടി പരസ്പരം കലഹിച്ചു കഴിയുന്നതിൽ യാതൊരർഥവുമില്ല. ഇപ്പോഴാണെങ്കിൽ നായരീഴവ മിശ്ര വിവാഹം സർവസാധാരണവുമാണ്. ഇതിൽ നമുക്കു മാത്രമായി ലജ്ജി ക്കാനെന്തിരിക്കുന്നു...! എന്റെ കുട്ടികളുടെ വിവാഹത്തിന് തീർച്ചയായും ഞാൻ ജാതിയും മതവുമൊന്നും ഒരു പ്രശ്നമാക്കുകയേയില്ല...!"

ഇവനൊരു രാഷ്ട്രീയ പ്രാസംഗികനാണല്ലോ എന്നു മനസാ പറഞ്ഞെ ങ്കിലും, അവനിൽ നിന്നുതിർന്നുവീഴുന്ന ഓരോവാക്കും, രാവിലെ മാധവി ക്കുട്ടിയുമായുള്ള സംസാരം മനസ്സിലുണ്ടാക്കിയ മുറിവും ഭാരവും കൂട്ടുക യല്ലാതെ ഒരല്പം പോലും കുറയ്ക്കുകയുണ്ടായില്ല എന്നദ്ദേഹം വേദന യോടെ ഓർമിച്ചുപോയി.

"മാധവിക്കുട്ടിയോട് ഇക്കാര്യത്തെപ്പറ്റി എനിക്കല്പം കൂടി സംസാരി ക്കുവാനുണ്ട്.... അതിനുശേഷം എന്റെ തീരുമാനം ഞാനറിയിക്കാം..." എന്ന് അനന്തൻ നായർ പറഞ്ഞു നിറുത്തിയപ്പോൾ പുറത്ത് കാറിന്റെ ഹോൺ ശബ്ദം കേൾക്കുകയാൽ മധുസൂദനൻ നായരും തിടുക്കപ്പെട്ട് എഴുന്നേറ്റു.

"ചേട്ടാ... ശരിക്കും ആലോചിച്ച് തീരുമാനം അറിയിച്ചാൽ മതി.... എന്നാൽ... മാധവിക്കുട്ടിയുടെ അമ്മമൂലം നമ്മുടെ കുടുംബത്തിനുണ്ടായ തീരാക്കളങ്കം കൊണ്ടുമാത്രമല്ല, മാധവിക്കുട്ടിയുടെ ഭാവി നന്മകൂടി ലക്ഷ്യ മാക്കിക്കൊണ്ടാണ് ഞാനിത് ആവശ്യപ്പെടുന്നത്. നാം ഇത് അലസിപ്പോ കാനനുവദിച്ചുകൂടാ....!"

അർഥവത്തായ അവന്റെയീ സംസാരം അനന്തൻ നായരുടെ മനസ്സിനു ള്ളിൽ ഒരു കുന്തംപോലെ തറച്ചുനിന്നു.

ഏതോ ചെറുപ്പക്കാരൻ, അവന്റെ ഷർട്ടിൽ കുത്തിയിരുന്ന ബാഡ്ജിൽ നിന്നും അവനൊരു വാളണ്ടിയറാണെന്നു മനസ്സിലാക്കുവാൻ കഴിയുന്നു. വെപ്രാളപ്പെട്ട് മുററത്തേക്കോടികയറിവന്ന് മധുസൂദനൻനായരെ താണുവ ണങ്ങിയശേഷം "സാർ... മന്ത്രിയെല്ലാം ആഗതരായിക്കഴിഞ്ഞു. ഉടൻ തന്നെ നിങ്ങളെ കൂട്ടിക്കൊണ്ടുവരുവാൻ പറഞ്ഞിരിക്കുന്നു..." എന്ന് വിനയപൂർവം പറയുകയുണ്ടായി.

"ഇതാ... ഞാനിറങ്ങുന്നു..." എന്ന് അവനോടു പറഞ്ഞശേഷം, "അപ്പോൾ ചേട്ടാ ഞാനിറങ്ങട്ടെ....? ഒരാഴ്ചയ്ക്കകം തീരുമാനം അറിയി യ്ക്കണം...." എന്നാവശ്യപ്പെട്ടശേഷം മുറ്റത്തേക്കിറങ്ങി മധുസൂദനൻ നായർ.

അവനോടൊപ്പം മുറ്റംവരെ ഇറങ്ങിയ അനന്തൻ നായർ "മന്ത്രി ആരാണ്"? എന്നൊരുചോദ്യം ചോദിച്ചു.

"ലേബർ മിനിസ്റ്റർ ലൂസിയാന !" മധുസൂദനൻ നായരുടെ മറുപടി.

ചില ദിവസങ്ങൾക്കുമുമ്പ് പത്രങ്ങളിലാകെ പ്രസിദ്ധിനേടിയ അവളുടെ വിവാഹബന്ധം വേർപെടുത്തുന്നതിനെ കുറിച്ചുള്ള വാർത്തകൾ വായിച്ചത് അനന്തൻ നായർ മറന്നിട്ടില്ല.

"അവളുടെ വിവാഹമോചനമെല്ലാം ഏതുവരെയായി?"

"നിയമപ്രകാരം ഡൈവോഴ്സ് ചെയ്തിട്ടില്ലെങ്കിലും, ഇനിയും ഒരിക്കലും പരസ്പരം ഒന്നു ചേരുവാനാകാത്തവിധം രാഷ്ട്രീയാഭിപ്രായങ്ങളിൽ അവൾക്കും പ്രതിപക്ഷക്കാരനായ ഭർത്താവിനും ഭിന്നതകളുണ്ടായിട്ടുണ്ട്....!"

അവനോടൊപ്പം പടിവരെ അനുഗമിച്ചശേഷം, അവൻ ടാക്സിയിൽകയറിപ്പോകുന്നതും നോക്കി വീട്ടിനുള്ളിലേക്കു നടന്നുകയറി ഷർട്ടിട്ട് കുടയുമെടുത്ത്, ബസ് സ്റ്റോപ്പ് ലക്ഷ്യമാക്കി തിടുക്കപ്പെട്ടു നടന്നു. അദ്ദേഹം.

## 33

സെയിൽസ്ടാക്സ് ഓഫീസിൽ കൊണ്ടുപോയി കാണിക്കേണ്ട വിൽപ്പനവരിക്കണക്കുകളിൽ മുഴുകിയിരുന്ന അനന്തൻനായരുടെ തലച്ചോറിൽ രൂപയുടെ ഉയർന്ന അക്കങ്ങൾ കിടന്നു തത്തിക്കളിച്ചുകൊണ്ടിരുന്നുവെങ്കിലും, മനസ്സാകെ, തന്റെ ജീവിതത്തിലുണ്ടായ ലാഭനഷ്ടക്കണക്കുകൾ തിട്ടപ്പെടുത്തുന്നതിൽ മുഴുകിയിരുന്നു.

മധുസൂദനൻനായരും വന്ന് അണ്ണാൻ കുഞ്ഞിനും തന്നാലായത് എന്ന പഴഞ്ചൊല്ല് അന്വർഥമാക്കുമാറ്, തന്റെ ദു:ഖങ്ങൾ വർധിപ്പിച്ചിരിക്കുന്നു.

മിശ്രവിവാഹത്തെ കുറിച്ചോർത്ത് താൻ ലജ്ജിതനാകേണ്ട കാര്യമൊന്നുമില്ലെന്നാണവന്റെ അഭിപ്രായം... എന്നാൽ....

താനങ്ങനെ ലജ്ജിക്കുന്നതിലെന്തർഥമാണുള്ളത്?

സങ്കരവിവാഹത്തിൽപിറന്ന ഒരു പെൺകുട്ടിയെതന്നെയല്ലേ കുടുംബമാഹാത്മ്യത്തിൽ നിർബന്ധം പിടിച്ചിരുന്ന തന്റെ അച്ഛനും തനിക്കു തിരഞ്ഞെടുത്തത്. താനും അവളെത്തന്നെയല്ലേ യാതൊരു എതിർപ്പും കൂടാതെ മാലയിട്ട് സ്വീകരിച്ചത്. അപ്പോഴൊന്നും മിശ്രവിവാഹത്തെ പറ്റി ഓർത്തു തലപുകഞ്ഞിട്ടില്ലാത്ത താൻ, ലജ്ജിക്കാത്ത താൻ ഇപ്പോൾ സ്വന്തം മകളുടെ പ്രശ്നത്തോടടുത്തപ്പോൾ മാത്രം ലജ്ജിതനാകേണ്ട ആവശ്യമെന്ത്?

ആവശ്യമുണ്ട്!...

അത് ഉയർന്ന സങ്കരമാണ്....! കാർത്ത്യായനി ഒരു ബ്രാഹ്മണന് ഒരു നായർ യുവതിയിലുണ്ടായ മകളാണ്....

ഒരു നായർ യുവതിയെ ഒരീഴവയുവാവിനു വിവാഹം കഴിച്ചുകൊടു ക്കുന്നുവെന്നാൽ ആ ഈഴവന് അതൊരു ഉയർന്ന സങ്കരമാണ് എന്നാൽ ഒരു നായർ യുവതിയെ സംബന്ധിച്ചിടത്തോളം ഇതൊരു കീഴ്കലർപ്പാണ്....

ഉയർന്നതായാലെന്താണ്.... താഴ്ന്നതായാലെന്താണ്!

എല്ലാം ഒന്നു തന്നെ.

അങ്ങനെ ആയിരുന്നാൽ കൂടി, മേൽ ജാതിക്കെന്തെങ്കിലും മേന്മയു ണ്ടെങ്കിൽ അതിൽ നിന്നും തനിക്കു ലഭിച്ച കാർത്ത്യായനി ഇപ്പോൾ എവിടെ?

പ്രമോഷൻ ലഭിച്ചപ്പോൾ ശമ്പളം അല്പം കൂടുതലായി എന്നതു വാസ്തവം തന്നെ....! എന്നാൽ വീട്ടുചെലവു വളരെയധികം ഉയർന്നിരുന്നു. അല്ലെങ്കിൽ തന്നെ അച്ഛന്റെ കടങ്ങൾ തീർക്കുവാനുള്ള കടമ, പലവ്യഞ്ജ നച്ചെലവ്, ഇത്തരത്തിൽ ഒരായിരം ചെലവുകൾ കുമിഞ്ഞുകിടന്നിരുന്നു.

കൂടെക്കൂടെ എന്തെങ്കിലും നിസ്സാര കാരണങ്ങൾ സൃഷ്ടിച്ച് വിക്രമൻ തമ്പി വീട്ടിൽ വരുന്നതൊരു പതിവായിത്തീർന്നു. തനിക്കു യാതൊരു സംശ യത്തിനും ഇടനൽകാത്തവിധത്തിൽ കാർത്ത്യായനിയോട് സുഖവിവരങ്ങൾ അന്വേഷിച്ചറിയാറുണ്ട്. അയാളെ എതിർക്കുവാൻ കഴിയാതെ, ആർത്തിര മ്പിയെഴുന്ന കോപവും അപമാനബോധവുമെല്ലാം അവളുടെ തലയിൽ തന്നെ വാരിക്കെട്ടുവാൻ മാത്രമെ തനിക്കു കഴിഞ്ഞിരുന്നുള്ളു. ഇതൊരു തരം ഭീരുത്വമാണെന്നറിയാമായിരുന്നിട്ടും അതിൽ നിന്നും പിന്മാറുവാനാ കാതെ വല്ലാത്ത ഒരവസ്ഥയിലായിപ്പോയി താൻ....

ധർമസങ്കടത്തിൽപ്പെട്ടുഴറിയ മനസ്സിലാകെ, അവളുടെ നിസ്സാര കുററ ങ്ങളും കുറവുകളും പോലും ഭീമാകാരം പൂണ്ട്, തന്നെ ശല്യം ചെയ്തി രുന്നു....

ജനനം, വളർച്ച ഇവയിലെല്ലാറ്റിലുമുള്ള ശ്രേഷ്ഠതാ മനോഭാവം, നിയന്ത്രണമോ വിനയമോ ഇല്ലാത്ത ഗുണവിശേഷം, ആഡംബരഭ്രമം, അനാ വശ്യമായ വീട്ടുചെലവുകൾ ഇത്തരത്തിൽ കുറ്റങ്ങളുടെയും കുറവുകളു ടെയും ഒരു നീണ്ട പട്ടിക തന്നെ അവളുടെ മേൽ ചുമത്തുവാൻ തക്ക വിധം, ഓരോദിവസം ഓരോ സന്ദർഭങ്ങൾ തനിക്കു ലഭിച്ചുകൊണ്ടിരുന്നു. പിന്നെ വാതോരാതെ ശാസിച്ചാലും, ചില സന്ദർഭങ്ങളിൽ അടി ച്ചാൽപോലും, മനസ്സിലുള്ള നൈരാശ്യവും വൈരാഗ്യവും അടങ്ങാറില്ല. ഇത്തരം സന്ദർഭങ്ങളിൽ സഹായത്തിനെത്താറുള്ള, ഇടയ്ക്കുവന്നു തടസ്സം പിടിക്കാറുള്ള അവളുടെ അമ്മയുടെ മരണവും, ആ വിഷമത്താൽ നഗരം വിട്ട്, കണ്ണെത്താത്ത ദൂരത്തേക്കുള്ള പിതാവിന്റെ യാത്രയും സംഗതികൾ കൂടുതൽ മോശമാക്കാനേ ഉപകരിക്കുകയുണ്ടായുള്ളു.

ധർമസങ്കടത്തിൽപ്പെട്ടുഴറിയിരുന്ന ഇക്കാലങ്ങളിൽ, രാത്രികാലങ്ങളിൽ താനും കാർത്ത്യായനിയും തമ്മിൽ, വേറൊരുവിധത്തിൽ ഒരു യുദ്ധം കൂടി

നടന്നുകൊണ്ടിരുന്നു. തന്നിലുള്ള അവളുടെ ദേഷ്യമെല്ലാം ക്രൂരമായി പ്രകടിപ്പിച്ച് ജയക്കൊടി നാട്ടി, തന്നെ തോല്പിച്ചടക്കുവാനുള്ള അവളുടെ മൃഗീയമായ ആവേശം....

തനിക്കാണെങ്കിൽ അവളുടെ മേലുള്ള കോപവും വൈരാഗ്യവുമെല്ലാം ഒന്നു ചേർത്ത് പ്രകടിപ്പിച്ച് അവളെ ചണ്ടിയാക്കി ചവുട്ടിത്തള്ളണമെന്നൊരു വാശി.

ഇവരണ്ടും വീറോടെ, പരസ്പരം യാതൊരു സഹതാപവും കൂടാതേ, രണ്ടു പേരുടെയും ശാരീരിക ബലത്തിന്റെ ആവേശത്തെ മാത്രം ആശ്രയിച്ച് പരസ്പരം കൂട്ടിയിടിച്ചുകൊണ്ടിരുന്ന ഘോരത.

ഇത്രയും കാലമായി, തന്റെ ഇന്ദ്രിയത്തെ അടക്കി, തക്ക സമയത്തിൽ വിതയ്ക്കുന്ന കൗശലത്തിൽ അവൾക്ക് സമത്തിനു സമം നിൽക്കുവാൻ തനിക്കു കഴിഞ്ഞിരുന്നു. തന്റെ ഏകാഗ്രതയെ, ഇതുപോലുള്ള എത്രയെത്ര മാനസിക അസ്വസ്ഥതകൾ കീഴടക്കി പാഴിലാക്കികഴിഞ്ഞിരുന്നു.

ഫലമോ?

പലപ്പോഴും അവളുടെ വിജയത്തോടെ രാത്രികൾ അവസാനിച്ചു കൊണ്ടിരുന്നു...

പരാജയം മൂലമുണ്ടായ വീറോടെ, വീണ്ടുമൊരു വിജയത്തിനുവേണ്ടി പൂർവാർജിത ശക്തിയോടെയുള്ള ഒരു പോരാട്ടത്തിനുള്ള തയ്യാറെടുപ്പ്...

ഇങ്ങനെ ദിവസങ്ങൾ കൊഴിയവെ, ഇത്തരം അസംതൃപ്തമായ രാവുകളിലൂടെ, ഇളം കുരുന്നായി മാധവിക്കുട്ടിയും ജനിച്ചു...

"അനന്തൻ നായർ, മന്ത്രി ലൂസിയാനയുടെ കണക്കിൽ ഒരായിരം രൂപയുടെ പറ്റു വച്ചേക്കൂ..." എന്നുള്ള വൈരവൻപിള്ള മുതലാളിയുടെ ഉത്തരവ് അനന്തൻ നായരുടെ ചിന്തകൾക്കു കടിഞ്ഞാണിട്ടു.

നേരം ഇരുട്ടിത്തുടങ്ങി. കടയിൽ വിളക്കുകൾ കത്തുന്നു. കട നിറച്ച് സാധനങ്ങൾ വാങ്ങാൻ വന്നവരുടെ തിരക്ക്. പറ്റു വരവു ബുക്കെടുത്തു പറ്റെഴുതി. മന്ത്രി ലൂസിയാനയുടെ കാർ ഡ്രൈവറാണെന്നു തോന്നുന്നു. മുതലാളിയിൽ നിന്നും ബില്ലുകൾ സ്വീകരിച്ചുകൊണ്ടിരുന്നു.

"എടാ... മുരുകാണ്ടീ.... ഈ സാമാനങ്ങളെല്ലാം എടുത്ത് കാറിനുള്ളിൽ വയ്ക്ക്...." എന്നുള്ള മുതലാളിയുടെ ഉത്തരവു ലഭിച്ചതും ഒരു കട തന്നെ തുറക്കുവാനാവശ്യമായ സാധനങ്ങൾ ദേശീയ പതാക പാറിപ്പറന്നുകൊണ്ടിരുന്ന കാറിനുള്ളിൽ സ്ഥലം പിടിക്കുന്ന കാഴ്ച, അനന്തൻ നായർക്കു തന്റെ ഇരിപ്പിടത്തിലിരിക്കുമ്പോഴെ കാണുവാൻ കഴിഞ്ഞു. കാറിനുള്ളിൽ മറ്റാരും തന്നെയില്ല.

ലൂസിയാനയുടെ മന്ത്രിമന്ദിരത്തിൽ ഭർത്താവോ കുഞ്ഞുങ്ങളോ ആരുമില്ലെങ്കിലും അവളുടെ മറ്റു കുടുംബാംഗങ്ങൾ ആരും കാണാതിരിക്കുമോ?

കൂടാതെ, മന്ത്രിണിയെന്നാൽ നിസ്സാര പദവിയാണോ? കൂടെക്കൂടെ ഗംഭീ രമായ വിരുന്നു സൽക്കാരങ്ങൾ കാണാതിരിക്കുമോ, ഇത്തരത്തിലദ്ദേഹം സ്വയം ചോദ്യം ചോദിക്കുകയും ഉത്തരം കണ്ടുപിടിക്കുകയും ചെയ്തു കൊണ്ടിരുന്നു.

മുതലാളിയോട് യാത്രപറഞ്ഞ് ഡ്രൈവർ യാത്രയായി.

മുതലാളിയുടെ ഇടതുവശത്തായി ഇട്ടിരുന്ന കസേരയിൽ അനന്തൻ നായരുടെ ശ്രദ്ധ പതിഞ്ഞു. മുതലാളിക്കു വളരെയധികം വേണ്ടപ്പെട്ടവർക്കു മാത്രമേ ആ കസേരയിൽ ആസനസ്ഥരാകുവാൻ അനുവാദമുള്ളു...

അവിടെ ഇപ്പോൾ ആസനസ്ഥനായിരിക്കുന്നത് ഐ. ജി നമ്പ്യാരല്ലേ.... റിട്ടയറാകുവാൻ ഇനിയും വളരെ കുറച്ചുനാൾ മാത്രമേയുള്ളു. ഇദ്ദേഹം മുതലാളിയുടെ ചെവിയിൽ കുശുകുശുത്തുകൊണ്ടിരുന്നതെന്താണെന്ന് അനന്തൻ നായർക്കും ഏകദേശം പിടികിട്ടുകയുണ്ടായി. മുതലാളിയുടെ മുഖം വളരെയധികം ഉത്സാഹത്താൽ തെളിഞ്ഞിരുന്നതിനാൽ അനന്തൻ നായർ ജിജ്ഞാസയോടെ ചെവികൂർപ്പിച്ചിരുന്നു.

“ഇന്നലെ രാത്രി ഒരു മണിയായിക്കാണും... എനിക്കു ഫോൺ വരുക യുണ്ടായി... ഞാൻ ഓടിവന്നു നോക്കുമ്പോൾ സംഗതി വളരെ കുഴപ്പത്തി ലേക്കു കടന്നു കഴിഞ്ഞിരുന്നു. കാര്യം വേറെ യാതൊന്നുമല്ലാ... ആൾ സാധാരണക്കാരനല്ലാ... മറ്റൊരു സ്റ്റേറ്റിലെ പോലീസ് മന്ത്രി.... ! സ്റ്റേറ്റ് ഗസ്റ്റാ യി റസിഡൻസിയിൽ തങ്ങിയിരിക്കുകയാണ്... രാത്രി എവിടെയെല്ലാമോ ചുറ്റിക്കറങ്ങിയശേഷം ടാക്സിയിൽ തിരിച്ചെത്തിയപ്പോൾ റെസിഡൻസി ഗേറ്റ് കീപ്പറും മന്ത്രിയും തമ്മിൽ ഒരു വഴക്ക്...! കാറിലിരുന്നവരെല്ലാം കുടിച്ചു ബോധം നശിച്ചിരുന്നെന്നതിനുപുറമെ, കൂടെ ഒരുപെണ്ണും! നാടൻ ചരക്കായ അവളെ ഇന്നാരാണെന്നു മനസ്സിലാക്കിയ ഗേറ്റ്കീപ്പർ, രണ്ടുപേരെയും ഒരു മിച്ച് അകത്തു കടന്നുപോകുവാൻ അനുവദിക്കുകയുണ്ടായില്ല... അദ്ദേഹം താൻ, ആരാണെന്നും പോലീസിനു ഫോൺ ചെയ്യുമെന്നും മറ്റുമൊക്കെ വളരെയധികം ഭയപ്പെടുത്തി നോക്കി... വേണമെന്നുണ്ടെങ്കിൽ നിങ്ങൾ മാത്രം അകത്തേക്കു പൊയ്ക്കൊള്ളു. ഇവളെ ഞാൻ അകത്തേക്കു കടത്തി വിടുകയില്ല എന്ന് ഉറപ്പിച്ചു പറഞ്ഞുവത്രെ ഗേറ്റ് കീപ്പർ. ഒടുവിൽ അദ്ദേഹ ത്തിന്റെ പ്രൈവറ്റ് സെക്രട്ടറി ഇടയിൽ കടന്ന് എനിക്കു ഫോൺ ചെയ്യുക യുണ്ടായി.... മുമ്പ് അയാളുടെ സ്റ്റേറ്റിൽ ഞാൻ അല്പകാലം ഉദ്യോഗം നോക്കിയിട്ടുണ്ട്.... അന്ന് അദ്ദേഹത്തിനെന്നെ നന്നായറിയും.... ഞാൻ വഴ ക്കൊരു വിധം ഒത്തുതീർപ്പിലെത്തിച്ചു. എന്നാൽ ഞാനങ്ങെത്തുംമുമ്പ് ആ സ്ത്രീ, ആ ടാക്സിയിൽ തന്നെ എവിടേക്കോ കമ്പി നീട്ടിക്കളഞ്ഞു. അതി നാൽ അവളെ ശരിക്കൊന്നു കാണുവാനുള്ള ഭാഗ്യം എനിക്കുണ്ടായില്ല....” എന്നുള്ള ഒരു തമാശയോടെ നമ്പ്യാർ നിറുത്തി.

ഉം.... എല്ലായിടത്തും, മന്ത്രിയായിരുന്നാലും ശരി, സാധാരണക്കാരാ യിരുന്നാലും ശരി, അതു തന്നെ കഥ....!

ഈ യുഗത്തിന്റെ വൈചിത്ര്യമാണോ ഇത്....? അതോ എല്ലാ യുഗത്തിലും നിലവിലുണ്ടായിരുന്നോ ഈ അവസ്ഥ... ? ഈ ലോകമാകെ എല്ലാ യുഗങ്ങളിലും, എല്ലാക്കാലത്തും, നടന്നുവന്നിരുന്ന ഒരു സാധാരണ ഏർപ്പാടു മാത്രമാണിതെന്ന് അനന്തൻ നായർ സ്വയം ആശ്വസിക്കുവാൻ ഒരു വിഫലശ്രമം നടത്തി.

# 34

കടപൂട്ടുവാനാരംഭിച്ചപ്പോൾ അനന്തൻ നായർ കുടയുമായി പുറത്തേക്കിറങ്ങി . പതിവുപോലെ ക്ഷീണത്താലും ആലസ്യത്താലും തളർന്നുപോയിരുന്നു അദ്ദേഹം.

കൊട്ടാരത്തിലെ ഉദ്യോഗം നഷ്ടപ്പെട്ടശേഷം മരുന്നുകൾ വാങ്ങിക്കഴിക്കുന്ന കാര്യം അവതാളത്തിലായതിന്റെ ക്ഷീണം വേറെ!

കൂടെക്കൂടെ അലട്ടിക്കൊണ്ടിരുന്ന നെഞ്ചുവേദന, ഇപ്പോൾ അതിന്റെ എല്ലാ ക്രൂരതയോടും, തന്നെ ആക്രമിക്കുവാൻ തുടങ്ങിയിരിക്കുന്നു.... അതിനോടൊപ്പം ശാരീരികമായും മാനസികമായും ഇപ്പോൾ വിശ്രമമില്ലാത്ത പണിയും....! ഇന്നലെ കട പൂട്ടുമ്പോൾ നിഷ്കളങ്കൻ നാടാരെങ്കിലും സംഭാഷണത്തിനൊരു സഹായിയായുണ്ടായിരുന്നു. ഇന്ന് ശ്രീധരൻ നായർ തന്റെ പുകയിലക്കട വളരെ നേരത്തെ പൂട്ടിയിട്ടു പോയെന്നു തോന്നുന്നു.

ചാലത്തെരുവിലെ ജനത്തിരക്ക് അല്പാല്പമായി അവസാനിച്ചിരിക്കുന്നു. കഞ്ചാവു കൃഷ്ണൻ ഇന്നു നല്ല ഉത്സാഹത്തിമിർപ്പിലാണെന്നു തോന്നുന്നു. "കേശവാ... നിനക്കു ദോശതിന്നാനാശയുണ്ടെങ്കിൽ, ആശാന്റെ മേശ തുറന്ന്, നാലുകാശെടുത്ത്, ദോശവാങ്ങിത്തിന്നെടാ കേശവാ..." എന്ന് പ്രാസം ഒപ്പിച്ച് നീട്ടിപ്പാടിക്കൊണ്ടിരുന്നു അവൻ. ചന്തപ്പിള്ളേരും കൂലിപ്പിള്ളേരും അവനു ചുറ്റും കൂടിനിന്ന് കൂക്കിവിളിച്ചതിനാലാണോ എന്നറിയില്ല.

"ശങ്കരപ്പിള്ളയ്ക്ക് മക്കളില്ലാത്തപ്പോൾ,

ചക്കക്കുരുവിനെ ദത്തെടുത്തു

ശങ്കരപ്പിള്ളയ്ക്ക് മക്കളുണ്ടായപ്പോൾ

ചക്കക്കുരുവിനെ ചുട്ടുതിന്നു."

എന്നു കൈകൊട്ടി ഒരു പ്രത്യേക താളലയത്തോടെ ഉച്ചത്തിൽ പാടി, ആ പാട്ടിനൊപ്പിച്ച് ആടിക്കളിച്ചുകൊണ്ടിരുന്നു.

ഈ സമയം, അവനെ ചുറ്റിപ്പറ്റി നിന്നിരുന്ന ചന്തപ്പിള്ളേരെയാകെ തള്ളിയകറ്റി അവന്റെ മുന്നിൽപോയിനിന്ന്, "ഇന്നെങ്കിലും വീട്ടുചെലവിനെന്തെ

ങ്കിലും പൈസ തരുവാനുദ്ദേശമുണ്ടോ? ഇല്ലയോ...." എന്നു ചോദിച്ച ഒരു ത്തിയോട് "പോടീ ശവമേ... ! ചെലവിനു പണം വേണംപോലും....! പണം...! നീയിവിടെ തന്നുവച്ചിട്ടുണ്ടോ.....! പതിവായി എന്റെ കൈയിൽ നിന്നും വാങ്ങി നീ ചെലവഴിക്കുന്നുണ്ടല്ലോ.... നിനക്കു ചെലവിനാരൊക്കെ പണം തരുന്നുണ്ടോന്നോ ആവോ...!" എന്നുച്ചത്തിൽ ആക്രോശിച്ചു അവൻ.

അവന്റെ മുന്നിൽ നിന്നിരുന്ന സ്ത്രീ... അവന്റെ ഭാര്യയായിരിക്കാം തിരിച്ചടിച്ചു.

"എടാ തെമ്മാടി, നാക്കിനെല്ലില്ലാതെ അനാവശ്യം വിളിച്ചു പറഞ്ഞാലുണ്ടല്ലോ..... നാക്കിനെ കണ്ടിച്ചു കളയും ഞാൻ.... ഭാര്യയ്ക്കും നാലുമക്കൾക്കും ചെലവിനു കൊടുക്കുവാൻ പോക്കില്ലെങ്കിൽ പിന്നെന്തിന് കൊഞ്ചിക്കുഴഞ്ഞു കൊണ്ടങ്ങോട്ടു കേറിവരുന്നു? ഇനി നീ അങ്ങോട്ടു വന്നേക്ക്...." ഇതിനോടൊപ്പം പുറത്തു വന്നതെല്ലാം പച്ചയായ അശ്ലീലം...! അതിന് അതേ ഭാഷയിൽത്തന്നെ "ഉം... എന്റെടുക്കൽ മാത്രം വന്നു ചെലവിന് ചോദിച്ചാൽ...? നാലുപിള്ളേരുടെ അച്ഛന്മാരോടും പോയി ചെലവിനു കേൾക്കെടീ.... എന്റെ പങ്ക് ഞാനും തരാം..." എന്നർഥത്തിൽ കുറെയെറെ വൃത്തികേടുകൾ പറഞ്ഞ്, നിലം തൊടാതെ തുള്ളിക്കൊണ്ട് അവളെ വിരട്ടിയോടിച്ചു അവൻ.

ഇത്തരം സംഭവങ്ങൾ അവിടെ സർവസാധാരണമാണെന്നു തോന്നുമാറ്, ചാല നിവാസികളാരും തിരിഞ്ഞുപോലും നോക്കുകയുണ്ടായില്ലെങ്കിലും, എത്രകണ്ടാലും ഉത്സാഹം വർധിക്കുന്ന ചന്തപ്പിള്ളേരും ചാലക്കടയിലെ പുതുവരവായ കൂലിപ്പിള്ളേരും നോക്കി രസിച്ചു നിന്നിരുന്നു.

അനന്തൻ നായർ ആ കൂട്ടം കടന്ന് മുന്നോട്ടു നടന്നു. ഉം... ഇത്തരത്തിൽ തന്നെയാണ് കാർത്ത്യായനിയും തന്നോട് പലപ്പോഴും പണത്തിനായി വഴക്കടിക്കാറുള്ളത്. തന്റെ ശമ്പളമാകെ വീട്ടു ചെലവിനായി കൊടുത്തിട്ടുപോലും. എന്നാൽ കൃഷ്ണനെപ്പോലെ തനിക്കവളെ തിരിച്ചടിക്കുവാൻ കഴിഞ്ഞിട്ടില്ല. എന്തുകൊണ്ടെന്നാൽ പ്രഭാകരൻ ജനിച്ചശേഷമാണ് തന്റെ കുടുംബ ജീവിതത്തിൽ വിക്രമൻ തമ്പി കുറുകെ ചാടിയത്. മാധവിക്കുട്ടിയുടെ ജനനം വരെ സ്ഥിതിഗതികൾ നിയന്ത്രണത്തിന് വിധേയമായിരുന്നു. എപ്പോഴെങ്കിലും വിക്രമൻ തമ്പി വീട്ടിലെത്തിയാൽ അല്പം ചില ഉപചാര വാക്കുകളോടെ ആ സംഭാഷണ പരിധി അവസാനിച്ചിരുന്നു.

എന്നാൽ മാധവിക്കുട്ടിയുടെ ജനനത്തിനുശേഷം.......

അനന്തൻ നായർക്ക് പതിവിനു വിപരീതമായി നടക്കുവാൻ കൂടി വളരെയധികം പ്രയാസം അനുഭവപ്പെട്ടു. ഭയങ്കരദാഹം...

സാവധാനം പപ്പടവട പപ്പുപിള്ളയുടെ കടയിൽക്കയറി ഒരു ചുക്കു കാപ്പി മാത്രം കുടിച്ചു. പപ്പുപിള്ളയുടെ ഉപചാരവാക്കുകൾക്ക് മറുപടി പോലും പറയുവാനാകാതെ അദ്ദേഹം വളരെയധികം ക്ഷീണിച്ച

വശനായിപ്പോയിരുന്നു.

കാപ്പികുടികഴിഞ്ഞ്, അടുത്ത കടയിൽ നിന്നും വിസ്തരിച്ചൊരു മുറുക്കും കഴിഞ്ഞപ്പോൾ അദ്ദേഹത്തിനല്പം ആശ്വാസം അനുഭവപ്പെട്ടു.... ഉം ഇന്ന് ഇന്നലത്തെപ്പോലെ വൈകാതെ നേരത്തെ വീട്ടിലെത്തണം... മാധവിക്കുട്ടിയുമായി ബാക്കി കൂടി സംസാരിച്ചു തീർക്കണം... പ്രഭാകരനോട് അവന്റെ വഴിപിഴച്ച പോക്കിനെക്കുറിച്ച് നേരിട്ടുസംസാരിച്ചൊരു തീരുമാനത്തിലെത്തിയേ തീരൂ.

നേരം കെട്ട നേരത്തിന് ബസ്സുകാത്തു നിന്നു മിനക്കെടുന്നതിനെക്കാൾ നടക്കുന്നതാണുത്തമമെന്ന തീരുമാനത്തോടെ, പതിവിലേറേ വേഗതയിൽ കാലടികൾ വച്ച് അനന്തൻ നായർ ഏകാകിയായി നടന്നു.

ഇന്നലെ ഭാസിയുമായി സംസാരിച്ചുകൊണ്ടിരുന്ന ഈ മൈതാനം നിശ്ശബ്ദമായി ഇരുളിൽക്കുളിച്ചു കിടക്കുന്നു.

അവിടവിടെ ഒന്നുരണ്ടു തലകൾ...

ഒരു പക്ഷെ ഇന്നും ഭാസിയും അവന്റെ അനുയായികളും അവിടെ കാണുമായിരിക്കാം... കാണുകയില്ല... ഇന്നു രാത്രി മണക്കാട് സമാധിതോപ്പിൽവച്ച് തമ്മിൽ കാണാമെന്നുള്ള തീരുമാനത്തോടെയാണല്ലോ ഇന്നലെ അവൻ പിരിഞ്ഞത്.

ഉം... മാധവിക്കുട്ടിയുടെ പ്രശ്നത്തിൽ അവൻ തന്നെ പറ്റിച്ചുകളഞ്ഞു. എന്നാലും... ഈ ഇളം വയസ്സിൽ തന്നെ അവനിൽ നിന്നും പ്രഭാപ്രസരം ചൊരിയുന്ന ആധ്യാത്മിക ചിന്തകളും അവന്റെ അറിവും തന്റെ തലകുനിപ്പിക്കുന്നു.. എന്നും അനന്തൻനായർക്ക് അവനെക്കുറിച്ച് ചിന്തിക്കാതിരിക്കുവാൻ കഴിയുന്നില്ല.

മുന്നോട്ടു നടന്നുകൊണ്ടിരുന്ന അദ്ദേഹത്തിന്റെ മനസ്സിൽ പതിവുപോലെ, ആരെക്കുറിച്ചു ചിന്തിക്കരുതെന്നദ്ദേഹം ദൃഢപ്രതിജ്ഞയെടുത്തിരുന്നുവോ, അതേ ആൾ, കാർത്ത്യായനി, സ്ഥലം കൈയേറുകയായി.

മാധവിക്കുട്ടിയുടെ ജനനത്തിനുശേഷം എന്തുകൊണ്ടോ വിക്രമൻ തമ്പിയുടെ നിഴൽ പോലും വീട്ടിലോ ഓഫീസിലോ കാണുകയുണ്ടായില്ല. വിക്രമൻ തമ്പിക്കും അയാളുടെ അനുജൻ കേശവൻ തമ്പിക്കും തമ്മിലെന്തൊക്കെയോ പിണക്കങ്ങളുണ്ടത്രേ.

വിക്രമൻ തമ്പിക്ക് ഇവിടെ മാത്രമല്ലാ, പോകുന്നിടങ്ങളിലെല്ലാം പല പ്രശ്നങ്ങൾക്കായി എത്രയോ വെപ്പാട്ടികളുണ്ട് എന്ന യാഥാർഥ്യം അനന്തൻ നായർക്കും നന്നായറിയാം. അതോടൊപ്പം കുടിയും....! ഇത്രയധികം പണം, പദവി, അന്തസ്സ്, വിദ്യാഭ്യാസം എല്ലാം സുലഭമായിരുന്നിട്ടും ഈ രണ്ടു ദൗർബല്യങ്ങളും എല്ലാപേർക്കും ശരിക്കറിവുണ്ടായിരുന്നതുകൊണ്ടാണെന്നു തോന്നുന്നു, പെൺമക്കളുള്ള ഒരു കുടുംബക്കാരും മുറപ്രകാരം അയാളെ മരുമകനാക്കുവാൻ ആഗ്രഹിക്കാഞ്ഞത് എന്നദ്ദേഹത്തിനു

തോന്നി.

എന്നാലും, ഇയാൾക്ക് ആക്രമിക്കുവാൻ തന്റെ കുടുംബം മാത്രമെ കിട്ടിയുള്ളുവെന്നുണ്ടോ?

അങ്ങനെ തറപ്പിച്ചു പറയുവാൻ തനിക്കാകുമോ? ഇതുപോലെ ഇയാൾക്കെത്രവീടുകൾ കാണും... ഉം ഇവിടെ മാത്രമാണ് ഒരു കാവൽ നായ്പോലെ നിന്ന് ഇയാളെ അതിർത്തി അതിലംഘിക്കുവാൻ താൻ അനുവദിക്കാത്തതെന്നു തോന്നുന്നു. രണ്ടാമതൊരു പ്രാവശ്യം കൂടി, താനച്ഛനായി. കാർത്ത്യായനിയുടെ ഭർത്താവു ഞാനാണ്, ഞാൻ മാത്രം. നീ അധികമൊന്നും നിഗളിക്കേണ്ടാ... ഞാനുമൊരു ആൺപിറന്നവൻതന്നെയാണ് ഇനി മേലാലെങ്കിലും എന്റെ പാതയിൽ കുറുകെ ചാടരുത്.... എന്ന് നിശ്ശബ്ദമായി താൻ നൽകിയ ഉഗ്രശാസനയെ, അതിന്റെ പരിപൂർണ അർഥത്തിൽ തന്നെ തമ്പി മനസ്സിലാക്കി എന്നുണ്ടോ? ഇല്ലെങ്കിൽ തുറന്നു കിടക്കുന്ന വീട്ടിനുള്ളിൽ കയറി മണം പിടിച്ചു നടക്കാറുള്ള തെരുവുനായയെപ്പോലെ, തങ്ങളെ വട്ടം ചുറ്റി നടന്നിരുന്ന ആ മനുഷ്യനെന്തുപറ്റി? കാരണമെന്തായിക്കൊള്ളട്ടേ. അയാൾ എപ്രകാരമെങ്കിലും തന്റെ ജീവിതത്തിൽ നിന്നൊന്ന് ഒഴിഞ്ഞിരുന്നെങ്കിൽ മതിയായിരുന്നു എന്ന് അദ്ദേഹത്തിന്റെ മനസ്സ് തേങ്ങിക്കൊണ്ടിരുന്നു.

മുമ്പത്തെപ്പോലെ പതിവായിട്ടല്ലെങ്കിലും, നിസ്സാര പിണക്കങ്ങൾ തങ്ങൾക്കിടയിലുണ്ടാകാറുണ്ട്. പിണക്കം, വീണ്ടും നിശയിലെ ഇണക്കം, ഇങ്ങനെ ജീവിതം ഒഴുകിക്കൊണ്ടിരുന്നു. അസുഖങ്ങളിൽ നിന്നും കരകയറാത്ത തന്റെ ശരീരത്തെയും, വേദനകളിൽ നിന്നും കരകയറുവാൻ കഠിനപ്രയത്നം ചെയ്തുകൊണ്ടിരുന്ന കാർത്ത്യായനിയേയും ജീവിതത്തിലെ യഥാർഥകണ്ണികളായി അംഗീകരിക്കാതെ മറ്റെന്തുപോംവഴി? ഇത്തരത്തിൽ ദിവസങ്ങൾ കടന്നുപോയ്ക്കൊണ്ടിരുന്നു.

മാധവിക്കുട്ടിക്ക് ഒരു വയസ്സു തികയാറായി. പ്രഭാകരൻനായർ സ്കൂളിൽ ചേർന്ന് പഠിത്തവും ആരംഭിച്ചു.

ഓഫീസിൽ നിന്നും വീട്ടിലെത്തുമ്പോൾ, സാധാരണയായി ശരീരത്തിൽ ജീവൻ അവശേഷിച്ചിട്ടുണ്ടോ എന്നുകൂടി സംശയം തോന്നിപ്പോകാറുണ്ട്. അത്രത്തോളം ക്ഷീണിച്ച് തളർന്നാണ് വീടെത്തുക. കാരണം ഓഫീസിലെ ജോലിത്തിരക്ക്, ശ്വാസകോശങ്ങളെ അല്പാല്പമായി കാർന്നുതിന്നുന്ന തീരാവ്യാധി, രാത്രിയിൽ നിയന്ത്രണമില്ലാതെ ചോർന്നുപോകുന്ന ശാരീരികബലം. ഈ മൂന്നിൽ ഒന്നോ മൂന്നുംകൂടിക്കലർന്നോ എന്നൊന്നും അറിയില്ല.

അങ്ങനെ വീടെത്തുമ്പോൾ, അവളുമായി ശണ്ഠകൂടുവാൻ ഒന്നല്ലെങ്കിൽ വേറൊരു കാരണം റെഡിയായിരിക്കും... അന്ന് അവളുടെ ഒരു പഴയ കൂട്ടുകാരിയായിരുന്ന സുഗതകുമാരിയുടെ വിവാഹക്ഷണത്തിന്റെ രൂപത്തിൽ തന്നെ കാത്തിരിക്കുന്നുണ്ടായിരുന്നു. തൃശ്ശൂരിൽ വച്ചു നടക്കുന്ന വിവാഹ

ത്തിന് കുടുംബസമേതം പോയേതീരൂ എന്നൊരേപിടിവാശി. ഉം...... അവൾ എത്രയോഭാഗ്യവതി.. എന്റെ പ്രായമേയുള്ളു അവൾക്കും... അവൾക്ക് വിവാഹംപോലും ഇപ്പോഴേ നടക്കുന്നുള്ളു. വരൻ ഒരു ഉയർന്ന ഡോക്ടറാണത്രെ. ഉം ഞാൻ മാത്രമാണിങ്ങനെ ഒന്നിനു രണ്ടുകുഞ്ഞുങ്ങളെയും പ്രസവിച്ച് കിളവിയെപ്പോലിരിക്കുന്നത്. എന്നവൾ നിരാശാനിർഭരമായ സ്വരത്തിൽ പറഞ്ഞുകരഞ്ഞുകൊണ്ടിരുന്നതു കണ്ടപ്പോൾ തനിക്ക് കോപം അടക്കുവാൻ കഴിഞ്ഞില്ല.

"നിനക്കിവിടെ ഇപ്പോൾ എന്താണ് കുറവായിപ്പോയത്?"

"യാതൊന്നും കുറഞ്ഞിട്ടില്ല. എന്തെടുത്താലും നിങ്ങൾക്ക് മൂക്കിൻ തുമ്പത്താണ് ദേഷ്യം... താലിവച്ച ഭർത്താവാണെന്നു കരുതി ഒരുവാക്കു പോലും സംസാരിച്ചുകൂടാ... ഒന്നും ആവശ്യപ്പെട്ടുകൂടാ... വേറൊന്നും ചെയ്തില്ലെങ്കിലും എന്നോട് നിങ്ങൾ കോപപ്പെടാതിരുന്നിട്ടുണ്ടോ?"

അവളുടെ സ്വരം ഉയർന്നു വന്നുകൊണ്ടിരുന്നു. തനിക്ക് പതിവുപോലെ കോപം കൂടിക്കൊണ്ടുമിരുന്നു.

എന്നാലും കോപമടക്കി, പല്ലുകടിച്ചു പിടിച്ചുകൊണ്ട്, താൻ പറഞ്ഞു "ധാരാളം വാരിക്കൂട്ടികൊണ്ടുവരാൻ ഞാൻ ഊട്ടുപുര കാര്യസ്ഥനൊന്നുമല്ല.... ഉള്ള വരുമാനം വച്ച് ചെലവു നടത്തുവാനാകാതെ, നീ അതുവേണം, ഇതുവേണം അവിടെ പോകണം, ഇവിടെപോകണം എന്നൊക്കെ ഓർഡറിട്ടാൽ അതെല്ലാം അപ്പാടെ സാധിച്ചു തരുവാൻ എനിക്കു പറ്റുകയില്ല."

ഊട്ടുപുര കാര്യസ്ഥൻ എന്നു താൻ പറഞ്ഞത് കാർത്ത്യായനിയെ കോപാകുലയാക്കിത്തീർത്തു.

"നിങ്ങൾക്കെന്റെ അച്ഛനെ പറയുവാൻ എന്തുയോഗ്യതയാണുള്ളത്? നിങ്ങൾ വലിയ ന്യായസ്ഥൻ തന്നെ....! സത്യവിരുദ്ധമായി യാതൊന്നും തന്നെ പ്രവർത്തിച്ചിട്ടില്ല..."

അവളുടെ കൊള്ളിവാക്കുകൾ തന്റെ ഹൃദയത്തിൽ ആഴത്തിൽ ചെന്നു തറച്ചു.

"ഉം.. നീ എന്തന്യായമാണ്. എന്തസത്യമാണ് എന്നിൽ ഇത്രയും കാലം കണ്ടുപിടിച്ചത്?"

"അതു ഞാൻ പറഞ്ഞുതന്നെ തീരണമല്ലേ...?"

ഇത്രയും പറഞ്ഞവൾക്ക് അതുമാത്രം എന്തുകൊണ്ടായിക്കൂട?

"നിങ്ങൾക്കു ലഭിച്ച ആ പ്രമോഷൻ നേരായ മാർഗത്തിലൂടെയാണോ?"

ഈ ചോദ്യം തന്റെ സപ്ത നാഡികളെയും തളർത്തിക്കളഞ്ഞു. ശരീരമാകെ കോപാവേശത്താൽ വിറകൊള്ളുന്നതായി തനിക്കനുഭവപ്പെട്ടു. ശിരസ്സിലൂടെ ചൂടുരക്തം പ്രവഹിക്കുന്നുണ്ടോ?

തന്റെ മനസ്സാക്ഷിക്കു വിരോധമായി,എത്രയോ മനശ്ചാഞ്ചല്യത്തോടും

ഹൃദയ വേദനയോടും കൂടി, വീടിന്റെ തൽക്കാല നില ചിന്തിച്ചുമാത്രമാണ് താനീ പ്രമോഷൻ സ്വീകരിച്ചതുതന്നെ. അതിനായി ഇപ്പോൾ സ്വന്തം ഭാര്യ യുടെ വായിൽ നിന്നുതന്നെ ആക്ഷേപം സഹിക്കേണ്ട ഗതികേടു വരുന്നു വെന്നാൽ..

പ്രജ്ഞയില്ലാതെ താനെന്തൊക്കെയാണ് വിളിച്ചുപറഞ്ഞതെന്ന് തനി ക്കുപോലും അറിയില്ല.. ശരിക്കും അടിച്ചു എന്നാണോർമ. എന്നിട്ടും അവൾ അടങ്ങിയില്ല. എഴുന്നേറ്റു നടക്കുവാൻപോലും ശരിക്കും ശേഷിയില്ലാത്ത തന്റെ അടികൾ ഇപ്പോഴൊന്നും അവൾക്ക് ഒരു പ്രശ്നമല്ല എന്നു തനിക്കു തന്നെ നന്നായറിയാം...

"നിങ്ങളെ കല്യാണം കഴിച്ചശേഷം എന്റെ ജീവിതമിന്നും നരക തുല്യ മാണ്... മറ്റുള്ള പെൺകുട്ടികളെപ്പോലെ ഇവിടംവിട്ട് ഒരുസ്ഥലത്തു പോലും, ഒരു പ്രാവശ്യം പോലും പുറത്തേക്കു നിങ്ങളെന്നെ കൊണ്ടുപോയിട്ടുണ്ടോ? എന്റെയീ പാഴ്ജീവിതം എങ്ങനെയും ഒന്നവസാനിക്കുന്നതു വരെ നിങ്ങൾക്കും നിങ്ങളുടെ കുട്ടികൾക്കും ചോറും വച്ചു വിളമ്പിയിങ്ങനെ ജീവിക്കണം..." എന്നെല്ലാം അവൾ കരച്ചിലിനോടൊപ്പം പറഞ്ഞുതീർത്തു.

അവളോടൊപ്പം വഴക്കിനു നിൽക്കുവാൻ ശേഷിയില്ലാതെ, താനകത്തു കയറി മെത്തയെ ശരണം പ്രാപിച്ചു.

പ്രഭാകരൻമാത്രം അല്പസമയം തന്റെ സമീപം വന്ന് തന്നെത്തന്നെ നോക്കിക്കൊണ്ട് നിന്നശേഷം, കളിക്കുവാൻ പുറത്തേക്കോടിപ്പോയി.

ഓരോദിവസവും ഇത്തരത്തിൽതന്നെ പുലർന്നു തുടങ്ങി. എന്തുവ ന്നാലും ശരി, സുഗതകുമാരിയുടെ വിവാഹത്തിന് തൃശ്ശൂർക്ക് പോയേ തീരു എന്നവൾ ശാഠ്യം പിടിച്ചു കൊണ്ടിരുന്നു. വഴിയുടെ നീളം, പണത്തിനുള്ള ഞെരുക്കം, ശാരീരികമായ അസ്വാസ്ഥ്യം, കുഞ്ഞുങ്ങളോടൊപ്പം വഴിയാ ത്രയ്ക്കുള്ള അസൗകര്യം മുതലായവയെല്ലാം തന്റെ മുടന്തൻ ന്യായങ്ങ ളാണെന്നവൾ വിധിച്ചു.

## 35

പടിഞ്ഞാറെ നട കടന്ന് മുന്നോട്ടുനടന്നിരുന്ന അനന്തൻ നായർക്ക് വല്ലാത്ത ശ്വാസംമുട്ടലനുഭവപ്പെട്ടു.

അല്പംകൂടി നടന്നപ്പോൾ, വലതുഭാഗത്തുള്ള ചെറിയ മുറിയിൽനിന്നും വെളിച്ചം റോഡാകെ പ്രസരിച്ചുകൊണ്ടിരുന്നു. വളരെ നാളുകളായി അട ഞ്ഞുകിടന്നിരുന്ന ആ മുറിയിൽ വെളിച്ചം കണ്ടപ്പോൾ അനന്തൻ നായർക്ക് അത്ഭുതം തോന്നി. തല അല്പമൊന്നെത്തിച്ചു നോക്കിയപ്പോൾ ത്യാഗരാ

ജൻ ധൃതിയിൽ ഏതോജോലിയിൽ മുഴുകിയിരിക്കുന്നതാണ് കണ്ടത്. കൊട്ടാരത്തിൽ വച്ചു തന്നെ അവനെ അദ്ദേഹത്തിനു പരിചയമുണ്ട്. അനന്തൻ നായരെ കണ്ടതും അവൻ സന്തോഷപൂർവം... "ഓ അനന്തൻനായർ... സാറോ ... വരണം.... വരണം...." എന്നു സ്വാഗതം ചെയ്യുകയായി.

അകത്തു കയറുവാൻ അദ്ദേഹത്തിനു മനസ്സനുവദിച്ചില്ല കാൽ വല്ലാതെ വേദനിച്ചിരുന്നതിനാലും, പൊതുവെ ഇന്ന് ക്ഷീണം വളരെ കൂടുതലായിരുന്നതിനാലും അദ്ദേഹം മെല്ലെ പുറം തിണ്ണയിൽ ഇരിപ്പുറപ്പിച്ചു.

"എന്തുപറ്റി? ത്യാഗരാജനെ കുറെനാളായി കാണുവാനുണ്ടായിരുന്നില്ലല്ലോ... ഇപ്പോൾ പുതിയതായി ഓർഡറെന്തെങ്കിലും ലഭിച്ചുവോ?" എന്നദ്ദേഹം ഒരു ചോദ്യമിട്ടു.

"അതൊക്കെയിനി ചോദിച്ചിട്ടെന്താണു പ്രയോജനം.? ഉള്ളപ്പോ ഉണ്ണി ഇല്ലാത്തപ്പോ പട്ടിണി എന്നു കേട്ടിട്ടില്ലേ... അത് എന്നെ സംബന്ധിച്ചിടത്തോളം നൂറുശതമാനവും ശരിയാണ്....!"

കൈയിലിരുന്ന ആനക്കൊമ്പിൽ, വിദഗ്ദധമായ രീതിയിൽ കൊത്തുപണിയിലേർപ്പെട്ടിരിക്കുകയാണ് അവൻ.

അവനെ ദന്തവേല ചെയ്യുന്ന തൊഴിലാളി എന്നു പറയുന്നതിനെക്കാൾ, പ്രഗത്ഭനായ ഒരു ശില്പി എന്നു പറയുന്നതാവും ശരി. അവന്റെ കൊത്തുപണിയിലുള്ള വൈദഗ്ദ്ധ്യവും കലാപാടവവും അതാണ് വിളിച്ചറിയിക്കുന്നത്. അവന് രാഷ്ട്രപതിയിൽ നിന്നും സമ്മാനം കിട്ടിയിട്ടുള്ളതായി അനന്തൻ നായരും കേട്ടിട്ടുണ്ടായിരുന്നു.

അവൻ അപ്പോൾ കൊത്തുപണിയിലേർപ്പെട്ടിരുന്ന ദന്തത്തിലേക്കു തന്നെ അദ്ദേഹം നിർന്നിമേഷനായി നോക്കിയിരുന്നു. പുറകിൽ അർജുനൻ ആയുധധാരിയായി നിൽക്കേ, പാർഥസാരഥി തേർതെളിച്ചുകൊണ്ടിരുന്ന കുരുക്ഷേത്രയുദ്ധത്തിന്റെ പ്രതിരൂപം... മുതുകുരോമങ്ങൾ എഴുന്നുനിൽക്കുന്ന കുതിരകളെല്ലാം കുതിച്ചുകൊണ്ട് മുന്നോട്ടോടുവാൻ വെമ്പിനിൽക്കുന്ന രൂപം... തീരെ ചെറുതായ ഈ ആനക്കൊമ്പിൽ ഈ അത്ഭുതരൂപങ്ങളാകെ, എത്രയധികം കലാപാടവത്തോടെ, എത്രയധികം യാഥാർഥ്യബോധത്തോടെ, ഭാവഭംഗി വഴിഞ്ഞൊഴുകും വിധത്തിൽ ചിത്രണംചെയ്യുന്ന ഇവന്റെ വിദഗ്ദ്ധമായ കൈവിരലുകൾ ഓടിനടക്കുന്നത് അദ്ദേഹം വിസ്മയാധീനനായി നോക്കിയിരുന്നുപോയി....

"സാർ നമ്മുടെ നാട് ആനക്കൊമ്പുകൾക്കു പ്രസിദ്ധി നേടിയ നാടാണ് എന്നുള്ളതെല്ലാം വെറും പഴയ കഥകളായിപ്പോയി... ഇപ്പോൾ നമ്മുടെ നാട്ടിലുള്ള ദന്തമെല്ലാം, ആരെല്ലാം എവിടെയെല്ലാം പൂഴ്ത്തി വച്ചിരിക്കുകയാണാവോ, എനിക്കറിയില്ല. സ്വർണം ലഭിക്കും... എന്നാൽ ദന്തം ലഭിക്കുകയില്ല. ഞങ്ങൾക്കു കൊത്തുപണിക്കാവശ്യമായ ദന്തം ഇപ്പോൾ പുറം രാജ്യങ്ങളിൽ നിന്നും ഇറക്കുമതി ചെയ്യേണ്ടതായിട്ടാണ് വന്നിരിക്കുന്നത്. അതും ക്വാട്ടാസിസ്റ്റം. ദന്തം ലഭിച്ചാലല്ലേ ഞങ്ങൾക്കു ജോലിയുള്ളു?"

അവൻ പറയുന്നതെല്ലാം വാസ്തവമാണെന്നദ്ദേഹത്തിനു തോന്നി.

''അതിനെന്ത്... ദന്തം ലഭിക്കുമ്പോൾ ദന്ത ശില്പങ്ങൾക്ക് കൊള്ളവിലയല്ലേ? അന്വേഷിച്ചുവന്ന് ആവശ്യപ്പെടുന്ന പണം നൽകി അവ വാങ്ങിച്ചുകൊണ്ടു പോകുവാൻ ടൂറിസ്റ്റുകൾ വെള്ളംപോലെ പെരുകിക്കിടക്കുകയല്ലേ!'' അവൻ ഒന്നു തലയുയർത്തി നോക്കി ഒരു യഥാർഥ ശിൽപിയുടെ വിദഗ്ദ്ധനയനങ്ങൾ വളരെയധികം സമീപത്തായി അദ്ദേഹം നേരിൽക്കാണുകയാണ്. ആ മിഴികളുടെയും അഗാധതയിൽ ദുഃഖം തന്നെയാണ് തളം കെട്ടിനിന്നിരുന്നത്. അവന്റെ ശരീര സ്ഥിതി കണ്ടപ്പോൾ, ഇല്ലായ്മയിൽ നിന്നും ദാരിദ്ര്യത്തിൽ നിന്നും വാർത്തെടുത്ത, എല്ലും തൊലിയും മാത്രം ശേഷിച്ചിട്ടുള്ള ഒരു അസ്ഥിപഞ്ജരമാണിതെന്ന് അദ്ദേഹത്തിനു തോന്നി.

"സാർ... ഇങ്ങനെയാണെല്ലാപേരും തെറ്റിദ്ധരിച്ചിരിക്കുന്നത്... വിലയൊക്കെ വളരെകൂടുതലാണ്... എന്നാൽ രാപകലില്ലാതെ കഷ്ടപ്പെടുന്ന ഞങ്ങളുടെ കയ്യിൽ ആ ഭീമമായ തുക വന്നുചേരുന്നില്ലെന്നുള്ളതാണ് വാസ്തവം. ഉം ഈ ജോലിയെങ്കിലും പതിവായി ശരിക്കു കിട്ടിക്കൊണ്ടിരുന്നെങ്കിൽ സാരമില്ലായിരുന്നു..." എന്ന് ദുഃഖമയമായ സ്വരത്തിൽ പറഞ്ഞ ശേഷം അവൻ സ്വന്തം ജോലിയിൽ മുഴുകി.

"സാർ മുമ്പെല്ലാം... ഈ പട്ടണത്തിലേക്കു വരണമെങ്കിൽ കൊല്ലം വരെ വള്ളത്തിൽ യാത്ര ചെയ്യണം. പിന്നെ അവിടെ നിന്നും മെയിൽ ബസു മാർഗം രാപകൽ യാത്രചെയ്യണം.... അങ്ങനെയാണ് എന്റെ അച്ഛന്റെ കൈയും പിടിച്ച് ഞാനിവിടെ വന്നുചേർന്നത്... നിങ്ങൾക്കു തന്നെ അറിയാമല്ലോ...അന്നെല്ലാം രാജഭരണമായിരുന്നു. ദന്തത്തിനും യാതൊരു ദാരിദ്ര്യവുമില്ല. പല ഫാഷനിലും രൂപങ്ങളിലുമുള്ള ജോലിക്കും കുറവില്ല. ഇപ്പോൾ ഞങ്ങൾക്ക് തൊഴിൽ സംഘങ്ങളും യൂണിയനുമെല്ലാം നിലവിലുണ്ടെങ്കിൽപോലും സത്യസന്ധമായി ജോലിചെയ്യുന്നവർക്ക് ഇതിൽ നിന്നൊരു മോചനവുമില്ല... ഹും. ജനങ്ങളിപ്പോൾ, അന്നന്നേക്കുള്ള വയറ്റുപിഴപ്പിനു വഴി തേടുമോ അതോ ഭീമമായ തുക നൽകി ദന്തശില്പങ്ങൾ വാങ്ങി ആസ്വദിച്ചാനന്ദിക്കുമോ"

അവൻ ഒരു നെടുവീർപ്പിട്ടു.

അല്പം ആശ്വാസം തോന്നുകയാൽ ത്യാഗരാജനോടു യാത്ര പറഞ്ഞ് അനന്തൻ നായർ യാത്രയായി.

അങ്ങനെയാണെങ്കിൽ....

ദാരിദ്ര്യദുഃഖത്താൽ, ഈ ത്യാഗരാജനും ജീവിതത്തിൽ സംതൃപ്തനല്ല. എവിടെ നോക്കിയാലും ഇതുതന്നെയാണ് കഥ. അവന്റെ കുടുംബ ജീവിതത്തിലും എത്രയധികം പ്രശ്നങ്ങൾ.... ആരു കാണുന്നു...?

കാർത്ത്യായ്നിയെ തനിക്കു തൃപ്തിപ്പെടുത്തുവാനാകാത്തതിനു

കാരണം ഈ പണപ്രശ്നം മാത്രമാണോ?

അല്പകാലമായി വിക്രമൻ തമ്പി തന്റെ ജീവിതത്തിൽ ഒരു വിലങ്ങുതടിയായി പ്രത്യക്ഷപ്പെടാതിരുന്നത് അനല്പമായ ആശ്വാസമാണ് പ്രദാനം ചെയ്തിരുന്നത്.... ഇതിനിടയിൽ, കർക്കടകവാവിൻ നാൾ, അതിരാവിലെ, ശംഖുംമുഖം കടൽക്കരയിൽ ഇടതിങ്ങി നിന്നിരുന്ന ജനക്കൂട്ടത്തിനിടയിൽ ദർഭപ്പുല്ല് വിരലിൽ ചുറ്റി, പുരോഹിതന്റെ മുന്നിൽ തങ്ങളെ വിട്ടുപിരിഞ്ഞു പോയ ബന്ധുജനങ്ങൾക്ക് ബലിയിടവെ, ബലിയിട്ടശേഷം കടലിലിറങ്ങി കുളിച്ചുകൊണ്ടിരുന്നവരുടെ കൂട്ടത്തിൽ, വിക്രമൻ തമ്പിയും നിന്നിരുന്നതു കാണുവാൻ കഴിഞ്ഞു. ഭാഗ്യം... അയാൾ തന്നെ കാണുകയുണ്ടായില്ല...

എന്നാൽ സുഗതകുമാരിയുടെ വിവാഹത്തിന് ഒരാഴ്ചയ്ക്ക് മുമ്പുവരെ, തങ്ങളുടെ വീടിരുന്ന ദിശയിലേക്കുപോലും തിരിഞ്ഞുനോക്കാതിരുന്ന വിക്രമൻ തമ്പി ,ഒരു സുപ്രഭാതത്തിൽ വീട്ടിലേക്കെഴുന്നെള്ളുകയുണ്ടായി. പണ്ടത്തെക്കാൾ അയാൾ അല്പംകൂടി ക്ഷീണിതനായിരിക്കുന്നു എന്നദ്ദേഹത്തിനു തോന്നി.

“അനന്തൻ നായർ... താൻ ആളൊരുമിടുക്കൻ തന്നെ സുഖക്കേടുകാരനായിരുന്നിട്ടുപോലും വിട്ടില്ല. ഉം കൊണ്ടുവാ... കൊണ്ടുവാ.. തന്റെ കൊച്ചു മോളെ ഞാനുമൊരു പ്രാവശ്യമൊന്നു കാണട്ടെ... ഞാനന്നു തന്നെ അറിയുകയുണ്ടായി. എന്നാൽ ഒരു റബ്ബർ എസ്റ്റേറ്റ് സംബന്ധിച്ച് എനിക്കല്പം കാലം കൂട്ടിക്കാനത്തിൽ തങ്ങേണ്ടതായി വന്നുപോയി. തിരിച്ചു വന്നതിനു ശേഷം പലപ്പോഴും ഇങ്ങോട്ടൊന്നു കയറണമെന്നു തീരുമാനിച്ചിരുന്നതാണ്. എന്നാൽ ഇന്നേ സമയം കിട്ടിയുള്ളു....”

അയാളുടെ ആ സംസാരം, ആ ചിരി എല്ലാം തന്നെ, കൃത്രിമമായി സ്വീകരിച്ചിരിക്കുന്നതായി തോന്നിച്ചു.

കർക്കിടകവാവിൻ നാൾ താനയാളെ കടലിൽ വച്ചു കണ്ടത് അദ്ദേഹം വെളിപ്പെടുത്തിയില്ല.

തമ്പിയെ എതിരിടുവാനുള്ള തന്റേടമില്ലാതെ, എങ്ങനെ എതിരിടണമെന്നറിയാതെ, ഒരു വിളർത്ത ചിരിയോടെ, കാർത്ത്യായനിയോട് കുഞ്ഞിനെ എടുത്തുകൊണ്ടുവരുവാൻ പറയേണ്ട ഗതികേടിലായിപ്പോയി, അദ്ദേഹം.

അവൾ യാതൊരനർഥവും സൃഷ്ടിക്കാതെ മാധവിയേയുമെടുത്തുകൊണ്ട് പുറത്തേക്കുവന്നു.

കുഞ്ഞിനെ കാർത്ത്യായനിയുടെ കയ്യിൽ നിന്നും തട്ടിപ്പറിക്കുന്നതു പോലെ ധൃതിയിൽ വാങ്ങി മടിയിലിരുത്തി താലോലിച്ച്, “ങ്ഹാ... അമ്മയെ അങ്ങനെയേ പിഴുതെടുത്തപോലുണ്ടിവൾ.... അമ്മയുടെ തൽസ്വരൂപമേ... എടീ മിടുമിടുക്കീ.... കൊച്ചുകള്ളീ....” എന്നെല്ലാം കൊഞ്ചിച്ച് ആവേശപൂർവം രണ്ടുകവിളുകളിലും ഉമ്മവയ്ക്കുകയായി അയാൾ. പരിസരം മറ

ന്നുള്ള, ആത്മാർഥമായ ആ സ്നേഹപ്രകടനം തന്നെപ്പോലും അളവറ്റ് ആശ്ചര്യപ്പെടുത്തി.

പിന്നീട് അല്പം പോലും പ്രതീക്ഷിച്ചിരിക്കാതെ, കുഞ്ഞിന്റെ കൈയിൽ ഒരു വൈരമോതിരം അണിയിച്ചു തമ്പി.

അസൂയാകലുഷിതമായ നയനങ്ങളോടെ ഉറ്റുനോക്കി നിന്നിരുന്ന പ്രഭാകരനെയും അരികിലണച്ച്, വാത്സല്യപൂർവം കൊഞ്ചിച്ച് "എടാ ഇതു നിനക്കാണ്...."എന്ന് സ്നേഹവായ്പോടെ തലോടി ഒരു സ്വർണ്ണ മാല അവന്റെ കഴുത്തിലും അണിയിച്ചു.

തന്റെ തടസ്സങ്ങളൊന്നും തന്നെ തമ്പി വകവയ്ക്കുയുണ്ടായില്ല. അല്പസമയം കഴിഞ്ഞ് അയാൾ തിരിച്ചുപോകാനിറങ്ങും മുമ്പ് അനന്തൻ നായരോട് ഉറപ്പിച്ചു പറയുകയുണ്ടായി

"അനന്തൻ നായർ.. കാര്യങ്ങളെല്ലാം ശരിതന്നെ. നാം അടുത്തിടപഴകുവാനാരംഭിച്ചിട്ടിപ്പോൾ മൂന്നുവർഷത്തിലേറെയായി. ലജ്ജയില്ലാതെ ഞാനാണ് കൂടെക്കൂടെ നിങ്ങളുടെ വീട്ടിലേക്ക് വലിഞ്ഞുകയറി വന്നുകൊണ്ടിരിക്കുന്നത്. ഇത്രകാലമായി നിങ്ങളാരും തന്നെ എന്റെ വീട്ടിലേക്കൊന്നു വരുകയുണ്ടായിട്ടില്ല... നാളെ ഞായറാഴ്ചയല്ലേ... രാവിലെ ഞാൻ കാറയയ്ക്കാം.. എല്ലാപേരും തീർച്ചയായും എന്റെ വീട്ടിലേക്കു വരണം.. നാളെ നിങ്ങൾക്കെല്ലാം അവിടെയാണ് ഊണ്...." താനെത്ര തന്നെ എതിർവാദങ്ങളുന്നയിച്ചിരുന്നിട്ടും അതൊന്നും കാര്യമാക്കുവാൻ തയ്യാറാകാതെ അപ്രകാരം തീർച്ചപ്പെടുത്തി അയാൾ ഇറങ്ങിപ്പോയി.

അവിടെയും തോൽവി തനിക്കു തന്നെയാണോ?

തന്റെ വീട്ടിലേക്കു വരുവാനെനിക്കു സാധ്യമല്ലാ.. എന്ന് മുഖത്തടിച്ചതുപോലെ പറയുവാൻ കഴിയാതെ, തന്നെ പിന്തിരിപ്പിക്കുന്ന ശക്തി ഏതാണെന്നു തനിക്കിനിയും മനസ്സിലാകുന്നില്ല തന്നെക്കൊണ്ട് കഴിയുന്നതിത്രയും മാത്രം, പതിവുപോലെ പകലും രാത്രിയിലും കാർത്ത്യായനിയുമായി വഴക്കിടുക...!

ആഞ്ഞുവീശിക്കൊണ്ടിരുന്ന കുളിർകാറ്റ് അനന്തൻ നായർക്കു താങ്ങുവാൻ കഴിഞ്ഞില്ല. എന്തുകൊണ്ടാണിതിന്നിത്രയധികം അവശത? അല്പസമയം മുമ്പല്ലേ, ത്യാഗരാജന്റെ കടനടയിലിരുന്നു വിശ്രമിച്ച് ക്ഷീണം തീർത്തത്. എന്നിട്ടും വല്ലാതെ ശ്വാസം മുട്ടലനുഭവപ്പെടുന്നുണ്ടല്ലോ... തൊണ്ടയാകെ എന്തൊരു വരൾച്ചയാണ്...

പെട്ടെന്നദ്ദേഹത്തിനു ചുമയിളകി. റോഡിനൊരു വശം ചേർന്നു നിന്ന്, നെഞ്ചിനുള്ളിലെല്ലാം നുറുങ്ങുന്ന മട്ടിൽ, നിറുത്താതെ ചുമച്ചു കൊണ്ടിരിക്കവെ, കണ്ണിൽ നിന്നും കണ്ണുനീർചാലുവച്ചൊഴുകി. ചുമച്ചുതുപ്പിയ കഫത്തിൽ രക്തത്തിന്റെ അംശം കലർന്നിരുന്നില്ലേ എന്നൊരു സംശയം... ഇരുളിൽ ഒന്നും വേർതിരിച്ചറിയുകവയ്യ.

ഉം. പതിനഞ്ചു വർഷങ്ങളായി ഇല്ലാ ... ഇല്ലാ. .അത്തരമൊരു കാലാവധി ഇക്കാര്യത്തിൽ പറ്റുകയില്ല. തനിക്കറിവു വച്ച പ്രായം മുതൽ, താനനുഭവിച്ചു പോന്നിട്ടുള്ള കൊടിയ ദു:ഖങ്ങൾക്കെല്ലാമൊരു മോചനം എന്നാണിനി ലഭിക്കുക? ആർക്കറിയാം...?

എന്നാൽ തനിക്കോ...?

കുടുംബത്തിൽ, നാരായണപിള്ളച്ചേട്ടൻ തനിക്കു മുമ്പെ ജനിച്ചവൻ.. മധുസൂദനൻ നായർ തനിക്കുശേഷം ജനിച്ചവൻ....

അവർക്കു രണ്ടുപേർക്കും ഒരുവിധത്തിൽ നോക്കിയാൽ ജീവിതത്തിൽ സമാധാനവും സന്തോഷവുമുണ്ട്....! ഇടയ്ക്കുള്ള തന്റെ ജീവിതം മാത്രമാണിങ്ങനെ ക്ലേശപൂർണമായിരിക്കുന്നത്. എന്തുകൊണ്ടാണിങ്ങനെ?

അങ്ങനെയൊരു തീരുമാനത്തിലെത്തുന്നതു ശരിയാണോ? തന്റെ ഇനിയൊരു സഹോദരിയായ കല്യാണിച്ചേച്ചിക്ക് എത്ര ചെറുപ്പത്തിൽ തന്നെ താങ്ങാനാവാത്ത ദു:ഖവും കഷ്ടകാലവും വന്നുഭവിച്ചിരിക്കുന്നു. അതെല്ലാം സഹിച്ച് മകന്റെ പിടിപ്പില്ലാത്ത, കടിഞ്ഞാണില്ലാത്ത ജീവിതവും സഹിച്ച് സ്വയം ആത്മസംതൃപ്തിയടഞ്ഞു, ദു:ഖങ്ങളെയാകെ സന്തോഷപൂർവം നേരിട്ട് അവളും ജീവിക്കുന്നു...! അതുപോലെ കുടുംബത്തിലെ അവസാന സന്തതിയായ സുകുമാരൻ നായർ...! അവന് ജീവിതത്തെക്കുറിച്ച് യാതൊരു പ്രതീക്ഷകളുമില്ല. സമയാസമയത്തിന് ആഹാരം കഴിക്കണം... മധുസൂദനൻ നായരുടെ വീട്ടിലുള്ള അല്ലറ ചില്ലറവീട്ടുപണികൾ ചെയ്യണം.. .. കുഞ്ഞുങ്ങളെ മേയ്ക്കൽ... ലോകകാര്യങ്ങൾ... അടുത്തുള്ള മുറുക്കാൻ പീടികയിലിരുന്ന് വിസ്തരിക്കൽ– ഇങ്ങനെ അവന്റെ ജീവിതവും അവനെ സംബന്ധിച്ചിടത്തോളം സമാധാനപൂർവംതന്നെ നീങ്ങുന്നു...

ഒരു കുടുംബത്തിലെ അംഗങ്ങൾ പോലുമിങ്ങനെ പല വിധത്തിലാണെങ്കിൽ ബാഹ്യലോകത്തിൽ വൈരവൻപിള്ള മുതലാളി, തന്റെ സഹപ്രവർത്തകർ, സ്നേഹിതൻ പിഷാരടി, ആഡിറ്റർ കൈമൾ, ഇന്ദുചൂഡൻ നായർ ഉൾപ്പെടുന്ന ഓഫീസ് ഉദ്യോഗസ്ഥൻമാർ, പ്രഭാകരൻ നായരുടെ സ്നേഹിതൻ തോമസ്, താനൽപം മുമ്പു കണ്ട ത്യാഗരാജൻ, പഴനിയാണ്ടിച്ചെട്ടിയാർ, മഹാദേവയ്യർ ഇങ്ങനെ ഓരോരുത്തർക്കും അവരവരുടേതായ പ്രശ്നങ്ങൾ അനവധി ഉണ്ടായിരുന്നാലും അവർക്കെല്ലാം തന്നിലില്ലാത്ത പൊതുജീവിതത്തിലും അവരെ വരിഞ്ഞുകെട്ടി നിറുത്തുന്ന , ഒരു പിടുത്തം ഉണ്ടല്ലോ.... എന്തുകൊണ്ട് ആധ്യാത്മിക ജീവിതത്തിൽ മുഴുകിയിരിക്കുന്ന ഭാസിക്കുപോലും ലൗകിക ജീവിതത്തിൽ അവനെ പിടിച്ചു നിറുത്തുന്ന ഏതോ കെട്ടുപാടുകളുള്ളതായി തനിക്കറിയാം.

എന്നാൽ തന്റെ മനസ്സുമാത്രം, പ്രഭാകരൻ നായർ, മാധവിക്കുട്ടി എന്നിവർ ഈ മണ്ണിൽ തന്നെ കാലൂന്നി നിൽക്കുവാൻ പ്രേരിപ്പിക്കുന്നുണ്ടെങ്കിലും വേർപിരിക്കാനാവാത്ത കണ്ണികളായി, ലക്ഷ്യങ്ങളായി അവർ രണ്ടുപേരും

ഉണ്ടായിരുന്നിട്ടും എവിടെയും തങ്ങുവാൻ കൂട്ടാക്കാതെ, ഒരിടത്തും ആശ്രയം ലഭിക്കുവാനാകാതെ, പറന്നു നടക്കുന്ന പഞ്ഞിക്കായ്പോലെ, ആത്മശാന്തി ലഭിക്കാതെ, അന്തരീക്ഷത്തിൽ അലഞ്ഞു തിരിയുന്ന ഒരു പിശാചിനെപ്പോലെയാകുവാൻ കാരണമെന്താണാവോ?

എന്തു ചിന്തിച്ചാണ് താൻ ആശ്വാസം കൊള്ളേണ്ടത്?

അതോ ഇവയെല്ലാം തന്റെ മനസ്സിന്റെ ദൗർബല്യത്താൽ, തനിക്കു മാത്രം തോന്നുന്ന പാഴ്ചിന്തകളാണോ?

കുടുംബത്തിനുള്ളിലും പുറത്തുമുള്ള ഓരോ വ്യക്തിക്കും അവരവരുടെതായ ദു:ഖങ്ങൾ തീർച്ചയായുമുണ്ട്. ദു:ഖകാരണം മനസ്സിലാകുന്നതു കൊണ്ടുമാത്രം. ജീവിതത്തിൽ ദു:ഖമേ നിശ്ശേഷം ഇല്ലാതാകുമെന്നു തീരുമാനിക്കാനാവുമോ? യഥാർഥ ജീവിതത്തിൽ ദു:ഖമെന്നൊന്നില്ലായിരുന്നുവെങ്കിൽ , ദു:ഖത്തിന്റെ പ്രാധാന്യം മനസ്സിലാക്കുവാൻ നമുക്കെങ്ങനെ സാധിക്കും? ദു:ഖങ്ങളെയാകെ തരണം ചെയ്ത്, സമാധാനം കണ്ടെത്തുന്ന ആത്മാവിന് ശാന്തി നൽകുന്നതല്ലേ സാക്ഷാൽ സന്തോഷം! ദു:ഖമില്ലാത്തൊരു ജീവിതമുണ്ടോ? അത്തരമൊരു ജീവിതം വിഭാവന ചെയ്യുന്നതു തന്നെ അബദ്ധമല്ലേ!

ഇതെല്ലാമറിഞ്ഞിരുന്നിട്ടും തന്റെ ഹൃദയമെന്തുകൊണ്ടാണ് ആശ്വാസം കണ്ടെത്താൻ ശ്രമിക്കാത്തതെന്ന് അനന്തൻ നായരുടെ അന്തരാത്മാവിൽ നിന്നുമൊരു ചോദ്യം ഉയർന്നുപൊങ്ങി വിശ്വരൂപം പൂണ്ടു നിൽക്കുകയായി.

## 36

ഇന്നു വീട്ടിൽ വളരെയധികം ജോലികൾ തന്നെ കാത്തുകിടപ്പുണ്ട്. എന്ന ചിന്ത അദ്ദേഹത്തെ അല്പം ധൃതിപ്പെടുത്തിക്കൊണ്ടിരുന്നുവെങ്കിലും, അദ്ദേഹത്തോടു സഹകരിക്കുവാൻ കാലുകൾ വിസമ്മതിക്കുകയാൽ, കഴിയുന്നത്ര വേഗതയിൽ അദ്ദേഹം മുന്നോട്ടു നടന്നു.

കണ്ണേറ്റുമുക്കിൽ സ്ഥിതിചെയ്തിരുന്ന വിക്രമൻതമ്പിയുടെ ബംഗ്ളാവിലേക്ക്, അദ്ദേഹത്തിന്റെ കാറിൽ തന്നെ, കാർത്ത്യായനിയോടും കുഞ്ഞുങ്ങളോടുമൊപ്പം ചെന്നിറങ്ങിയത് ഇന്നലെയെന്നപോലെ ഓർമവരുന്നു.

ആ ബംഗ്ളാവിൽ കാലുകുത്തിയതും കാർത്ത്യായനിയുടെ മുഖത്തു തേവിച്ച അത്ഭുതം അല്പസമയത്തിനുള്ളിൽ തന്നെയും ബാധിച്ചു.

അവിടെ അന്നു നടന്ന രാജകീയ സൽക്കാരത്തിൽപ്പെട്ട്, തങ്ങൾ അന്തംവിട്ട് നാവിറങ്ങിയ സ്ഥിതിയിലായിപ്പോയി. വിസ്താരമേറിയ, അലങ്കരിച്ചൊ

രുക്കിയ മുറികളോടുകൂടിയ മൂന്നുനിലമാളിക, നിലത്താകെ വിലകൂടിയ രത്നക്കംബളം, കതകുകളും ജനാലകളും അലങ്കരിച്ചിരുന്ന പട്ടുകർട്ടൻ, കണ്ണഞ്ചിക്കുന്ന പ്രഭാപ്രസരം വിതറുന്ന ആലക്തിക ദീപങ്ങൾ, പൂക്കൾ കുമിഞ്ഞുകൂടിക്കിടക്കുന്ന വർണശബളമായ പൂന്തോട്ടം....

ഇപ്രകാരം കൊട്ടാര സദൃശ്യമായ അലങ്കാരങ്ങളോടുകൂടിയ, രാജകീയമായി വിലസി നിന്നിരുന്ന വിക്രമൻ തമ്പിയുടെ മാളിക...

ഈ വക സുഖസൗകര്യാദികളെല്ലാം അനുഭവിച്ചാഹ്ളാദിക്കുവാനോ കുറച്ചു ജോലിക്കാർ മാത്രം....!

ഗംഭീരമായ വിരുന്നു സൽക്കാരം, ആവേശകരമായ സ്വീകരണം....

രാത്രിയിൽ വീട്ടിലേക്കു തിരിക്കും നേരം എല്ലാപേർക്കും പ്രത്യേകം പ്രത്യേകം വെള്ളിച്ചെല്ലത്തിലടങ്ങുന്ന സമ്മാനങ്ങൾ വേറെയും....!

യാത്രപറഞ്ഞ് തമ്പിയുടെ കാറിൽത്തന്നെ വീടെത്തുമ്പോൾ, ഡ്രൈവർ, വീട്ടിനുള്ളിൽ കൊണ്ടുവച്ചിട്ടുപോയ വെള്ളിത്തട്ടുകളിൽ വച്ചിരുന്ന പട്ടു സാരികൾ , കസവുവേഷ്ടി, മുദ്രയുള്ള സ്വർണനാണയങ്ങൾ മുതലായവ കണ്ടപ്പോൾ ശ്വാസം നിലച്ചുപോകുന്നതുപോലുള്ള അനുഭവമായിരുന്നു തനിക്ക്....!

ആശ്ചര്യം, പരിഭ്രമം ഇവയിൽ നിന്നെല്ലാം മുക്തനായപ്പോൾ പതിവു പോലെ കാർത്ത്യായനിയുമായി ശണ്ഠനടന്നു.

തന്റെ കൈയ്യിൽ ഇരിക്കുന്ന, ഏതു സാധനത്തിനുവേണ്ടിയാണ് വിക്രമൻ തമ്പി ഇത്രയധികം ഉയർന്ന വില അച്ചാരം നൽകുന്നത് എന്ന വാസ്തവം തനിക്കറിവില്ലാത്തതാണോ!

വർധിച്ചുവന്ന കോപാവേശത്താൽ പരസ്പരം പഴിചാരി ഉപയോഗിക്കുവാൻ പാടില്ലാത്ത വാക്കുകൾപോലും ഉപയോഗിക്കുകയുണ്ടായി... എന്നാൽ കാർത്ത്യായനി ഒരേ കാലിൽ തന്നെ നിന്നു. സമ്മാനം തന്ന സാധനങ്ങൾ തിരിച്ചുകൊടുക്കുവാൻ ഞാനനുവദിക്കുകയില്ല. അത് അപമര്യാദയാണ് എന്ന്.

പിന്നെയെന്താണ്.......! രാത്രിമുഴുവനും, വഴക്ക്, ഇടി മിന്നൽ, മഴ എല്ലാം നടന്നുകഴിഞ്ഞ് അതിരാവിലെ സുഗതകുമാരിയുടെ വിവാഹത്തിൽ സംബന്ധിക്കുവാനായി തൃശ്ശൂർക്ക് സകുടുംബം യാത്രയാവുകയും ചെയ്തു...

ഹും... ആ തൃശ്ശൂർ യാത്രയ്ക്കുശേഷമല്ലേ തന്റെ ജീവിതത്തിൽ വളരെയധികം പരീക്ഷണഘട്ടങ്ങൾ തന്നെ അഭിമുഖീകരിച്ചത്?

അവളുടെ സ്നേഹിതയായ സുഗതകുമാരിയുടെ അന്നത്തെ ആഡംബര സമന്വിതമായ ജീവിതരീതികളും,അവളെ വിവാഹം കഴിച്ച ഭർത്താവിന്റെ ഉയർച്ചയും കാർത്ത്യായനിയെ വളരെയധികം സ്വാധീനിച്ചുവെന്നു തോന്നുന്നു... പലപ്പോഴും അവൾ സംസാരിച്ചിരുന്ന രീതിയിൽ നിന്നും അദ്ദേ

ഹത്തിനതു ബോധ്യമായി.

എന്നാൽ അതിനുവേണ്ടി തനിക്കെന്തു ചെയ്യുവാൻ കഴിയും.?

"അല്പ സമയത്തേക്ക് പുറത്തിറങ്ങി ശുദ്ധവായു ശ്വസിച്ചിട്ട്, ഒന്നു ചുറ്റി സഞ്ചരിക്കുവാൻ അവൾ ആഗ്രഹിച്ചിരുന്നതിന് താൻ വിലങ്ങുതടിയായി നിൽക്കുമ്പോൾ, അഹങ്കാരപൂർവം കുഞ്ഞുങ്ങളുടെ ഇളം ശരീരമാകെ ഉപദ്രവിച്ചു വേദനിപ്പിക്കുന്ന തരത്തിലുള്ള അനർഥങ്ങൾക്കൊന്നും ഇടനൽകാതിരിക്കുവാനായി, അദ്ദേഹം നിശ്ശബ്ദതപാലിക്കുവാൻ നിർബന്ധിതനായിത്തീർന്നു.

താൻ മാത്രമാണ് അസ്വസ്ഥതകളാലും, മാനസിക സംഘട്ടനങ്ങളാലും ക്ഷീണിച്ചവശനായിക്കൊണ്ടിരുന്നത്...!അവളുടെ ശരീരം നാൾപോകുന്തോറും തടിച്ചും, അഴകും ആരോഗ്യവും വഴിഞ്ഞൊഴുകിയും, നന്നായിക്കൊണ്ടിരുന്നു.

അതു കാണുംതോറും തനിക്കകാരണമായ ഒരു ഭയം.... അന്ന് ആദ്യമായി വിക്രമൻ തമ്പിയിൽ നിന്നും സൽക്കാരങ്ങൾ സ്വീകരിച്ചതിനുശേഷം, പലപ്പോഴും അത്തരം സംഭവങ്ങൾ ആവർത്തിക്കപ്പെട്ടുകൊണ്ടിരുന്നു. വിക്രമൻതമ്പി വീട്ടിലെ ഒരു പതിവു സന്ദർശകനായി. കുടുംബത്തേക്കു വളരെയധികം വേണ്ടപ്പെട്ട ഒരു വ്യക്തിയെന്നപോലെ താൻ ആവശ്യപ്പെടാതെതന്നെ കാർത്ത്യായനി തിടുക്കപ്പെട്ട്, ഉത്സാഹപൂർവം സൽക്കരിച്ച് സ്വീകരിക്കുമെന്ന നിലയിലായി. അത്രത്തോളം കാർത്ത്യായനിയുടെയും വിക്രമൻ തമ്പിയുടെയും ബന്ധം പുരോഗമിച്ചുകൊണ്ടിരുന്നു.

എന്നിരുന്നാലും... ഇപ്പോഴും തന്റെ നിയന്ത്രണ പരിധിക്കുള്ളിൽ അടങ്ങുന്ന വിധത്തിൽ തന്നെയാണ് എല്ലാ സംഭവങ്ങളും എന്നദ്ദേഹം ദൃഢമായി വിശ്വസിച്ചു. എന്നാൽ, അവളെ അടക്കി നിറുത്തുവാൻ തന്റെ ആവനാഴിയിലുണ്ടായിരുന്ന അസ്ത്രങ്ങളെല്ലാം ക്രമേണ കുറഞ്ഞുവരുകയാൽ ഈ നിയന്ത്രണ വിധേയമായ സ്ഥിതിക്ക് ഉലച്ചിൽ തട്ടുവാൻ അധികകാലം വേണ്ടിവരില്ല എന്ന് അല്പം ഭയത്തോടു കൂടിത്തന്നെ അദ്ദേഹം മനസ്സിലാക്കിക്കൊണ്ടിരുന്നു.

ശിവശിവ.... ഒരു ചലിക്കുന്ന ശവമായി, അന്നു താൻ ജീവിച്ചുകൊണ്ടിരുന്ന ആ കാലഘട്ടത്തിൽ, ഏതെല്ലാം ദിക്കുകളിൽ നിന്നെല്ലാം വേദനകളുടെ കൂരമ്പുകൾ തന്നെ പിളർക്കുവാനെത്തിയിരുന്നു!

ഓഫീസിൽ തന്റെ പിന്നിലായി കേട്ടുകൊണ്ടിരുന്ന കുശുകുശുക്കലുകൾ, ഇപ്പോൾ നേരിട്ട്, മുന്നിൽ വന്നുനിന്നു ചിതറുകയാണ്...

അയൽവീട്ടുകാരുടെ അർഥംവച്ചുള്ള നോട്ടത്തിലെല്ലാം പരിഹാസവും പുച്ഛവും തെളിഞ്ഞു കാണാമായിരുന്നു.

എന്നാൽ താനെന്തു ചെയ്യുവാനാണ് ?

എങ്ങനെയാണിതൊന്നവസാനിപ്പിക്കുക?

ഇവിടെയിനി കയററരുതെന്നു വിക്രമൻ തമ്പിയെയും, അയാളോടിനി സംസാരിച്ചു പോകരുതെന്നു കാർത്ത്യായനിയെയും വിലക്കുവാൻ തന്നെക്കൊണ്ടിനി സാധ്യമാകുമോ?

ശാരീരികാസ്വാസ്ഥ്യം മൂലം മിക്കവാറും ഓഫീസിൽ പോലും പോകുവാൻ കഴിയാത്ത അവസ്ഥ.... തനിക്കാവശ്യാനുസരണം യാതൊരു തടസ്സവുമെന്യേ ലീവനുവദിക്കുന്നതിൽ സെക്രട്ടറി കാട്ടാറുള്ള ശുഷ്കാന്തിക്കു പിന്നിൽ ഉള്ള ശക്തി ഏതാണെന്ന് തനിക്കറിവില്ലാതില്ലാ....!

ഇത്തരത്തിൽ തനിക്കുമാത്രം എത്രയെത്ര ആനുകൂല്യങ്ങൾ!

ഇത്തരമൊരു സന്ദർഭത്തിൽ, ഇമ്മാതിരി സഹായങ്ങൾ ലഭിക്കുന്ന ഈ ഉദ്യോഗവും ഉപേക്ഷിച്ചാൽ....

അങ്ങനെയാണെങ്കിൽ, വിക്രമൻതമ്പിയെ പിണക്കി അയയ്ക്കുവാൻ തന്നെക്കൊണ്ടാകുമോ?

അയാളോടു സംസാരിക്കരുതെന്ന് കാർത്ത്യായനിയെ നിയന്ത്രിക്കുന്നതിലെന്താണർത്ഥം? ഒരു പക്ഷെ താനറിയാതെ തന്നെ അവൾ അയാളുമായി ബന്ധം പുലർത്തുവാനാരംഭിച്ചാൽ..?

അതുമാത്രമല്ലാ, അറിവില്ലാത്ത നിഷ്ക്കളങ്കരായ കുഞ്ഞുങ്ങളെ തടയുന്നതു പോലെ അവളെ തടുക്കുന്നതിലെന്തെങ്കിലും അർത്ഥമുണ്ടോ? അങ്ങനെ തന്റെ നിബന്ധനകൾക്കും ശാസനകൾക്കും വഴങ്ങി ഇവൾ നല്ല പിള്ള ചമയുന്നതിലെന്താണു പ്രയോജനം?

മാധവിക്കുട്ടിക്ക് അഞ്ചുവയസ്സു തികയുന്നതുവരെയുള്ള ആ നാലു വർഷങ്ങൾ താനനുഭവിച്ച കൊടും യാതനകൾ...

ഈ പരിതഃസ്ഥിതിയിൽ ഒരു സുപ്രഭാതത്തിൽ ഓഫീസിലെത്തിയപ്പോൾ തന്റെ കൈയിൽ ലഭിച്ചതോ തനിക്ക് ഹെഡ്ക്ലാർക്കായി ഉദ്യോഗക്കയറ്റം നൽകിയിരിക്കുന്നു എന്ന ഓർഡറും...!

“വീട്ടിൽ സുന്ദരിയായ ഒരു ഭാര്യയുണ്ടെങ്കിൽ ഹെഡ്ക്ലാർക്കുദ്യോഗം മാത്രമല്ല.... തഹസീൽദാരുദ്യോഗം പോലും തേടിവരും....!” എന്നു താൻ കേൾക്കെത്തന്നെ ഓരോരുത്തരായി പരിഹസിച്ചു ചിരിച്ച ആ സന്ദർഭം....

ഇതിനെല്ലാം പുറമെ, വീട്ടിലാണെങ്കിൽ ആകെ വ്യത്യസ്തമായ ഒരു നിലപാട്... കുഞ്ഞുങ്ങളുടെ വസ്ത്രധാരണത്തിൽ, കാർത്ത്യായനിയുടെ വസ്ത്ര ധാരണത്തിൽ, നിത്യോപയോഗ സാധനങ്ങളിൽ....

ഇവയുടെയെല്ലാം ഉത്ഭവസ്ഥാനം ഏതാണ്?

പരിതഃസ്ഥിതികൾ തനിക്കിണങ്ങാത്ത രീതിയിൽ പുരോഗമിച്ചു കഴിഞ്ഞിരിക്കുന്നു എന്നദ്ദേഹത്തിനു മനസ്സിലായി.

ഇനിയും താമസിക്കുന്നതു ശരിയല്ലാ എന്ന തീരുമാനത്തോടെ ഒരു രാത്രിയിൽ കാർത്ത്യായനിയെ വിളിച്ചു, താൻ.

"കാർത്ത്യായനീ....! നിന്നിൽ നിന്നു മാത്രമാണു ഞാൻ സ്ത്രീത്വത്തിന്റെ ലഹരിയും ചൂടും ആവോളം ആസ്വദിച്ചിട്ടുള്ളത്! അതിനായി ഈ ജന്മം മുഴുവനും നിന്നോട് എനിക്കു കടപ്പാടുണ്ട്. അതുകൊണ്ട് നിനക്കു നിന്റെ ഇഷ്ടംപോലെ ജീവിക്കുവാനനുവാദമുണ്ട്! എന്നാൽ ഒരു കാര്യം അതു ഞാനും എന്റെ കുഞ്ഞുങ്ങളും ജീവിക്കുന്ന എന്റെയീ വീട്ടിൽവച്ച്, ഞങ്ങളെയെല്ലാം സാക്ഷ്യപ്പെടുത്തി നടക്കുന്നത് അനുവദിക്കുവാനെനിക്കു നിർവാഹമില്ല....!"

ഇതിനുമുമ്പ് ഇവളോടു താനെത്രപ്രാവശ്യം ദേഷ്യപ്പെട്ട് ഭയപ്പെടുത്തിയെല്ലാം സംസാരിച്ചിട്ടുണ്ട്. എന്നാൽ അന്നെല്ലാം തന്റെ സംസാരത്തിൽ ധ്വനിക്കാത്ത ഒരു ആഴവും ഘനവും, നിയന്ത്രണവും, ആവേശവും ഓരോ വാക്കും ചിന്തിച്ചുറപ്പിച്ച് അടുക്കടുക്കായി പറഞ്ഞുതീർക്കുവാനുള്ള അസാമാന്യ മനസ്സുറപ്പും, ഓരോവാക്കും അതിന്റെതായ ശരിയായ അർഥത്തിൽ സമാധാനമായും എന്നാൽ ക്രൂരമായും സംസാരിച്ചുതീർത്ത സംതൃപ്തിയും തന്റെ ഈ സംഭാഷണത്തിൽ തെളിഞ്ഞുനിന്നിരുന്നതായി തനിക്കുതന്നെ മനസ്സിലാക്കുവാൻ കഴിഞ്ഞു.

എന്റെ കുഞ്ഞുങ്ങളെന്നു താൻ സൂചിപ്പിച്ചപ്പോൾ, എന്റെ എന്ന വാക്ക് നന്നായി തറപ്പിച്ച് പറഞ്ഞതിൽ നിന്നും അതിന്റെ അർഥ വ്യാപ്തി അവൾക്കു മനസ്സിലായിരിക്കണം. അവളെ ഉപേക്ഷിക്കുവാൻ തനിക്കു കഴിഞ്ഞാലും തന്റെ കുഞ്ഞുങ്ങളെ ഒരിക്കലും പിരിയുവാൻ തന്നെക്കൊണ്ടാവുകയില്ല എന്നതാണ് തന്റെ ആ ഉറപ്പിച്ചുള്ള സംസാരത്തിന്റെ താൽപര്യം. ആ കുഞ്ഞുങ്ങൾ വളർന്നുവരുമ്പോൾ അവരോട് അവൾ സമാധാനം പറയേണ്ടിവരും എന്നൊരു വിശ്വാസം അപ്പോഴേ തന്റെ മനസ്സിൽ ഉറപ്പിച്ചിരുന്നു എന്നതു വാസ്തവം.

അവൾ മൗനിയായിരുന്നു.

"നിനക്ക് എന്റെ കുഞ്ഞിലക്ഷ്മിയമ്മാവിയുടെ കഥ അറിയാമായിരിക്കും... അവരും നിന്നെപ്പോലെ ഇത്തരത്തിലൊരു അഹങ്കാരത്തിനു വഴിപ്പെട്ട് ചെയ്തതെന്താണെന്ന് നിനക്കറിയാമോ?"

"അറിയാം.... ! എന്നാൽ അതുവേറെ ഇതുവേറെ....!"

ഉറപ്പും ഇളക്കമില്ലായ്മയും ആ മറുപടിയിൽ സ്ഫുരിച്ചിരുന്നു.

"ശരി.... ശരി... ഇതിനെക്കുറിച്ചിനി നമുക്കിടയിൽ ഒരു തർക്കവും വേണ്ടാ...."

അങ്ങനെ ഒരു ആജ്ഞയോടെ, മന:പൂർവം ആ സംഭാഷണം അവസാനിപ്പിച്ചശേഷം താൻ മെത്തയെ ശരണംപ്രാപിച്ചു.

കണ്ണുകൾ ഇറുകെ അടച്ചിരുന്നിട്ടും, വേപഥു പൂണ്ട ഹൃദയമാകെ തിളച്ചുമറിഞ്ഞിരുന്നു. അവളുമായുണ്ടായ തന്റെ സംഭാഷണത്തോടെ മനസ്സിനുള്ളിൽ നേരിയ നൂലിഴയിൽ തൂങ്ങിക്കിടന്നിരുന്ന അവസാന ആഗ്രഹവും

നശിച്ചുപോയിരുന്നതിനാൽ, ആ ചതിവ് തന്നിലുണർത്തിയ കൊടും വേദ നകളുടെ ബാഹ്യപ്രകടനമാണോ ഈ നെഞ്ചുവേദനയെന്ന് അദ്ദേഹം സംശ യിച്ചുപോയി. അവളുടെ സംസാരത്തിൽ അലയടിച്ചിരുന്ന ഉറപ്പും തീരുമാ നവും തന്റെ വിശ്വാസങ്ങളെ നിശ്ശേഷം തകർത്തുകളഞ്ഞു.

കുഞ്ഞിലക്ഷ്മിയമ്മാവിയെപ്പറ്റിയും ഇവൾ ശരിക്കും മനസ്സിലാക്കിവ ച്ചിരിക്കുന്നുവല്ലോ......! അവർക്ക് കൊച്ചുകൃഷ്ണകർത്താവിനെ ഇഷ്ടമാ ണെന്നുറപ്പിച്ചശേഷം, അവളിങ്ങനെ നീട്ടിയിഴച്ച് മാനം കെടുത്തുകയുണ്ടാ യില്ല.... വളരെ വേഗം തന്നെ ഒരു തീരുമാനത്തിലെത്തിച്ചേർന്നു. അവർ തീരുമാനം നടപ്പാക്കുവാനും താമസിക്കുകയുണ്ടായില്ല. അതെ.... കര യോഗം വിളിച്ചുകൂട്ടി, താലികെട്ടിയ ഭർത്താവിനെ ധൈര്യപൂർവം ഉപേ ക്ഷിച്ച്, കർത്താവിനെ തേടിപ്പോയി അവൾ! അതുസൂചിപ്പിച്ച് അർഥവ ത്തായി സംസാരിച്ചപ്പോൾ, അമ്മാവി അമ്മാവനെ ഉപേക്ഷിച്ച കാരണമല്ല തന്റെ കാരണമെന്നവൾ പറയുകയുണ്ടായല്ലോ....!

അങ്ങനെയാണെങ്കിൽ....

ശാരീരിക സംതൃപ്തിയ്ക്കല്ലെന്നോ......? മാനസിക സന്തോഷത്തി നാണെന്നോ! അല്ലാ.... ഉന്നത ജീവിതസൗകര്യങ്ങളുദ്ദേശിച്ചാണോ? അതാ യത് പണം , പദവി, അന്തസ്സ്, ആൾബലം– ഇപ്രകാരം.

തന്റെ ബുദ്ധിയാകെ കുഴഞ്ഞുപോകുന്നു. വല്ലാത്ത ശ്വാസം മുട്ടൽ.... അസുഖത്തിന്റെ കാഠിന്യത്താലാണോ? അതോ, ചിന്തകളുടെ തീമഴ മന സ്സിനുള്ളിൽ പെയ്യുന്നതിനാലാണോ? ഒന്നും തീരുമാനിക്കുവാനാകുന്നി ല്ലല്ലോ.

എവിടെയോ ഒരു രാക്കോഴി നീട്ടിക്കൂവുന്നു.

ഉറക്കം വരാത്തതുമാത്രമല്ലാ, മിഴികൾ ഇറുകെ അടച്ച് മന: പൂർവം ഉറ ക്കത്തെ ക്ഷണിച്ചുവരുത്തുവാൻ പോലും തന്നെക്കൊണ്ടു സാധിക്കാത്ത വിധം, ഇമകൾ ചേർന്നാലുടൻ ഓർമകളുടെ അലകൾ വിശ്വരൂപമെടുത്ത് തന്നെ വിഴുങ്ങുവാനെത്തുന്നതായി അദ്ദേഹത്തിനു തോന്നി.

കാർത്ത്യായനി പതിവുപോലെ സുഖനിദ്രയിലാണ്ടുകിടപ്പാണ്..... ഉം....ഈ സമയത്ത് ഇവൾക്കെങ്ങനെയാണ് ഇങ്ങനെ ഉറങ്ങുവാൻ കഴിയു ന്നത്.....!

തനിക്കാണെങ്കിൽ മെത്തയിൽ സമാധാനമായിട്ടൊന്നു കിടക്കുവാൻ കൂടി കഴിയാത്ത പ്രാണവെപ്രാളം.... സാവധാനം എഴുന്നേറ്റു വീടുവിട്ട് പുറ ത്തിറങ്ങി. എങ്ങോട്ടെന്നില്ലാതെ കാൽ പോകുന്ന ദിക്കിലേക്കങ്ങു നടന്നു. ഏതെല്ലാം ഇടവഴിയിലൂടെ നടന്നുവോ എത്രയുഗങ്ങൾ ഇങ്ങനെ സഞ്ചരി ച്ചുവോ എന്നു തനിക്കറിയില്ല. താൻ വന്നു ചേർന്ന പരിസരമാകെയൊന്നു വിഹഗ വീക്ഷണം നടത്തിയപ്പോൾ അത്യാശ്ചര്യത്തിൽ, താൻ സ്തംഭിച്ചു നിന്നുപോയി.

ശ്രീകണ്ഠേശ്വരക്ഷേത്രനടയിൽ താൻ നിൽക്കയാണ്.....

തന്റെ ശരീരമാകെ കോരിത്തരിച്ചുപോയി.

ക്ഷേത്രക്കുളമാകെ ഇരുളിലാണ്ടുകിടന്നിരുന്നുവെങ്കിലും, നിർമാല്യം തൊഴുവാനായി ആളുകൾ കൂട്ടം കൂട്ടമായി കുളിച്ചുകൊണ്ടിരുന്ന സ്വരം കാതിൽ വന്നലച്ചു.

ചെറുബാലനായിരിക്കുമ്പോൾ അമ്മയുടെ കയ്യും പിടിച്ച് ഈ ക്ഷേത്രത്തിൽ തൊഴുവാൻ വന്നിട്ടുള്ളപ്പോഴെല്ലാം അമ്മ കൂടെക്കൂടെ പറഞ്ഞുതരാറുള്ള കാര്യങ്ങൾ ഓർമ്മയിലെത്താറുണ്ട്.

“മോനെ, ഈ ശ്രീകണ്ഠേശ്വരക്ഷേത്രമാണ് ഈ രാജധാനിക്ക് ഒരു നവരത്നമണിവിളക്ക്....! അതുകൊണ്ടാണ് വൈക്കത്തഷ്ടമി, തിരുവാതിര, ശിവരാത്രി മുതലായ വിശേഷ ദിവസങ്ങളെല്ലാം പൊന്നുതിരുമേനി ഈ ക്ഷേത്രത്തിലെഴുന്നെള്ളി ദർശനം കഴിച്ച് തിരിച്ചുപോകാറുള്ളത്. ബ്രാഹമമുഹൂർത്തമായ ഏഴര വെളുപ്പിന് ശ്രീകണ്ഠേശ്വരന്റെ നിർമാല്യ ദർശനം മുടക്കാതെ നാല്പത്തിയൊന്നു ദിവസവും ലഭിച്ചാൽ നമ്മുടെ ജന്മദു:ഖങ്ങളെല്ലാം ഒന്നോടെ നശിക്കും, സർവമംഗളങ്ങളും ഭവിക്കും....”

ജീവിതത്തിൽ തുടർച്ചയായി തന്നെ അലട്ടിക്കൊണ്ടിരുന്ന കഷ്ടപ്പാടുകളാൽ ശ്രീകണ്ഠേശ്വരനെപ്പോലും വണങ്ങുവാൻ സമയം ലഭിക്കാതെ താൻ, എല്ലാ ദു:ഖങ്ങളും ഈ കാലടികളിലർപ്പിച്ച്, ഈ അമ്പലം തന്നെ ശരണമടയുകയല്ലാതെ,വേറെ യാതൊരു പോംവഴിയുമില്ലെന്ന വാസ്തവം ഇപ്പോൾ മാത്രം മനസ്സിലാക്കുകയാണോ?

കണ്ണുകളടച്ച്, കരംകൂപ്പി അങ്ങനെ നിശ്ചലനായി നിൽക്കുമ്പോൾ യാദൃശ്ചരികമായി മനസ്സിനുള്ളിലൊരു മിന്നൽ പിണർ..... എങ്ങനെ, എന്തുകൊണ്ട് എന്നുള്ള ചോദ്യങ്ങൾക്കൊന്നിനും തനിക്കു മറുപടിയില്ല. എന്നാൽ സിദ്ധാർഥനു ലഭിച്ച ജ്ഞാനോദയം പോലെ, ആ അസുലഭ സൗഭാഗ്യം കൈവന്ന് അവസാനിച്ചപ്പോൾ, തന്റെ മനസ്സിൽ മായാജാലം പോലെ അതു സംഭവിച്ചു.

ആ സൗഭാഗ്യത്തിന് ഇനി അഴിവില്ല.

ഇന്ന് ആദ്യത്തെ ദിവസം.

ഇന്നുമുതൽ താൻ നാല്പത്തിയൊന്നുദിവസം തുടർച്ചയായി ശ്രീകണ്ഠേശ്വരനെ തൊഴുക. ഇവിടെ വന്ന് രാത്രി തങ്ങി. ബ്രഹ്മമുഹൂർത്തം തുടങ്ങുന്നതിനുമുമ്പ്, ക്ഷേത്രക്കുളത്തിൽ നീരാടി നിർമാല്യദർശനം നടത്തുന്നവരിൽ താനും ഒരാളായി കലരുക...

ഇപ്പോൾ ചിന്തിച്ചാൽപോലും തികച്ചും ആശ്ചര്യം തോന്നുന്നു! അധികസമയം ചിന്തിച്ചു നിന്നില്ല. കുളത്തിലിറങ്ങി ഐസുപോലുള്ള ജലത്തിൽ നന്നായി മുങ്ങിക്കുളിച്ച് ഈറൻ വേഷ്ടിമാത്രം ഉടുത്ത്, അമ്പലത്തിനുള്ളിൽ പ്രവേശിച്ച്, നെയ് വിളക്കുകളുടെ പ്രകാശധോരണയിൽ മുങ്ങി, പുഞ്ചി

രിച്ചു നിന്നിരുന്ന ശ്രീകണ്ഠേശ്വര സന്നിധിയിൽ.

തന്റെ ആശകളെയും നിരാശകളെയും, ഇഷ്ടാനിഷ്ടങ്ങളെയും, ധർമ്മ സങ്കടങ്ങളെ, മനോവൈഷമ്യങ്ങളെ, പ്രതീക്ഷകളെ, എല്ലാറ്റിനെയും.

എന്തിനധികം, തന്നെത്തന്നെ മുഴുവനായി അർപ്പിച്ച്, ഭഗവാന്റെ അരു ളപ്പാടിനായി, ശിരസ്സ് നമിച്ച്, നിന്നിരുന്ന തന്റെ ശരീരമാകെ ഒരു കോരി ത്തരിപ്പ്....! മനുഷ്യന്റെ ശക്തിയും അഹങ്കാരവുമെല്ലാം തോറ്റ്, അടിയറവു പറഞ്ഞ് ഇനിയും വേറൊരു വിമുക്തിമാർഗമേ ഇല്ലെന്നു തീർത്തും മനസ്സി ലാക്കിയ ഒരവസ്ഥയിൽ, എല്ലാം നശിച്ചു താറുമാറായ ഈ സമയം, രണ്ടു കൈകളും ഉയർത്തി "എന്റെ ഈശ്വരാ... ഇനി എനിക്കു നീയാണൊരു സഹായം.... എനിക്കഭയം തരൂ" എന്ന് സാഷ്ടാംഗ പ്രണാമം നടത്തി ശരണം പ്രാപിക്കാതെ വേറെന്താണൊരു പോംവഴി?

## 37

പെരുന്താന്നി റോഡും കടന്ന് ഇഞ്ചക്കൽ മുക്കിൽ നിന്നും തിരിയുന്ന കവ ലയിലേക്കു കടന്നു അനന്തൻ നായർ

ശ്രീകണ്ഠേശ്വര സന്നിധിയിൽ തന്റെ സർവഭാരങ്ങളും സ്വമനസ്സാലെ അർപ്പിച്ചശേഷം കർമനിരതനാകാൻ ഉറച്ചിരുന്ന തന്റെ ആ ബുദ്ധിശക്തി യെക്കുറിച്ചോർത്തപ്പോൾ അനന്തൻ നായർക്ക് അത് വിചിത്രവും ആശ്ചര്യ വുമായിത്തോന്നി. എന്നാൽ കയ്യോടെ ഫലം ലഭിക്കുമെന്ന വിശ്വാസം തന്നെ സംബന്ധിച്ചിടത്തോളം എത്രത്തോളം വാസ്തവമായിരുന്നു.!

അന്നുമുതൽ നാൽപ്പത്തിയൊന്നു ദിവസം തന്റെ ജീവിതത്തിലെ ഒരു വഴിത്തിരിവായിരുന്നു എന്നുകൂടി വേണമെങ്കിൽ പറയാം. രാത്രിയിൽ പത്തു പതിനൊന്നു മണിയായാൽ ഒരു ടൗവൽ മാത്രം എടുത്തുകൊണ്ട് വീട്ടിൽ നിന്നിറങ്ങി, ശ്രീകണ്ഠേശ്വരക്ഷേത്ര മണ്ഡപത്തിൽ ഭക്തന്മാരുടെ ഇടയിൽ ഒരഭയാർഥിയെയോ, ഭിക്ഷാംദേഹിയെയോ പോലുള്ള ജീവിതം. മൂന്നുമ ണിക്കെഴുന്നേറ്റ് കുളത്തിലിറങ്ങി തണുത്ത ജലത്തിൽ ഒരു മുങ്ങിക്കുളി. പിന്നെ നിർമാല്യ ദർശനം.

വീട്ടിൽ തിരിച്ചെത്തുമ്പോൾ നേരം നന്നായി പുലർന്ന് വെയിൽ പര ന്നിരിക്കും. പിന്നെ കാപ്പി കുടിച്ചശേഷം, ഓഫീസ് യാത്ര, വീണ്ടും വൈകു ന്നേരം ശ്രീകണ്ഠേശ്വരക്ഷേത്രം... അത്തരമൊരു ജീവിതം....! ഈ നാൽപ്പ ത്തിയൊന്നു ദിവസത്തേക്ക് കാർത്ത്യായനിയുടെ നടപടികളോ, വിക്രമൻ തമ്പിയുടെ പ്രവൃത്തികളോ ചിന്തിച്ച് അല്പംപോലും ആവലാതിപ്പെടു വാൻ കഴിയാത്ത ഒരു മാനസികാവസ്ഥ...

അസുഖം ബാധിച്ചിരുന്ന തന്റെ ഈ ശരീരം നിർമാല്യദർശനത്തിനായി തന്നോടു പരിപൂർണമായി സഹകരിച്ചതിൽ താനത്ഭുതപ്പെടുകയുണ്ടായില്ല. എന്നാൽ, തന്റെ അച്ഛനമ്മമാർ കാലഗതിയടഞ്ഞ ആ ദിനങ്ങൾ. തീരാവ്യാധിക്കടിപ്പെട്ട് ആശുപത്രിയിൽ കിടക്കേണ്ടിവന്ന ആ ദിനങ്ങൾ, സുഗതകുമാരിയുടെ വിവാഹത്തിനായി തൃശൂർക്കുപോയിരുന്ന ആ ഒരാഴ്ച, ഇത്തരത്തിൽ വേറെ യാതൊരു പോംവഴികളുമില്ലാതെ നിർബന്ധപൂർവം വേറിട്ടു താമസിക്കേണ്ടിവന്ന ആ ദിനങ്ങളൊഴിച്ചാൽ, കാർത്ത്യായനിയുമായി ഒരു ദാമ്പത്യ ബന്ധത്തിലേർപ്പെട്ട ഈ പത്തുവർഷങ്ങളായി, ഇത്തരത്തിൽ നിർബന്ധപൂർവം വേർപിരിഞ്ഞുള്ള ശയനത്തിന്, താൻ സ്വയം കൈക്കൊണ്ട തീരുമാനത്തിൽ, അവളുടെ ചൂടേൽക്കാതെ, നിശ്ചിന്തനായി ഉറങ്ങുവാൻ കഴിഞ്ഞ ഈ നാല്പത്തിയൊന്നു ദിവസങ്ങൾ അദ്ദേഹത്തിനത്യധികം ആശ്ചര്യമുളവാക്കി...!

നാൽപത്തിയൊന്നാം ദിവസം, ഒരു പുണ്യകർമത്തെ സത്യയജ്ഞത്തെ-യാതൊരു വിഘ്നവും കൂടാതെ, വളരെയധികം ശ്രദ്ധാപൂർവം അനുഷ്ഠിക്കാൻ തന്നെക്കൊണ്ടു സാധിച്ചുവല്ലോ എന്ന് ഒരു കർമധീരന്റെ ആത്മസംതൃപ്തിയോടെ, ക്ഷേത്രദർശനം കഴിഞ്ഞ് വീടെത്തിയ തനിക്ക്, അവിടെ എന്തോ ഒരു മാറ്റം നടന്നിരുന്നതായി അനുഭവപ്പെട്ടു.

എന്നാൽ....

അതെന്താണെന്നു വ്യക്തമായി മനസ്സിലാക്കുവാൻ തനിക്കു കഴിയുന്നില്ല. നിശ്ശബ്ദമായി തലയുയർത്തി നിന്നിരുന്ന വീടിനുള്ളിൽ പ്രവേശിച്ചപ്പോൾ യാതൊരല്ലലുമില്ലാതെ സുഖനിദ്രയിലാണ്ടു കിടന്നിരുന്ന പ്രഭാകരനെയും മാധവിക്കുട്ടിയെയും കാണുവാൻ കഴിഞ്ഞു. മനസ്സിനുള്ളിൽ എന്തെന്നില്ലാത്ത ആശ്വാസം ഓടിയെത്തി.

“കാർത്ത്യായനീ...”

തന്റെ ശബ്ദത്തിന്റെ മുഴക്കം മാത്രം യാതൊരു മറുപടിയുമില്ലാതെ മുറിയിലാകെ പ്രതിധ്വനിച്ചു. അടുക്കളയിൽ നിന്നും യാതൊരനക്കവുമില്ല... വിളികേട്ട് കുഞ്ഞുങ്ങൾ മാത്രം ഉരുണ്ടു പിരണ്ട ശേഷം വീണ്ടും പഴയപടി കിടന്നുറക്കമായി അത്രമാത്രം....

കാർത്ത്യായനിയെ മാത്രം കാണുവാനില്ല..

മനസ്സിനെത്രയധികം പാകത കൈവന്നിരുന്നിട്ടും, പെട്ടെന്നുണ്ടായ ഈ അറിവ് മനസ്സിൽ ആഘാതമുണ്ടാക്കി...

ഏതോ അഗാധചിന്തയിൽ ലയിച്ച് വരാന്തയിലെത്തി, പൂമുഖത്തു നിന്നുകൊണ്ടുതന്നെ മുറ്റത്തേക്കു നോക്കിയപ്പോൾ...

മുറ്റത്ത് അയയിൽ കാറ്റിലാടി തത്തിക്കളിച്ചുകിടന്നിരുന്ന, ഇളം വെയിലിൽ ഈറൻ അല്പാല്പം, മാറിക്കൊണ്ടിരുന്ന ഒരു പച്ചക്കരയൻ ടർക്കിട

വൽ കണ്ണിൽപ്പെടുകയുണ്ടായി.

അതു തന്റേതല്ല...

അതാരുടേതാണെന്ന് തനിക്കറിയാത്തതല്ലാ–

പിന്നെയെന്താണ്....?

തനിക്കെല്ലാം പകൽ വെളിച്ചം പോലെ തെളിഞ്ഞു....!

.......... .................. .............................. .............................. ..............................

അനന്തൻ നായർ വീട്ടിനുള്ളിൽ വന്നു കയറുമ്പോൾ പ്രഭാകരൻ നായരും മാധവിക്കുട്ടിയും മുഖത്തോടുമുഖം നോക്കി ഏതോ തീവ്രമായ തർക്കത്തിലേർപ്പെട്ടിരിക്കുകയാണെന്ന് അദ്ദേഹത്തിനു ശരിക്കും മനസ്സിലാക്കുവാൻ കഴിഞ്ഞു.

അനന്തൻ നായർ വരുന്നതു കണ്ടതും മാധവിക്കുട്ടി എഴുന്നേറ്റു വന്നു. "അച്ഛനെത്തന്നെയാണ് ഞങ്ങൾ പ്രതീക്ഷിച്ചുകൊണ്ടിരുന്നത്."

മുഖമുയർത്തി അവളെ നിർന്നിമേഷം നോക്കി നിന്നിരുന്ന അദ്ദേഹത്തിന്റെ മിഴികളിൽ ഒരു ചോദ്യ ചിഹ്നം മിന്നിമറയുന്നത് അവൾക്കു കാണുവാൻ കഴിഞ്ഞു. അദ്ദേഹം വസ്ത്രം മാറുന്ന തിരക്കിലായിരുന്നു.

"അല്ലാ.. ഇന്നും ഇന്നലത്തെപ്പോലെ താമസിച്ചേ വരുകയുള്ളോ എന്നു ഞാൻ ഭയപ്പെട്ടിരുന്നു!" എന്നായി അവൾ.

കൈകാലുകളും മുഖവും ശരിയായി കഴുകി ഈസി ചെയറിൽ "അപ്പാ.... ശ്രീപത്മനാഭാ...." എന്നുവിളിച്ചുകൊണ്ട് കിടക്കുവാനാരംഭിച്ചപ്പോൾ, "അച്ഛാ വരണം... സമയം വളരെയേറെയായി... എന്തെങ്കിലും ആഹാരം കഴിക്കണം..." എന്നു നിർബന്ധിച്ച മാധവിക്കുട്ടിയോട് "വേണ്ട .. മോളേ... അല്പം.. ഗോതമ്പുറവയുണ്ടെങ്കിൽ കലക്കിക്കൊണ്ടുവാ... ഇന്നെനിക്ക് വേറൊന്നും തന്നെ വേണമെന്നില്ല" എന്ന് മറുപടി പറയുകയുണ്ടായി, അദ്ദേഹം.

അദ്ദേഹത്തിന്റെ സ്വഭാവം ശരിക്കറിയാമായിരുന്ന മാധവിക്കുട്ടി, വീണ്ടും നിർബന്ധിക്കുവാൻ നിൽക്കാതെ, അടുക്കളയിലെത്തി. ഗോതമ്പുറവ പാൽ ഒഴിച്ചുകാച്ചി, തണുപ്പിച്ചെടുക്കുന്ന പണിയിൽ കാമാക്ഷിയമ്മയെ സഹായിച്ചു കൊണ്ടു നിന്നു.

ഇതിനിടയിൽ അദ്ദേഹത്തിന്റെ തല കണ്ടതും മുറിക്കുള്ളിലേക്കു വലിഞ്ഞ പ്രഭാകരൻ നായരും മെല്ലെ രംഗത്തെത്തി.

അരയിൽ കൈലിയും, സാന്റോബനിയനും ധരിച്ച്, നിവർന്നു നിന്നിരുന്ന ആ രൂപം കണ്ടപ്പോൾ, അനന്തൻ നായർ അവനോടു ചോദിക്കുവാൻ ഉദ്ദേശിച്ചിരുന്ന ചോദ്യങ്ങളാകെ മറന്ന് നിശ്ചലനായിരുന്നു.

"അച്ഛനെന്നെ അന്വേഷിച്ചതായി മാധവിക്കുട്ടി പറയുകയുണ്ടായി.... അമ്മൂമ്മയും പറഞ്ഞിരുന്നു." എന്ന് വളർച്ചയെത്തിയ ഒരാണിന്റെ പരുപരു

പ്പാർന്ന, മുഴക്കമുള്ള സ്വരം കേട്ടപ്പോൾ എങ്ങനെയാണു സംസാരം ആരം ഭിക്കേണ്ടതെന്ന് നിശ്ചയമില്ലാതെ അവനെത്തന്നെ നോക്കി മിഴിച്ചിരുന്നു പോയി അദ്ദേഹം.

ഉം.... ഇവൻ എത്ര വേഗത്തിലാണ് വളർന്നു വലുതായത്.....! അവനൊരു കൊച്ചുകുഞ്ഞായി ഇവിടെയെല്ലാം ഓടിക്കളിച്ചു നടന്നിരുന്നത് ഇന്നലെ യെന്നപോലെ അദ്ദേഹത്തിന്റെ മിഴികളിൽ നിറഞ്ഞുനിന്നു...! ഇപ്പോൾ പുതു ഫാഷനിൽ വെട്ടി ക്രോപ്പുചെയ്തു ചീകി നിറുത്തിയിരിക്കുന്ന തലമുടിയും ഭംഗിയായി വെട്ടി നിറുത്തിയിട്ടുള്ള താടിയും, വീതി കുറഞ്ഞതെങ്കിലും ഇടതൂർന്ന മീശയും, വിശ്വാസവും പ്രതീക്ഷയും വിരിഞ്ഞു നിൽക്കുന്ന നയനങ്ങളും ഒരു നിമിഷം നോക്കിനിന്നശേഷം, അനന്തൻനായർ കസേര യിലിരുന്നുകൊണ്ട് സാവധാനം പറഞ്ഞു.

"പ്രഭാകരാ... നീയിവിടിരിക്ക്... നിന്നോടെനിക്ക് ചിലതെല്ലാം സംസാരി ക്കുവാനുണ്ട്. നിനക്ക് ഉറക്കം വരുന്നില്ലല്ലോ. ഉവ്വോ?"

"ഇല്ല" എന്ന് ഒറ്റവാക്കിൽ മറുപടിയോടെ അദ്ദേഹത്തിനഭിമുഖമായി കിടന്നിരുന്ന കസേരയിൽ ഇരിപ്പായി പ്രഭാകരൻ.

"നീ തോമസിനെ കാണുകയുണ്ടായോ?" എന്നദ്ദേഹം പെട്ടെന്നവനെ ക്കുറിച്ചോർമവന്നതിനാൽ ചോദിക്കവെ, "ഞാൻ കണ്ടു" എന്നു രണ്ടുവാ ക്കിൽ ഹ്രസ്വമായൊരു മറുപടിക്കുശേഷം, അദ്ദേഹത്തിന്റെ മുഖത്തേക്കു തന്നെ നേരിട്ടു നോക്കുവാനുള്ള സങ്കോചത്താൽ, അവിടെക്കിടന്നിരുന്ന ഒരു ദിനപ്പത്രം കയ്യിലെടുത്ത് അശ്രദ്ധനായി മറിച്ചു നോക്കിക്കൊണ്ട്, അദ്ദേ ഹത്തിന്റെ സംസാരത്തിൽ തന്നെ പ്രഭാകരൻ ദത്ത ശ്രദ്ധനായിരുന്നു.

ഇതിനിടയിൽ കാച്ചിയ പാൽറവയുമായി മാധവിക്കുട്ടിയും എത്തി ച്ചേർന്നു. അവളെത്ര തന്നെ നിർബന്ധിച്ചിട്ടും ഒരു ഗ്ലാസിൽ കൂടുതൽ കുടി ക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല.

"ശരി... മാധവിക്കുട്ടി... കുഞ്ഞമ്മയോട് ഉറങ്ങുവാൻ പറഞ്ഞിട്ട് നീയും വാ.. !" എന്നദ്ദേഹം മാധവിക്കുട്ടിയോടു പറഞ്ഞയുടൻ തന്നെ അവൾ അക ത്തേക്കുപോയി, ഉടനേ തിരിച്ചുവന്നു.

"അച്ഛാ... രാത്രി സമയം വളരെയായി.... ഇന്നലെയേ അച്ഛൻ ശരിക്കുറ ങ്ങിയിട്ടില്ല... ഇപ്പോൾ കിടന്നു സുഖമായുറങ്ങിക്കോളൂ.... നാളെ രാവിലെ സംസാരിച്ചു തീർത്താൽപോരെ?" മാധവിക്കുട്ടിയുടെ ഈ അപേക്ഷയെ അദ്ദേഹം സ്നേഹപൂർവം നിരസിച്ചുകളഞ്ഞു.

"അല്ലാ... മാധവിക്കുട്ടീ... ഇന്നു രാത്രി എത്രനേരമായാലും ശരി, ചില പ്രത്യേക വിഷയങ്ങളെക്കുറിച്ച് സംസാരിച്ചു തീർത്തിട്ടുകിടക്കുന്നതാണ് നമുക്കെല്ലാപേർക്കും ഉത്തമമെന്ന് എനിക്കു തോന്നുന്നു." എന്നദ്ദേഹം പറഞ്ഞു നിറുത്തുമ്പോൾ മാധവിക്കുട്ടിയും പ്രഭാകരൻ നായരും പരസ്പരം മുഖത്തോടു മുഖം നോക്കുന്നത് അനന്തൻ നായർ കണ്ടു.

“ശരി... നീയും ഇവിടെയിരുന്നോ, മോളേ....” മാധവിക്കുട്ടി വളരെയധികം സങ്കോചത്തോടുകൂടി പ്രഭാകരൻ നായർക്കു സമീപം വേറൊരു കസേരയിൽ ഇരിപ്പുറപ്പിച്ചു.

“ശരി... രാവിലെ നീ തുടങ്ങിവച്ചതാദ്യം മുഴുവനാക്കൂ മകളേ... അല്ലാ... അതിനെക്കുറിച്ച് പ്രഭാകരന് എന്തെങ്കിലും അറിയാമോ...?” എന്നദ്ദേഹം മാധവിക്കുട്ടിയോടു ചോദിക്കുമ്പോൾ, പ്രഭാകരൻ നായർ മറുപടി പറഞ്ഞു! “ഇത്രനേരവും ഞങ്ങളക്കാര്യത്തെകുറിച്ചാണു സംസാരിച്ചുകൊണ്ടിരുന്നത്.... ഇവളായിട്ടെന്നോടു നേരിട്ട് പറയുമോ...! ഞാൻ പുറമെ വേറൊരാളിൽ നിന്നും അറിഞ്ഞ് ചോദിച്ച് തീർച്ചപ്പെടുത്തുകയായിരുന്നു.”

അദ്ദേഹം മാധവിക്കുട്ടിയെ ഒന്നു നോക്കി.

“അപ്പോൾ അതു കൂടുതൽ സൗകര്യമായല്ലോ... മോളേ, ബാക്കികൂടി പറഞ്ഞോളൂ... പ്രഭാകരനും അറിഞ്ഞിരിക്കേണ്ടതാണല്ലോ... ഇവൻ നിന്റെ ജ്യേഷ്ഠനല്ലേ....?” എന്നദ്ദേഹം അവളെ പ്രോത്സാഹിപ്പിച്ചു.

പിന്നീട് എന്തോ ഓർത്തിട്ടെന്നപോലെ. “രാവിലെ... ഞാൻ നിന്നോട് അവരുടെ വീട്ടിലേക്കെപ്പോഴെങ്കിലും നീ പോയിട്ടുണ്ടോ എന്നു ചോദിച്ചതിന് ഇപ്പോൾ മറുപടി പറഞ്ഞോളൂ...” രാവിലെ നിറുത്തിയിരുന്നിടത്തുനിന്നും അങ്ങനെ ആരംഭമിടുവാൻ അദ്ദേഹം അവളെ ഓർമപ്പെടുത്തുകയായിരുന്നു.

പ്രായമായ ഓരോ പെൺകുട്ടിയും , തന്റെ അന്തരംഗത്തിൽ ഭദ്രമായി ഒളിപ്പിച്ച് താലോലിച്ചു വളർത്താറുള്ള ഇത്തരം രഹസ്യങ്ങളെ, മധുരസ്മരണകളെ, ഈ രണ്ടു പുരുഷന്മാരുടെ മുന്നിൽ അതിലൊരാൾ തന്റെ അച്ഛനും വേറെരാൾ തന്റെ സഹോദരനും- എങ്ങനെയാണ് തുറന്നടിച്ചു പറയുക എന്നവൾ സങ്കോചപ്പെടുകയാണോ എന്ന് മാധവിക്കുട്ടിയുടെ മൗനം അദ്ദേഹത്തിൽ സംശയമുളവാക്കി.

പുറത്താഞ്ഞടിച്ചുകൊണ്ടിരുന്ന കാറ്റിൽ തെങ്ങോലകൾ ഉലയുന്ന മർമരശബ്ദം കേൾക്കാം. വൈദ്യുത ദീപങ്ങൾ പോലും കരഞ്ഞു കത്തിനിൽക്കുന്നു എന്നദ്ദേഹം സംശയിച്ചുപോയി.

“മോളേ... ! നീ പഠിച്ചവളല്ലേ.... ലജ്ജിക്കാതെ വെറുതെ തുറന്നു പറഞ്ഞോളൂ .... ! രാവിലെ നീ എന്നോടു സംസാരിച്ചില്ലേ...? അല്പം മുമ്പ് ഇവനോടു തർക്കിച്ചില്ലേ...? പിന്നെയെന്താണ്... ! ഇപ്പോൾ ഞങ്ങൾ രണ്ടു പേരും ഒരുമിച്ചിരുന്നു കേൾക്കുന്നു. അത്രയല്ലേ വ്യത്യാസമുള്ളു. നിന്റെ മനസ്സിലുള്ള ദു:ഖങ്ങളാകെ നീ തന്നെ പറഞ്ഞുകേൾക്കുന്നതല്ലേ നല്ലത്.... നിനക്കും ഞങ്ങൾക്കുമതേ.... അധിക സമയം താമസിപ്പിക്കേണ്ടാ.. ഇന്നു നമുക്കു വളരെയധികം കാര്യങ്ങൾ സംസാരിച്ചുതീർക്കുവാനുണ്ട്. തുറന്നു പറ, മോളേ....!” എന്നദ്ദേഹം വീണ്ടും വീണ്ടും അവളെ പ്രോത്സാഹിപ്പിച്ചപ്പോൾ വളരെയധികം സങ്കോചത്തോടെ, താഴ്ന്ന സ്വരത്തിൽ അവൾ

പറഞ്ഞു.

"രണ്ടുപ്രാവശ്യം ഞാനവരുടെ വീട്ടിലേക്കു പോയിട്ടുണ്ട്....."

"ഓഹോ....!"

പ്രഭാകരൻ ഇത്തരത്തിൽ ഒരു ശബ്ദം പുറപ്പെടുവിച്ചതിൽ നിന്നും അവനീ സംഭവം മുമ്പുതന്നെ അറിയാമായിരുന്നുവെന്ന് അദ്ദേഹത്തിനു തോന്നി.

രാവിലെ ഇവളോട് താനീ ചോദ്യം ചോദിച്ചപ്പോൾ ഇവൾ മൗനം പൂണ്ടിരുന്നതിൽ നിന്നും ഒരു പക്ഷെ ഈ മറുപടി താനും പ്രതീക്ഷിച്ചിരുന്നതിനാൽ അദ്ദേഹത്തിനു വളരെയധികം അത്ഭുതമൊന്നും തോന്നുകയുണ്ടായില്ല. എന്നാൽ അവളെ വേദനിപ്പിച്ചുരസം കാണുന്നമട്ടിൽ ' ഒരു ഈഴവന്റെ വീട്ടിൽ പ്രായമായ ഒരു നായർ യുവതിയായ നീ രണ്ടു പ്രാവശ്യം പോയിരുന്നുവെന്നു പറയുവാൻ നിനക്കു ലജ്ജയൊന്നും തോന്നുന്നില്ലേ...?, എന്നല്പം സ്വരം കടുപ്പിച്ചു ചോദിച്ച പ്രഭാകരൻ നായരോട് "ഇതിൽ അപമാനബോധത്തിന്റെ പ്രശ്നമൊന്നുമില്ല ചേട്ടാ....." എന്നുള്ള മാധവിക്കുട്ടിയുടെ മറുപടിയിൽ 'ഇതിൽ' എന്ന വാക്കിനുണ്ടായിരുന്ന ഉറപ്പും ദൃഢതയും, അവളുടെ കണ്ണുകളിൽ കണ്ട ആ പരിഹാസഭാവവും എന്തുകൊണ്ടാണെന്ന വാസ്തവം, ഇന്നലെ രാവിലെ അവരുടെ വഴക്ക് ആദ്യാവസാനം ശ്രദ്ധിക്കുവാനിടയായ അദ്ദേഹത്തിന്, നന്നായി മനസ്സിലാക്കുവാൻ കഴിഞ്ഞു അത് പ്രഭാകരൻനായരും മനസ്സിലാക്കിക്കാണുമെന്ന് അവന്റെ മുഖത്തു തെളിഞ്ഞുകണ്ട രൗദ്രഭാവത്തിൽ നിന്നും അദ്ദേഹം മനസ്സിലാക്കി. അവർക്കിടയിൽക്കടന്ന് അദ്ദേഹം" നീ ഒന്നുവെറുതെയിരിക്ക് പ്രഭാകരാ.... കള്ളംപറഞ്ഞ് നമ്മെ മടയരാക്കുന്നതിനെക്കാൾ, യഥാർഥ സംഭവങ്ങൾ അവയെത്രതന്നെ ലജ്ജാവഹമായിരുന്നാലും, നമ്മോട് ഇവൾ തുറന്നുപറയുന്നതല്ലേ നല്ലത്..." എന്നവനെ ശാസിച്ചശേഷം, " നീ ബാക്കികൂടിപറ, മോളേ....." എന്നു പ്രോത്സാഹിപ്പിച്ചുകൊണ്ട് അവളെ നോക്കി, അദ്ദേഹം.

അവൾ വീണ്ടും തുടർന്നു:

" എന്നാൽ ഈ രണ്ടു പ്രാവശ്യവും ധർമപാലനെ കാണുവാനല്ലാ ഞാനവിടെ പോയിരുന്നത്...."

" പിന്നെന്തിനുവേണ്ടിയായിരുന്നു?"

പ്രഭാകരൻ നായരുടെ ആ ചോദ്യത്തിലടങ്ങിയിരുന്ന പരിഹാസം വകവെയ്ക്കാതെ അവൾ തുടർന്നു:

"വിലാസിനി വളരെ നാളുകളായി എന്നെ നിർബന്ധിച്ചുകൊണ്ടിരിക്കുകയായിരുന്നു.... അതുകൊണ്ടാണെനിക്കത്ര തൃപ്തിയല്ലാതിരുന്നിട്ടും ആദ്യമായി ഞാനാവീട്ടിൽ കാലുകുത്തിയത്...."

" അതെന്തിനാണെന്നാണ് ഞാൻ ചോദിച്ചത്"

ഒരുപരിഹാസച്ചിരിയെ തുടർന്നുള്ള അവന്റെ ആ ചോദ്യത്തിൽ നിന്നും, അവന് അക്കാര്യങ്ങൾ നന്നായിട്ടറിയാമായിരുന്നിട്ടും, അവളെ കൊണ്ടുതന്നെ ഇക്കാര്യം പറയിക്കണമെന്നൊരു ദൃഢവ്രതം എടുത്തിരിക്കുകയാണിവൻ എന്നദ്ദേഹത്തിനു തോന്നിപ്പോയി.

അതിനവൾ പെട്ടെന്നുത്തരമൊന്നും പറഞ്ഞില്ല.... പിന്നെ അനന്തൻ നായരോടായി ചോദിച്ചു:

" അച്ഛാ ഞാനിപ്പോൾ പറഞ്ഞുവന്ന കാര്യത്തിനും ഇതിനും തമ്മിൽ യാതൊരു ബന്ധവുമില്ല... ഇതുവരെയും ഇക്കാര്യം എന്റെ മനസ്സിൽ മാത്രം കാത്തുസൂക്ഷിച്ച ഒരു രഹസ്യമായിരുന്നു. അതു ഞാനിപ്പോൾ തീർച്ചയായും പറയണോ?"

" മോളേ ഇനിയൊരു സന്ദർഭത്തിൽ , സാവകാശമായി എന്നോട് പറയാമെന്നുവച്ച് ഒന്നും ബാക്കി വയ്ക്കാതിരിക്കൂ., മോളേ.... എന്നോടിങ്ങനെ എല്ലാം തുറന്നു പറയുവാൻ ഇനിയൊരു സന്ദർഭം നിനക്കു ലഭിക്കുമോ, ആവോ ആർക്കറിയാം....!"

ഏതോ ഒരു വികാരാവേശത്തിൽ അദ്ദേഹത്തിന്റെ വായിൽ നിന്നുതിർന്നു വീണ ഈ വരികൾ പ്രഭാകരൻ നായരെപ്പോലും നിവർന്നിരിയ്ക്കുവാൻ പ്രേരിപ്പിച്ചു.

വിസ്മയഭാവത്തിൽ അദ്ദേഹത്തെ തന്നെ നോക്കിയിരുന്ന മാധവിക്കുട്ടിയോട് " മോളേ.....നീ അധികമൊന്നും ചിന്തിച്ച് മനസ്സുതളർത്തേണ്ട... നിന്റിഷ്ടം പോലെ എല്ലാം തുറന്നു പറഞ്ഞോളൂ...." എന്നാണദ്ദേഹം അവളുടെ ചിന്തകൾക്കു കടിഞ്ഞാണിട്ടുകൊണ്ട് പറഞ്ഞ് സംസാരം തുടരുവാൻ പ്രേരിപ്പിച്ചു. അവൾ തുടർന്നു.

" ആ വീട്ടിൽ വച്ച്, എന്നെ നേരിൽ കണ്ടൊന്നു സംസാരിക്കണമെന്ന് എന്നെ പ്രസവിച്ച സ്ത്രീ വളരെ ദിവസമായി നിർബന്ധിച്ചുകൊണ്ടിരുന്നു. അതുകൊണ്ടാണങ്ങനെ പോകേണ്ടതായി വന്നുപോയത്...."

അനന്തൻ നായർക്കിത് അപ്രതീക്ഷിതമായ ഒരു വാർത്തയായിരുന്നതിനാൽ അദ്ദേഹം വായ്പൊളിച്ചുപോയി. എന്നാൽ പ്രഭാകരൻ നായരുടെ മുഖഭാവം തനിക്കു നേരത്തെ അറിയാമായിരുന്ന ഒരു യാഥാർഥ്യം , അവളെക്കൊണ്ടു തന്നെ, അച്ഛന്റെ മുന്നിൽ പറയിപ്പിച്ച ആത്മസംതൃപ്തിയാൽ തുടുത്തിരുന്നതായി അദ്ദേഹത്തിനൊരു സംശയം തോന്നി.

അനന്തൻ നായർ തന്റെ മാനസിക സംഘട്ടനങ്ങളെല്ലാം അടക്കി അവൾ വീണ്ടും സംസാരിക്കുവാനായി മൗനമായിരുന്നു.

# 38

ഏതോ ഒരു സ്വപ്ന ലോകത്തിൽ ലയിച്ചിരിക്കുന്നതുപോലെയാണ് മാധവിക്കുട്ടിയുടെ ആ ഇരിപ്പ് അനന്തൻനായർക്ക് തോന്നിയത്. അവളുടെ കണ്ണുകളിൽ വല്ലാത്തൊരു ശോകഛായ കലർന്നിരുന്നു. എന്തൊക്കെയോ മാനസിക സംഘട്ടങ്ങൾക്കിപ്പോൾ അടിമയായിരിക്കുകയാണിവൾ. അല്പ സമയത്തെ മൗനത്തിനുശേഷം, ശോകപൂരിതമായ സ്വരത്തിൽ, ക്ളേശം നിറഞ്ഞ മുഖഭാവത്തോടെ, അവൾ തുടർന്നു:

" ഹും, എന്നെ പ്രസവിച്ച ആ സ്ത്രീയെ അമ്മ എന്നുവിളിച്ച് മാതൃത്വത്തിന്റെ മഹനീയതയ്ക്കു കളങ്കം ചാർത്തുവാൻ എനിക്കിഷ്ടമല്ല. എന്നാലും എന്നെ പ്രസവിച്ചു എന്ന ഒരേ ഒരു സൽപ്രവൃത്തി അവർ ചെയ്തതിനാൽ അവരെ ഞാനങ്ങനെ തന്നെ വിളിക്കുന്നു."

അവളുടെ ഈ വാക്കുകൾ പ്രഭാകരൻ നായർക്കശേഷം രസിച്ചിട്ടില്ല എന്നത് അവന്റെ മുഖഭാവം വ്യക്തമാക്കി. എന്നാൽ ഇതുവരെയായി, എന്തൊക്കെയോ നഷ്ടപ്പെട്ടതായി താൻ വ്യസനിച്ചുകൊണ്ടുനടന്നിരുന്നതെല്ലാം വ്യർഥമായിരുന്നു എന്നും, ഇവളുടെ സംസാരം തന്നെ ആശ്വസിപ്പിക്കുന്നു എന്നും അനന്തൻ നായർക്കു തോന്നി.

" എനിക്കറിവു വന്നു തുടങ്ങിയ നാളുകളിൽ, അമ്മയെക്കുറിച്ചു ചിന്തിക്കുമ്പോഴെല്ലാം നിസ്സാരകാര്യങ്ങൾക്കുപോലും എന്നെ ഉപദ്രവിച്ച് കരതിക്കുന്ന ഒരു രൂപമാണ് തെളിഞ്ഞു വരാറുള്ളത്. പിന്നീടെനിക്കു ലഭിച്ചിട്ടുള്ള വിവരമെല്ലാം കാമാക്ഷിയമ്മൂമ്മ, എന്റെ സഹപാഠികൾ, അയൽക്കാർ, നാട്ടുകാർ ഇവരിൽ നിന്നെല്ലാമാണ്....! നിങ്ങളുടെ സമീപം എത്രയെത്ര പ്രാവശ്യം അമ്മയെക്കുറിച്ചുള്ള സംശയ നിവൃത്തിക്കായി വന്നിട്ടുള്ളപ്പോഴെല്ലാം, ഒന്നുകിൽ നിങ്ങൾ മൗനം അവലംബിക്കാറുണ്ട്. അല്ലെങ്കിൽ സംസാരത്തിന്റെ ഗതി തന്നെ തിരിക്കാറുണ്ട്...."

അവളല്പം നിറുത്തി.

"മോളേ നിങ്ങളോടെല്ലാം എന്റെ സ്വന്തം അഭിപ്രായങ്ങൾ അറിയിക്കരുതെന്ന് ഇത്രകാലമായി ഞാൻ മന:പൂർവം ഒളിച്ചുകളിയ്ക്കുകയായിരുന്നു... എന്നാൽ.... നിങ്ങൾക്ക് അറിവും പാകതയും വരുന്ന ഒരു കാലത്തിൽ, ഇത്തരമൊരു സന്ദർഭം വരും അന്ന് നിങ്ങളുടെ ഓരോ ചോദ്യത്തിനും മറുപടി പറഞ്ഞേതീരൂ എന്ന് എനിക്കറിയാമായിരുന്നു...."

മാധവിക്കുട്ടി മെല്ലെ ചിരിച്ചു.

"അച്ഛാ... നിങ്ങളോടൊന്നിച്ചിത്രകാലം ജീവിച്ചിരുന്നിട്ടും, ഒരേ വീട്ടിലായിരുന്നിട്ടും നിങ്ങളുടെ വിവരണം മാത്രമേ ഞങ്ങളിത്രയും കാലമായി കേൾക്കാതിരുന്നിട്ടുള്ളു. നേരേ മറിച്ച്, നാട്ടുകാർ, എന്തിനധികം ഞങ്ങളെ

വിട്ട് തള്ളിക്കളഞ്ഞിട്ടുപോയ പ്രതിയുടെ വിസ്തരണം കൂടി ഞങ്ങൾ രണ്ടു പേരും കേട്ടിട്ടുണ്ടെന്നു പറയുമ്പോൾ നിങ്ങൾക്കതിൽ അത്ഭുതം തോന്നുന്നില്ലേ...?"

അനന്തൻ നായർ അല്പ സമയം മൗനമായിരുന്നു. പ്രഭാകരൻ നായരെ ഏറു കണ്ണിട്ടൊന്നു നോക്കിയപ്പോൾ അവന്റെ മുഖം സമ്മതരൂപത്തിൽ മാറിയിരിക്കുകയാണെന്നദ്ദേഹം മനസ്സിലാക്കി.

" എന്റെ ഇത്രയും കാലത്തെ നീണ്ട മൗനത്തിൽ നിന്നും ഞാനാണൊരു കുറ്റവാളിയെന്ന് നിങ്ങൾ രണ്ടുപേരും തീരുമാനിച്ചുകളഞ്ഞു. അല്ലേ....?" എന്നദ്ദേഹം ദു:ഖപൂർവം ചോദിച്ചപ്പോൾ, മാധവിക്കുട്ടിമാത്രം ആത്മാർഥമായി " ഇല്ലേ ഇല്ല..." എന്നു നിഷേധിച്ചത് അനന്തൻ നായർ പ്രത്യേകം ശ്രദ്ധിക്കുകയുണ്ടായി.

" നിങ്ങളുടെ കുഞ്ഞുനാളിലെ പിഞ്ചുമനസ്സുകളിൽ, നിങ്ങളെ പ്രസവിച്ചവളെക്കുറിച്ചുള്ള എന്റെ അഭിപ്രായങ്ങൾ മാത്രം നിർബന്ധപൂർവം കുത്തിച്ചെലുത്തി, അതുമൂലം നിങ്ങളുടെ ബുദ്ധിയെ കുഴക്കി ചിന്തകളുടെയും അഭിപ്രായങ്ങളുടെയും തായ്വേരു പിഴുതെറിയാൻ ഞാനാഗ്രഹിച്ചിരുന്നില്ല... നിങ്ങൾ വിശ്വസിച്ചാലും ശരി, ഇല്ലെങ്കിലും ശരി ഇതാണ് യഥാർഥകാരണം... എന്നാൽ.... ഇപ്പോൾ നിങ്ങൾക്കു രണ്ടുപേർക്കും പറയുവാനുള്ളതെല്ലാം പറഞ്ഞു തീർക്കുക... പിന്നെന്തെങ്കിലും സംശയങ്ങൾ ഉണ്ടെങ്കിൽ അവയെല്ലാം നിവർത്തിച്ചോളൂ... എല്ലാറ്റിനും ഉത്തരം ഞാൻ പറയാം.... എന്തുകൊണ്ടെന്നാൽ ഞാൻ പ്രതീക്ഷിച്ചിരുന്ന അറിവും വയസ്സും എത്തിക്കഴിഞ്ഞു, നിങ്ങൾക്കു രണ്ടുപേർക്കും....!"

എന്നു പറഞ്ഞ് നിറുത്തിയശേഷം ബാക്കി കൂടി തുടരുവാൻ മാധവിക്കുട്ടിയെ നിർബന്ധിച്ചു, അദ്ദേഹം.

മാധവിക്കുട്ടി തുടർന്നു.

" അങ്ങിനെ നിങ്ങളൊന്നും പറയാതെ തന്നെ ബാഹ്യലോകത്തിലുള്ളവരിൽ നിന്നും ഞാനറിഞ്ഞ വിവരങ്ങളും, മാതൃ സ്നേഹത്തിന്റെ അഭാവവും എന്റെ പിഞ്ചുമനസ്സിൽ വല്ലാത്ത വെറുപ്പും വിദ്വേഷവും വളർത്തിവിട്ടിരുന്നു. മനസ്സിൽ പുകഞ്ഞ് നീറി പുറത്തുചാടുവാൻ, ലാവയായി നാലുപാടും ഒഴുകുവാൻ വെമ്പി നിന്നിരുന്ന അഗ്നിപർവതം തിളച്ചു നിൽക്കെ ഒരു ദിവസം – അപ്പോൾ ഞാൻ എസ്. എസ്. എൽ. സിക്കു പഠിച്ചുകൊണ്ടിരിക്കുകയാണ്– ഞാനും വിലാസിനിയും സ്കൂൾ വിട്ട് അല്പ ദൂരം നടന്നു കാണുകയില്ല... ഒരു കാർ ഞങ്ങളുടെ സമീപം വന്ന് സഡൻ ബ്രേക്കിട്ടു നിന്നു കാറിൽ നിന്നും ഇറങ്ങിവന്ന്, 'മോളേ മാധവിക്കുട്ടീ.... നീയെന്നെ അറിയുമോ?'... എന്നു ചോദിച്ച ഒരു സ്ത്രീ രൂപത്തെ ഞാൻ തലയുയർത്തി നോക്കി. എന്റെ നെഞ്ചിനുള്ളിൽ അകാരണമായി സഹിക്കവയ്യാത്ത ഒരു വേദന...കാറിനുള്ളിലിരുന്ന്, ഒരാൾ എന്നെത്തന്നെ ഉറ്റുനോക്കിയിരിപ്പാണ്.... അപ്രതീക്ഷിതമായി എന്റെ മനസ്സിലെ ആ അഗ്നി പർവതം

പൊട്ടിയൊഴുകിപ്പോയി. കോപവും വെറുപ്പും പുറത്തുചാടിപ്പോയി....

"എനിക്കറിയില്ലാ" എന്നു പറഞ്ഞശേഷം, പുറകിൽ വിലാസിനി വരുന്നുണ്ടോ എന്നുപോലും ശ്രദ്ധിക്കാതെ റോഡിൽ നിന്നും ഇടത്തേക്കു തിരിയുന്ന ഒരു വീതി കുറഞ്ഞ ഇടവഴിയിലൂടെ വീടു ലക്ഷ്യമാക്കി ഓടിയും നടന്നും ഞാനവിടെയെത്തിച്ചേർന്നു."

അവളല്പം നിറുത്തിയശേഷം നിറഞ്ഞുവന്ന കണ്ണുനീർത്തുള്ളികൾ തുടയ്ക്കുന്നത് അദ്ദേഹം കണ്ടു.

പരമ സാധുവായി തന്റെ മുന്നിൽ പ്രത്യക്ഷപ്പെടാറുള്ള ഇവൾക്ക് ഇത്തരമൊരു മുഖമുണ്ടോ? അനന്തൻ നായർക്കത് അവിശ്വസനീയമായി തോന്നി.

"മോളേ നീയെന്നോട് ഈ വിവരമൊന്നും ഇതുവരെ പറഞ്ഞിട്ടില്ലല്ലോ....!"

അവളൊന്നു ചിരിച്ചു.

"ഇതുമാത്രമല്ലാ ഇനി പറയുന്നതൊന്നും ഞാൻ നിങ്ങളോടു പറഞ്ഞിട്ടുള്ളതല്ലാ.... അതും മന:പൂർവം തന്നെ പറയാതിരുന്നതാണ്...! എന്തെന്നാൽ, ഞാൻ നിങ്ങളെക്കാൾ എത്രയോ ഇളപ്പമായിരുന്നാലും, ഓരോ നിമിഷവും നിങ്ങൾ എത്രയോ ഭയങ്കരമായ ഒരു വേദനയുടെ തീച്ചൂളയിൽ വെന്തെരിഞ്ഞു കൊണ്ടിരിക്കുകയാണെന്ന് എനിക്ക് ശരിക്കറിയാമച്ഛാ....!

ഇതുകൂടി കേട്ടപ്പോൾ അനന്തൻ നായർക്ക് അത്ഭുതത്താൽ നാവനക്കുവാൻ കൂടി കഴിഞ്ഞില്ല... താൻ ദു:ഖിച്ചിരുന്നതുപോലെ, തന്റെ ജീവിതം പാഴായിട്ടില്ലെന്നോ...?

പുറത്തുനിന്നും പറന്നുവന്ന് ലൈറ്റു ചുറ്റി വട്ടമിട്ടിരുന്ന, ലൈറ്റിന്റെ ഷെയ്ഡിൽ തട്ടി നിലത്തു വീണു പിടഞ്ഞ ഒരു കരിവണ്ടിനെ എഴുന്നേറ്റു ചെന്ന് കാലുകൊണ്ട് തട്ടിത്തെറിപ്പിച്ചശേഷം വീണ്ടും സ്വസ്ഥാനത്തു വന്നിരിപ്പായി, പ്രഭാകരൻ നായർ.

അല്പ സമയം കൂടി മൗനമായിരുന്നശേഷം അവൾ വീണ്ടും തുടരുകയായി.

" പിറ്റേദിവസം വിലാസിനി എന്നെ സ്കൂളിൽ വച്ച് കണ്ടപ്പോൾ, അമ്മയ്ക്കുവേണ്ടി എന്നോട് വളരെയധികം വാദിക്കുകയുണ്ടായി. 'പാവം... ഇന്നലെ നിന്റെ അമ്മ എല്ലാ വിവരങ്ങളും എന്നോട് തുറന്നു പറഞ്ഞ് വളരെയധികം സങ്കടപ്പെടുകയുണ്ടായി... എന്നാലും നീ അത്തരത്തിൽ അവരെ വിഗണിച്ച് ഓടിപ്പോന്നതു ശരിയായില്ല, മാധവിക്കുട്ടി.... എത്രയൊക്കെ പറഞ്ഞാലും നിന്നെ പത്തുമാസം ചുമന്നു പ്രസവിച്ച് അഞ്ചുവയസ്സുവരെ വളർത്തിയവരല്ലേ, അവർ...." എന്തുകൊണ്ടോ ഇതുകൊണ്ടൊന്നും അമ്മയോടെനിക്ക് യാതൊരു ദയവും തോന്നിയില്ല.... അപ്പോഴെല്ലാം എനിക്ക് ഏറിവന്നാൽ ഒരു പതിനഞ്ചു വയസ്സുകാണും, അത്രതന്നെ. എന്നാലും എന്നിലെന്തൊക്കെയോ വില പിടിച്ചവ നഷ്ടം വന്നിട്ടുള്ളതിനു കാരണം അമ്മയാണെന്ന ഒരു ബോധം രൂഢമൂലമായിരുന്നതിനാൽ, അമ്മ

യോടെനിക്കുള്ള വെറുപ്പ് കൂടിയതേയുള്ളൂ. അതിനാൽ സ്കൂൾ വിദ്യാഭ്യാസം കഴിഞ്ഞ് കോളേജിൽ ചേർന്നശേഷവും രണ്ടു പ്രാവശ്യം കൂടി എന്നോടു സംസാരിക്കുവാൻ വന്ന അമ്മയോട് ഇത്തരത്തിൽ തന്നെ പെരുമാറേണ്ടിവന്നുപോയി, എനിക്ക്. എന്നാൽ ഇത്തരം പരീക്ഷണ ഘട്ടങ്ങൾ തരണം ചെയ്തശേഷം, വീട്ടിലെത്തുമ്പോൾ തിളച്ചുപൊങ്ങി വരാറുള്ള ദു:ഖം കണ്ണുനീരായി ഒഴുക്കിക്കളഞ്ഞ്, അല്പം ആശ്വാസം കണ്ടെത്തുവാൻ ഞാൻ ഭഗീരഥ പ്രയത്നം ചെയ്യാറുണ്ട്. എന്നോടൊപ്പം ഏതു സുഖദു:ഖങ്ങളിലും പങ്കുകൊള്ളാറുണ്ടായിരുന്ന വിലാസിനി മാത്രമായിരുന്നു ഏക സാക്ഷി...!"

എന്തോ ചികഞ്ഞെടുക്കുവാനെന്നപോലെ മാധവിക്കുട്ടി മൗനിയായി. പാവം. ഈ പിഞ്ചുവയസ്സിൽ ഇവൾ ഇത്രത്തോളം മാനസിക വൈഷമ്യം അനുഭവിച്ചിരുന്നല്ലോ എന്നോർത്തപ്പോൾ അനന്തൻ നായർക്ക് ദു:ഖവും കുറ്റബോധവും ഒരുമിച്ചുണ്ടായി. കേവലം തന്നിൽമാത്രം ചുരുങ്ങിക്കൂടി ഏകനായി ജീവിക്കുകയാൽ, തന്റെ മകളനുഭവിക്കേണ്ടിവന്ന മാനസിക വൈഷമ്യം അദ്ദേഹത്തെ വല്ലാതെ വേദനിപ്പിച്ചു.

" ഉം...ഉം.... അതുമിതും സംസാരിച്ച് സമയം കളയാതെ വേഗത്തിലൊന്നു പറഞ്ഞുതീർക്ക്" എന്ന് പ്രഭാകരൻ നായർ ഉദാസീനമായും പുച്ഛത്തോടും പറഞ്ഞതിൽ നിന്നും, അവന്റെ എതിർപ്പ് അദ്ദേഹത്തിനു മനസ്സിലാക്കുവാൻ കഴിഞ്ഞു.

"ഒടുവിൽ ഞാനും വിലാസിനിയും ആത്മാർഥ സ്നേഹിതകളാണെന്നു മനസ്സിലാക്കിയ അമ്മ , എങ്ങനേയോ അവളുടെ വീടു കണ്ടുപിടിച്ച്, അവൾ മുഖാന്തിരം എന്റെ മനസ്സുമാററുവാൻ കഠിനപ്രയത്നം ചെയ്തുകൊണ്ടിരുന്നു. 'നീയിപ്പോൾ കൊച്ചുകുട്ടിയൊന്നുമല്ലല്ലോ.... അവരുടെ മുഖത്തു നോക്കാതെ ഒഴിഞ്ഞു നടക്കുന്നതാണ് ഭീരുത്വം.... അവരുടെ നേരെ തലയുയർത്തിനിന്ന് നിനക്ക് അവരോട് പറയുവാനുള്ളതെല്ലാം പറഞ്ഞുതീർത്ത്, അവർക്കു നിന്നോടു പറയുവാനുള്ളതും കേട്ടുകഴിഞ്ഞ്, സ്വയം ഒരു തീരുമാനമെടുക്കാൻ ലഭിക്കുന്ന ഒരനർഘ അവസരമല്ലേയിത്?" എന്നുള്ള വിലാസിനിയുടെ ആവർത്തിച്ചാവർത്തിച്ചുള്ള അപേക്ഷ, എന്റെ മനസ്സലിയിപ്പിച്ചുകളഞ്ഞു. അങ്ങനെയാണ് ബി. എ.ക്ക് ആദ്യവർഷം മഹാറാണി കോളേജിൽ പഠിച്ചുകൊണ്ടിരിക്കവേ, മുൻകൂട്ടിയുള്ള തീരുമാനമനുസരിച്ച് ഒരു സായാഹ്നം കോളേജിൽ നിന്നും വിലാസിനിയുടെ വീട്ടിലെത്തിയത്. അമ്മയോടൊപ്പം മറ്റാരും തന്നെ വന്നുപോകരുതെന്ന് ഞാൻ കർശനമായി വിലാസിനിയോടു പറഞ്ഞിരുന്നു.

സംസാരം ഇടയ്ക്കു നിറുത്തി, " എനിയ്ക്കു വളരെ ദാഹമായിരിക്കുന്നു. അല്പം വെള്ളം കുടിച്ചിട്ടുവരാം" എന്നുപറഞ്ഞ് അവൾ വീടിനുള്ളിലേക്കു കയറിപ്പോയപ്പോൾ, അദ്ദേഹത്തിന്റെ മനസ്സിലൊരഗ്നികുണ്ഡം എരിഞ്ഞമർന്നുകൊണ്ടിരുന്നു.

പ്രഭാകരൻ നായരുടെ ക്ഷമക്കേടു പ്രകടമാക്കുന്ന ആ ഇരിപ്പ് അനന്തൻനായരെ അനല്പമായി രസിപ്പിച്ചു.

അല്പസമയം കഴിഞ്ഞപ്പോൾ മാധവിക്കുട്ടി കടന്നുവന്ന് പഴയ സ്ഥലത്തു തന്നെ ഇരിപ്പുറപ്പിച്ചു.

"വിലാസിനിയുടെ വീട്ടിൽ അമ്മയെന്നെ കാത്തിരിപ്പുണ്ടായിരുന്നു. ഞങ്ങളെ രണ്ടുപേരെയും തനിയെവിട്ട് വിലാസിനി വീട്ടിനുള്ളിലേക്കു കയറിപ്പോയി".

അല്പസമയം ഏതോ അഗാധചിന്തയ്ക്കു വശംഗതയായി മാധവിക്കുട്ടി മൗനമായിരുന്നു. പിന്നെ ആരംഭിച്ചു:

"ഞാൻ എന്നിലവശേഷിച്ചിരുന്ന സകലശക്തിയും ആവാഹിച്ച് അമ്മയെ ഒന്നു നോക്കി. അവരുടെ കണ്ണുകൾ സജലങ്ങളായിരുന്നു. എനിയ്ക്കുള്ള കടുത്ത പരീക്ഷണങ്ങൾ ഇവിടെ ആരംഭിച്ചുവെന്നെനിക്കു മനസ്സിലായി. എനിക്കു കരച്ചിൽ വന്നു മുട്ടിപ്പോയി. അവരുടെ മുന്നിൽ നിന്നു ഞാൻകണ്ണീരൊഴുക്കിയാൽ ആ കണ്ണീരിനു ഞാനടിമയായിയെന്നല്ലേ അർത്ഥം? അതിനാൽ പല്ലുകടിച്ചു പിടിച്ചുകൊണ്ട് ഞാൻ ദു:ഖങ്ങളെല്ലാം സ്വയം ചവച്ചിറക്കി തികഞ്ഞ ഗൗരവഭാവത്തിൽ നിലയുറപ്പിച്ചു.

"മോളേ നിനക്കെന്താണെടീ എന്നോടിത്ര ദേഷ്യം? ഞാൻ നിന്നെ ഉപേക്ഷിച്ചിട്ടു പോയ്ക്കളഞ്ഞു എന്നതിനാലാണോ?" എന്നുവിലപിച്ചുകൊണ്ട് ബലാൽക്കാരമായി എന്റെ കൈപിടിച്ചപ്പോൾ, ഞാനെന്റെ സകലശക്തിയുമുപയോഗിച്ച് ആ കൈ കുതറിത്തെറിപ്പിച്ച് ദൂരെ മാറി നിന്നു.പിന്നീട് വളരെയധികം കടുപ്പിച്ച സ്വരത്തിൽ, 'ഇങ്ങനെ എന്റെ മുന്നിൽ കിടന്നു കരഞ്ഞുകൂവി ബഹളമുണ്ടാക്കുവാനാണോ എന്നെ ഇവിടെ കൂട്ടിക്കൊണ്ടു വന്നത്?' എന്നു ഞാൻ ചോദിച്ചപ്പോൾ അവരല്പം കണ്ണുനീരടക്കി നിലയുറപ്പിച്ചു.

'അന്നത്തെ എന്റെ പരിത:സ്ഥിതി നിനക്കറിഞ്ഞു കൂടായിരുന്നു, മോളേ....' എന്നവർ ആരംഭിച്ചതിനെ ഇടയ്ക്കു തടഞ്ഞശേഷം ഞാൻ ചോദിച്ചു 'എല്ലാം എനിക്കറിയാം. എന്നാൽ... നിങ്ങളുടെ കുട്ടികളായ ഞങ്ങൾ എന്തു തെറ്റു ചെയ്തിരുന്നു, നിങ്ങളോട്....?'

"ഞാൻ നിങ്ങളെയും എന്നോടൊപ്പം കൊണ്ടുപോന്നില്ലെന്നാണോ നിന്റെ പരാതി?" എന്നവർ അർത്ഥമില്ലാതെ പുലമ്പിയപ്പോൾ, എന്റെ ആത്മാഭിമാനമാകെ അവരുടെ ഈ ഒരൊറ്റ ചോദ്യത്താൽ തകർന്നു തരിപ്പണമായിപ്പോയതായി എനിക്കു തോന്നുകയാൽ, ഉയർന്നുവന്ന വെറുപ്പും കോപവും പുറത്തു ചാടിപ്പോയി. 'അങ്ങനെ നിങ്ങൾ ചെയ്തിരുന്നുവെങ്കിൽ ഞാനെന്നേ എന്റെ നാക്കു പിഴുത് ആത്മഹത്യചെയ്തുകളയുമായിരുന്നു.' എന്റെ ശബ്ദം വല്ലാതെ ഉയർന്നു വിറച്ചിരുന്നു. അതു വരെ ഞാൻ നിയന്ത്രിച്ചു നിറുത്തിയിരുന്ന എന്റെ സമനിലയാകെ തകർന്ന്, അവരെന്നെ

ഉപേക്ഷിച്ച് പോയ ആ നാൾ മുതൽ അന്നുവരെ എന്റെ മനസ്സിലടക്കിവച്ചി രുന്ന എല്ലാ കോപപരിതാപങ്ങളും അവരുടെ മുന്നിൽ കെട്ടഴിച്ചിട്ട്, അവരെ അടിയറ പറയിക്കണമെന്നൊരു അടക്കാനാവാത്ത ആവേശം എന്നിലുണ്ടാ യി. 'അച്ഛനെ നിങ്ങൾക്കിഷ്ടപ്പെട്ടില്ലെന്നുണ്ടെങ്കിൽ, തീരാവ്യാധി പിടിപെട്ട ആ പാവപ്പെട്ട മനുഷ്യനെയും രണ്ടു കുഞ്ഞുങ്ങളെയും പട്ടിയെപ്പോലെ ഉപേക്ഷിച്ച് ഓടിപ്പോകുന്നതാണ് ഒരേയൊരു പോംവഴി എന്നെനിക്കു തോന്നുന്നില്ല. നിങ്ങളിങ്ങനെ ഉപേക്ഷിച്ചുമാത്രം പോയിരുന്നെങ്കിൽ, അത വിടം കൊണ്ടവസാനിച്ചിരുന്നെങ്കിൽ ഞങ്ങൾക്കല്പം ആശ്വാസം തോന്നു മായിരുന്നു. എന്നാൽ മറ്റൊരു വ്യക്തിയുടെ, സമൂഹത്തിലുള്ള അന്തസ്സിലും പ്രതാപത്തിലും പുറംമോടിയിലും മയങ്ങിയതുകൊണ്ടാണ് ഞങ്ങളെ മൂന്നു പേരെയും നിസ്സാരമായി ഉപേക്ഷിച്ച് കുതറിത്തെറിപ്പിച്ച് ഓടിപ്പോന്നത്! നിങ്ങ ളിനി എത്ര തന്നെ മുതലക്കണ്ണീരൊഴുക്കിയാലും, നിങ്ങളുടെ ആ പുതുമ ണവാളന്റെ അന്തസ്സും പ്രതാപവും കാണിച്ചെന്നെ വലവീശിയാലും ശരി, ഞാനെന്റെ അച്ഛന്റെ പക്ഷമാണ്.... ! ഇങ്ങനെയൊരു മകൾ നിങ്ങൾക്കു ണ്ടായിരുന്നു എന്നുതന്നെ നിങ്ങൾ മറക്കുന്നതാണു നല്ലത്....' വായിൽ വന്ന തെല്ലാം ഞാനിങ്ങനെ ഉച്ചത്തിൽ വിളിച്ചു പറഞ്ഞുകൊണ്ടിരുന്നു.

വിലാസിനി വന്ന് തടസ്സപ്പെടുത്തിയപ്പോഴാണ് ഞാനടങ്ങിയത്. എന്റെ ശരീരമാകെ വല്ലാതെ വിറപൂണ്ട്, ഞാൻ വിയർത്തുപോയിരുന്നു. അപമാന ഭാരം താങ്ങുവാനാകാതെ വിലാസിനിയോടു യാത്രപോലും പറയാതെ, അമ്മ കാറിൽക്കയറിപ്പോയശേഷം, ഞാൻ അടങ്ങി. അതുവരെ അടക്കിനി റുത്തിയിരുന്ന എന്റെ കണ്ണുനീർ കുലംകുത്തിയൊഴുകി. സകലതും തകർന്ന വളെപ്പോലെ, അവിടെത്തന്നെയിരുന്നു. കണ്ണുനീരൊഴുക്കിക്കൊണ്ടിരുന്ന, എന്നെ, അത്തരത്തിൽ നിയന്ത്രണാതീതമായി സംസാരിച്ചതിന് വിലാസിനി കുറ്റപ്പെടുത്തിക്കൊണ്ടിരുന്നു. അതു കേട്ടപ്പോൾ എന്റെ മനസ്സാകെ തകർന്നു പോയി. അപ്പോഴാണ് ധർമപാലൻ അങ്ങോട്ടേക്കു കടന്നുവന്നത്. ജീവിത ത്തിലാദ്യമായി ഞാനദ്ദേഹത്തെ കാണുന്നതന്നാണ്!

“ദയവായി നിങ്ങൾ എന്നോടു ക്ഷമിക്കൂ... ! നിങ്ങളുടെ കുടുംബ കാര്യ ങ്ങളിൽ ഞാൻ അനാവശ്യമായി തലയിടുകയാണെന്നു തെറ്റിദ്ധരിക്കരുത്... നിങ്ങൾ നിങ്ങളുടെ അമ്മയോടു സംസാരിച്ചുകൊണ്ടിരുന്നത് അല്പാല്പ മായി മാത്രമെ എനിക്കു കേൾക്കുവാൻ കഴിഞ്ഞുള്ളു. നിങ്ങളുടെ മാന സിക നില നോക്കുമ്പോൾ ഇതൊരു ഭീമമായ അപരാധമായിട്ടെനിക്ക് തോന്നുന്നില്ല. അവരുടെ സമീപം നിന്ന്, അവരോട് സംസാരിച്ചുകൊണ്ടി രിക്കവെ, അവസാനം വരെ സ്നേഹബഹുമാനങ്ങളെല്ലാം അടക്കി നിന്ന നിങ്ങളുടെ ബുദ്ധിശക്തിക്കും ധാർമികരോഷത്തിനും മുന്നിൽ ഞാൻ തല കുനിക്കുകയാണ്. എന്നദ്ദേഹം എന്നെ ആശ്വസിപ്പിച്ച് ശ്ളാഘിച്ചപ്പോൾ മാത്രമാണ് എനിക്കല്പമെങ്കിലും സമാധാനം അനുഭവപ്പെട്ടത്”.

# 39

ഘോരമായ ഒരു മഴ പെയ്തുതോർന്ന നിശബ്ദത. ചീവിടുകളുടെ ഒച്ചയും തവളകളുടെ കരച്ചിലും മാത്രം ഉയർന്നു മുഴങ്ങി.

ഇവൾ, മാധവിക്കുട്ടിതന്നെ, എത്തരത്തിലെല്ലാം അവളോടു സംസാരിച്ചിരിക്കുന്നു എന്നോർത്തപ്പോൾ അദ്ദേഹത്തിന്റെ ഹൃദയമിടിപ്പ് ദ്രുതഗതിയിലായി.“ എനിക്ക് കാർത്ത്യായനിയോടു ചോദിക്കേണ്ടിയിരുന്ന ചോദ്യങ്ങൾ, പലപ്പോഴും ചോദിക്കണമെന്നാഗ്രഹിച്ചിട്ടും നടക്കാതിരുന്നവയെല്ലാം എനിക്കു വേണ്ടി കാർത്ത്യായനിയോടു ചോദിച്ചു തീർത്ത എന്റെ പൊന്നുമോളെ.... നിനക്കുഞാൻ.... ഞാൻ... എങ്ങിനെയാണ് പ്രത്യുപകാരം ചെയ്യേണ്ടത്.....?'' അദ്ദേഹത്തിന്റെ മനസ്സിത്തരത്തിൽ സ്വയം കേണുകൊണ്ടിരുന്നു.

തന്റെ സ്വന്തം മകളാണിവൾ....! എന്നാലും ഇവളോട് തനിക്കുള്ള സ്നേഹം എങ്ങനെയാണ് പ്രകടിപ്പിക്കേണ്ടത്? അനന്തൻനായരുടെ ജീവിതത്തിലാദ്യമായി തന്റെ മകളുടെ വളർച്ച ഒരു തടസ്സമായിതോന്നിപ്പോയി! ഇവളൊരു കൊച്ചു കുഞ്ഞായിരുന്നുവെങ്കിൽ... ഒരു ബാലികയായിരുന്നുവെങ്കിൽ ഇതിനുള്ളിൽ... ഉം... അച്ഛനും മകളും ആയിരുന്നാലും പ്രായം ഒരു ഉയർന്ന മതിൽക്കെട്ടായി ഇരുവർക്കുമിടയിലുണ്ട്....!

അയൽവീട്ടിലെ മണി പന്ത്രണ്ടടിച്ച ശബ്ദം കാതിൽ വന്നലച്ചപ്പോൾ, ഏതോ ഒരു സ്വപ്ന ലോകത്തിൽ നിന്നും ഉണർന്നവനെപ്പോലെ അദ്ദേഹം അവളെ നോക്കി ഒരു നെടുനിശ്വാസമുതിർത്തുകൊണ്ട് പറഞ്ഞു.

“ശരി രണ്ടാമത്തെ പ്രാവശ്യം ധർമപാലന്റെ വീട്ടിലേക്കു പോയിരുന്നതായി പറഞ്ഞല്ലോ... അതെന്തിനാണെന്നുകൂടി പറ, മോളേ....”

ഗാഢ ചിന്തയിൽ ലയിച്ചിരുന്ന മാധവിക്കുട്ടി ഞെട്ടി ഉണർന്നശേഷം ഉടൻ “ഉം... രണ്ടാമത്തെ പ്രാവശ്യം ഞാനവിടെ പോയിരുന്ന അന്നാണ് വിലാസിനിയെ അവസാനമായി കാണുവാൻ കഴിഞ്ഞത്...!” എന്നു പറഞ്ഞതും “ എന്ത്?” എന്നൊരു അത്ഭുത സ്വരം പ്രഭാകരൻ നായരിൽ നിന്നും ഉയർന്നു.

“ അതെ ചേട്ടാ... ബി.എയ്ക്ക് ഫൈനൽ ഇയർ ക്വാർട്ടർലി പരീക്ഷ കഴിയുന്നതുവരെ വിലാസിനിയിൽ പ്രത്യക്ഷത്തിൽ യാതൊരു മാറ്റവും ഉണ്ടായിരുന്നില്ല. എന്നാൽ ക്രിസ്തുമസ് അവധിക്കുശേഷം വിലാസിനി ആകെ ക്ഷീണിച്ച് വിവശയായികാണപ്പെട്ടു. അവളുടെ ആരോഗ്യവും അഴകും തുടുപ്പുമെല്ലാം എവിടെപ്പോയ് മറഞ്ഞുവോ....? മധ്യാഹ്ന ഭക്ഷണത്തിന് എന്നോടൊപ്പം വന്നിരുന്ന പതിവും അവൾ നിറുത്തിക്കളഞ്ഞു. സമീപമുള്ള ഒരു കടയിൽ നിന്നും ഒരു ഗ്ലാസ് നാരങ്ങാവെള്ളം മാത്രം.

ക്ലാസിലിരിക്കുമ്പോൾ തലചുററൽ,നെഞ്ചുവേദന, വയറുവേദന, ഇവകളാൽ വളരെയധികം കഷ്ടപ്പെടുമായിരുന്നു അവൾ, ശരീരമാകെ വിയർത്തൊഴു കും. ഇതൊരു പതിവായിത്തീർന്നു. എന്ത് അത്ഭുതരോഗമോ...! കോളേ ജിൽ പലരും പലതരത്തിൽ കഥകളുണ്ടാക്കി അങ്ങനെയിരിക്കെ, അവളുടെ ചേട്ടനെ ഞാൻ വഴിയിൽ വച്ചു കാണുകയുണ്ടായി. വളരെയധികം ക്ഷീണി ച്ചവശനായി കാണപ്പെട്ട അദ്ദേഹത്തോടു ഞാൻ വിലാസിനിയെകുറിച്ച് പറ യുകയുണ്ടായി. അദ്ദേഹത്തിന്റെ മിഴികൾ ഈറനണിഞ്ഞു. യാതൊരു മറു പടിയും പറയാതെ നിശ്ശബ്ദനായി നിന്ന അദ്ദേഹത്തെ ഞാൻ വളരെയ ധികം നിർബന്ധിച്ച ശേഷം അദ്ദേഹം സാവധാനം സംസാരിച്ചു.'ഇനിയും വിലാസിനിക്കുപോലും വിവരമൊന്നും അറിഞ്ഞുകൂടാ... നീയും പറയേണ്ടാ അവൾക്കു ക്യാൻസറാണ്... ഇവിടെയിപ്പോൾ ഡോക്ടർ വാര്യരെക്കാൾ മിടുക്കനായിട്ടൊരു ഡോക്ടറുമില്ല... അദ്ദേഹമാണവളെ ചികിത്സിക്കുന്ന ത്.... എന്നാൽ അസുഖത്തിന് യാതൊരു കുറവുമില്ല... ഇപ്പോൾ, അദ്ദേഹ ത്തിന്റെ അഭിപ്രായം അവളെ വെല്ലൂർക്കുകൊണ്ടുപോയി ഓപ്പറേഷൻ വേണമത്രേ... ഓപ്പറേഷനിൽ അവൾ പിഴച്ചു കിട്ടുന്നകാര്യം സംശയത്തി ലാണെന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം... ഉം. എന്റെയീ യാന്ത്രികമാ യുള്ള ജീവിത മണ്ഡലത്തിൽ എന്നെയും വീടിനെയും തമ്മിൽ കൂട്ടിയി ണക്കുന്ന ഒരേയൊരു കണ്ണി വിലാസിനിമാത്രമാണ്...!' അദ്ദേഹത്തിന്റെ വായിൽ നിന്നുതിർന്നുവീണ ഈ വാക്കുകൾ എന്റെ ഹൃദയം തകർത്തുക ളഞ്ഞു."

മാധവിക്കുട്ടി വീണ്ടും നിശ്ശബ്ദയായി. അവളുടെ സ്വരം താങ്ങാനാ വാത്ത ദു:ഖത്താൽ വിറച്ചിരുന്നു. തന്റെ മാനസിക വൈഷമ്യങ്ങളാകെ മറ ന്ന്, അദ്ദേഹത്തിന്റെ അന്തരംഗം വിലാസിനിയെകുറിച്ചുള്ള ദു:ഖചിന്തക ളാൽ ആർദ്രമായി.

"എങ്ങനെയെങ്കിലും ഈ ഫൈനൽ ഇയർ പരീക്ഷകൂടി എഴുതി പാസായി മാർക്കുലിസ്റ്റ് കാണണം എനിക്ക്... അതിനുമുമ്പ് ഞാനെങ്ങും വരുന്നില്ല" എന്ന് ഇത്രയധികം കഷ്ടപ്പാടുകളാൽ പിടഞ്ഞിട്ടും വിലാസിനി ഉറച്ചു നിന്നു. ഉം... അവൾ പരീക്ഷയെഴുതിയ അതേ റൂമിലിരുന്നു തന്നെ ഞാനും പരീക്ഷയെഴുതി. എല്ലാം ഇന്നലെയെന്നപോലെ, എന്റെ മനസ്സിൽ തെളിഞ്ഞുകിടക്കുകയാണ്. കോളേജിലെ അധ്യാപകർക്കും പ്രിൻസിപ്പാ ളിനുമെല്ലാം അറിയാം പഠിത്തത്തിൽ അവളെ ആർക്കും തോൽപ്പിക്കാനാ വുകയില്ലെന്ന്. എന്നാൽ സ്വസ്ഥമായിരുന്നു പഠിക്കുവാൻ കൂടി കഴിയാത്ത കഷ്ടപ്പാട്! ഇത്രത്തോളം വൈഷമ്യങ്ങൾക്കിടയിലും ക്ലാസിൽ പഠിപ്പിക്കു ന്നതു മാത്രമായിരുന്നു അവൾക്കു കൈമുതൽ! പരീക്ഷാക്കാലങ്ങളിൽ പ്രിൻസിപ്പാൾ അവൾക്ക് വേണ്ടി പ്രത്യേകം സൗകര്യങ്ങൾ ഏർപ്പെടുത്തി ക്കൊടുത്തിരുന്നു. ഒരു ബഞ്ചും ഒരു ഡെസ്ക്കും അവളുടെ സൗകര്യത്തി നായി പ്രത്യേകം വിട്ടുകൊടുത്തു. പരീക്ഷ തുടങ്ങുവാനുള്ള ബെൽ അടി

ക്കുമ്പോൾ അവളെ ടാക്സിയിൽ കൊണ്ടുവന്ന് പരീക്ഷാഹാളിൽ കൊണ്ടി രുത്തും ധർമപാലൻ. ഒരു ഫ്ളാസ്കു നിറയെ നാരങ്ങാവെള്ളം നിറച്ച് അവ ളുടെ സമീപം വച്ചശേഷം ധർമപാലൻ പുറത്തിറങ്ങി നിൽക്കും. പത്തുമി നിട്ടോളം അവൾ എഴുതിക്കൊണ്ടിരിക്കും. അപ്പോഴേക്കും കൈകാൽ തളർന്ന്, ശരീരമാകെ, വിയർത്തൊഴുകി ആ ബെഞ്ചിൽ കിടക്കും. ചില പ്പോൾ എഴുന്നേറ്റുപോയി അല്പസമയത്തേക്കു കൂടി എഴുതും. ഇത്തര ത്തിൽ ആ പതിനഞ്ചുദിവസം അവൾ അനുഭവിച്ച ദുരിതങ്ങൾ ഓർത്താൽ എനിക്കിപ്പോഴും സഹിക്കുന്നില്ല, അച്ഛാ....!"

മനസ്സിനു സമനില വീണ്ടെടുക്കാൻ അല്പസമയം നിശ്ശബ്ദമായിരുന്ന അവളെ അദ്ദേഹം സഹതാപപൂർവം നോക്കിയിരുന്നുപോയി.

" അധികമെന്തിന്....! റിസൾട്ടു പുറത്തുവന്നപ്പോൾ വിലാസിനിക്കു ഫസ്റ്റ്ക്ളാസുണ്ട്. മാർക്ക് ലിസ്റ്റും പ്രൊവിഷണൽ സർട്ടിഫിക്കറ്റും വാങ്ങു വാൻ ഞാൻ അവിടെ എത്തുമ്പോൾ, ധർമപാലനും എത്തിയിട്ടുണ്ടായിരു ന്നു. വിലാസിനിക്ക് സകല വിഷയങ്ങൾക്കും നല്ല മാർക്കുണ്ട്. പിറ്റേദി വസം വിലാസിനിയെയും കൊണ്ട് ധർമപാലൻ വെല്ലൂർക്കു പോവുകയാ ണെന്നറിഞ്ഞപ്പോൾ, ഞാൻ അദ്ദേഹത്തോടൊപ്പം തന്നെ വിലാസിനിയെ ക്കാണുവാൻ അവളുടെ വീട്ടിലേക്കു പോവുകയുണ്ടായി. ഇങ്ങനെയാണ് ഞാൻ രണ്ടാം പ്രാവശ്യം അവരുടെ വീട്ടിൽ പോകുവാനിടയായത്"

തലയുയർത്തി തന്റെ അച്ഛനെയും ചേട്ടനെയും ഏറുകണ്ണിട്ടൊന്നു നോക്കിയശേഷം, തലകുനിച്ചിരുന്നു മാധവിക്കുട്ടി. നിറകണ്ണുകളോടെ ഗദ്ഗ ദസ്വരത്തിൽ അവൾ വീണ്ടും ആരംഭിച്ചു.

" വാടിയ താമരത്തണ്ടുപോലെ മെത്തയിൽ തളർന്നുകിടന്നിരുന്നു, വിലാ സിനി. അവളെ അത്തരത്തിൽ നിർന്നിമേഷയായി അല്പസമയം നോക്കി യിരിക്കുമ്പോൾ, എന്റെ മനസ്സിലൂടെ വാക്കുകളാൽ വർണിക്കുവാനാവാത്ത എന്തൊക്കെയോ വികാരങ്ങൾ ഉയർന്നു പൊങ്ങിക്കൊണ്ടിരുന്നു.

സ്കൂളിൽ പഠിച്ചിരുന്ന ആ കുഞ്ഞുനാളിൽ, എല്ലാപേരിൽ നിന്നും ഒറ്റ പ്പെട്ടു പോയ തന്റെ ഏകാന്തമായ ജീവിതവീഥിയിൽ എനിയ്ക്കു സഹാ യിയായി വന്നുചേർന്ന ആ കൊച്ചു പെണ്ണാണോ ഇവൾ! എന്റെ ആശക ളിലും നിരാശകളിലും സുഖദു:ഖങ്ങളിലും സന്തോഷത്തോടും സന്മന സ്സോടുംകൂടി പങ്കുകൊണ്ടവൾ! ഞാൻ ധർമസങ്കടത്തിൽപ്പെട്ടുഴറി നടന്ന പ്പോഴെല്ലാം എന്റെ സഹായത്തിനെത്തിയവൾ....! ഹും.. അമ്മയെയും എന്നെയും തമ്മിൽ യോജിപ്പിക്കുവാൻ ഇവളെത്രയധികം കഷ്ടപ്പെട്ടിരി ക്കുന്നു...! ഇത്തരം വാക്കുകളാൽ എടുത്തുരയ്ക്കാനാവാത്ത ചിന്താശകല ങ്ങൾ എന്റെ ഹൃദയത്തെ കാർന്നുകൊണ്ടിരുന്നു. വായ് തുറന്നാൽ കര ഞ്ഞുപോകുമെന്ന ഭയത്താൽ അവളുടെ സമീപം നിശ്ശബ്ദയായി നിർന്നി മേഷയായി ഞാനിരുന്നു. മാർക്കുലിസ്റ്റ് ധർമപാലന്റെ കയ്യിൽ നിന്നും അത്യാ കാംക്ഷയോടുകൂടി വാങ്ങി നോക്കിയശേഷം നിറഞ്ഞകണ്ണുകളോടെ അവൾ

എന്നെനോക്കി പുഞ്ചിരിച്ചപ്പോൾ എന്റെ ഹൃദയം തകർന്നുപോയി.

'മാധവിക്കുട്ടീ.... വെല്ലൂർ ആശുപത്രിയിലേക്കു പോകുംമുമ്പ് എങ്ങനെയും ബി. എ. പാസ്സായി മാർക്ക് ലിസ്റ്റും പ്രൊവിഷണൽ സർട്ടിഫിക്കറ്റും ഒരു പ്രാവശ്യമെങ്കിലും കാണണമെന്നൊരു ഭ്രാന്തമായ ആഗ്രഹം എനിക്കുണ്ടായിരുന്നെടി! എല്ലാം എനിക്കറിയാം... ഉം..... ഞാനവിടെ നിന്നും തിരിച്ചുവന്നാലായി....!' എന്നു തളർന്നസ്വരത്തിൽ പറഞ്ഞു നിറുത്തിയ ശേഷം, 'പാവംചേട്ടൻ...!' എന്നവൾ ദയനീയമായി ഒരു നെടുനിശ്വാസമുതിർത്തു കൊണ്ടു പറഞ്ഞു നിർത്തിയപ്പോൾ എന്റെ ശരീരമാകെ വല്ലാത്തൊരു ഞെട്ടലിന്റെ വൈദ്യുതരംഗങ്ങൾ പാഞ്ഞുപോയതോടൊപ്പം, അവളുടെ മിഴികളുടെ ആഴത്തിൽ എന്നോടു പറയുവാൻ വെമ്പിനിൽക്കുന്ന, എന്നാൽ പറയുവാൻ വിമ്മിഷ്ടപ്പെടുന്ന ഏതോ ഒരു അവർണനീയമായ ശക്തിവിശേഷത്തിനു വിധേയമായി ഞാൻ എന്റെ പിന്നിൽ നിന്നിരുന്ന ധർമപാലനെ തിരിഞ്ഞൊന്നു നോക്കിയശേഷം, വിലാസിനിയുടെ കൈപിടിച്ച്, അവളുടെ ഈറൻ മിഴികളിൽ തന്നെ നിശ്ശബ്ദമായി നോക്കിക്കൊണ്ടിരിക്കവെ, എന്റെയാ നോട്ടത്തിൽ നിന്നും അവളെന്താണു ഗ്രഹിച്ചതെന്നെനിക്കറിയില്ലാ.. എന്നാൽ അവളുടെ കണ്ണുകളിൽ സംതൃപ്തിയുടെയും ആശ്വാസത്തിന്റെയും ഒരു പ്രതിഫലനം ഞാൻ കണ്ടു.

അങ്ങനെ മരണത്തോടടുത്തു കൊണ്ടിരുന്ന അവൾക്കും മരിക്കാതെ നിന്നിരുന്ന എനിക്കുമിടയിൽ, വാക്കുകളാൽ എഴുതപ്പെടാത്ത, നിശ്ശബ്ദമായ ഒരു വാഗ്ദാനം കൈമാറ്റപ്പെട്ടതായി ഒരു പുതിയ അറിവ് എന്നിൽ ഉണർന്നു. അത്തരമൊരു വിചിത്രവികാരം, എന്നിലുണർത്തിയ നവ്യമായ സന്തോഷ സന്താപങ്ങളോടെ ഞാൻ വീടെത്തി.

അതിനുശേഷം ഞാൻ വിലാസിനിയെ ഒരിക്കലും കണ്ടിട്ടില്ല. വെല്ലൂരിൽ വച്ച് ഓപ്പറേഷന് ശേഷം അബോധാവസ്ഥയിൽ തന്നെ അവൾ മരിച്ചുപോയതായി ഒരു മാസത്തിനുശേഷം ധർമപാലൻ പറയുകയുണ്ടായി."

അല്പസമയത്തേക്ക് ആരുമാരും ഒന്നും സംസാരിച്ചില്ല. മൗനം തങ്ങൾക്കിടയിൽ ഒച്ചിനെപ്പോലെ ഇഴഞ്ഞു നടക്കുന്നുണ്ടോ? അവിടെയുള്ള ആ അന്തരീക്ഷമാകെ കണ്ണുനീരിന്റെ ഈർപ്പം കലർന്നിരുന്നതായി അദ്ദേഹത്തിനു തോന്നി. പ്രഭാകരൻനായരാണാ മൗനം ഭഞ്ജിച്ചത്.

"ടൂ സെന്റിമെന്റൽ"

ദു:ഖ നിമഗ്നയായിരുന്ന മാധവിക്കുട്ടിയുടെ മനസ്സിൽ ഈ പരിഹാസവചനം വല്ലായ്മയുണ്ടാക്കിയിരിക്കാം. അവൾ പൊടുന്നനവെ തലയുയർത്തിയൊന്നു നോക്കി. അവളുടെ മുഖത്ത് ശോകാത്മകമായ ഒരു മന്ദഹാസം വിടർന്നു." ആയിരിക്കാം ചേട്ടാ...! പെൺകുട്ടികളുടെ ജീവിതമേ സെന്റിമെന്റലാണല്ലോ... പിന്നെ വിലാസിനിയും ഞാനും മാത്രം ഇതിൽ നിന്നും വ്യത്യസ്തരാകുമോ !"

# 40

അനന്തൻ നായരുടെ മനസ്സ് ഒരുപാറക്കല്ലുപോലെ ഉറച്ചതായി.

ഒന്നും സംസാരിക്കുവാനാകാത്ത ഒരു മാനസികത്തകർച്ച...

അല്പസമയം കഴിഞ്ഞ് എന്തോ സംസാരിക്കുവാനായി അദ്ദേഹം വായ് തുറന്നപ്പോൾ "അച്ഛാ.. ഞാനവരുടെ വീട്ടിലേക്ക് രണ്ടുപ്രാവശ്യം പോയിരുന്നതിനെപ്പറ്റി വിസ്തരിച്ചു പറഞ്ഞു എന്നാൽ... ഇതു സംബന്ധിച്ച് ഇതുവരെയായി നിങ്ങളോടു തുറന്നു പറയാതിരുന്ന ഒരു രഹസ്യം കൂടി പറഞ്ഞാലേ, ഇത്രയും സമയം ഞാൻ സംസാരിച്ചിരുന്നതു മുഴുവനാകുകയുള്ളു..." എന്നവൾ പറഞ്ഞപ്പോൾ" പറഞ്ഞോളൂ മോളേ" എന്നു സമ്മതിക്കുവാതിരിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല.

"വേറൊന്നുമല്ല... രണ്ടുമൂന്നു മാസങ്ങൾക്കു മുമ്പ് ഒരു ദിവസം, ഉച്ചയ്ക്ക് ഒരു മൂന്നുമണിയായിക്കാണും, ഓഫീസിൽ ഞാൻ തിരക്കിട്ടു ജോലി ചെയ്തുകൊണ്ടിരിക്കുകയാണ്. എൻക്വയറികൗണ്ടറിൽ നിന്നും ഒരു ഫോൺ കാൾ വന്നു, എന്നെക്കാണുവാൻ ആരോ വന്നിരിക്കുന്നുവത്രെ!

ആരായിരിയ്ക്കാമെന്ന ചിന്താക്കുഴപ്പത്തോടെ വിസിറ്റേഴ്സ് റൂമിലെത്തി, ഞാൻ... അവിടെ അമ്മ ഇരിപ്പുണ്ടായിരുന്നു. ഞാനന്തം വിട്ടുപോയി! എന്നെക്കാണുമ്പോഴെല്ലാം പ്രത്യക്ഷപ്പെടാറുള്ള ഒരു പാരവശ്യം ഇപ്പോഴും അവരിൽ ദൃശ്യമായിരുന്നതു ഞാൻ ശ്രദ്ധിച്ചു. അവർ ആവശ്യപ്പെട്ടപ്രകാരം അവരുടെ സമീപം കിടന്നിരുന്ന ഒരു കസേരയിൽ ഞാൻ ഇരിപ്പുറപ്പിച്ചു. അല്പസമയത്തിനുശേഷം, 'മോളേ വിലാസിനി മരിച്ചു പോയി അല്ലേ.... വാസ്തവമാണോ?' എന്നു ചോദിച്ചു.

'അതെ' ഞാനുത്തരം പറഞ്ഞു.

'പാവം... നല്ല ബുദ്ധിസാമർഥ്യമുള്ള പെണ്ണായിരുന്നു!' എന്നു സഹതാപപൂർവം പറഞ്ഞശേഷം അമ്മ നിശ്ശബ്ദയായിരുന്നു. അല്പസമയംകഴിഞ്ഞ് എന്റെ സമീപം അല്പം കൂടി നീങ്ങിയിരുന്ന് അമ്മ എന്നോട് ചോദിക്കുകയുണ്ടായി.

'ആട്ടെ... ഞാനൊരുകാര്യം അറിഞ്ഞു... അതു വാസ്തവമാണോ കള്ളമാണോ എന്നെനിയ്ക്കറിയില്ല....!'

'എന്തുകാര്യം?' എന്നായി ഞാൻ.

'വേറൊന്നുമല്ല... നീയും ധർമപാലനും തമ്മിൽ വളരെയധികം അടുപ്പത്തിലാണെന്നും, അവനെയല്ലാതെ വേറേ ആരെയും നീ വിവാഹം കഴിക്കുകയില്ലെന്നുമൊരുവാർത്ത എന്റെ ചെവിയിലുമെത്തി അതു വാസ്തവമാണോ എന്തൊക്കെയായാലും അവനൊരു ഈഴവനല്ലേ.'

അമ്മയുടെ ഈ സംസാരം കേട്ടപ്പോൾ എനിക്കു കോപം ഉയർന്നുവന്നു...! എന്നാലും എല്ലാം അടക്കി അല്പം കോപസ്വരത്തിൽ, 'ഒരു ഈഴവത്തി മനസ്സുവച്ചില്ലായിരുന്നെങ്കിൽ നിങ്ങളിപ്പോഴിങ്ങനെ എന്റടുക്കലിരുന്ന് സംസാരിക്കുകയോ, നാം തമ്മിൽ ഒരു ബന്ധമുണ്ടാവുകയോ ചെയ്യുകയില്ലായിരുന്നു എന്നു നിങ്ങളോർമ്മിക്കുന്നുണ്ടോ.....? അപ്പോഴൊക്കെ ഈ ഈഴവ വിരോധം എവിടെപ്പോയി ഒളിച്ചിരുന്നു?' എന്നു ഞാൻ ചോദിച്ചപ്പോൾ അമ്മയുടെ മുഖം ഒന്നു കാണേണ്ടതായിരുന്നു. പിന്നെ സമചിത്തത പാലിച്ചുകൊണ്ട്, 'അതിനായി അവളുടെ ചേട്ടനെ വിവാഹം കഴിച്ചുകൊള്ളാമെന്ന് കരാറുണ്ടോ?' എന്നവർ സ്വരം കടുപ്പിച്ചു ചോദിച്ചപ്പോൾ എനിക്കു വല്ലാത്ത കോപം തോന്നി.

'അത്തരം ഉപകാരസ്മരണകളെല്ലാം നിങ്ങളിൽ നിന്നു പ്രതീക്ഷിക്കുവാൻ എനിക്കു ഭ്രാന്തൊന്നുമില്ലല്ലോ' എന്ന് ഞാൻ അർഥവത്തായി തിരിച്ചടിച്ചപ്പോൾ അമ്മയുടെ മുഖം ചുവന്നു.

'അതേടി.... ഞാൻ നന്ദിയില്ലാതെ നിന്റെച്ഛനെ ഉപേക്ഷിച്ചിട്ട് ഓടിപ്പോയവൾ തന്നെയാണ്.... അതിനായി നിന്റെ കാലിൽ കിടക്കുന്നില്ലേ ചെരുപ്പ്, അതെടുത്ത് എത്രവേണമെങ്കിലും എന്നെ അടിച്ചോ... എന്നാൽ ഇങ്ങനെ കുത്തുവാക്കുകൾ മാത്രം ഉപയോഗിക്കാതെ....!' ഇത്രയും പറഞ്ഞപ്പോൾ അമ്മയ്ക്കു കരച്ചിൽ വന്നുപോയി. ഞാൻ യാതൊരു മറുപടിയും പറയുകയുണ്ടായില്ല. അവരുടെ കണ്ണുനീർ എന്റെ മനസ്സലിയിച്ചില്ല... എന്നാൽ എനിക്കവരോടുള്ള കോപം ഇരട്ടിക്കുകയും ചെയ്തു.

"ഞാനാരെയെങ്കിലും സ്നേഹിക്കും...വിവാഹവും കഴിക്കും... അതു ചോദ്യം ചെയ്യുവാൻ നിങ്ങൾക്കെന്താണധികാരം?" എന്നു ഞാൻ മനഃപൂർവം തികഞ്ഞ ഗർവോടെ ചോദിച്ചപ്പോൾ അമ്മ അന്തംവിട്ടുപോയി. അല്പസമയത്തേക്കു വായ് തുറന്നൊരക്ഷരം ഉരിയാടുവാൻ കൂടി അവർക്കു കഴിഞ്ഞില്ല.

"അപ്പോൾ ഇന്നും നീ ആ പഴയ മാധവിക്കുട്ടി തന്നെയാണോ? അന്നുണ്ടായിരുന്ന അതേ കോപവും വൈരാഗ്യവും ഇന്നും കുറഞ്ഞിട്ടില്ല... നിന്റെ മനസ്സൽപം പോലും വ്യത്യാസപ്പെട്ടിട്ടില്ല, മോളേ..!"

"നിങ്ങളോട് ദേഷ്യപ്പെടുവാൻ ഞാൻ നിങ്ങളുടെ ആരുമല്ലല്ലോ...! ഈ പ്രശ്നത്തിൽ നിങ്ങൾ അനാവശ്യമായി തലയിടേണ്ടാ... എന്നാൽ ഒന്ന്... ! എന്നെ ഇത്രനാൾ കഷ്ടപ്പെട്ടു വളർത്തി വലുതാക്കി ഒരു ഉദ്യോഗസ്ഥയാക്കിയ എന്റച്ഛന്റെ പരിപൂർണ സമ്മതമില്ലാതെ ഞാനാരെയും വിവാഹം കഴിക്കുകയില്ല. ഇതുമാത്രം വേണമെങ്കിൽ നിങ്ങൾക്കു വിശ്വസിക്കാം..." ഇത്രയും എങ്ങനെയോ മനസ്സാന്നിദ്ധ്യത്തോടെ പറഞ്ഞശേഷം, "എനിക്കു ധാരാളം ജോലിയുണ്ട്.... ഒരു പക്ഷെ ഓഫീസർ വിളിച്ചേയ്ക്കും" എന്നു തിടുക്കപ്പെട്ടു പറഞ്ഞശേഷം അമ്മയോടു യാത്ര പറഞ്ഞ്, സെക്ഷനിലേയ്ക്കോടിയെത്തി ഞാൻ.."

മാധവിക്കുട്ടി പറഞ്ഞു നിറുത്തിയശേഷം ഏതോ ദു:ഖത്തിൽ മുഴുകി നിശ്ശബ്ദയായിരുന്നതു അനന്തൻനായർ ശ്രദ്ധിച്ചു.

ഓഹോ....! കാർത്ത്യായനിയും ഈ പ്രശ്നത്തിൽ തലയിട്ടിട്ടുണ്ടെന്നോ! മകളുടെ സുഖത്തെപ്പറ്റി എന്തൊരുചൂടും ചിന്തയുമാണ്! മകൾ മുഖാന്തിരം ജാതി സ്നേഹം നിലനിറുത്താനെന്തുത്സാഹമാണ് എന്നദ്ദേഹം അല്പം പരിഹാസപൂർവം ചിന്തിച്ചുപോയി.

ഈ മാധവിക്കുട്ടിക്ക് ഇത്തരത്തിൽ കാർത്ത്യായനിയോട് ചോദ്യങ്ങൾ ചോദിച്ച്, അവളുടെ വായടപ്പിക്കാനുള്ള സാമർഥ്യം എവിടെ നിന്നാണ് ലഭിച്ചത് എന്നുള്ള ചിന്തകളും മറികടന്ന് അവളോട് അദ്ദേഹത്തിനുണ്ടായിരുന്ന മതിപ്പും ബഹുമാനവും പതിന്മടങ്ങുവർധിച്ചു.

അതോടൊപ്പം മനസ്സിനുള്ളിൽ ഉത്തരം ലഭിക്കാത്ത അനവധി ചോദ്യങ്ങളും ഉയർന്നുപൊങ്ങി...!

" അച്ഛാ അവൾ എല്ലാം ഒരു കഥ പറയും പോലെ പറഞ്ഞല്ലോ... ഇനിയെങ്കിലും എന്നെ വിളിച്ചതെന്തിനാണെന്നു പറഞ്ഞുകൂടെ? എനിക്കാണെങ്കിൽ ഉറക്കവും വരുന്നുണ്ട്.!" എന്ന് ഒരു കോട്ടുവായിട്ടുകൊണ്ട് സമാധാനപൂർവം പ്രഭാകരൻനായർ പറഞ്ഞപ്പോൾ അനന്തൻനായർ എഴുന്നേറ്റ് നിവർന്നിരുന്നു.

" ആകട്ടെ... ഇനി നിന്റെ പ്രശ്നം തന്നെയാകട്ടെ! എന്നാൽ നിന്നോട് ഞാനാദ്യമേ ഒരു കാര്യം പറയാം... എന്തെങ്കിലും മറച്ചുപിടിച്ച് സംസാരിക്കുവാൻ നീയുദ്ദേശിക്കുന്നുണ്ടെങ്കിൽ നിന്നോടു ഞാൻ ചോദിക്കുന്നതിൽ യാതൊരർഥവുമില്ല... എന്നാൽ... എന്തും മനസ്സു തുറന്ന് എന്നോടു സംസാരിക്കുവാൻ നീ പേടിക്കേണ്ട നിനക്കതിൽ യാതൊരാക്ഷേപവും തോന്നേണ്ടകാര്യവുമില്ല..."

അനന്തൻനായരുടെ ഈ സംസാരം അവനത്രരസിച്ചില്ലെന്ന് അവന്റെ മുഖഭാവം വ്യക്തമാക്കി.

" എനിക്കിപ്പോൾ നിങ്ങളോട് യാതൊന്നും ഒളിച്ചുവയ്ക്കുവാൻ ഉദ്ദേശമില്ല... എന്നെ സംബന്ധിച്ചിടത്തോളം എനിക്കതിന്റെ ആവശ്യവുമില്ല. നിങ്ങളെന്തു വേണമെങ്കിലും ചോദിച്ചോളൂ... മാധവിക്കുട്ടിക്കിത്രത്തോളം തുറന്നു സംസാരിക്കുവാൻ സാധിച്ചുവെങ്കിൽ ഒരാണായ എനിക്ക് ഭയപ്പെടേണ്ട കാര്യമെന്താണ്" എന്നവൻ ചോദിച്ചപ്പോൾ മനസ്സാ ചിരിച്ചുകൊണ്ട്, യാതൊരു വളച്ചുകെട്ടും കൂടാതെ തനിക്കു ചോദിക്കുവാനുള്ളതദ്ദേഹം ചോദിച്ചു.

"നിനക്കും കാർത്ത്യായനിക്കും എത്ര നാളത്തെ പരിചയമുണ്ട്....."

അവൻ ഒന്നു ചിരിച്ചു.

"നിങ്ങൾ കാർത്ത്യായനിയെന്ന് എടുത്തു പറഞ്ഞവർ എന്നെ പത്തു മാസം ചുമന്നു പ്രസവിച്ച് പത്തുവയസ്സുവരെ വളർത്തിയ എന്റെ അമ്മയാ

ണെന്നു ഞാൻ വിശ്വസിക്കുന്നു." എന്നുള്ള അവന്റെ നാടകീയമായ പ്രസ്താവന അദ്ദേഹത്തിനല്പംപോലും രസിച്ചില്ല എന്നാലും, അതെ എന്നർഥത്തിൽ തലകുലുക്കി.

"എനിക്കിപ്പോൾ എത്രവയസ്സായോ അതിനോടൊപ്പം പത്തുമാസംകൂടി വേണമെങ്കിൽ കൂട്ടിക്കോളൂ...."എന്നു പറഞ്ഞുകൊണ്ടുള്ള ആ ചിരി അനന്തൻനായരെ വല്ലാതെ അരിശപ്പെടുത്തി. അവന്റെ ഈ പരിഹാസച്ചുവയുള്ള സംസാരം മാധവിക്കുട്ടിക്ക് അല്പംപോലും രസിക്കുകയുണ്ടായില്ല എന്നവിവരം അവളുടെ മുഖഭാവം വിളിച്ചോതി. എന്നാലും അതുമിതുമൊക്കെ പറഞ്ഞ്, അവനുമായി പിണങ്ങി, അറിയുവാനുള്ള വിവരങ്ങൾ വിട്ടുകളയരുതെന്ന് അദ്ദേഹത്തിനൊരു തോന്നലുണ്ടായിരുന്നതിനാൽ അദ്ദേഹം ചോദിച്ചു.

"ഞാനതൊന്നും ചോദിച്ചില്ല, നിന്റെ അച്ഛനെയും നിന്നെയും നിന്റെ അനുജത്തിയെയുമെല്ലാം ഉപേക്ഷിച്ച് ആ വിക്രമൻ തമ്പിയോടൊപ്പം ഇറങ്ങിപൊയ്ക്കളഞ്ഞതിനുശേഷം, എപ്പോൾ എങ്ങനെ നിങ്ങൾ ഒന്നുചേർന്നു?"

അദ്ദേഹം വളരെയധികം നിയന്ത്രിച്ചാണിതെല്ലാം സംസാരിച്ചിരുന്നതെങ്കിലും, അദ്ദേഹത്തിന്റെ മനസ്സിൽ പുകഞ്ഞെരിഞ്ഞുകൊണ്ടിരുന്ന ദേഷ്യവും നിരാശയും എല്ലാം ചേർന്ന് ഒറ്റക്കെട്ടായി പൊട്ടിത്തെറിച്ച ഈ വരികളിൽ അടങ്ങിയിരുന്ന തീക്കനലുകൾ നാലുപാടും പ്രസരിക്കുന്നതായി അദ്ദേഹത്തിനുതോന്നി.

അല്പസമയം മൗനമായിരുന്നതിനുശേഷം അവൻ അറിയിച്ചു.

" എനിക്ക് മാധവിക്കുട്ടിയെപ്പോലെ ചുറ്റിവളച്ച് കഥപറയുന്നതുപോലെ വിസ്തരിക്കുകവയ്യ. എന്റെ പോളിസിയേ 'നേരേവാ നേരേപോ' എന്നതാണ്! ഇതച്ഛനും അറിവുള്ളതാണല്ലോ... അതുകൊണ്ട് ഒറ്റവാക്കിൽ തന്നെ മറുപടി പറയാം. എനിക്ക് ഇഞ്ചിനീയറിംഗ് കോളേജിൽ അഡ്മിഷൻ കിട്ടിയതുമുതൽ അടുത്തവർഷം മുതൽ ഞാനവരോടു വീണ്ടും അടുത്തിടപഴകുവാനാരംഭിച്ചു...!" അവന്റെ സംസാരത്തിലടങ്ങിയിരുന്ന "വീണ്ടും" എന്നവാക്ക് അവന്റെ പത്തുവയസ്സിനുശേഷമുള്ള പഴക്കത്തെ സൂചിപ്പിക്കുകയായിരുന്നു എന്നദ്ദേഹത്തിനറിയാതെയല്ല.

എന്നാലിപ്പോൾ അദ്ദേഹത്തിന് കോപത്തേക്കാൾ പരിഭ്രമമാണ് തോന്നിയത്.

" എടാ മഹാപാപി.. അങ്ങനെയാണെങ്കിൽ ഏഴുവർഷമായി എന്നോ?" എന്നദ്ദേഹം ചോദിച്ചപ്പോൾ "അതെ ഏഴുവർഷമായി" എന്നവൻ ഒരുവിധം പകപോക്കുന്ന വൈരാഗ്യബുദ്ധിയോടെ തറപ്പിച്ചു പറഞ്ഞു.

അല്പസമയത്തേക്കാരും ഒന്നും സംസാരിച്ചില്ല. പെട്ടെന്നദ്ദേഹം ചോദിച്ചു.

"അവളുമായി പരിചയപ്പെടുമ്പോൾ വേറെ രണ്ടുപേരോടൊപ്പം

നിന്നെയും വഞ്ചിച്ചവളാണെന്നുള്ള ബോധം നിനക്കൊരിക്കലും തോന്നിയിട്ടില്ലേ...?"

"ഇല്ല"

"പിന്നെ..."

"പ്രസവിച്ച കുഞ്ഞുങ്ങളെപ്പോലും ഉപേക്ഷിച്ച് അന്യഥാ ഒരാണിനോടൊപ്പം പുറപ്പെട്ടുപോകുന്നിടത്തോളം, ഭർത്താവിനാൽ വഞ്ചിക്കപ്പെട്ടവളായിരിക്കണം എന്ന ബോധം, എനിക്കവരിൽ നിറഞ്ഞ സഹതാപമുണ്ടാക്കി...!"

അനന്തൻ നായർ സ്തംഭിച്ചിരുന്നുപോയി. ഇവനെന്തൊക്കെയാണ് സംസാരിക്കുന്നത്...?

മാധവിക്കുട്ടിയിൽ നിന്നും അല്പം മുമ്പ് ലഭിച്ച ആശ്വാസവും സമാധാനവും എല്ലാം ഒന്നോടെ ഒഴുക്കിലടിച്ചുകൊണ്ടു പോകുന്ന കാട്ടാറിന്റെ അതിതീവ്രമായ പ്രയാണത്തിൽ ഇവന്റെ വായിൽ നിന്നുതിർന്നുവീഴുന്ന ഓരോ വാക്കുകളും തെറിച്ച് തന്റെ നേരേ പാഞ്ഞുവരുന്നതായി അദ്ദേഹത്തിനു തോന്നിപ്പോയി.

"നിനക്കങ്ങനെ തോന്നുവാൻ കാരണം"

" പിന്നെയെന്താണ്! ഈ ലോകത്തിൽ ഓരോരുത്തർക്ക് ഓരോ വിധത്തിൽ നിരാശയും മാനസിക വൈഷമ്യങ്ങളും അസുഖങ്ങളും എല്ലാം ഉണ്ടായിരിക്കും. എന്നാൽ അതിനായി, മറ്റുള്ളവരെ അവർ വിവാഹം കഴിച്ചു കൊണ്ടു വന്ന ഭാര്യയാകട്ടെ, സ്വന്തം കുഞ്ഞുങ്ങൾ തന്നെയായിരുന്നോട്ടെ എപ്പോഴും കഷ്ടപ്പെടുത്തണമെന്ന ആഗ്രഹം തന്നെ തെറ്റാണെന്നാണെന്റെ അഭിപ്രായം....!"

"നീയെന്താണെടാ പറയുന്നത്? എനിക്കു മനസ്സിലാകുന്ന ഭാഷയിൽ സംസാരിക്ക്.....!"

"ഉറങ്ങുന്നവരെയല്ലേ ഉണർത്താൻ പറ്റുകയുള്ളു! ഉം ഇനിയും തെളിച്ചു മനസ്സിലാക്കണമെങ്കിൽ അങ്ങനെയും പറയാം നിങ്ങൾക്ക് ടി. ബി. ബാധിച്ചു... പണത്തിനു ബുദ്ധിമുട്ടുണ്ടായി... എന്നാൽ അതുകൊണ്ട് പാവം അമ്മ എന്തു പിഴച്ചു? അമ്മ നേരിട്ടല്ലെങ്കിലും ഒരായുധമാക്കിവച്ച് ഒന്നിന്മേൽ ഒന്നായി നിങ്ങൾ പ്രമോഷൻ വാങ്ങിക്കൊണ്ടിരുന്നു. കൂടാതെ അവർ നിങ്ങൾക്ക് രണ്ടു കുഞ്ഞുങ്ങളെ പ്രസവിച്ചു തന്നു. ഇങ്ങനെയൊക്കെ കഷ്ടപ്പെട്ടിട്ടും അവർക്ക് നിങ്ങളിൽ നിന്നും നിന്ദ, വഴക്ക്, ശാസന, അപമാനം, ഉപദ്രവം ഇവയൊക്കെ തന്നെയല്ലേ?"

അനന്തൻ നായരുടെ ഹൃദയം, കോപത്താലും, അപമാനഭാരത്താലും, എരിഞ്ഞു കൊണ്ടിരുന്നു.

"അപ്പോൾ അമ്മയുടെ മേൽ യാതൊരു കുറ്റവുമില്ലെന്നാണോ നിന്റെ അഭിപ്രായം" തികട്ടിവന്ന കോപം അടക്കുവാനാകാതെ മാധവിക്കുട്ടി ചോദി

ച്ചപ്പോൾ അവൻ ഉഗ്രമായ സ്വരത്തിൽ, "കാണും...! എന്നാൽ യാതൊരു ബാഹ്യലോക പരിജ്ഞാനവുമില്ലാത്ത അമ്മയുടെ മനസ്സു മനസ്സിലാക്കു വാൻ ഈ അച്ഛനു കഴിഞ്ഞില്ലെന്നുള്ളതാണ് വാസ്തവം...!"

അനന്തൻനായർ ഇതു കേൾക്കെ കണ്ണുകൾ അടച്ചു.

"എടാ മോനേ....! നീ തന്നെ എന്നോടിങ്ങനെയൊക്കെ സംസാരിക്ക ണമെടാ...! ഇതിനാണോ ഈ പതിനഞ്ചുവർഷമായി രക്തകണ്ണീർ ഒഴുക്കി ഞാൻ കാത്തിരുന്നത്. അവളുടെ മനസ്സു ഞാൻ മനസ്സിലാക്കിയില്ല........ അല്ലേ? ഇതവളല്ലേ നിനക്കു പറഞ്ഞു തന്നത്....?"

"ഇപ്പോഴും അമ്മയുടെ പുറത്തല്ലേ നിങ്ങൾ കുറ്റം ചാരാൻ ശ്രമിക്കു ന്നത്? നിങ്ങൾ പറഞ്ഞുകൊടുത്തിട്ടാണോ മാധവിക്കുട്ടി ഇത്രയും സമയം അമ്മയെ കുറ്റപ്പെടുത്തിയത്? ഇതൊക്കെ സ്വയം മനസ്സിലാക്കുവാൻ കഴി യാത്ത വിഡ്ഢിയൊന്നുമല്ലാ, ഞാൻ.....!" എന്നൊരു മറുപടിയോടെ അവൻ തന്റെ വായ്മൂടുന്നതായി അദ്ദേഹത്തിനുതോന്നി.

"ശരി... അങ്ങനെ അച്ഛൻ അമ്മയെ വളരെയധികം കഷ്ടപ്പെടുത്തി യെന്നു തന്നെയിരിക്കട്ടെ. അതിനിങ്ങനെ കണ്ടവന്റെ കൂടെ ഒളിച്ചോടി പ്പോകുന്നതായിരുന്നോ ഏക പരിഹാരമാർഗം?" മാധവിക്കുട്ടി ചോദിച്ചു.

പ്രഭാകരൻ നായർ അർഥവത്തായി ഒന്നു ചിരിച്ചു.

"നല്ല തങ്കയെപ്പോലെ നമ്മെ രണ്ടുപേരെയും കിണറ്റിലെറിഞ്ഞിട്ട് അമ്മയും കൂടെ ചാടിച്ചാകാമായിരുന്നു...! അതിനെക്കാൾ അമ്മ തെരഞ്ഞെ ടുത്ത മാർഗം എത്രയോ നല്ലതാണെന്നാണെന്റെ ഉറച്ച വിശ്വാസം...!"

ഇവനോട് തർക്കിക്കുന്നതിലെന്താണു പ്രയോജനം എന്നദ്ദേഹത്തിന് സംശയമുദിച്ചു. അത്രത്തോളം തീവ്രമായും ഇവൻ വാദിച്ചുകൊണ്ടിരിക്കു കയല്ലേ...?

"അങ്ങനെയാണെങ്കിൽ ഇത്രയും കാലമായി ഈ അസുഖം, പണത്തി നുള്ള ദാരിദ്ര്യം, ഇതിനെല്ലാറ്റിനുമിടയ്ക്ക് അച്ഛൻ നമ്മെ പഠിപ്പിച്ചു വലിയ വരാക്കിയതു കള്ളമാണോ?"

"അങ്ങനെ ആരാണു പറഞ്ഞത്? അതിനു നാം നന്ദിപ്രകടിപ്പി ക്കേണ്ടത്, അമ്മയെ എപ്പോഴും കുറ്റപ്പെടുത്തിയിട്ടാണോ? ഞാൻ കോളേ ജിൽ പഠിച്ചുകൊണ്ടിരുന്നപ്പോൾ എന്റെ പഠിത്തച്ചെലവ്, സ്വന്തം ചെലവ് എല്ലാം അച്ഛൻ തരുന്ന പണത്തിൽ നിന്നുമാത്രമാണ് നടന്നിരുന്നതെന്ന് നിനക്കു തോന്നുന്നുണ്ടോ?"

അനന്തൻ നായർ അന്തംവിട്ടുപോയി.

"എന്നുവച്ചാൽ....?"

"അതെ അച്ഛാ....!! അമ്മ നിർല്ലോഭം എനിക്കു ധനസഹായം ചെയ്തി ല്ലായിരുന്നെങ്കിൽ ഇന്നു ഞാനൊരു ഇഞ്ചിനീയറാണെന്ന് ആശ്വസിക്കുവാൻ കൂടി കഴിയുമായിരുന്നില്ല. അത്രമാത്രം നിങ്ങൾ രണ്ടുപേരും മനസ്സിലാക്കി

യിരുന്നാൽ മതി.”

അടുത്ത വെള്ളിടി....!

അനന്തൻനായർ അന്തംവിട്ടിരുന്നു. നാവനക്കുവാൻ കൂടി അദ്ദേഹത്തിനു കഴിഞ്ഞില്ല.

അല്പസമയം കഴിഞ്ഞപ്പോൾ പ്രഭാകരൻ നായരുടെ സ്വരം അല്പം മയപ്പെട്ടു. അവൻ തുടർന്നു:

“അച്ഛാ.... ഇഞ്ചിനീയറിംഗ് പാസ്സായി ജോലിയൊന്നും ലഭിക്കാതെ, ഞാനീ മൂന്നുവർഷമായി അലഞ്ഞുതിരിഞ്ഞു നടക്കുന്നു... ഇക്കാലം അച്ഛൻ വിചാരിക്കുന്നതുപോലെയല്ലാ....! കോളേജുകളോ അധ്യാപകരോ പാഠപുസ്തകങ്ങളോ ഒന്നും നൽകിയിട്ടില്ലാത്ത എത്രയെത്ര ഉന്നതമായ അറിവുകൾ ഈ ലോകത്തിന്റെ ഗതിവിഗതികളിൽ നിന്നും, എന്റെ അനുഭവങ്ങളിൽ നിന്നും സ്വന്തം ചിന്താശക്തിയാലും ഞാൻ നേടിയെടുത്തിരിക്കുന്നു... ഇതു മോഹഭംഗങ്ങളുടെ മാത്രം കാലഘട്ടമാണ്... ! മനുഷ്യനുൾപ്പെടെ ഈ ഭൂമിയിൽ പിറന്ന ഓരോ പ്രാണിക്കും മരണമുണ്ട്! ആത്മാഭിമാനം, അന്തസ്സ്, ഇവയിലെല്ലാം മുറുകെ പിടിച്ചിരുന്ന് ജീവിതം ആസ്വദിക്കാതെ, വ്യർഥമാക്കിക്കളയുന്നതിൽ യാതൊരു അർഥവുമില്ല... നാമെന്തെല്ലാം തീരുമാനിച്ചാലും ശരി, പണമില്ലാതെ, ഇന്നൊന്നും നടക്കുകയില്ല. പിന്നെ ഞാനെന്തിന് അനാവശ്യമായി നിങ്ങളുടെ ചിറകിൻകീഴിൽ എന്നും ഒളിച്ചിരുന്ന്, നിങ്ങളുടെ ദാരിദ്ര്യം പങ്കിട്ടു ജീവിക്കണം? അമ്മയെപ്പോലെ ഞാനും പുതിയ പുതിയ മേച്ചിൽസ്ഥലങ്ങൾ അന്വേഷിച്ചു പോയതിലെന്താണു തെറ്റ്?”

അനന്തൻ നായർക്ക് തല ചുററലുണ്ടായി. ഇവൻ സംസാരിക്കുന്നതെല്ലാം ഏതു തിയറിയിലുൾപ്പെട്ടതാണെന്നു മനസ്സിലാകാതെ അദ്ദേഹം മിഴിച്ചിരുന്നു. ‘വേലയില്ലാത്തവന്റെ മനസ്സ് ചെകുത്താൻ കുടിയിരിക്കുന്ന വീടാണ്’ എന്നുള്ള പഴമൊഴി അന്വർഥമായിത്തീരുകയാണോ എന്നദ്ദേഹം സ്വയം ചോദിച്ചുപോയി.

“ചേട്ടാ... നാളെയൊരിക്കൽ, ചേട്ടനെ വിവാഹം കഴിക്കുന്നവളും കുഞ്ഞുങ്ങളും ഇങ്ങനെ ചേട്ടനെ കുതറിയെറിഞ്ഞ്, പുതിയ മേച്ചിൽസ്ഥലങ്ങൾ തേടിപ്പോയാലും അതിൽ യാതൊരാക്ഷേപവും തോന്നുകയില്ല, അല്ലേ....?”

അവനൊന്നു ചിരിച്ചശേഷം സമാധാനപൂർവം തുടർന്നു:

“എന്റെ പൊന്നനിയത്തീ ... എന്നെ തോല്പിച്ചു കളഞ്ഞു എന്നല്ലേ നീ വിചാരിക്കുന്നത്. എടീ, മണ്ടിപ്പെണ്ണേ... അതു നിന്നെക്കൊണ്ടു ആവില്ല. അങ്ങനെ എന്നെ ഉപേക്ഷിച്ചിട്ടവൾ പോയാൽ ശല്യം ഒഴിഞ്ഞു, തുലയട്ടെ എന്നു കരുതി സമാധാനപ്പെട്ട് വേറൊരു സ്ത്രീയെ എവിടെ നിന്നെങ്കിലും തേടിപ്പിടിച്ചു കൊണ്ടുവരും... ഞാൻ.... ആരോടൊപ്പം ജീവിച്ചാലെന്താണ്.... അവൾക്കെന്നെ ആവശ്യമുണ്ട്.... അതുപോലെതന്നെ അവൾക്കു

ഞാനും.... കാര്യം അത്രതന്നെ...! അല്ലാതിങ്ങനെ അച്ഛനെപ്പോലെ ഒരു വിലയേറിയ ജീവിതം മുഴുവൻ വ്യർഥമാക്കിക്കളയുകയില്ല ഞാൻ... അതിലെന്തെങ്കിലും ലക്ഷ്യമോ ത്യാഗമോ അന്തർലീനമായിട്ടുള്ളതായി എനിക്കു തോന്നിയിട്ടേയില്ല. അതു വെറും ഭോഷത്തമാണെന്നാണെന്റെ അഭിപ്രായം...!"

മാധവിക്കുട്ടിയുടെ മുഖം കോപത്താൽ ചുമന്നുതുടുത്തു.

"അങ്ങനെയാണെങ്കിൽ ഇനി എന്തുചെയ്യുവാനാണ് ഉദ്ദേശം?" അവളുടെ ചോദ്യത്തിൽ ആകാംക്ഷയും കോപവും എല്ലാം സ്ഫുരിച്ചിരുന്നു.

"ഈ മൂന്നു വർഷമായി ലഭിക്കാത്ത സർക്കാറുദ്യോഗം ഇരുപത്തിയഞ്ചുവയസ്സുകഴിഞ്ഞ എനിക്കിനി ലഭിക്കുമെന്നു തോന്നുന്നില്ല. ഞാനിനിയുമിങ്ങനെ ജോലിയും കൂലിയുമൊന്നുമില്ലാതെ അലഞ്ഞുനടന്നാൽ, ഒന്നുകിൽ ഇന്നത്തെ സദാചാരബോധങ്ങളെ, ധാർമികമൂല്യങ്ങളെ, നീതിയെ, നിയമങ്ങളെയെല്ലാം വെല്ലുവിളിക്കുന്ന ഒരു മുഴുത്ത ദുർമാർഗിയായിത്തീരും..., അല്ലെങ്കിൽ കാവി വസ്ത്രധാരിയായ ഒരു ഭിക്ഷാംദേഹിയായി അലഞ്ഞു നടക്കേണ്ടിവരും. ഈ രണ്ടിൽ നിന്നും ഞാനിപ്പോൾ പിൻമാറണമെന്നുണ്ടെങ്കിൽ, എനിക്ക് ഈ മണ്ണിൽ കാലൂന്നി ഉറച്ചു നിൽക്കുവാൻ, എന്റെ ഇത്രയും കാലത്തെ പഠിത്തത്തിനനുയോജ്യമായ ഒരു ജോലിവേണം. ഒരു ജോലി ലഭിക്കാതെ, ഒരു ഉദ്യോഗസ്ഥനാകാതെ എന്റെ ജീവിതം പാഴാക്കിക്കളയുവാനും ഞാൻ തയ്യാറില്ല. അതിനാൽ എനിക്കത്തരത്തിലൊരു ഉദ്യോഗം ശരിയാക്കുവാനുള്ള ഏർപ്പാടുകൾ അമ്മ ചെയ്തുതരുന്നുണ്ട്.....!"

" എന്ത്....!"

മാധവിക്കുട്ടിയുടെ ആ സ്വരത്തിലുണ്ടായിരുന്ന പരിഭ്രമം, തന്റെ മനസ്സിലും ഉയർന്നിരുന്നത് അനന്തൻനായർ പുറത്തുകാട്ടുകയുണ്ടായില്ല.

" അതെ.. അടുത്തമാസം ഒരു സ്കൂട്ടർ ഫാക്ടറി തുടങ്ങുവാൻ വിക്രമൻ തമ്പി തീരുമാനിച്ചിരിക്കുന്നു... അതിലെനിക്ക് ചീഫ് ഇഞ്ചിനീയറായി ഉദ്യോഗം തരുവാനുള്ള ഏർപ്പാടെല്ലാം ആയിക്കഴിഞ്ഞു. അതോടൊപ്പം, ജോലി ലഭിച്ചതിനുശേഷം, അമ്മയോടൊന്നിച്ചു താമസമാക്കുവാനാണ് ഞാൻ തീർച്ചപ്പെടുത്തിയിരിക്കുന്നത്. ഈ വിവരം ഇനിയൊരിക്കൽ സൗകര്യപൂർവം അച്ഛനോടു പറയുവാൻ ഞാൻ തീരുമാനിച്ചിരുന്നു. എന്നാൽ ഇന്നുതന്നെ ഇങ്ങനെയൊരു സന്ദർഭം ലഭിച്ചു" എന്ന് പ്രഭാകരൻ നായർ അവസാനിപ്പിച്ചപ്പോൾ, തന്റെ മനസ്സിലിത്ര സമയവും അടക്കിവച്ചിരുന്ന വികാരങ്ങളാകെ നിയന്ത്രണാതീതമായി എഴുന്നേറ്റ് പത്തിവിരിച്ചാടുകയാണെന്നദ്ദേഹത്തിനു തോന്നിപ്പോയി...

"എടാ മഹാപാപീ....! അച്ഛനെ ഒറ്റയ്ക്കാക്കിയിട്ടോ?" എന്നു മാധവിക്കുട്ടി കോപാവേശത്താൽ ആക്രോശിച്ചപ്പോൾ, "അച്ഛനെങ്ങനെ ഒറ്റ

യ്ക്കാകും? ധർമപാലനെ വിവാഹം കഴിക്കുവാൻ അച്ഛൻ നിനക്ക് മൗനാനുവാദം തന്നിട്ടുണ്ടല്ലോ...! പിന്നെയെന്താണ്... നിന്നോടൊപ്പം കൂട്ടിക്കൊണ്ടുപൊയ്ക്കോ... ഇവിടെ ആരാണു തടയുന്നത്?".... എന്നു തികഞ്ഞ ഗർവോടെ അവൻ മറുപടി പറയുകയുണ്ടായി.

"അതിനെനിക്ക് നിന്റെ ഉപദേശമൊന്നും ആവശ്യമില്ല... എന്നാലും അമ്മയുടെ ആ രണ്ടാം ഭർത്താവും, ആ ഭർത്താവിന് അമ്മയിലുണ്ടായ രണ്ടുകുഞ്ഞുങ്ങളും താമസിക്കുന്ന വീട്ടിലാണോ നീയും താമസിക്കാനൊരുങ്ങുന്നത്? നിനക്ക് ലജ്ജയും മാനവും ഒന്നുമില്ലേ?" എന്നെല്ലാം മാധവിക്കുട്ടി കോപത്തോടും വേദനയോടും കൂടി ഉരുവിട്ടുകൊണ്ടിരുന്നപ്പോൾ അവന്റെ മുഖം ചുവന്നു.

"വെറുതെയിരിക്കെടീ...! എന്നെ സംബന്ധിച്ചിടത്തോളം അമ്മയുടെ ആദ്യഭർത്താവിനോടൊപ്പം താമസിക്കുന്നതും, രണ്ടാമത്തെ ഭർത്താവിനോടൊപ്പം താമസിക്കുന്നതും എല്ലാം സമമാണ്...! നീയിങ്ങനെ കൊച്ചമ്മ ചമഞ്ഞ് എന്നെ ഭരിക്കാനൊന്നും വരേണ്ടാ....! ഇന്നലെ മുതൽ ഞാൻ ശ്രദ്ധിച്ചുകൊണ്ടു തന്നെയാണിയിരിക്കുന്നത്....! ഞൻ നിന്നെക്കാൾ വയസ്സിനിളപ്പമല്ലെന്നോർമയിരിക്കട്ടെ" എന്നവനും കോപാവേശത്താൽ ഉച്ചത്തിൽ സംസാരിച്ചപ്പോൾ അനന്തൻ നായർക്കു സ്ഥലകാലബോധമുണ്ടായി.

"അറിയാം... അറിയാം... മൂത്തവർക്കു നീ കൊടുക്കുന്ന മര്യാദ" എന്ന് മാധവിക്കുട്ടി , അച്ഛനുമായുണ്ടായ സംസാരരീതിയെ ആക്ഷേപിച്ചപ്പോൾ, കാർത്ത്യായനിയോടുള്ള അവളുടെ പെരുമാററം മനസ്സിൽകണ്ടിട്ടോ എന്തോ, എന്തായാലും, "നിന്റെ യോഗ്യത എനിക്കും അറിയാം" എന്നവൻ തിരിച്ചടിക്കെ, അവർക്കിടയിൽ കടന്ന് വഴക്കവസാനിപ്പിക്കുവാൻ കഠിനയത്നം ചെയ്യേണ്ടിവന്നു, അനന്തൻനായർക്ക്.

# 41

ഒരു ശിലാപ്രതിമ കണക്കെ നിശ്ചലനായിരുന്നുപോയ അനന്തൻ നായർക്ക് സമനില വീണ്ടെടുക്കുവാൻ വളരെ സമയം കഴിയേണ്ടിവന്നു. അതുവരെയായി തന്നിലവശേഷിച്ചിരുന്ന എന്തൊക്കെയോ യാദൃച്ഛികമായി, തന്നെ വിട്ടു പോയതായും, ഒരു ഇരുപതുവർഷമെങ്കിലും താൻ കൂടുതൽ ജീവിച്ചിരുന്നതായും അദ്ദേഹത്തിന് മാനസികമായും ശാരീരികപരമായും വൈഷമ്യം അനുഭവപ്പെട്ടു... പ്രഭാകരൻ നായരുടെ മുഖത്തേക്കു നോക്കുന്നതു പോലും തീരാത്ത അപമാനമായി അദ്ദേഹത്തിനുതോന്നി. ഇത്തരത്തിലും ഒരു മകനോ? ഇവനും തന്റെ മകനാണെന്നോ?

ഇവന്റെ സ്വന്തം അച്ഛനായ തനിക്കും വിക്രമൻ തമ്പിക്കും തമ്മിൽ ഇവൻ യാതൊരു വ്യത്യാസവും കാണുന്നില്ലെന്നോ! അതെ... താൻ ഇവന്റെ അമ്മയുടെ ആദ്യഭർത്താവ്.... വിക്രമൻ തമ്പി രണ്ടാം ഭർത്താവ്. ഇവനെ സംബന്ധിച്ചിടത്തോളം രണ്ടും ഒന്നുതന്നെയാണത്രെ...! 'ഛീ.... ഇറങ്ങിപ്പോടാ... മാനംകെട്ടവനെ ....' എന്നുപറഞ്ഞവന്റെ മുഖത്തു കാർക്കിച്ചു തുപ്പി ഇവനെ ആട്ടിയോടിക്കുവാൻ അദ്ദേഹത്തിന് വായ് തരിച്ചു.

കാർത്ത്യായനി തന്നെ ഉപേക്ഷിച്ചുപോയശേഷം, വർഷങ്ങളോളമായി, ഒരു വിധം സമനിലയിലെത്തിയിരുന്ന തന്റെ ദു:ഖങ്ങളാകെ സടകുടഞ്ഞെഴുന്നേറ്റു തന്നെ ഞെരിച്ചുകൊല്ലുകയാണോ?

തന്റെ രക്തത്തിൽ ജനിച്ച്, തന്റെ ഉപ്പും ചോറും തിന്നുകൊഴുത്ത്, തന്റെ വീട്ടിൽകിടന്നുറങ്ങി, ഒരച്ഛനെന്ന മര്യാദപോലും നൽകാതെ, ഇത്രയധികം തന്നെ തരംതാഴ്ത്തി അപമാനപ്പെടുത്തുന്ന ഇവനെ, ഇങ്ങനെ എളുപ്പത്തിൽ വിടാനോ? എന്നദ്ദേഹത്തിന്റെ ആത്മാഭിമാനം സടകുടഞ്ഞെഴുന്നേറ്റു.

ചോറിങ്ങും കൂറെല്ലാം അങ്ങു കാർത്ത്യായനിയോടുമോ?

അദ്ദേഹത്തിന്റെ ശരീരമാകെ വിയർത്തൊഴുകി, ഹൃദയമിടിപ്പിന്റെ സ്വരം സ്വന്തം കാതുകളിൽ മുഴങ്ങുന്നു.

എന്നാൽ....

അദ്ദേഹം പല്ലുകടിച്ചു പിടിച്ചുകൊണ്ട്, തന്റെ ദുർബലവികാരങ്ങളെ അടക്കിക്കളഞ്ഞു. "എന്തുവേണമെങ്കിലും എന്നോടു തുറന്നു പറഞ്ഞോളൂ. എന്നാൽ അസത്യം മാത്രം പറയരുത്...." എന്നവന് അനുവാദവും നൽകി, അവനെ പ്രോത്സാഹിപ്പിച്ചശേഷം, മനസ്സിലുള്ള വിചാരങ്ങൾ സത്യസന്ധമായി തുറന്നു പറഞ്ഞ അവനോടു മല്ലിടുവാൻ പോകുന്നത് തനിക്കു കുറെക്കൂടി അപമാനകരമാവുകയല്ലേയുള്ളുവെന്ന് അനന്തൻനായർക്ക് തിടുക്കത്തിൽ ഒരു ബോധമുണ്ടായി. അദ്ദേഹം മിഴികളടച്ച് അങ്ങനെ തന്നെ ഇരുന്നുപോയി.

അല്പസമയംകൂടി കടന്നുപോയി.

"ശരി... എനിക്കുറക്കം വരുന്നു... ഞാനുറങ്ങുവാൻ പോകുകയാണ്.." എന്നു പറഞ്ഞുകൊണ്ട് പ്രഭാകരൻ എഴുന്നേറ്റപ്പോൾ അദ്ദേഹം കണ്ണുതുറന്നു നോക്കി.

അവൻ യാതൊന്നും സംഭവിച്ചിട്ടില്ലാത്തതുപോലെ മുറിയിലേക്കു പോകുവാൻ തിരിഞ്ഞുനില്പായിക്കഴിഞ്ഞു.

ഇവനിത്രയും മനശ്ശക്തിയോ? മനസ്സാക്ഷിയില്ലാത്തവനോ?

മാധവിക്കുട്ടി നിശ്ശബ്ദയായിരുന്ന് മിഴിനീർ വാർക്കുകയാണ്.

"ഇരിക്കെടാ.... ഒരു കാര്യം കൂടി എനിക്കു നിന്നിൽ നിന്നറിയുവാനു

ങ്.... അപ്പോഴേ എനിയ്ക്കു പരിപൂർണ്ണ തൃപ്തിയാകുകയുള്ളു...." എന്നു തീരെ ദുർബല സ്വരത്തിൽ എല്ലാം നശിച്ചവനെപ്പോലെ, അദ്ദേഹം പറഞ്ഞതുകേട്ട്, അദ്ദേഹത്തെ തറപ്പിച്ചൊന്നു നോക്കിയതിനുശേഷം, അവൻ വീണ്ടും സ്വസ്ഥാനത്തിരുന്നു.

അല്പസമയം കഴിഞ്ഞദ്ദേഹം ചോദിച്ചു:

" ആട്ടെ... നീ ലീലാകുമാരി തങ്കച്ചിയെ പരിചയപ്പെട്ടിട്ടെത്രനാളായി?

ഈ ചോദ്യം അല്പം പോലും പ്രതീക്ഷിച്ചിരുന്നില്ലെന്നവന്റെ മുഖത്തു പ്രകടമായിക്കണ്ട പരിഭ്രമത്തിൽ നിന്നദ്ദേഹം മനസ്സിലാക്കി.

മാധവിക്കുട്ടിയും മിഴിനീർ തുടച്ച് ചോദ്യരൂപത്തിൽ അവനെനോക്കിയിരിപ്പായി.

അനന്തൻ നായർ അല്പസമയം നിശ്ശബ്ദനായിരുന്നതിനുശേഷം, വീണ്ടും അതേ ചോദ്യം ആവർത്തിച്ചു. കണ്ഠം ശരിപ്പെടുത്തി, അല്പം ധൈര്യം സംഭരിച്ചുകൊണ്ടവൻ മറുപടി പറഞ്ഞു." അവളെന്നോടൊപ്പമാണ് ഇഞ്ചിനീയറിംഗ് കോളേജിൽ പഠിച്ചിരുന്നത്... അന്നുമുതൽ ഞാനവളെ അറിയും...!"

"ഞാനക്കാര്യമല്ലാ ചോദിച്ചത്.... അവളോടൊപ്പം, അവളുടെ കാറിൽത്തന്നെ കയറി ജൗളിക്കടയിൽ തുണിയെടുക്കുംവിധം നിങ്ങൾ തമ്മിൽ അടുപ്പമായതെന്നാണ് എന്നേ ചോദിക്കുന്നുള്ളു?"

അവൻ തിടുക്കപ്പെടുന്നതുപോലെ, അദ്ദേഹത്തിനുതോന്നി. അദ്ദേഹത്തെ ഒരു പ്രാവശ്യം തലയുയർത്തി നോക്കിയശേഷം, അവൻ നിശ്ശബ്ദം തലകുനിച്ചു.

"നീ എന്നോടീകാര്യത്തിലുംയാതൊന്നും മറച്ചുപിടിച്ചു സംസാരിക്കേണ്ട ആവശ്യമില്ല... ഇതിനെക്കാൾ എത്രയോ ഭയങ്കരമായ കാര്യങ്ങൾപോലും നീയെന്നോടു യാതൊരു മറവുമില്ലാതെ തുറന്നു സംസാരിച്ചിരിക്കുന്നു. ആ സ്ഥിതിക്ക് ഇതിൽ മാത്രം നീ സങ്കോചപ്പെടേണ്ട കാര്യമൊന്നുമില്ല... എന്നെ ഒരച്ഛനായിട്ടുപോലും വിചാരിച്ചു നീ ക്ളേശിക്കണമെന്നില്ല... നിനക്ക് ഇരുപതു ഇരുപത്തിയഞ്ചുവർഷമായി പരിചയമുള്ള ഒരു വ്യക്തിയാണു ഞാനെന്നുമാത്രം കരുതിയാൽ മതി.... എന്നാൽ ഉപകാരമായി" എന്നുകൂടി അദ്ദേഹം യാതൊരു ഭാവവ്യത്യാസവും പ്രകടിപ്പിക്കാതെ കൂട്ടിച്ചേർത്തപ്പോൾ അവന്റെ മുഖം ഇരുളുന്നത് അദ്ദേഹം സശ്രദ്ധം വീക്ഷിച്ചു. എന്നാൽ വീണ്ടുമവൻ സമനിലയിലെത്തിയശേഷം പറഞ്ഞു.

"കോളേജിൽ വച്ചുള്ള പരിചയമാണത്... എന്നാൽ ഒരു ദിവസം കണ്ണേറ്റുമുക്കിലുള്ള അമ്മയുടെ വീട്ടിൽ ഞാനിരിക്കവെ, ലീലാകുമാരി തങ്കച്ചിയും അവളുടെ അമ്മയായ തമലം തമ്പുരാട്ടിയും അവിടെ വന്നിരുന്നു. അന്ന് അമ്മ അവളെ എനിക്കു ശരിയായി പരിചയപ്പെടുത്തിത്തന്നു. അതിനുശേഷമാണ് ഞങ്ങൾ സ്നേഹബന്ധം ആരംഭിച്ചത്...!"

അല്പനേരംകഴിഞ്ഞ്... അദ്ദേഹം തറപ്പിച്ചു ചോദിച്ചു;

" നീ അവളെ വിവാഹം കഴിക്കുവാൻ തീരുമാനിച്ചിട്ടുണ്ടോ?"

അല്പമൊരസ്ഡാളിപ്പോടെ അവൻപറഞ്ഞു:

" അതെ... അമ്മ വിവാഹക്കാര്യത്തെകുറിച്ചും ലീലാകുമാരി തങ്കച്ചിയുടെ അമ്മയോട് പറഞ്ഞുറപ്പിക്കുകയുണ്ടായി.... അവർക്കെല്ലാം സമ്മതം തന്നെ... അതിനോടൊപ്പം വിക്രമൻതമ്പിക്കും തമലം തമ്പുരാട്ടിക്കും എന്തോ വിദൂരബന്ധമുണ്ടത്രെ... അതുകൊണ്ട് അദ്ദേഹത്തിനും ഈ വിവാഹം എങ്ങനെയും കഴിവതും എളുപ്പത്തിൽ നടത്തണമെന്നാരാഗ്രഹം...!"

ഉം..... ഇപ്പോൾ ഇവന്റെ കാര്യങ്ങളിൽ തന്നെക്കാൾ തമ്പിക്കാണല്ലോ കൂടുതൽ താല്പര്യം. ഇവനും തന്നെക്കാളധികം സ്നേഹിക്കുന്നത് വിക്രമൻ തമ്പിയെയാണല്ലോ... പുതിയ അച്ഛനല്ലേ... എന്നു തികഞ്ഞ വെറുപ്പോടെ അദ്ദേഹം ആത്മഗതം ചെയ്തുപോയി.

അനന്തൻനായർക്കിപ്പോൾ ചുരുളഴിയാതെ കിടന്നിരുന്ന പല കാര്യങ്ങളുടെയും ചുരുൾ നിവരുന്നതായും അവയിൽകൂടി തന്റെ സംശയങ്ങൾ ദൂരീകരിക്കപ്പെടുന്നതായും മനസ്സിലായി....! വിദൂരബന്ധം എന്നഭിപ്രായപ്പെട്ടത് എന്താണെന്നിവനു വ്യക്തമായി അറിവുണ്ടായിരിക്കുമോ? അതെത്തരത്തിലുള്ള ബന്ധമാണെന്ന്, ഇക്കഴിഞ്ഞ മുപ്പതുവർഷമായി കൊട്ടാരത്തിൽ ഉദ്യോഗസ്ഥനായിരുന്ന തനിക്കറിവില്ലാത്തതാണോ...!

അദ്ദേഹം മൃദുവായൊന്നു പുഞ്ചിരിച്ചു.

"അപ്പോൾ നിനക്കും ഈ വിവാഹത്തിന് പരിപൂണ സമ്മതം തന്നെയാണ്, അല്ലേ....?"

"അതാണെങ്കിൽ നിങ്ങളിന്നലെ നേരിട്ടുതന്നെ ജൗളിക്കടയിൽ വച്ചു കാണുകയുണ്ടായല്ലോ...!" അവന്റെ അഹങ്കാരപൂർവമുള്ള ആ മറുപടി കേട്ടപ്പോൾ എന്തുകൊണ്ടോ, മാധവിക്കുട്ടി, കാർത്ത്യായനിയോട് ഞാനാരെയും സ്നേഹിക്കും... വിവാഹവും കഴിക്കും... അതു ചോദ്യം ചെയ്യുവാൻ നിങ്ങൾക്കെന്താണ് അധികാരം? എന്നു ചോദിച്ചതായി അല്പം മുമ്പ് അവളിൽ നിന്നു തന്നെ താൻ കേട്ട ഓർമ, അനാവശ്യമായി തന്നെ ശല്യം ചെയ്യുന്നതായി അദ്ദേഹത്തിനനുഭവപ്പെട്ടു.

എന്തായാലും അദ്ദേഹം തന്റെ വായിൽ അടുക്കടുക്കായി വന്നു നിന്നിരുന്ന ചോദ്യങ്ങളെല്ലാം പ്രയാസപ്പെട്ടടക്കി. യാതൊരുവിധ വൈഷമ്യങ്ങളും പുറമെ പ്രകടിപ്പിക്കാതെ, സമാധാനപൂർവം, അവന്റെ അഹങ്കാരം അടക്കണമെന്ന ഉദ്ദേശ്യത്തോടെ ചോദിക്കുകയുണ്ടായി.

"ലീലാകുമാരി തങ്കച്ചിയുടെ ജനനത്തെപ്പറ്റിയുള്ള യഥാർഥ വിവരങ്ങളെല്ലാം നിനക്കറിവുണ്ടായിരിക്കുമല്ലോ, അല്ലേ...?"

അതിന് പ്രഭാകരൻനായർ, ഉടനെ മറുപടിയൊന്നും പറയുകയുണ്ടായി

ല്ല. പിന്നീട് അർഥവത്തായ ഒരു നോട്ടത്തോടെ, തികച്ചും ലക്ഷ്യത്തിൽ തറയ്ക്കുവാൻ ഉന്നം വച്ചെയ്യുന്ന അമ്പുപോലെ "അമ്മയുടെ പൂർവകാല ചരിത്രം നിങ്ങൾ കണക്കിലെടുത്തിരുന്നുവോ?" എന്ന് എയ്തുവിട്ട ആ ചോദ്യം, അദ്ദേഹത്തിന്റെ ഹൃദയത്തിൽ തന്നെ തറച്ചു നിന്നു. ചാട്ടവാറടി യേറ്റതുപോലെ അദ്ദേഹം പുളഞ്ഞുപോയി.

എടാ മഹാപാപീ... ഇവൻ എവിടെവരെ തൊട്ടു കളിക്കുന്നു...!

മാധവിക്കുട്ടി കോപാവേശത്താൽ വിറച്ചുപോയി. "അപ്പോൾ പിന്നെ എന്റെ പ്രശ്നത്തിൽ മാത്രം നീ എന്തിനു ദേഷ്യപ്പെടുന്നു?"

അവൻ അർത്ഥവത്തായി ഒന്നു ചിരിച്ചു.

"എടീ കിറുക്കീ... അതിനും ഇതിനും വ്യത്യാസമുണ്ട്.!" അമ്മയുടെ അച്ഛൻ തനി ബ്രാഹ്മണൻ... അമ്മ നായർസ്ത്രീ.....! ലീലാകുമാരി തങ്കച്ചി യുടെ അമ്മ ഒരു കാലത്ത് എന്തുജോലി ചെയ്തു ജീവിച്ചാലെന്താണ്... ജാതിയിൽ അവരും അസൽ നായർ സ്ത്രീയാണ്... ലീലാകുമാരിയുടെ അച്ഛനും ജാതിയിലോ അന്തസ്സിലോ ഒന്നിലും ഒട്ടും തന്നെ പിന്നിലല്ലെന്ന് നമ്മുടെ അച്ഛനോട് ചോദിച്ചു തന്നെ നീ മനസ്സിലാക്കിക്കോ!" എന്നു പറ ഞ്ഞവൻ വീണ്ടും ഒരു കള്ളച്ചിരി പാസ്സാക്കി.

"അതുമാത്രമല്ല, വേണ്ടിവന്നാൽ ഈ നഗരത്തെയാകെ വിലയ്ക്കു വാങ്ങു വാനുള്ള പണത്തിന്റെ ഉടമസ്ഥ കൂടിയാണ് ലീലാകുമാരി തങ്കച്ചിയെന്നു കൂടി മനസ്സിലാക്കണം. എന്നാൽ... നിന്റെ പ്രശ്നം അതാണോ? മരങ്ങ ൾതോറും കയറിയിറങ്ങി കള്ളുചെത്തി നിത്യവൃത്തി കഴിച്ചുപോന്ന ഒരു കുടുംബത്തിൽ പിറന്ന തീയനല്ലേ ധർമപാലൻ?" എന്നുള്ള അവന്റെ ധിക്കാ രപൂർവമായ മറുപടി കേട്ടപ്പോൾ മാധവിക്കുട്ടിക്കു കോപം സഹിക്കവയ്യാ തായി. കോപത്താലും ദുഃഖത്താലും സമനിലവിട്ടവൾ ഉറക്കെ പറഞ്ഞു "എന്നാലും.. അഭിമാനം കാത്തു സൂക്ഷിക്കുന്നവരാണ്.... അതു മാത്രമെ എനിക്കു വേണ്ടതുള്ളു... ഞാൻ നിന്നെപ്പോലെയല്ലാ...!"

"എന്നാലും അച്ചിവീട്ടിൽ ദത്തുകിടക്കുന്നവൻ അടിമയ്ക്കു തുല്യ മാണ്, അല്ലേ?" എന്നുള്ള മാധവിക്കുട്ടിയുടെ ചോദ്യത്തിന്, "അടിമയാ കട്ടെ, മണ്ണാങ്കട്ടയാകട്ടെ! ഈ ലോകത്തിൽ ആരാണ് ആർക്കാണ് അടിമയ ല്ലാത്തത്? എന്നാൽ എല്ലാം... രഹസ്യമായിട്ടാണെന്നുമാത്രം... അത്രതന്നെ...!" എന്നു തിരിച്ചടിച്ചു മൗനമായിരുന്നു, പ്രഭാകരൻ.

അല്പസമയത്തിനുശേഷം, അനന്തൻനായരെ നോക്കി അവൻ തന്നെ തുടർന്നു.

"അച്ഛാ... ഞാൻ വെറുതെ രസത്തിനുവേണ്ടി പറയുകയല്ല.... 'രതിമൂലം ഋഷിമൂലം' എന്നു പറയുന്നതുപോലെ, ഒരു സ്ത്രീയുടെ മൂലകുടുംബത്തെ പ്പറ്റി നാം അന്വേഷിച്ചു കണ്ടുപിടിക്കേണ്ടതില്ല.. അവൾക്കു ധാരാളം സ്വത്തു ണ്ട്.... കാഴ്ചയിലും സുന്ദരിയാണ്... വിദ്യാഭ്യാസവും കുറവല്ല... പിന്നെ

അവളുടെ പൂർവകാലത്തെകുറിച്ചു ചിന്തിച്ചു തലപുണ്ണാക്കേണ്ട കാര്യമൊന്നുമെനിക്കില്ല. അതോർത്ത് ഞാനെന്തിനു വിഷമിക്കണം? ഞാൻ നേരത്തെ പറഞ്ഞല്ലോ.... എന്നോടവൾ ആത്മാർഥതയുള്ളവളും വിശ്വസ്തയുമായിരുന്നാൽ ഞാനും എന്റെ ഭാര്യയോട് തികഞ്ഞ ആത്മാർത്ഥയുള്ളവനായിരിക്കും... ! എന്ന് അവൾ എന്നെ അവിശ്വസിക്കുവാനാരംഭിക്കുന്നുവോ, അന്നുമുതൽ എനിക്കവളിലുള്ള വിശ്വാസവും നഷ്ടപ്പെടും... ഇതായിരിക്കും എന്റെ ദാമ്പത്യജീവിതത്തിന്റെ അടിസ്ഥാനം....!" എന്നു പറഞ്ഞവൻ നിറുത്തി.

## 42

യാതൊന്നും സംസാരിക്കുവാൻ കഴിയാതെ, വല്ലാത്തൊരു ചിന്താശക്തിയ്ക്കടിമപ്പെട്ടിരുന്നു, അനന്തൻനായർ, "ഇനി നിങ്ങൾ യാതൊന്നുംപറയേണ്ടാ.... ഇതെന്റെ ഉറച്ച തീരുമാനമാണ്..." എന്നു തന്നെ ബോധ്യപ്പെടുത്തുവാനെന്നപോലെ, ആണിതറച്ചുറപ്പിച്ചതുപോലെ, ഒന്നിനു പിമ്പെ, ഒന്നായി അടുക്കടുക്കായി അവൻ പറഞ്ഞുകൊണ്ടിരുന്ന കാര്യങ്ങൾ അദ്ദേഹത്തെ ആകെ സ്തംഭിപ്പിച്ചുകളഞ്ഞു.

ഇവൻ തന്റെ മകനാണോ?

മാധവിക്കുട്ടിക്കു മുമ്പെ ജനിച്ചവൻ ഇവനാണോ?

ഇവന്റെ മനസ്സുമാത്രം എന്തുകൊണ്ടാണിത്തരത്തിൽ മാറിപ്പോയത്?

ഇതാണോ വിശ്വാസവും ആത്മാർഥതയും നഷ്ടപ്പെട്ട ഈ തലമുറയുടെ ശബ്ദം? അതോ എത്തരത്തിലൊക്കെയായാലും സുഖസൗകര്യങ്ങളോടെ ജീവിച്ചാൽ മാത്രം മതിയെന്നോ? ആ വിശ്വാസമാണോ?

അദ്ദേഹത്തിന് ഓർത്തിട്ട് യാതൊരെത്തും പിടിയും കിട്ടിയില്ല. ഇനി ഇതിനെ സംബന്ധിച്ച് ഇവനോടു സംസാരിക്കുവാൻ യാതൊന്നുമില്ലെന്നദ്ദേഹത്തിനു മനസ്സിലായി. തന്നിൽ നിന്ന് ഒറ്റയ്ക്കായി, വേർപിരിഞ്ഞ്, തന്റെ കൈയ്ക്കുള്ളിലടങ്ങാതെ, തനിക്കെത്താത്ത ദൂരത്തിൽ, ഇവൻ അകന്നകന്നു പൊയ്ക്കളഞ്ഞല്ലോ എന്ന യാഥാർഥ്യം അദ്ദേഹം വേദനയോടെ സ്മരിച്ചുപോയി. എന്നാൽ അവനെങ്ങനെയൊക്കെ കരുതിയാലും തനിക്കു പറയുവാനുള്ളത് ഈ അവസാന നിമിഷത്തിൽ പറഞ്ഞുതീർക്കണമെന്ന തീവ്രമായ ആഗ്രഹത്തോടെ, അദ്ദേഹം നീർനിറഞ്ഞ നയനങ്ങളോടെ ഗദ്ഗദകണ്ഠനായി പറയുവാൻ തുടങ്ങി.

"മോനേ... നീ ഇത്രത്തോളം സൂക്ഷ്മമായി കാര്യങ്ങളെല്ലാം ഗ്രഹിച്ച

ശേഷം, വ്യക്തമായി വിസ്തരിച്ചു പറയുന്നുണ്ടല്ലോ... നിന്നോടെനിക്കിനിയും യാതൊന്നും തന്നെ ചോദിച്ചറിയുവാൻ കഴിയാത്തവിധം നിന്റെ വായിൽ നിന്നടർന്നുവീഴുന്ന ഓരോ വാക്കും എന്റെ ഹൃദയം പിളർക്കുന്ന കൂരമ്പു കളായിരുന്നു. എന്നിരുന്നാലും ഞാനൊന്നു പറയുന്നു... നീ ഇത്തരത്തിൽ എന്തൊക്കെത്തന്നെ പറഞ്ഞാലും ശരി ഞാൻ നിങ്ങളെ രണ്ടുപേരെയും വളരെയധികം സ്നേഹിച്ചിരുന്നു. ഇന്നു സ്നേഹിക്കുന്നു. ..."

വികാരാവേശത്താൽ അദ്ദേഹത്തിന്റെ കണ്ഠം ഇടറി. ഒരക്ഷരം പോലും സംസാരിക്കുവാനാകാതെ അദ്ദേഹം നിശ്ശബ്ദനായി ഇരുന്നുപോയി. പിന്നെ പ്രഭാകരനെ നോക്കി അദ്ദേഹം തുടർന്നു.

"മോനേ.... ഞാനവളോടൊപ്പം ജീവിച്ചിരുന്ന ആ കാലഘട്ടത്തിലെ കഥ കളാകെ ഇത്രസമയവും നിങ്ങൾ രണ്ടുപേരും വിശദീകരിച്ചതിനു പുറമെ, മൂന്നാമതൊരിക്കൽ കൂടി ഞാനും അതു വിസ്തരിച്ച് പ്രേതവിചാരണ ചെയ്യു വാനോ, എന്നെ ന്യായീകരിക്കുവാനോ ഞാനശേഷം ഇഷ്ടപ്പെടുന്നില്ല. ഞാനെത്രതന്നെ തർക്കിച്ചാലും, ഒരു അന്തൃതീരുമാനം എടുക്കുവാൻ കഴി യാത്തവിധം ഞാനും മാധവിക്കുട്ടിയും ഒരു പക്ഷവും, നീയും നിന്റെ അമ്മയും മറുപക്ഷവും, എതിർകക്ഷികളായി രൂപാന്തരപ്പെട്ട് ഇരുധ്രുവങ്ങൾ പോലെ അകന്നു പോയിരിക്കുന്നു. അതുകൊണ്ട്, ആ സംഭവത്തിനുശേ ഷം, ഞാനനുഭവിച്ച മാനസിക ക്ളേശങ്ങൾമാത്രം വീണ്ടും വിവരിക്കുന്നു..." എന്നു പറഞ്ഞദ്ദേഹം മൗനമായിരുന്നു.

അദ്ദേഹത്തിന്റെ ഹൃദയമിപ്പോൾ ദുഃഖത്താൽ ആർദ്രമായി. നിമിഷങ്ങൾ അഞ്ചാറ് അടർന്നുവീണു.

"അന്നു ഞാൻ ശ്രീകണ്ഠേശ്വരം ക്ഷേത്രത്തിൽനിന്നും, നാൽപ്പത്തി യൊന്നാം ദിവസം നിർമാല്യദർശനം കഴിഞ്ഞ്, ഇവിടെ, വീട്ടിൽ വന്നുകയ റിയപ്പോൾ, കാർത്ത്യായനി ഇവിടെയില്ലെന്ന വാസ്തവം, എന്റെ മസ്തി ഷ്ക്കത്തിലൂടെ ഒരു മിന്നൽപ്പിണർപോലെ കടന്നുപോയപ്പോൾ, എനിക്കു ണ്ടായ ആശ്ചര്യവും മനോവേദനയും വർണ്ണനാതീതമായിരുന്നു.....എന്തിന്? പല ദിവസങ്ങൾ ശ്രീകണ്ഠേശ്വരനെപ്പോലും 'ദുഷ്ടദൈവ'മെന്ന് ശപിച്ചു കാലം കഴിച്ചിരുന്നു. എന്നാൽ......നാൾ കടന്നുപോകുംതോറും ആരംഭ ത്തിലെ അമ്പരപ്പെല്ലാം ഒന്നടങ്ങി മനസ്സ് സമനില കൈവരിച്ചപ്പോഴാണ്, ഈശ്വരൻ എന്നെ കൈവെടിഞ്ഞിട്ടില്ല, ഞാനാവശ്യപ്പെട്ട വരമാണദ്ദേഹം എനിക്ക് കനിഞ്ഞരുളിയിരിക്കുന്നത്, എനിക്കാണ് രണ്ടുകൈയും നീട്ടി സ്വീക രിക്കുവാനുള്ള ശക്തിയോ പാകതയോ ഒന്നും കൈവന്നിട്ടില്ലാത്തത് എന്ന വാസ്തവം മനസ്സിലായത്."

അധികരിച്ചുവന്ന ദുഃഖത്തിന്റെ തിരത്തള്ളലാൽ അദ്ദേഹത്തിനല്പം പോലും സംസാരിക്കുവാൻ കഴിഞ്ഞില്ല. അല്പസമയം നിശ്ശബ്ദനാ യിരുന്നശേഷം അദ്ദേഹം തുടർന്നു:

"എന്റെ ദാമ്പത്യജീവിതത്തിൽ തമ്പിയുടെ കുറുക്കിടൽ, അതിനെ

എതിർക്കുവാൻ കഴിയാത്ത എന്റെ ഭീരുത്വം, തന്നിമിത്തമുണ്ടായ മാനസി കവൈഷമ്യങ്ങൾ, ദേഷ്യം, വെറുപ്പ്-ഇത്തരം വികാരങ്ങളെല്ലാം കാർത്ത്യാ യനിയുടെ തലയിൽ കോരിക്കൊട്ടി, സദാസമയവും വീട്ടിൽ നടന്നിരുന്ന വഴക്കും ബഹളവും, ദരിദ്രന്റെ കയ്യിലകപ്പെട്ടുപോയ ആനയെപ്പോലെ, ഒരു തീരാവ്യാധിക്കാരനായ എനിക്ക് കിട്ടിയ കാർത്ത്യായനിയെ ഒരിക്കലും അട ക്കുവാൻ കഴിയാതെ പോയതും– അതിനാൽ ഓരോ നിമിഷവും ഞാനനു ഭവിച്ചിരുന്ന ഗതികേടുകൾ ചിത്രവധങ്ങൾ–, ഇത്തരത്തിൽ എത്രയെത്ര കൊടുംയാതനകളിൽ നിന്നെല്ലാം എന്നെ മുക്തനാക്കുകയായിരുന്നു, കാർത്ത്യായനി നിങ്ങളെ രണ്ടുപേരെയും എന്നോടൊപ്പം ഉപേക്ഷിച്ചിട്ട്, വിക്ര മൻ തമ്പിയോടൊപ്പം പോയി ജീവിച്ചപ്പോൾ......! ആ സന്ദർഭത്തിൽ, ഇതി നെക്കാളേറെ എന്തു മനഃശ്ശാന്തിയാണെനിക്കു ലഭിക്കുക, എനിക്കിച്ഛിക്കു വാൻ കഴിയുക എന്ന യാഥാർഥ്യം ഞാൻ മനസ്സിലാക്കി വന്നപ്പോഴാണ്, നിർമാല്യ ദർശനത്തിന്റെ മാഹാത്മ്യം കൂടി ഞാൻ മനസ്സിലാക്കിയത്."

അല്പസമയത്തേക്ക് സംസാരം നിറുത്തി എന്തോ ഓർത്തിരുന്നശേഷം മാധവിക്കുട്ടിയോടായി അദ്ദേഹം തുടർന്നു: 'മോളേ നീ പോലും നിന്റെ അമ്മയോട്, 'ഞങ്ങളെന്തു പാപംചെയ്തു നിങ്ങൾക്ക്?"എന്നു ചോദിച്ചു വെന്നു പറഞ്ഞുവല്ലോ! എന്നാൽ ഞാൻ അവളോടും ഈശ്വരനോടും സദാ സമയവും പ്രാർഥിച്ചിരുന്നതെല്ലാം, നിങ്ങൾ രണ്ടുപേരെയും യാതൊരു കാര ണവശാലും, എന്റെ കയ്യിൽനിന്നും നഷ്ടപ്പെടുത്തിക്കളയരുതെന്നാണ്.....! എന്റെ പ്രാർഥനയുടെ ഫലമോ, അതോ എന്റെ മാനസികാവസ്ഥ മനസ്സി ലാക്കിയിട്ടോ എന്തോ ആ അവസാന നിമിഷത്തിൽ കാർത്ത്യായനിയുടെ മനസ്സ് എനിക്കുവേണ്ടി അലിയുകയുണ്ടായി......, അതെ.....നിങ്ങളെ രണ്ടു പേരെയും എനിക്കു വിട്ടു തന്നിട്ട് കാർത്ത്യായനി വിക്രമൻ തമ്പിയോടൊപ്പം ഇറങ്ങിപ്പോയതിനെയാണു ഞാൻ സൂചിപ്പിക്കുന്നത്.......ആ ഒരൊറ്റക്കാര ണത്താൽ മാത്രമാണ് ഞാനിത്രയും കാലം ജീവനോടിരിക്കുന്നതും....! എനിക്കു നിങ്ങളോടു രണ്ടുപേരോടും അത്രത്തോളം അപരിമിതമായ വാത്സല്യം വഴിഞ്ഞൊഴുകിയിരുന്നു. പ്രഭാകരാ....ദയവുചെയ്ത് ഈ ഒരൊ റ്റക്കാര്യത്തിലെങ്കിലും നീയെന്നെ അവിശ്വസിക്കരുത്!" ഇത്രയും പറയുമ്പോ ഴേക്കും അദ്ദേഹത്തിന്റെ കണ്ഠം ഇടറി വാക്കുകൾ പുറത്തുവരാതായി. അദ്ദേഹം നിശ്ശബ്ദനായി തലകുനിച്ചു.

പിന്നീട് തിടുക്കത്തിൽ, ഏതോ ഒരു അജ്ഞാത ശക്തിയുടെ പ്രേരണ യാലെന്നോണം, അദ്ദേഹം തുടർന്നു: "പ്രഭാകരാ.....നീയിത്രത്തോളം ഉറ പ്പായി എന്നോടു തർക്കിച്ചല്ലോ.....നിന്നെയും നിന്റമ്മയെയുമെല്ലാം നിങ്ങ ളേക്കാൾ മുമ്പേ ഉപേക്ഷിച്ചിട്ട് എനിക്കുവേണമെങ്കിൽ നാടുവിടാമായി രുന്നു.....എന്നാൽ....തീരെ താങ്ങുവാനാവാത്ത കഷ്ടപ്പാടുകളെല്ലാം തരണം ചെയ്ത്, ദുഃഖങ്ങളിലും അപമാനത്തിലും പെട്ട് വെന്ത് വെണ്ണീറാ യിക്കൊണ്ടിരുന്ന ആ കാലഘട്ടത്തിലും, ഞാനത്തരമൊരു കാര്യത്തെക്കു റിച്ച് സ്വപ്നേപി ചിന്തിക്കുകയുണ്ടായില്ല. ഒറ്റത്തടിയായ ഒരു പുരുഷന് ഈ

ഭൂമിയുടെ ഏതെങ്കിലും ഒരു കോണിൽപ്പോയി പിച്ചയെടുത്തെങ്കിലും പിഴയ്ക്കുവാനാവുകയില്ലെന്നുണ്ടോ? അത്തരം ഭിക്ഷാംദേഹികളെ നാം നിത്യേന ചുറ്റും കണ്ടുകൊണ്ടു തന്നെയല്ലേ ഇരിക്കുന്നത്! എന്നാൽ.....അത്തരത്തിൽ നിങ്ങളെ ഉപേക്ഷിച്ചു പോകുവാനോ, അല്ലെങ്കിൽ നീ പറഞ്ഞതു പോലെ, നിന്റമ്മയുപേക്ഷിച്ചു പോയശേഷം, വേറൊരു സ്ത്രീയെ തേടിപ്പിടിച്ച്, ഒഴിഞ്ഞു കിടന്നിരുന്ന നിങ്ങളുടെ അമ്മയുടെ കുറവു നികത്തുവാനോ ഒന്നും തയ്യാറാവുകയുണ്ടായില്ല..." ഇത്രയും പറഞ്ഞപ്പോഴേക്കും വികാരാവേശത്താൽ ശ്വാസം മുട്ടലനുഭവപ്പെടുകയാൽ അദ്ദേഹം ഒന്നു നിറുത്തി.

അല്പം വിശ്രമിച്ചശേഷം, അദ്ദേഹം ആരംഭിച്ചു.

"പലരും പലതും അപഹസിച്ചിട്ടുപോലും, എന്റെ മുഴുവൻ ശ്രദ്ധയും കുഞ്ഞുങ്ങളായ നിങ്ങളെ വളർത്തി ഉയർത്തിക്കൊണ്ടുവരണമെന്നതിൽ മാത്രമായിരുന്നു. ഒരച്ഛന്റെ കർത്തവ്യങ്ങളിൽ നിന്നല്പംപോലും വ്യതിചലിക്കാതെ, കടമകൾ നിർവഹിച്ചിരുന്ന എനിക്ക്, ലഭിക്കാവുന്ന ഫലം-നാളെയൊരുകാലം നിങ്ങൾ രണ്ടുപേരും വളർന്ന് തലയെടുത്ത് "അച്ഛാ.....എന്നാലും അമ്മ അസുഖം ബാധിച്ച നിങ്ങളെയും പിഞ്ചുകുഞ്ഞുങ്ങളായ ഞങ്ങളെയും, ഇത്തരത്തിൽ ഉപേക്ഷിച്ച് ഓടിപ്പൊക്കളഞ്ഞുവല്ലോ" എന്ന് അമ്മയെമാത്രം കുറ്റപ്പെടുത്തുമ്പോൾ, അതിനു കാരണക്കാരൻ ഞാൻ കൂടിയാണ് എന്ന് നിങ്ങളോടു പശ്ചാത്താപപൂർവം മറുപടി പറയുവാൻ എനിക്കൊരവസരം തീർച്ചയായും ലഭിക്കും എന്ന വിശ്വാസത്തിൽത്തന്നെ ഞാൻ ജീവിച്ചിരുന്നു, അല്പം മുമ്പുവരെ. എന്നാൽ.....എന്റെ മകന്റെ വായിൽനിന്നു തന്നെ, അത്തരം കടമ നിർവഹിക്കലൊരു ശുദ്ധ ഭോഷത്തരമെന്ന് പുച്ഛിച്ചതു കേൾക്കേണ്ടിവന്നതിനു പുറമേ, ഞാനിതുവരെ പിടിച്ചു നിന്നിരുന്ന ആ വിശ്വാസത്തിന്റെ നേരിയ നൂലിഴയിൽ നിന്നെന്നെ അറുത്ത് അഗാധഗർത്തത്തിലേക്ക് നിഷ്ക്കരുണം തള്ളിവിട്ടിരിക്കുന്നു......ഞാനേതു വിശ്വസിച്ച് ഈ പതിനഞ്ചുവർഷങ്ങളായി ജീവിച്ചിരുന്നുവോ നിങ്ങൾക്കുവേണ്ടി ജീവിച്ചുവോ, അതിനിടയിൽ തിരുത്തുവാനാകാത്ത ഏതോ ഭീമമായ തെറ്റ് എനിക്കു പിണഞ്ഞുപോയതായി എന്റെ മനസ്സാക്ഷി എന്നെയിപ്പോൾ നിരന്തരം ശല്യം ചെയ്യുന്നു....!"

അദ്ദേഹം ഒന്നു നിറുത്തി. തികച്ചും വേദനാനിർഭരമായ ഒരു സ്വരത്തിൽ നിറുത്താതെ സംസാരിച്ചു കൊണ്ടിരുന്ന അദ്ദേഹം ഏതോ ഓർമകളുടെ തിരത്തള്ളലാൽ സംസാരിക്കുവാനാകാതെ, നിശ്ശബ്ദനായിരുന്നുപോയി.

ഒന്നു രണ്ടു നിമിഷം നിശ്ശബ്ദം കടന്നുപോയി.

'ശരി...... എനിക്കു നിങ്ങളോടു പ്രധാനമായി പറയുവാനുണ്ടായിരുന്നവയെല്ലാം പറഞ്ഞു തീർത്തിരിക്കുന്നു എന്നു വിശ്വസിക്കുന്നു......ഇനി നിങ്ങൾക്കെന്തെങ്കിലും സംശയങ്ങളുണ്ടെങ്കിൽ നിസ്സങ്കോചം എന്നോടു തുറന്നു ചോദിക്കാം.....ഒന്നുമില്ലേ?" അദ്ദേഹം ദയനീയമായി ഇത്തരത്തിൽ

ചോദിച്ചപ്പോൾ, പ്രഭാകരൻനായർ ഒരു കോട്ടുവായിട്ടുകൊണ്ട് ഒന്നുമില്ലെന്നു തലയാട്ടി.

മാധവിക്കുട്ടിയുടെ മുഖം കഠിനമായ ദുഃഖഭാരത്താൽ വാടി ത്തളർന്നിരുന്നു.

'എന്താ മോളേ....നീയെങ്കിലും എന്തെങ്കിലുമൊന്നു ചോദിക്ക്" എന്ന ദ്ദേഹം കെഞ്ചുന്ന സ്വരത്തിൽ ചോദിച്ചപ്പോൾ മാധവിക്കുട്ടി അധികരിച്ചു വന്ന ദുഃഖത്താൽ തലകുനിച്ചു.

ഒന്നുരണ്ടു നിമിഷം കഴിഞ്ഞ്, എന്തോ ഓർത്തിട്ടെന്നവണ്ണം, "പതിനഞ്ചു വർഷങ്ങൾക്കു മുമ്പ് നമ്മെ വിട്ടു പിരിഞ്ഞുപോയതിനുശേഷം, ഒരു പ്രാവശ്യംപോലും നിങ്ങൾ രണ്ടുപേരും പരസ്പരം കണ്ടിട്ടില്ലേ....?" എന്നവൾ വേദനയോടെ ചോദിച്ചു.

അനന്തൻനായർ ഗാഢമായ ചിന്തയിലാണ്ടിരുന്നു. പിന്നെ തുടർന്നു:

"അവൾ നമ്മെ വിട്ടു പിരിഞ്ഞുപോയതിനുശേഷം, ആ അഞ്ചു വർഷം വരെ ഞങ്ങൾ തമ്മിൽ കാണുകയേയുണ്ടായിട്ടില്ല. ഒരു പക്ഷേ എനിക്കു ണ്ടായിരുന്നതുപോലെ, എന്റെ മുഖത്തുപോലും നോക്കരുതെന്നൊരു വൈരാഗ്യബുദ്ധി അവൾക്കും ഉണ്ടായിരുന്നിരിക്കാം......എന്നാൽ....എന്നാൽ പത്തു വർഷങ്ങൾക്കു മുമ്പ് ഞങ്ങൾ രണ്ടുപേരും അപ്രതീക്ഷിതമായി ഒരി ക്കൽ കണ്ടുമുട്ടി. അതിനേക്കുറിച്ചൊന്നും കാർത്ത്യായനി ഒരിക്കൽപ്പോലും സംസാരിക്കുകയുണ്ടായില്ലേ?"

മാധവിക്കുട്ടിയും പ്രഭാകരൻനായരും വിസ്മയാധീനരായി മുഖത്തോടു മുഖം നോക്കിയശേഷം, "ഇല്ല" എന്നു പറഞ്ഞപ്പോൾ അദ്ദേഹം ദുഃഖപൂർവം ഒന്നു ചിരിച്ചു.

"പത്തു വർഷങ്ങൾക്കു മുമ്പ്, എന്നുവച്ചാൽ അതിനുശേഷം അവൾ നിങ്ങളെ രണ്ടുപേരെയും കണ്ടു സംസാരിച്ചിരിക്കുന്നു. അപ്പോൾ ഇതേ ക്കുറിച്ച് അവൾ നിങ്ങളോടു പറയാതിരുന്ന സ്ഥിതിക്ക്, നിങ്ങളും ഇതേപ്പ റ്റിയൊന്നും അവളോടന്വേഷിക്കുകയോ വേണ്ടാ...."എന്നദ്ദേഹം പറഞ്ഞത വർക്കു രണ്ടുപേർക്കും ഒരു തമാശയായിത്തോന്നിച്ചു എന്ന് അവരുടെ മുഖ ഭാവത്തിൽ നിന്നദ്ദേഹം മനസ്സിലാക്കി.

"ഉം......അന്നു കണ്ടതിനുശേഷം, ശാസ്താംകോവിലിൽവച്ച് ഇന്നലെ അവളെ യാദൃച്ഛികമായി കാണുകയുണ്ടായി. ഇന്നലെ അവളെന്നെ കണ്ടു കാണുമെന്നു തോന്നുന്നില്ല...." എന്ന് ആത്മഗതമെന്നവണ്ണം പറഞ്ഞശേഷം വീണ്ടും അദ്ദേഹം നിശ്ശബ്ദത പാലിച്ചു.

പുറത്ത് കാറ്റ് ആഞ്ഞടിച്ചുകൊണ്ടിരുന്നു. പൂമുഖത്തിലും തണുപ്പുക യറി ആക്രമണം നടത്തിത്തുടങ്ങി.

അനന്തൻനായർ തുടർന്നു:

"ഉം.....ഒരു കണക്കിനു നോക്കിയാൽ ഞാനും അതിപ്പോൾ പുറത്താ

ക്കേണ്ട യാതൊരാവശ്യവുമില്ല.......എന്നാൽ.....നിങ്ങളുടെ അമ്മ എന്റെ ക്രൂര തകൾ സഹിക്കവയ്യാതെയാണ് നമ്മെ ഉപേക്ഷിച്ചു പൊയ്ക്കളഞ്ഞതെന്ന് പ്രഭാകരാ...... നീ നിസ്സങ്കോചം എന്റെ മേൽ പഴിചുമത്തിയല്ലോ, എന്നാൽ അവിടെ വിക്രമൻ തമ്പിയുടെ വീട്ടിൽ പുറമേ കാണപ്പെടുന്ന ധാടിമോടി കൾക്കെല്ലാം അപ്പുറം, അവളനുഭവിച്ചുവന്നിരുന്ന ജീവിതം എത്തരത്തിലു ള്ളതാണെന്ന് നിങ്ങൾ രണ്ടുപേരും അറിഞ്ഞിരിക്കേണ്ടത് അത്യാവശ്യമാ ണെന്നെനിക്കു തോന്നുന്നു.........." എന്നു പറഞ്ഞുകൊണ്ടദ്ദേഹം ഒരു ദീർഘ നിശ്വാസം അയച്ചു.

"കാർത്ത്യായനി നമ്മെ വിട്ടു പോയശേഷം, എന്റെ ജീവിതത്തിന്റെ ഗതിയേ ആകെ മാറിപ്പോയിരുന്നു. തുടക്കത്തിൽ തോന്നിയിരുന്ന ആ അമ്പ രപ്പും വൈഷമ്യങ്ങളുമെല്ലാം ഒട്ടൊന്നൊതുങ്ങി, ഞാനൊരു ഏകാന്ത ജീവി തത്തിലേക്കു ക്രമേണ തിരിഞ്ഞിരുന്നു. യാന്ത്രികമായി ഓഫീസും വീടു മായിക്കഴിഞ്ഞിരുന്ന എന്റെ ജീവിതത്തിൽ മുന്നിലേക്കുള്ള ലക്ഷ്യങ്ങളായി നിങ്ങൾ രണ്ടുപേരെയും ഞാൻ മുറുകെ പിടിച്ചുകൊണ്ടിരുന്നു. എന്നാൽ.....ചില പ്രത്യേക പരിതഃസ്ഥിതികളിൽ ഒരു തരം നിസ്സഹായതാ ബോധത്തിനും പാരവശ്യത്തിനും ഞാനടിമയായിക്കൊണ്ടിരുന്നു. അതിൽനിന്നും കരകയറുവാനായി കടൽക്കരയിലുണ്ടായിരുന്ന പൂന്തുറ ആശ്രമത്തിലേക്ക് ഞായറാഴ്ചതോറും പോയി ലൗകികദുഃഖങ്ങളെല്ലാം വിസ്മരിച്ച് ആധ്യാത്മിക ചിന്തകൾ എന്നിലുണർത്തുവാൻ ഞാൻ കഠിന യത്നം ചെയ്തുകൊണ്ടിരുന്നു. എപ്പോഴും കൺമുന്നിൽക്കണ്ടിരുന്ന വാസ്തവങ്ങളിൽ മാത്രം വിശ്വസിച്ചിരുന്ന, അതിൽ മാത്രം കാലൂന്നി നിൽക്കുവാൻ ശീലിച്ചിരുന്ന എനിക്ക്, യാഥാർഥ്യ ജീവിതത്തിനപ്പുറമുള്ള ഒരു ജീവിതത്തിൽ വിശ്വസിക്കുവാൻ വളരെ പ്രയാസം അനുഭവപ്പെട്ടു. എന്നാൽ കൺമുന്നിൽ കാണപ്പെട്ട കയ്പു നിറഞ്ഞ സത്യങ്ങളെ വിസ്മരി ക്കുവാൻ എനിക്ക് പൂന്തുറ ആശ്രമം വളരെയധികം പ്രയോജനപ്പെട്ടിരുന്നു എന്നു സമ്മതിക്കാതെ വയ്യ. അപ്പോഴാണ്, പത്തുവർഷങ്ങൾക്കു മുമ്പ്, അതാ യത് അവൾ നമ്മെ വിട്ടകന്നുപോയി അഞ്ചുവർഷങ്ങൾക്കുശേഷം, ഞാൻ പൂന്തുറ ആശ്രമത്തിലേക്കു പോകുന്ന വിവരം എങ്ങിനെയോ മനസ്സിലാക്കി ഒരു ഞായറാഴ്ച ആശ്രമത്തിനു മുന്നിൽ കാറിൽ വന്നിറങ്ങി, അവൾ."

"ആര് അമ്മയോ?" ആശ്ചര്യസമിന്വിതം മാധവിക്കുട്ടി ചോദിച്ചു.

"അതെ........അമ്മ മാത്രം! അവളെ ഇനിയും മരണംവരെ കാണുകയോ സംസാരിക്കുകയോ ചെയ്യരുതെന്ന എന്റെ തീരുമാനംപോലും, എന്റെ മന സ്സിന്റെ പാകതക്കുറവുക്കൊണ്ടുണ്ടായതാണെന്ന ഒരു വിശ്വാസത്തോടെ, മുൻവിധി ഒന്നും ഇല്ലാത്ത സമചിത്തത കൈവരുത്തുവാൻ വളരെ പ്രയാ സപ്പെട്ടുകൊണ്ട് ഞാൻ പത്മാസനത്തിലിരിപ്പായിരുന്നു. എന്നിരുന്നാലും ശരീരമാകെ വിയർപ്പിൽ കുളിച്ചുപോയി"

ഇടയ്ക്കല്പമൊന്നു നിറുത്തിയശേഷം അദ്ദേഹം തുടർന്നു:

"എന്റെ മുന്നിൽ വന്ന് മണലിൽ ഇരുന്നുകൊണ്ട് എന്നെത്തന്നെ നിർന്നിമേഷം നോക്കിയിരുന്നു അവൾ. അവളുടെ കണ്ണുകളിൽ കണ്ണുനീർ തിളങ്ങിനിന്നിരുന്നതു ഞാൻ ശ്രദ്ധിച്ചു.

"എന്താ......കാർത്ത്യായനീ.....പുതുജീവിതം എല്ലാം സുഖം തന്നെയല്ലേ?" എന്ന് സ്വരത്തിൽ യാതൊരു ഭാവഭേദവുമില്ലാതെ ഞാൻ ചോദിക്കുകയുണ്ടായി. അവർ നിശ്ശബ്ദം എന്നെത്തന്നെ നോക്കിയിരുന്നു. അവൾ മുൻപേക്കാളേറെ ക്ഷീണിച്ചിരിക്കുന്നു. കണ്ണുകളിൽ അലയടിച്ചിരുന്ന ദുഃഖഭാവം അല്പംകൂടെ കൂടിയിട്ടില്ലേ എന്നൊരു സംശയം.

"ഞാൻ നിങ്ങളുടെ സമീപം തന്നെ തിരിച്ചുവന്നോട്ടെ?" എന്നവൾ യാതൊരു മുഖവുരയും കൂടാതെ എന്നോടു ചോദിച്ച ആ ചോദ്യം എന്നെ സ്തംഭിപ്പിച്ചു കളഞ്ഞു. ഞാനവളോടു ചോദിച്ച ചോദ്യത്തിന് ഇതാണു മറുപടി എന്നു ഞാൻ അല്പംപോലും പ്രതീക്ഷിച്ചിരുന്നില്ല.

"എന്തിന്? നിനക്കവിടെ എന്താണൊരു കുറവ്?" എന്നുള്ള എന്റെ ചോദ്യത്തിന് അവളുടനേ മറുപടി പറയുകയുണ്ടായില്ല.

"അതു നിങ്ങളോടു പറഞ്ഞേതീരൂ എന്നുണ്ടെങ്കിൽ ഞാൻ പറയാം.....എന്നാൽ അതിന്റെ ആവശ്യമുണ്ടോ?" എന്നവൾ ചോദിക്കവെ, "പറയൂ....ഞാൻ കൂടി അറിഞ്ഞിരിക്കട്ടെ" എന്നുള്ള എന്റെ മറുപടി അവളെ വീണ്ടും നിശ്ശബ്ദയാക്കി.

കടലലകൾ ഇരമ്പിയാർത്തുകൊണ്ടിരുന്ന ശബ്ദത്തിനിടയിൽ അവൾ നേരിയ സ്വരത്തിൽ മെല്ലെ പറയുവാനാരംഭിച്ചു.

"അദ്ദേഹം എവിടെപ്പോയാലും, ജോലി സംബന്ധിച്ചായാലും ശരി. എസ്റ്റേറ്റോ വീടോ എന്തെങ്കിലും വാങ്ങുവാനോ വിൽക്കുവാനോ ആയാലും ശരി, അദ്ദേഹത്തോടൊപ്പം ഞാനും ഉണ്ടായിരിക്കണമെന്നൊരേ നിർബന്ധം. അതിന് കാരണമെന്താണെന്ന് നിങ്ങൾക്കറിയാമല്ലോ!" എന്നവൾ തുടങ്ങിയപ്പോൾ തമ്പിയുടെ സ്വഭാവം ശരിക്കു മനസ്സിലാക്കിയിരുന്ന ഞാൻ 'അറിയില്ല' എന്നു പറഞ്ഞില്ല.

"ഒരു പ്രാവശ്യം നിങ്ങളെ ഉപേക്ഷിച്ച സ്ത്രീ! ഇനിയും ജീവിതം താറുമാറാക്കുവാനനുവദിച്ചുകൂടാ, എന്ന തീരുമാനത്താൽ വേറെ യാതൊരു പോംവഴികളുമില്ലാതെ, അദ്ദേഹത്തിന്റെ ബാഹ്യ ലോകത്തിലെ കുത്തഴിഞ്ഞ ജീവിതത്തിൽ നിശ്ശബ്ദയായി പങ്കുകൊണ്ടു തന്നെയിരുന്നു; മാപ്പുസാക്ഷിയായിക്കൊണ്ടിരുന്നു.....ഉം. നിങ്ങളോടൊപ്പം ജീവിച്ചിരുന്നപ്പോൾ സുഖസൗകര്യങ്ങൾ കുറവായിരുന്നെന്ന കാരണത്താൽ വീട്ടിനുള്ളിലെ ജീവിതം എനിക്കു വെറുത്തിരുന്നു! എന്നാൽ ഇപ്പോൾ എനിക്കു ലഭിച്ചിരിക്കുന്ന സുഖസൗകര്യങ്ങൾ നിറഞ്ഞ ജീവിതമോ......!" എന്നു പറഞ്ഞവൾ മൗനമായിരുന്നു.

വീണ്ടും അവൾ തുടർന്നു:

"അതോടൊപ്പം വിരുന്നു സൽക്കാരത്തിനെന്നും പറഞ്ഞ് ഏതൊക്കെയോ ഉന്നത ഉദ്യോഗസ്ഥന്മാരെ വീട്ടിലേക്കു ക്ഷണിച്ചു കൊണ്ടുവരുന്നു.......രാപകലില്ലാതെ കുടിച്ചു കൂത്താടുന്നതു പോരാഞ്ഞ്, അവരുടെ മുന്നിൽവച്ച് ഞാനും കുടിക്കണമെന്നൊരേ നിർബന്ധം....ഭയപ്പെടുത്തൽ....ഉം.....യാതൊരു പോവഴികളും കാണായ്കയാൽ ഞാൻ അതും ഇപ്പോൾ ആരംഭിച്ചിരിക്കയാണ്...."

വീണ്ടും അവളല്പനേരം മൗനമായിരുന്നു. "അതുകൊണ്ടുമാത്രം അവസാനിച്ചില്ല....കുടിച്ചു ലക്കില്ലാതെ അദ്ദേഹത്തിന്റെ ഒരു സ്നേഹിതന്റെ....ഞാൻ പേർ പറയുകയില്ല, ഈ സിറ്റിയിലെ ഉന്നതോദ്യോഗസ്ഥനും കോടീശ്വരനുമായ ഒരാൾ–എന്നോടുള്ള പെരുമാറ്റം എനിക്കിഷ്ടപ്പെട്ടില്ല.........അതേപ്പറ്റി അദ്ദേഹത്തോടു പറഞ്ഞപ്പോൾ, 'എടീ മടയീ...ഈ നിസ്സാര കാര്യമെന്തിനാണ് നീയിങ്ങനെ പെരുപ്പിച്ചു കൂട്ടി ദുഃഖിക്കുന്നത്? അദ്ദേഹത്തിന്റെ ഭാര്യയ്ക്ക് അദ്ദേഹത്തെപ്പോലെത്തന്നെയാണ് ഞാനും....! അതിലദ്ദേഹത്തിന് യാതൊരാക്ഷേപവുമില്ല....അറിയാമോ?' എന്നു പറഞ്ഞ് അദ്ദേഹം ചിരിച്ച ആ ചിരിയിലാകെ വിഷാംശം കലർന്നിരുന്നു."

കാർത്ത്യായനി നിശ്ശബ്ദയായിരുന്നു. അവൾ പറഞ്ഞതിലൊന്നും എനിക്കുശേഷം അത്ഭുതം തോന്നുകയുണ്ടായില്ല.

"ഇന്നലെ നടന്നതെങ്ങനെ നിങ്ങളോടു പറയുവാനെന്നാണ് എനിയ്ക്കു സങ്കോചം...."

"ലജ്ജിക്കാതെ പറഞ്ഞോളൂ, കാർത്ത്യായനീ.... നീ എന്തു പറഞ്ഞാലും ഞാനാശ്ചര്യപ്പെടുകയില്ല" എന്നു ഞാൻ പറഞ്ഞിട്ടും അവൾ മൗനമായിത്തന്നെയിരുന്നു.

ഇത്രയുമായപ്പോഴേക്കും അനന്തൻനായരും ഏതോ ധർമസങ്കടത്തിൽപ്പെട്ടതുപോലെ ഒന്നു നിറുത്തി.

"ഒരച്ഛൻ തന്റെ കുഞ്ഞുങ്ങളോട്, അവരുടെ അമ്മയിൽ നിന്നു ലഭിച്ചിരുന്ന അവളുടെ ജീവചരിത്രത്തെ, വെളിപ്പെടുത്തണമെന്നത് എത്രമാത്രം ധർമസങ്കടമാണെന്നറിയാമോ? എങ്ങനെയോ ഞാനിത്രയും പറഞ്ഞു... എന്നാൽ ഇനി അവൾ എന്നോടു പറഞ്ഞതെല്ലാം നിങ്ങളോടു പറയുവാൻ എന്റെ സങ്കോചം അനുവദിക്കുന്നില്ല. എന്നാലും നിങ്ങളെ അറിയിക്കാതിരിക്കുന്നത് നിങ്ങളെ വഞ്ചിക്കുന്നതിനു തുല്യമാണെന്നതിനാൽ അവൾ പറഞ്ഞതെല്ലാം അപ്പാടെ നിങ്ങളെ അറിയിക്കുവാൻ പോവുകയാണ്.... എന്നോടു നിങ്ങൾ ക്ഷമിക്കണം" എന്നു പറഞ്ഞശേഷം മാധവിക്കുട്ടിയുടെയും പ്രഭാകരൻനായരുടെയും മുഖത്തേക്കു നോക്കി നെടുവീർപ്പിട്ടു അദ്ദേഹം. വീണ്ടുമൊരിക്കൽ അവരുടെ മുഖത്തു നോക്കുവാൻ ലജ്ജിതനായി, സങ്കോചത്തോടുകൂടി ശൂന്യതയിലേക്കുതന്നെ നോക്കി വികാരലേശമെന്യേ അദ്ദേഹം തുടർന്നു പറഞ്ഞു:

"അല്പസമയം കണ്ണുനീരൊഴുക്കിക്കൊണ്ട് നിന്നശേഷം വീണ്ടും മണ

ലിൽ തന്നെയിരുന്ന് കാർത്ത്യായനി ആരംഭിച്ചു. ഇന്നലെ രാത്രി കുടി ആരംഭിച്ചതു മുതൽഞാനും അതിൽ പതിവുപോലെ പങ്കുചേരേണ്ടിവന്നു. എന്നെ അവർ രണ്ടുപേരും ഉത്സാഹപ്പെടുത്തികൊണ്ടിരുന്നു. എനിക്കാണെങ്കിൽ നിങ്ങളെക്കുറിച്ച്, നമ്മുടെ കുഞ്ഞുങ്ങളെ കുറിച്ച്, എന്റെ പുതുജീവിതത്തിന്റെ അർഥശൂന്യതയെകുറിച്ച് എല്ലാം എത്രയെത്ര മാനസിക വൈഷമ്യങ്ങൾ... അദ്ദേഹത്തിന്റെ കൂട്ടുകാരന്റെ വഴിപിഴച്ച പോക്കിനെകുറിച്ചുള്ള മാനസിക സംഘട്ടനങ്ങൾ... അതുകൊണ്ട് ഞാനും അവരുടെ ഇഷ്ടത്തിനൊപ്പം കുടിച്ചുകൊണ്ടേയിരുന്നു. രാത്രിയിൽ ഞാനെത്തരത്തിലൊക്കെ പെരുമാറി, എന്തൊക്കെ കാട്ടിക്കൂട്ടുകയുണ്ടായി എന്നൊന്നും എനിക്ക് വ്യക്തമായി അറിഞ്ഞുകൂടാ... എന്നാൽ... ഇന്നു രാവിലെ മുതൽ, സ്വപ്നത്തിലെന്നപോലെ ആവർത്തിച്ചാവർത്തിച്ച്, ഒരേയൊരു കാഴ്ച തന്നെ എന്റെ കൺമുന്നിൽ തെളിഞ്ഞ് എന്നെ ലജ്ജിപ്പിച്ച്, വേദനിപ്പിച്ച് ചിത്രവധം ചെയ്തുകൊണ്ടിരിക്കുന്നു. അതു വേറൊന്നുമല്ല... അദ്ദേഹത്തിന്റെ ആ സ്നേഹിതന്, ഞാനെന്നെത്തന്നെ പരിപൂർണമായി അടക്കമില്ലാതെ കാഴ്ച വച്ചു കഴിഞ്ഞിരിക്കുന്നു... !" എന്നു പറഞ്ഞ് കാർത്ത്യായനി തേങ്ങിത്തേങ്ങിക്കരഞ്ഞു".

## 43

അനന്തൻനായരുടെ ശിരസ്സു താണു. തന്റെ കുഞ്ഞുങ്ങളോട് താനിതെങ്ങനെയാണു പറഞ്ഞത്? തന്റെ കുഞ്ഞുങ്ങളുടെ മുഖത്തേക്ക് ഏറുകണ്ണാലൊന്നു നോക്കുവാൻപോലും അദ്ദേഹത്തിനു തികഞ്ഞ സങ്കോചമനുഭവപ്പെട്ടു. ഒരച്ഛന്, തന്റെ കുഞ്ഞുങ്ങളുടെ മുഖത്തുനോക്കി പറയാവുന്ന കാര്യങ്ങളല്ല താൻ പറഞ്ഞത് എന്ന കുറ്റബോധം അദ്ദേഹത്തെ വീണ്ടും വീണ്ടും അലട്ടിക്കൊണ്ടിരുന്നു. എന്നാലും പ്രഭാകരൻ നായരുടെ സംഭാഷണത്താലും, അവന്റെ തീരുമാനങ്ങളറിഞ്ഞും അന്തംവിട്ട് മനസ്സു തകർന്നുപോയ അദ്ദേഹം തന്റെ മനസ്സുതുറന്നുള്ള സംഭാഷണമെന്ന അവസാനത്തെ അസ്ത്രത്തിനെങ്കിലും അവന്റെ മനസ്സലിയിക്കാൻ കഴിഞ്ഞിരുന്നുവെങ്കിൽ എന്ന് ആത്മാർഥമായി ആഗ്രഹിച്ചുപോയി.

ബാക്കി കൂടി തുടർന്നു പറഞ്ഞു, അദ്ദേഹം.

"കാർത്ത്യായനി പറഞ്ഞ അക്കാര്യങ്ങളൊന്നും എന്നെ ആശ്ചര്യപ്പെടുത്തുകയുണ്ടായില്ലെന്നതു വാസ്തവം. എന്നാൽ ഈ വിവരം എന്നെ വളരെയധികം സങ്കടപ്പെടുത്തി. എന്തൊക്കെയായിരുന്നാലും, എന്നോടൊപ്പം കുടുംബജീവിതം നയിച്ചവൾ, എനിക്ക് ആദ്യമായി സ്വന്തം സ്ത്രീത്വം കാഴ്ചവച്ചവൾ, എനിക്ക് രണ്ടു കുഞ്ഞുങ്ങളെ പ്രസവിച്ചു തന്നവൾ.

എന്നാൽ......എനിക്കിനി അവളെ എങ്ങനെ രക്ഷിക്കാനാകും? വിക്രമൻ തമ്പിയുമായി നേരിട്ടൊരു തുറന്ന യുദ്ധത്തിനുള്ള ധൈര്യമില്ലാതെ, അവളെ നഷ്ടപ്പെടേണ്ടിവന്ന എനിക്ക്, ഇപ്പോൾ, ന്യായപ്രകാരം വിവാഹം കഴിച്ച അയാളുടെ സ്വന്തം ഭാര്യയെ സഹായിക്കുവാൻ കഴിയുമോ? കൂടാതെ, വീണ്ടുമൊരു ദാമ്പത്യജീവിതം സ്വപ്നം കൂടി കാണുവാനാകാത്തവിധം, ഞാൻ അത്തരമൊരു ജീവിതത്തിൽ നിന്നകന്നുകഴിഞ്ഞിരുന്നു. എന്തായിരുന്നാലും, 'കാർത്ത്യായനീ.....ഉരലിനുള്ളിൽ തലവെച്ചു കഴിഞ്ഞശേഷം ഉലക്കയെ ഭയപ്പെടുന്നതിൽ എന്തർഥമാണുള്ളത്? പട്ടിയുടെ വേഷം കെട്ടിയാൽ കുരച്ചു തന്നെ തീരണം......ഹൈ സൊസൈറ്റി ജീവിതം പഴകിക്കഴിഞ്ഞാൽപ്പിന്നെ നിനക്കിതിലൊന്നും മനശ്ചാഞ്ചല്യം അനുഭവപ്പെടുകയില്ല.....നാൾപോകുംതോറും എല്ലാം ശരിയാകും......! എന്നെ നീ കണ്ടുമുട്ടുന്നത് ഇന്നാദ്യത്തേതും അവസാനത്തേതുമായിരിക്കട്ടെ! ഈ വിവരം തമ്പിയറിഞ്ഞാൽപ്പിന്നെ നിന്റെ ജീവിതം നശിക്കുവാൻ വേറൊന്നും തന്നെ വേണ്ടിവരികയില്ല. കഴിഞ്ഞതെല്ലാം പോകട്ടെ. എന്തു നരകമായാലും ശരി ഇനിയെങ്കിലും ഒറ്റക്കാലിൽനിന്ന് ഉള്ള ജീവിതം അനുഭവിച്ചുതീർക്ക്....' എന്നെല്ലാം ആശ്വസിപ്പിച്ച് അവളെ ഞാൻ തിരിച്ചയച്ചു" എന്ന് അവസാനിപ്പിച്ചു, അനന്തൻ നായർ.

മാധവിക്കുട്ടിയുടെ മുഖം വളരെയധികം ദുഃഖനിമഗ്നമായി കാണപ്പെട്ടു. പ്രഭാകരൻ നായരുടെ മുഖം യാതൊരു ഭാവഭേദവുമില്ലാതെ, ശിലാസമാനവും.

അല്പസമയത്തെ മൗനത്തിനുശേഷം, "അച്ഛാ....വിക്രമൻതമ്പിയുമായുള്ള അമ്മയുടെ ഇപ്പോഴത്തെ, നരകയാതനകൾ നിറഞ്ഞ, നിങ്ങൾ ചിത്രീകരിച്ചു വിശദീകരിച്ച ആ ജീവിതം, നിങ്ങളോടൊപ്പമുള്ള ജീവിതത്തിൽ അവരനുഭവിച്ചുപോന്ന കൊടും യാതനകളും കഷ്ടപ്പാടുകളുമെല്ലാം നല്ലതാക്കുന്നുവെന്നു വരുന്നുണ്ടോ? നിങ്ങളിങ്ങനെ വിചാരിക്കുന്നതായും എനിക്കു തോന്നുന്നു." പ്രഭാകരൻ നായർ ഇത്തരത്തിൽ സംസാരിച്ചപ്പോൾ ഇതിനെന്തു മറുപടി പറയണമെന്നറിയാതെ അനന്തൻനായർ സ്തംഭിച്ചിരുന്നുപോയി.

"വീണ്ടും അമ്മയുടെ ഇപ്പോഴുള്ള ആ നീചമായ ജീവിതത്തെക്കുറിച്ച് നിങ്ങളുടെ വായിൽനിന്നു കേട്ടപ്പോൾ, വീടും കുടുംബവുമായി, മാനംമര്യാദയായി ജീവിച്ചിരുന്ന ഒരു ഉത്തമ സ്ത്രീയെ, വീട്ടിൽനിന്നും പുറത്തിറക്കിവിട്ട്, ഇത്രത്തോളം മാനക്കേടുകളും കഷ്ടപ്പാടുകളുമുണ്ടാകുവാൻ മുഖ്യകാരണക്കാരനായ നിങ്ങളോടെനിക്ക് വെറുപ്പും ദേഷ്യവും വർധിച്ചുവരുന്നതൊഴിച്ചാൽ, ഒരിക്കലും അമ്മയോടെനിക്കൊരു അണു അളവുപോലും വെറുപ്പോ ദേഷ്യമോ തോന്നുന്നില്ല.....മാത്രമല്ല അമ്മയ്ക്കുവേണ്ടി എന്റെ ഹൃദയമെന്നും നിശ്ശബ്ദം കരയുകയാണ്...."

അല്പസമയം നിറുത്തിയൊന്നു വിശ്രമിച്ചശേഷം അവൻ തന്നെ തുടർന്നു:

"കൂടാതെ, അന്ന് അമ്മയെ വീണ്ടും സ്വീകരിച്ച്, അതുവരെയുള്ള നിങ്ങ

ളുടെ സകല തെറ്റുകൾക്കും ദൗർബല്യങ്ങൾക്കും ഭീരുത്വത്തിനും പ്രായ ശ്ചിത്തം ചെയ്യാമായിരുന്നു.....അതിനുപോലും തയ്യാറാകാതെ നിങ്ങൾ ആ അവസരവും പാഴാക്കിക്കളഞ്ഞു."

തന്നോടു യാതൊരു സന്ധിക്കും തയ്യാറില്ലെന്നു വ്യക്തമാക്കുന്ന രീതി യിൽ, താൻ എയ്ത ആ അവസാനത്തെ അസ്ത്രം കൊണ്ടു തന്നെ അവൻ തിരിച്ചെയ്തു വീഴ്ത്തുന്നതു കണ്ടപ്പോൾ, അദ്ദേഹത്തിന്റെ ഹൃദയം വേദ നയാൽ പുളഞ്ഞുപോയി.

ഇനി ഇവനോട് എന്തുതന്നെ, എങ്ങനെതന്നെ തർക്കിച്ചാലും യാതൊരു വിധ പ്രയോജനവും വരുവാൻ പോകുന്നില്ല എന്നു മനസ്സിലാക്കിയ അദ്ദേഹം, സംഭാഷണം അവസാനിപ്പിച്ച മട്ടിൽ, "ആട്ടെ.......ശരി....സമയം വളരെയേ റെയായി.....രണ്ടുപേരും പോയിക്കിടന്നുറങ്ങുവിൻ...." എന്നു തിടുക്കപ്പെട്ട് പറഞ്ഞുനിറുത്തി. അദ്ദേഹത്തിൽ നിന്നിത്തരത്തിലൊരു അനുമതി ലഭി ക്കാത്ത താമസം പ്രഭാകരൻ നായർ യാതൊന്നും വിശേഷിച്ചു സംഭവിച്ചി ട്ടില്ലാത്തതുപോലെ, എഴുന്നേറ്റ് സ്വന്തം മുറിയിലേക്ക് നടന്നുപോയി.

അദ്ദേഹത്തിനു ബെഞ്ചിൽ പായ് തട്ടിക്കുടഞ്ഞു വിരിച്ചിട്ടശേഷം, "മണി രണ്ടിലേറെയായി......അതുമിതും വേണ്ടാത്തതെല്ലാം ചിന്തിച്ച് മനസ്സു കുഴ ക്കാതിരിക്കൂ......ഹും.....എല്ലാറ്റിനും ഈശ്വരനൊരാൾ സാക്ഷിയുണ്ട്...." എന്നു വേദനയോടെ ആശ്വസിപ്പിച്ച്, അദ്ദേഹത്തിനു കുടിക്കുവാൻ കണ്ണാ ടിക്കൂജയിൽ ജലം പകർന്നുവച്ചു, മാധവിക്കുട്ടി.

"ലൈറ്റ് ഓഫാക്കിയിട്ട് നീയും പോയിക്കിടന്നുറങ്ങ്, മോളേ...." അവൾക്കും പോകാനനുവാദം നൽകി, അദ്ദേഹം.

അവൾ അദ്ദേഹത്തെ ഒരിക്കൽകൂടി കണ്ണെടുക്കാതെ നോക്കിനിന്നു. അവളുടെ കണ്ണുകൾ നിറഞ്ഞൊഴുകുകയാണ്. തിടുക്കത്തിൽ മുഖം തിരി ച്ച്, ലൈറ്റ് ഓഫ് ചെയ്ത് കതകു മെല്ലെ ചാരിയശേഷം, അവൾ വീടിനു ള്ളിലേക്ക് നടന്നുപോയി.

മെല്ലെ എഴുന്നേറ്റ് "ശ്രീ പത്മനാഭാ!" എന്ന് ഭക്തിപൂർവം വിളിച്ചുകൊണ്ട് മെത്തയിലേക്ക് ചാഞ്ഞു, അദ്ദേഹം.

പൂമുഖമാകെ ഇരുളിലലിഞ്ഞു കിടക്കുന്നു.

അതോടൊപ്പം ഭയങ്കരമായ കൊടുങ്കാറ്റിനും മഴയ്ക്കും ശേഷം, കര യിൽ ഒറ്റയ്ക്കകപ്പെട്ട അവസ്ഥ.......

പുറത്ത്, മരങ്ങളിൽ തത്തിക്കളിച്ചു കടന്നുപോയ കാറ്റിന്റെ കുസൃതി...... ഇലകളിളകുന്ന മർമര ശബ്ദം........

ബെഞ്ചിൽക്കിടന്നുകൊണ്ടുതന്നെ, പൂമുഖത്തെ അരമതിലിനു മുകളി ലൂടെ കാണപ്പെട്ട ആകാശത്തിലേക്കുറ്റു നോക്കിക്കിടന്നു അദ്ദേഹം. പേരി നുപോലും ഒരൊറ്റ നക്ഷത്രം തെളിഞ്ഞിട്ടില്ലാത്ത, ഇരുണ്ടുപരന്നു കിടക്കുന്ന ആകാശം......

ഒരുപക്ഷേ മഴപെയ്തേക്കുമോ.....?

അദ്ദേഹം അല്പംപോലും വകവെക്കാതിരുന്നിട്ടും, ഇത്രസമയവും ശല്യപ്പെടുത്തിക്കൊണ്ടിരുന്ന നെഞ്ചുവേദന, അതിന്റെ സർവശക്തിയും പ്രയോഗിച്ച് അദ്ദേഹത്തെ കീഴടക്കുവാനാരംഭിച്ചിരിക്കുന്നു.......

അതോടൊപ്പം അദ്ദേഹത്തിന്റെ ചിന്തകളും വേദനകളുമെല്ലാം അതിന്റെ ഉച്ചകോടിയിലെത്തിക്കഴിഞ്ഞിരുന്നു.......

താനിത്രകാലവും പ്രതീക്ഷിച്ചിരുന്നവയെല്ലാം സംഭവിച്ചു കഴിഞ്ഞിരിക്കുന്നു........

ഇത്രത്തോളം ഭയങ്കരമായ മാനസിക വൈഷമ്യങ്ങൾ, ക്രൂരമായ ശാരീരികാസ്വാസ്ഥ്യങ്ങൾ, എല്ലാം ഏതൊരു അപൂർവ സന്ദർഭത്തിൽ നിശ്ശേഷം ഇല്ലാതാകുമെന്ന്, താൻ ആശാപൂർവം പ്രതീക്ഷിച്ച്, പല്ലുകടിച്ച്, സഹിച്ചു കൊണ്ടിരുന്നുവോ, ആ അപൂർവ മുഹൂർത്തം അത്തരത്തിൽ, കനത്ത കാൽച്ചുവടുകളോടെ, ഇനിയുള്ള തന്റെ ആയുസ്സാകെ തേജോവധം ചെയ്ത്, അണുവണുവായി തന്നെ കൊല്ലാതെ കൊല്ലുന്ന ഒരു കൊടുങ്കാറ്റായി, വിനാശകമായി, ഭയങ്കരമായി ചീറിയടിച്ചുവരുന്നു.

പതിന്മടങ്ങു വർധിച്ചുവരുന്ന ഈ കൊടുംവേദനയിൽ നിന്നും തനിക്കൊരു മോചനമില്ലേ ഒരിക്കലും?

ഉറക്കവും ഉണർവുമല്ലാത്ത ഒരവസ്ഥ. എന്നാൽ നാൽപ്പത്തെട്ടു മണിക്കൂറുകൾക്കു മുമ്പ് മിനിയാന്ന്.......പഴവങ്ങാടി ഗണപതി ക്ഷേത്രത്തിനു മുന്നിൽ താൻ ഭക്തിപൂർവം തൊഴുതുനിന്ന ആ അപൂർവ മുഹൂർത്തം ഇപ്പോഴും ഒരു മങ്ങിയ നിലാവെളിച്ചംപോലെ അദ്ദേഹത്തിന്റെ മനസ്സിൽ അല്പാല്പമായി തെളിഞ്ഞുവരുന്നു.....

പൊടുന്നനവെ, ഇടിവെട്ടുപോലെ, ചുമ അദ്ദേഹത്തെ ആകെ തളർത്തുവാൻ തുടങ്ങി.....

അദ്ദേഹത്തിന് ശ്വാസംമുട്ടൽ അനുഭവപ്പെട്ടു.....

ശരീരമാകെ വിയർത്ത് ഒഴുകുകയാണ്......

ഇപ്പോൾ അദ്ദേഹത്തിന്റെ നെഞ്ചിനിടതുവശത്തായി, ഹൃദയാന്തർഭാഗത്ത് ചുളുചുളാ കുത്തിക്കൊണ്ടിരുന്ന വേദന നെഞ്ചുപിളർക്കുന്നതുപോലൊരു തോന്നൽ....

അതോടൊപ്പം ഒരു തൊണ്ടവരൾച്ചയും......ഭയങ്കരമായ, സഹിക്കവയ്യാത്ത ഒരു ദാഹവും.....

വേച്ചുവേച്ചെഴുന്നേറ്റ്, ജലം നിറച്ച കൂജ വച്ചിരുന്ന മേശയ്ക്കു സമീപം രണ്ടുമൂന്നു ചുവടുകൾ കഷ്ടപ്പെട്ട് എടുത്തുവച്ചതു മാത്രമേ അദ്ദേഹത്തിനറിയൂ......എന്നാൽ......അപ്രതീക്ഷിതമായി, പൊടുന്നനവേ, ഹൃദയത്തെ ഇത്രയും കാലം കാർന്നു തിന്നുകൊണ്ടിരുന്ന, തന്റെ ഉള്ളറകളെയാകെ ഒരു വാളായി അറുത്തു മുറിച്ചു തുണ്ടം തുണ്ടമാക്കിക്കൊണ്ടിരുന്ന ആ വേദനകളാകെ, തന്നെ വിട്ടകന്ന്, അദൃശ്യതയിൽ ലയിക്കുന്നതുപോലൊരു നേരിയ ഓർമ മാത്രം അദ്ദേഹത്തിൽ അവശേഷിക്കയായി.........